# അവതാരിക

പ്രാദേശികമായ ദൃശ്യങ്ങളുടെ ചിത്രീകരണത്തിലും അദ്ഭുതകരമായ ആഖ്യാന നൈപുണിയിലും ചുനിലാൽ മഡിയയുടെ സ്ഥാനം ഗുജറാത്തി നോവൽ മണ്ഡലത്തിൽ അദ്വിതീയമത്രെ. ഈഡരിയ പ്രദേശത്തിലെ ബഹുജനഹൃദയം യഥാതഥമായും സ്പന്ദിയ്ക്കുന്ന രീതിയിലും ചിത്രീകരിക്കുന്നതിൽ പന്നലാൽ പട്ടേലിനോളം തന്നെ അതുല്യനാണ്, സൗരാഷ്ട്രമണ്ണിനെ സജീവമായി ചിത്രീകരിക്കുന്നതിൽ, ഝവേർചന്ദ് മെഘാണിയ്ക്കുശേഷം, മഡിയയും. മഡിയയുടെ കഥാ കഥനസിദ്ധിയുടെ മുഖ്യമായ അംശം, പ്രാദേശിക ദൃശ്യങ്ങളുടെയും ബഹുജന ജീവിതത്തിന്റെയും സജീവവും സത്യസന്ധവും ആയ ചിത്രീകരണമാണ്.

'വേലാ വേലാനീ ഛായഡി' (വെയിലും തണലും) എന്ന നോവലിലെ ചില സന്ദർഭങ്ങൾ വായിച്ചതോടെ, എന്റെ സ്മൃതിപടലത്തിൽ അപൂർവ സംവേദനങ്ങളുടെ ആനന്ദാനുഭൂതി ശാശ്വതമായി നിലനില്ക്കുകയുണ്ടായി. ബാല്യവും കൗമാരവും സൗരാഷ്ട്രയിൽ (മുഖ്യമായും ധ്രാങ്ധ്രയിൽ) ആണ് ഞാൻ കഴിച്ചു കൂട്ടിയത്. പിന്നീടുള്ള നീണ്ട കാലത്തെ നഗരജീവിതം നിമിത്തം ആ പഴയ കാലഘട്ടത്തിലെ അന്തരീക്ഷത്തിന്റെയും ജീവിതത്തിന്റെയും ചിത്രങ്ങൾ മനസ്സിന്റെ അട്ടികളുടെ ഇടയിൽ അമർന്നുപോയി. എന്നാൽ ഈ നോവലിൽ ചിത്രീകരിക്കപ്പെട്ട കഥാലോകം എന്റെ മുഗ്ധാവസ്ഥയിലെ അന്തരീക്ഷത്തിന്റെ അനുഭൂതി ഉളവാക്കത്തക്കവണ്ണം എന്റെ പൂർവകാല സ്മരണകളെ പുനരുജ്ജീവിപ്പിച്ചു. തെല്ലുനേരത്തേയ്ക്ക് നഗരജീവിതം എന്റെ കൺമുന്നിൽനിന്ന് മാഞ്ഞുപോയി. ബാല്യ കൗമാരങ്ങളുടെ ലോകത്തിൽ ഞാൻ എത്തിച്ചേർന്നു. പ്രായത്തിന്റെ അടരുകൾ ഞാനറിയാതെ തന്നെ അദൃശ്യങ്ങളായി. മഡിയ ഈ നോവലിൽ ചിത്രീകരിച്ച ദൃശ്യങ്ങളുടെ കലാരസികമായ കൺകെട്ടുവിദ്യയുടെ പരിണാമം ആയിരുന്നു, അത്.

മഢിയയുടെ കഥാകഥനകലയിൽ, സൂക്ഷ്മമായ നിരീക്ഷണ ശക്തിയും ആഖ്യാന പാടവവും സ്വാഭാവികമായ ഭാവനാവിലാസവും സുപ്രധാനമായ പങ്ക് വഹിക്കുന്നു. അദ്ദേഹം തന്റെ പല നോവലുകളിലും ഗ്രാമീണ ജീവിതത്തെ സരസവും സജീവവും ആയി, തികഞ്ഞ തന്മയത്വത്തോടെ, ചിത്രീകരിച്ചിട്ടുണ്ട്. സൗരാഷ്ട്ര ജനതയുടെ സ്വഭാവവും പെരുമാറ്റവും ഭാഷയും അതേപടി പകർത്തിക്കാട്ടുന്നതിൽ മഢിയയ്ക്ക് സവിശേഷമായ സാമർത്ഥ്യമുണ്ട്. അതിന്റെ മനോഹരമായ ഒരു ഉദാഹരണമത്രെ, ഈ നോവൽ. ഈ സവിശേഷത അദ്ദേഹത്തിന്റെ മറ്റു കൃതികളിലും കാണാവുന്നതാണ്.

ഈ നോവൽ വായിക്കുന്നതോടെ, വാഘണിയയിലെയും ഈശ്വരിയയിലെയും മെംഗണിയിലെയും ഗ്രാമീണ സമുദായത്തിന്റെ ചിത്രങ്ങൾ വഴി, അന്നത്തെ സൗരാഷ്ട്രയിലെ ഗ്രാമീണ ജീവിതത്തിന്റെ സജീവരംഗം നമ്മുടെ കൺമുന്നിൽ ചുറ്റിത്തിരിയാൻ തുടങ്ങുന്നു. ബഹുജനമാനസം എങ്ങനെയെന്ന് മഢിയയ്ക്ക് ശരിക്കും അറിയാം. അതുകൊണ്ടാണ്, ഉത്തംചംദിന്റെ നല്ല കാലത്തേയും ദീവാളികുളിച്ചതിനു ശേഷമുള്ള ചീത്തക്കാലത്തേയും ചിത്രീകരിച്ച്, ബഹുജനങ്ങളുടെ മാറുന്ന മനോവൃത്തിയുടെ സ്വഭാവം സജീവമായി ആവിഷ്കരിക്കാൻ കഴിഞ്ഞത്. ഇവിടെയാണല്ലൊ കഥാകൃത്തിന്റെ കഴിവ് പ്രകടമാവുന്നത്. ഈ മനോവൃത്തിയുടെ പ്രകാശനമാണ്, ഈ നോവലിന്റെ കേന്ദ്രബിന്ദു, ഇതിനെ സാധൂകരിക്കുന്നതാണ്, നോവലിന്റെ തലക്കെട്ടും. സമയം മാറുന്നതിന് അനുസരിച്ച് തണലിന്റെ സ്ഥാനവും മാറിവരുന്നു. അതുപോലെ ജനങ്ങളുടെ മനോവൃത്തിയും ചുറ്റുപാടുകൾക്കനുസരിച്ച് എങ്ങനെ പരോക്ഷമായി മാറിവരുന്നു എന്നത് ഈ നോവലിൽ മനോഹരമായി ചിത്രീകരിച്ചിട്ടുണ്ട്. ഇതിനെപ്പറ്റി ആലോചിക്കുമ്പോൾ, ഷേക്ക്സ്പിയറുടെ 'ജൂലിയസ് സീസർ' പോലെയുള്ള നാടകങ്ങളിൽ കാണിച്ചിരിക്കുന്ന ജനസമുദായത്തിന്റെ ചഞ്ചലവും അസ്ഥിരവും ആയ മനോവൃത്തിയുടെ ചിത്രീകരണം സ്മരിക്കാതിരിക്കാൻ സാധ്യമല്ല.

'നാട്ടിൽ മുഴുവൻ ഒരു ദാനവീരൻ' എന്ന് കരുതപ്പെട്ടിരുന്ന ഉത്തംചംദ്ശേട്ടിന്റെ സ്ഥിതി തകർന്നതോടെ, അതേ 'ദാനവീര'നെപ്പറ്റി ബഹുജനങ്ങളുടെ അഭിപ്രായം എങ്ങനെ മാറിമറിഞ്ഞു

എന്നത് യഥാതഥവും മർമ്മസ്പർശിയും ആയ തരത്തിൽ, നോവലിന്റെ ആദ്യഭാഗങ്ങളിൽ ചിത്രീകരിച്ചിരിക്കുന്നു. അതിൽ, സൗരാഷ്ട്രയിലെ നാടൻ ഭാഷയുടെ യഥാർത്ഥ ധ്വനി സ്പഷ്ടമായി കേൾക്കാം: 'എലാ എയ് സാംഭല്യം കെ? ഒതമ്ചംദ്നാ ഡ ബലാം ഡൂല്!' ---- 'പേഢീനാ പാട്ലാ സഫാചട്!' -- 'ഒതമ്ചംദനീ ദുകാനനും ഉഠ്മണും!' --- 'ഘ്ലോലേ ദി ഏ ദീവാലും കാഢീനേ രാംഢീ – രാംഢും നേ രോവരാവീ!' – 'മോടാംനീ മോടീ പോല്!' ... 'ഘർ സാജും രാഖീനേ ഗാമനേ നവരാവീ നാഖ്യം' – 'ഗാമ് ആഖാനേ തോദലേ ചോംഫാല് ഓഢാഢ്യോ, പണ് ബിചാരീ രാംഢീ – രാംഢുനേ രോവരാവീ ന ഹോത തോ ഠീക് ഥാത്' ... പിന്നീട് അതേ ഉത്തംചംദിന്റെ നില നന്നാവുമ്പോൾ ജനങ്ങളുടെ മനോഭാവവും മാറിവരുന്നു. ഗ്രാമത്തിലെ പ്രമാണിയായ വജേസിംഹ് ഠാക്കൂറിന്റെ ചരക്ക് വാങ്ങുന്നത് കണ്ട് ഉത്തംചംദിനെ ബഹുജനങ്ങൾ പ്രശംസിക്കാൻ തുടങ്ങുന്നു. ഇങ്ങനെ, ബഹുജനങ്ങളുടെ അജ്ഞതയും നിഷ്കളങ്കതയും ബുദ്ധിശൂന്യതയും കെട്ടിപ്പിണഞ്ഞു കിടക്കുന്നതിനെ പറ്റി ഈ നോവലിൽ കലാചാതുരിയോടെ, സുന്ദരമായി പ്രതിപാദിച്ചിരിക്കുന്നു.

ഈ നോവലിലെ പാത്രസൃഷ്ടി എത്ര വിപുലവും വർണ്ണശബളവും ആണ്! ഉത്തംചംദ്, ലാഡ്കോർ, മീഠീബായി, കില, എഭൽ, ഹീരി, നരോത്തം, മംചേർശാ ആദിയായ ഉദാത്ത പാത്രങ്ങൾ ഉണ്ടെങ്കിൽ കപൂർശേട്ട്, സംതോഷ്ബാ, ജൂഠാകാക്ക, ശാരദ തുടങ്ങിയ മധ്യമശ്രേണിയിലുള്ള കഥാപാത്രങ്ങളും മകൻജിമുനീം, ദകുഭായി, മൻസുഖ്ലാൽ മുതലായ അധമ പാത്രങ്ങളും ഉണ്ട്. ഇവരുടെയെല്ലാം ലാക്ഷണികത്വം പ്രകടമാക്കിക്കൊണ്ടുതന്നെ ഓരോരുത്തരുടേയും വ്യക്തിത്വത്തെ വിഭിന്ന വിതാനങ്ങളിൽ നിലനിർത്തിക്കൊണ്ടുള്ള പ്രതിപാദനരീതിയിലൂടെ മഡിയ പാത്രസൃഷ്ടിയിലുള്ള തന്റെ പാടവം പ്രദർശിപ്പിച്ചിരിക്കുന്നു.

ആഖ്യാനകലയിൽ സമർത്ഥനായ ചുനിലാൽമഡിയയുടെ മാറ്റുരച്ച മേന്മയും വിജയവും ഈ നോവലിൽ പ്രതിപാദിയ്ക്കപ്പെട്ട സന്ദർഭങ്ങളിലൂടെയും ഇതിവൃത്ത സൃഷ്ടിയിലൂടെയും അവിരളമായി ഒഴുകുന്ന രസപ്രവാഹത്തിൽ കാണാവുന്നതത്രെ. വായനക്കാർ രസസൃഷ്ടിയിൽ ലീനരായി പോകത്തക്കവിധം ഇതിവൃത്തത്തിൽ കോർത്തിണക്കിയ സംഭവ–സന്ദർഭങ്ങളുടെ വർണ്ണന

യിലൂടെ കഥാരസം ധാരയായി പ്രവഹിക്കുന്നു. രസപ്രവാഹത്തിൽ എപ്പോഴാണ് തങ്ങൾ ഒഴുകിപ്പോയതെന്ന് വായനക്കാർ അറിയാത്തവിധം. ഇതിവൃത്തത്തിലെ സന്ദർഭങ്ങളുടെ സങ്കലനം അത്ര സുന്ദരവും സരസവും ആണ്. കഥാരസത്തിന്റെ തരംഗ ങ്ങളുമായി ഐകരൂപ്യം പ്രാപിച്ച്, യഥാർത്ഥ ലോകം ലോപിച്ചു പോകുകയും കഥാലോകം യഥാർത്ഥമായി തോന്നുകയും ചെയ്യ ത്തക്കവിധം ഉള്ള ആനന്ദാനുഭൂതി ഉളവാകുന്നു, വായനക്കാർക്ക്. അത്ര അനായാസമായിട്ടാണ് സന്ദർഭങ്ങൾ ഒന്നിനുപിറകെ മറ്റൊന്നായി കോർത്തിണക്കിയിരിക്കുന്നത് – രസ പ്രവാഹത്തിന് കോട്ടം തട്ടാതെ, വിഘ്നമേശാതെ. ഇതിലാണ് മധ്യയുടെ സർഗാത്മക ഭാവനയുടെ യഥാർത്ഥമായ സമ്പന്നത കാണാവു ന്നത്. ഇതുകൊണ്ടുതന്നെയത്രെ, മധ്യ ബഹുജനങ്ങൾക്ക് ഏറ്റവും ഇഷ്ടപ്പെട്ട ഒരു നോവലിസ്റ്റായതും. സങ്കല്പിക്കാനാ വാത്ത സന്ദർഭങ്ങൾ രചിച്ചുകൊണ്ടുതന്നെ കഥാപ്രവാഹത്തെ അഭംഗുരം നിലനിർത്തുന്ന അദ്ദേഹത്തിന്റെ ആഖ്യാന നൈപുണി ഒന്നു വേറെതന്നെയാണ്. സമർത്ഥനായ കഥാകാരന് താദൃശമായ അന്തർദൃഷ്ടി കലയുടെ ഒരു വരമായി മാത്രം ലഭിക്കുന്നു. അത് ബഹുജന സമ്മതനായ ഒരു കാഥികന് ലഭിക്കാതിരിക്കുകയില്ല. മധ്യയ്ക്കാകട്ടെ, നിർലോഭമായിത്തന്നെ കിട്ടുകയും ചെയ്തു.

ഉച്ചകോടിയിലുള്ള ആഖ്യാന കലയിൽ പ്രതിപാദിതങ്ങളായ സന്ദർഭങ്ങൾ സൂക്ഷ്മമായ ജീവിതമർമ്മത്തെ വ്യക്തമാക്കുന്നതാ യിരിക്കും; കഥാപ്രവാഹം മന്ദമാവുകയും ഇല്ല; ഇതിവൃത്തം മുറുകി കോർത്തിണക്കപ്പെടുന്നു; സന്ദർഭങ്ങളുടെ ഊടുംപാവും ഇടതൂർന്ന് മെനഞ്ഞെടുക്കപ്പെടുന്നു. ഇതിലാണ് കഥാകാരന്റെ യഥാർത്ഥമായ പ്രതിഭ പ്രകടമാവുക. വിഭിന്ന വ്യക്തിത്വമുള്ള കഥാപാത്രങ്ങൾ അയാളുടെ കൈയിൽ പല നിറത്തിലുള്ളവർ ആയിത്തീരുന്നു. എന്നാലും പാത്രസൃഷ്ടിയിൽ പൊരുത്തക്കേട് ഉണ്ടാവില്ല. ഇതിവൃത്തം, സന്ദർഭങ്ങൾ, കഥാപാത്രങ്ങൾ ഇവയുടെ നിർമ്മാണത്തിന് പിന്നിൽ വ്യക്തമാവുന്ന, കലാകാരന്റെ ജീവിത ദർശനം മർമ്മഗാമിയും നിർമ്മലവും ധന്യശീലവും ആണെങ്കിൽ, കലാസൃഷ്ടിയും മഹത്തായി തീരുന്നു. ടോൾസ്റ്റോയി, ദോസ്തോവ്സ്കി മുതലായ വിശ്വ വിഖ്യാത കഥാകാരന്മാരുടെ കൃതികൾ ഈ സത്യം തെളിയിച്ചിട്ടുണ്ട്.

ഈ കാഴ്ചപ്പാടിലൂടെ ഈ നോവൽ പരിശോധിച്ചാൽ മഢിയയ്ക്ക് കഥ പറയുന്നതിൽ അദ്ഭുതകരമായ പാടവം ഉണ്ടെങ്കിലും, ഒരുത്തമ കലാശില്പമെന്ന നിലയ്ക്ക് ഇതിന്റെ മാറ്റുരച്ചുനോക്കുമ്പോൾ അദ്ദേഹത്തിന്റെ ചില പരിമിതികൾ സ്പഷ്ടമായി കാണാവുന്നതാണ്.

ഈ നോവലിൽ, ഉത്തംചംദും ലാഡ്കോറും ,ദകുഭായിയും മകൻജിമുനീമും നരോത്തമും ചംപയും കിലാകംഘലിവാലയും കേന്ദ്രകഥാപാത്രങ്ങളാണ്, ഇതിവൃത്ത നിർമ്മാണത്തിൽ പ്രധാനപ്പെട്ട പങ്ക് വഹിക്കുന്നവരാണ്. എന്നാൽ ഈ കഥാപാത്രങ്ങളെ സൂക്ഷ്മമായി വിശ്ലേഷിക്കുകയും പരിശോധിക്കുകയും ചെയ്താൽ നോവലിസ്റ്റിന്റെ പല പരിമിതികളും കാണപ്പെടുന്നു. ഒരു കഥാകൃതിയിലെ കഥാപാത്രങ്ങളുടെ മൂല്യനിർണ്ണയം ആ കഥാകൃതിയുടെ ഉരകല്ലിന്മേൽ തന്നെ ചെയ്യണം. ഈ കലാസത്യത്തിന്റെ സിദ്ധാന്തം ശ്രദ്ധയിൽവെച്ചുകൊണ്ട് നോക്കിയാൽ ഉത്തംചംദിന്റെ സ്വഭാവത്തെ ചിത്രീകരിക്കുന്നതിൽ അല്പം 'ശൈഥില്യം' കാണാം. 'ഹരിയുടെ ഇച്ഛ' എന്ന സൂത്രവാക്യത്തിൽ വ്യക്തമാവുംപോലെ അഗാധ ഭക്തിയുള്ള, തനിയ്ക്കേല്ക്കുന്ന കഷ്ടപ്പാടുകളെ സധൈര്യം സഹിയ്ക്കുന്ന, അന്യരുടെ കഷ്ടപ്പാടുകളിൽ ഉപകാരം ചെയ്യുന്ന, തനിയ്ക്ക് അപകാരം ചെയ്യുന്നവരോടും നന്മ ചെയ്യുന്ന ഉത്തംചംദ് ഗ്രാമീണ സമുദായത്തിൽ രൂഢമൂലമായ സാംസ്കാരിക മൂല്യത്തിന്റെ ഒരു നിദർശനം അവതരിപ്പിയ്ക്കുന്നു. അത് നിമിത്തം അയാളുടെ സ്വഭാവ ചിത്രീകരണം കഥാരസികരിൽ സ്നേഹാദരങ്ങൾ ജനിപ്പിയ്ക്കുന്നു. നോവലിലെ നായകനും ഉത്തംചംദ്തന്നെ. പക്ഷേ അയാളെ ചിത്രീകരിച്ച രീതിയിൽ ആഖ്യായികാകാരന്റെ ഒരു ദൗർബല്യം എത്തിനോക്കുന്നത് കാണാം. ഉത്തംചംദിനെ ഒരു കള്ളനെന്ന് നിശ്ചയിച്ച് ദകുഭായി നല്ലവണ്ണം തല്ലിയ്ക്കുന്നു. എന്നിട്ടും, ഉത്തംചംദ് ആ സംഭവം വീട്ടിൽച്ചെന്ന് ഭാര്യയോട് പറയുന്നില്ല. ഭാര്യയ്ക്ക് സ്വന്തം സോദരനോട് വെറുപ്പ് ഉണ്ടാവരുതെന്ന് കരുതിയിട്ട്. അത് സ്വാഭാവികം തന്നെ. എങ്കിലും ഉത്തംചംദിനെക്കൊണ്ട് ദകുഭായിയെ വാഴ്ത്തിപ്പറയിക്കുന്നത് അരോചകമായിരിക്കുന്നു. ഉദാഹരണത്തിന്, അയാൾ വീട്ടിൽവന്ന് ദകുഭായിയെ പറ്റി പറയുകയാണ്: "സൽക്കരിക്കുക എന്ന് പറഞ്ഞാലോ! വലിയ വലിയ രാജാക്കന്മാരുടേയും മഹാരാജന്മാരുടേയും കൊട്ടാര

ങ്ങളിൽപോലും അത്തരം സൽക്കാരം കണികാണാൻ കിട്ടില്ല ... ഒരു നേരം പൂരൻ പോളി. പിന്നൊരുനേരം പായസം ... ഒരു നാൾ പാൽപ്പായസം. പിന്നൊരു നാൾ റബഡി..." ഉത്തംചംദിന്റെ സാത്വിക സ്വഭാവത്തെപ്പറ്റി ഇമ്മട്ടിലുള്ള വർണനം, കലയുടെ കാഴ്ചപ്പാടിൽ, കല്ലുകടിയ്ക്കുന്നതരത്തിലുള്ള അതിശയോക്തി യാണെന്ന് കാണാം – ആ ഗ്രാമീണരുടെ ഇടയ്ക്ക് ജീവിച്ചു കൊണ്ടുതന്നെ ഉത്തംചംദിൽ വന്ന സഹജമായ സാത്വിക സ്വഭാവം ചിത്രീകരിച്ചതിന്റെ മൂല്യം ഒട്ടും കുറവല്ലെങ്കിലും.

ലാഡ്കോർ എന്ന കഥാപാത്രം ഗ്രാമീണ സമുദായത്തിൽ കാണ പ്പെടുന്ന ഉദാത്ത ദാമ്പത്യത്തിന്റെ മനോഹരമായ ഒരു ചിത്രമാണ്. ഏത് വിപത്തിലും ഭർത്താവിനോടൊപ്പം നില്ക്കുക എന്ന ഭാരതീയസംസ്കാരത്തിന്റെ, നാരീമഹത്വത്തിന്റെ സരസമായ ചിത്രീ കരണം ലാഡ്കോറിലൂടെ കാണാം. ഈ കഥാപാത്രത്തെപ്പറ്റി, ആരംഭത്തിൽ, കഥാകാരൻ പറഞ്ഞുവെച്ചിട്ടുണ്ട്: "ക്ഷമയുടേയും ഉദാരഭാവനയുടേയും മൂർത്തിയായ് ലാഡ്കോർ നോവലിന്റെ അവ സാനത്തിൽ മറ്റൊരു മനോവൃത്തി കാണിച്ചതായി വർണിച്ചി രിക്കുന്നു. ദകുഭായിയുടെ ഭാര്യ സമർഥ് കഴിഞ്ഞുപോയ കാര്യത്തെ പ്പറ്റി പ്രായശ്ചിത്തം ചെയ്യും മട്ടിൽ ക്ഷമായാചനം നടത്തുന്നു. ഉത്തംചംദിനെ അപമാനിച്ചത് തെറ്റിദ്ധാരണമൂലമാണെന്ന് കെഞ്ചുന്നു. പക്ഷേ, അന്നേരം ലാഡ്കോർ സോദരനേയും നാത്തൂ നേയും അതിർകടന്ന് അപമാനിയ്ക്കുകയാണ് ചെയ്യുന്നത്. ഇവിടെ പാത്രകല്പനയും മന:ശാസ്ത്ര ബോധവും തമ്മിലുള്ള പൊരു ത്തക്കേട് പൊന്തി നില്ക്കുന്നത് കാണാം – അത്തരം പാകപ്പിഴകൾ വിവേകിയായ ഒരു വിമർശകന്റെ ദൃഷ്ടിയിലേ പെടുകയുള്ളു വെങ്കിലും. ഈ 'ശൈഥില്യം' കപൂർചംദ്, കീലാ കംഘീവാല എന്നീ കഥാപാത്രങ്ങൾക്കും വന്നുചേർന്നിട്ടുണ്ട്.

ഈ നോവലിലെ കീലാ കംഘീവാല, മഡിയയുടെ അത്യന്തം അദ്ഭുതകരമായ ഒരു കഥാപാത്രമത്രെ. നരോത്തമിനെ സമ്പൂർണ മായി സൃഷ്ടിച്ച ഒരു ബ്രഹ്മാവാണ് അയാൾ എന്നു തോന്നിപ്പോവും. പുറമേയ്ക്ക് എത്ര പ്രാകൃതനായാലും കീല തന്റെ മാനവീയ ഗുണ ങ്ങൾ മൂലം അത്രയധികം പ്രശോഭിച്ച് നില്ക്കുന്നു. വായനക്കാരന് അനായാസം ഇങ്ങനെ തോന്നിപ്പോകും: "ഏതൊരുത്തന്റേയും യഥാർത്ഥവ്യക്തിത്വം ബാഹ്യാവരണം കൊണ്ടല്ല, സന്ദർഭങ്ങ

ളുടേയും ചുറ്റുപാടുകളുടേയും ഉരകല്ലിന്മേൽ ആണ് പരീക്ഷിയ്ക്കപ്പെടേണ്ടത്". അതുനിമിത്തം വായനക്കാരന്റെ മനസ്സിൽ ആ കഥാപാത്രത്തോട് സ്നേഹാദരങ്ങൾ കലർന്ന ആത്മീയഭാവം അവസാനം വരെ നിലനില്ക്കുന്നു – ചിലപ്പോഴൊക്കെ ആ കഥാപാത്രം ഒരു അപസർപ്പകകഥയിലേതുപോലെ തോന്നാതിരിയ്ക്കില്ലെങ്കിലും. ആ കഥാപാത്രത്തെ ആഖ്യായികാകാരൻ വളരെ ആയാസപ്പെട്ടാണ് സൃഷ്ടിച്ചിരിക്കുന്നത് എന്ന ഒരു മുദ്ര, നോവൽ വായിച്ച് അവസാനിപ്പിയ്ക്കുമ്പോൾ, വായനക്കാരന്റെ മനസ്സിൽ പതിയാതിരിക്കയില്ല. ആഖ്യായികാകാരൻ സ്വയം ആ കഥാപാത്രത്തെപ്പറ്റി ഒരിടത്ത് വ്യക്തമാക്കിയിട്ടുമുണ്ട്: "ഈ മനുഷ്യന്റെ അസംബന്ധമെന്നു തോന്നുന്ന സംസാരത്തിന് ഒളിഞ്ഞുകിടക്കുന്ന ഒരുതരം ബന്ധമുണ്ടോ? ഇയാളുടെ മനസ്സിന് 'ശതാവധാന'ത്തോടെ എന്ന മട്ടിൽ പലതരം വിതാനങ്ങളിൽ വിഹരിക്കാൻ കഴിയുമോ?" കീലയെ തികഞ്ഞ കൗശലത്തോടെയാണ്, മഡിയ ചിത്രീകരിച്ചിട്ടുള്ളത്. എന്നാലും ആ കഥാപാത്രത്തെ സമഗ്രമായും സൂക്ഷ്മമായും നിരീക്ഷണം ചെയ്കെ, മനസ്സിന്റെ അഗാധതയിൽ നിന്ന് ഇങ്ങനെ ഒരു ധ്വനി ഉയരുംപോലെ തോന്നും: "ഹേ ആഖ്യായികാകാരാ, അങ്ങ് ഈ കഥാപാത്രത്തെ പല വിതാനങ്ങളിലും വിഹരിപ്പിയ്ക്കുന്നതിനും അതിന്റെ സംബദ്ധതയുടെ അദൃശ്യമായ ചരട് കൈയിൽ പിടിച്ചുകൊണ്ടിരിക്കാനും പ്രയത്നിച്ചിട്ടുണ്ട്. എന്നാലോ അതിൽ അങ്ങ് തികച്ചും വിജയിച്ചില്ല."

ഉത്തംചാംദിന്റെ മകനായ ബടുക് ബാല്യസഹജമായ ജിജ്ഞാസയാൽ പ്രേരിതനായിട്ട്, ഏതെങ്കിലും മൃഗത്തേയോ പക്ഷിയേയോ കണ്ടാൽ, അതെന്താണ് അതെന്താണ് എന്ന് ചോദിയ്ക്കുന്നു. ആ സന്ദർഭങ്ങളിൽ ഒരു ബാലന്റെ ഔത്സുക്യവും നിഷ്കളങ്കതയും എത്ര മനോജ്ഞമായും കാവ്യമയമായും ആണ് ചിത്രീകരിച്ചിട്ടുള്ളത്! മഡിയയുടെ ബാലമനഃശാസ്ത്രത്തെ സംബന്ധിച്ച നിരീക്ഷണവും ചിത്രീകരണവും തികച്ചും സരസമായിട്ടുണ്ട്. എന്നാലോ കൊല്ലങ്ങളുടെ അന്തരാളത്തിനുശേഷവും ബടുക് ചോദിയ്ക്കുകയാണ്: "ആ പറക്കുന്നതിന് എന്ത് പറയും, കൊച്ചച്ഛാ". ഇത് സഹജമായും എന്റെ മനസ്സിൽ ഒരു സംശയം ഉയർത്തുന്നു: "കാലം പോയിട്ടും ബടുക് വലിയവൻ ആവുന്നില്ല!"

നിപുണനായ ഈ കാഥികന് ഇത്തരം പാകപ്പിഴകൾ എങ്ങനെ സംഭവിച്ചു എന്നത് അദ്ദേഹത്തിന്റെ 'നിവേദന'ത്തിൽ നിന്ന്

നമുക്ക് മനസ്സിലാവുന്നു: "എനിക്ക് അറിയാൻ മേലായിരുന്നു, ഓരോ അധ്യായവും ആഴ്ചതോറും എഴുതുന്നത് എത്ര ക്ളേശ കരമെന്ന്. അത് മനസ്സിലായത് നോവൽ പകുതിവരെ എത്തിയ പ്പോഴാണ്. ലക്കം പുറപ്പെടുന്നതിന് ഒരു ദിവസം മുമ്പെങ്കിലും അധ്യായം എഴുതിത്തീരുമോ എന്നുപോലും തോന്നിത്തുടങ്ങി." (ഇത് 'ജനശക്തി' എന്ന വാരികയിലാണ് ആദ്യമായി ഖണ്ഡശ: പ്രസിദ്ധീകൃതമായത്). നോവലിസ്റ്റിന്റെ ഈ വാക്കുകളിൽ നിന്ന് മനസ്സിലാക്കാം, കഥാവസ്തുസങ്കലനത്തിലും കഥാപാത്ര ചിത്രീ കരണത്തിലും വന്നുപെട്ട ചെറിയചെറിയ പാകപ്പിഴകളുടെ കാരണങ്ങൾ.

ഈ നോവലിനെ ഒട്ടാകെ വിലയിരുത്തുമ്പോൾ തികഞ്ഞ സംതൃപ്തിയോടെ പറയാം, കഥാകഥനത്തിലുള്ള സഹജമായ സാമർത്ഥ്യവും സന്ദർഭസന്നിവേശത്തിലുള്ള സമ്പന്നവും സർഗാ ത്മകവും ആയ കല്പനാവൈഭവവും ചുനിലാൽ മഡിയയ്ക്ക് പ്രകൃതിദത്തമായി ലഭിച്ചിട്ടുണ്ടെന്ന്. കഥാപാത്രങ്ങളെ ബൃഹ ത്തായും വിഭിന്ന വർണ്ണങ്ങളിലും സൃഷ്ടിയ്ക്കുന്നതിലുള്ള കലാ ചാതുരി അദ്ദേഹത്തിന് സ്വായത്തമത്രെ. അദ്ദേഹത്തിന്റെ നിരീക്ഷണപാടവം വിമർശനാത്മകവും സൂക്ഷ്മവും മർമ്മ സ്പർശിയും ആണ്. സൗരാഷ്ട്രയിലെ നാടൻ ഭാഷയിൽ അദ്ഭുത കരമായ പിടിയുണ്ട്, അദ്ദേഹത്തിന്. ഈ എല്ലാ ഗുണവിശേഷ ങ്ങളും നിമിത്തം അദ്ദേഹത്തിന്റെ നോവലിൽ കഥാരസത്തിന്റെ ധാര അനായാസമായി ഒഴുകുന്നു. (അദ്ദേഹത്തിന്റെ പ്രഥമകഥാ സമാഹാരമായ "ഘൂഘവതാഹൃർ" എത്ര ഉചിതവും അർത്ഥ വത്തുമാണ്!). അതിൽ വായനക്കാരൻ ആഹ്ളാദത്തോടെ ആണ്ടുപോകുന്നു എന്നുവെച്ചാൽ അദ്ദേഹത്തിന്റെ ചെറിയചെറിയ പാകപ്പിഴകൾ താനേ മാഞ്ഞുപോകുന്നു. ശ്രേഷ്ഠമായ ഈ കലാഗുണങ്ങൾ നിമിത്തമാണ്, അദ്ദേഹം ഗുജറാത്തി നോവലി സ്റ്റുകളുടെ മുൻനിരയിൽ പ്രതിഷ്ഠ നേടിയതും. ഗുജറാത്തിയിലെ നോവൽ ശാഖയെ സമ്പന്നമാക്കുന്നതിൽ ചുനിലാൽ മഡിയയുടെ പങ്ക് അതുല്യമത്രെ. സൗരാഷ്ട്രയിലെ ഗ്രാമീണ ജീവിതത്തെ യഥാതഥമായും ഭാവോജ്ജ്വലമായും ചിത്രീകരിച്ച്, മഡിയ സൗരാഷ്ട്ര യിലെ ആത്മാവിനെ പരിചയപ്പെടുത്തി തന്നിരിയ്ക്കുന്നു. അത് അദ്ദേഹത്തിന്റെ ഒരു സവിശേഷ സംഭാവനയാണ്.

ഇങ്ങനെ, അദ്ദേഹത്തിന്റെ നോവലുകളിൽ വെച്ച് 'വേലാ വേലാനീ ഛരായഡി' അനന്യമായ സ്ഥാനം വഹിക്കുന്നു. അതു കൊണ്ട് ഗുജറാത്തിലെ സാഹിത്യാസ്വാദകർ ചുനീലാൽ മഡിയ യുടെ പേർ സ്നേഹാദരങ്ങളോടെ സ്മരിക്കുന്നു.

– അമൃത്‌ലാൽ യാജ്ഞിക്ക്

# 1. കുതിരവണ്ടിയുടെ മണികിലുക്കം

വാഘലണിയയുടെ അതിർത്തിയിൽ ഉത്തംചാംദിന്റെ കുതിരവണ്ടിയുടെ മണികിലുക്കം കേൾക്കുമാറായി. വാഘലണിയയിൽനിന്ന് അമർഗഢ്സ്റ്റേഷൻ വരെയുള്ള വഴി മുഴുക്കെ അത് മുഴങ്ങികൊണ്ടിരുന്നു.

മറ്റുദിനങ്ങളിൽ, ഈ വഴിയിലൂടെ ഓന്നോരണ്ടോ വണ്ടികൾ, രണ്ടോമൂന്നോ കൃഷിക്കാർ അല്ലെങ്കിൽ 'പെട്ടിക്കച്ചവട'ക്കാർ, ഗവണ്മെന്റ് 'കെട്ടു' കൊണ്ടുപോകുന്ന കുതിരസ്സവാരിക്കാർ, അല്ലെങ്കിൽ കാൽനടക്കാരായ തപ്പാൽശിപ്പായിമാർ മാത്രമേ സഞ്ചരിക്കുന്നുണ്ടാകൂ. ഇതൊഴിച്ചാൽ ആ അതിർത്തിപ്രദേശം സാധാരണമായി നിശ്ശബ്ദമായിരിക്കും. ചിലപ്പോൾ ഏതെങ്കിലും ഒരു ഇടയച്ചെറുക്കൻ ഹൃദയവേദനയോടെ ഓടക്കുഴൽ ഊതുന്നുണ്ടാകും. അല്ലെങ്കിൽ കൂട്ടംതെറ്റിയ പശു മുക്രയിടുന്നുണ്ടാകും. എന്നാൽ അന്ന്, ആ സമയത്ത്, മുന്തിയ ഇനത്തിൽപെട്ട കുതിരയുടെ കുളമ്പൊച്ച നാലുപാടും മുഴങ്ങിക്കൊണ്ടിരുന്നു. ഒരുചാൺ ആഴത്തിൽ പൂഴി നിറഞ്ഞ ഈ ഉൾനാടൻ വഴിയിൽ കുതിരയുടെ കുളമ്പടി പൊടിപറത്തിക്കൊണ്ടിരുന്നു.

തലയ്ക്കുമീതെ ഉയർന്ന പൊടിച്ചുരുളിലൂടെ പറന്നുകൊണ്ടിരുന്ന പൂഴിത്തരികൾ കുതിരവണ്ടിയുടെ അകത്തേയ്ക്കും പ്രവേശിച്ചു കൊണ്ടിരുന്നു; വണ്ടിയിൽ സവാരിചെയ്തിരുന്ന, നാലുവയസ്സുള്ള ഒരു കുട്ടിയുടെ കണ്ണുകളെ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. പക്ഷേ അവൻ അതൊന്നും ഗൗനിച്ചതേയില്ല. അത്രയ്ക്ക് ഉത്സാഹമായിരുന്നു അവന്, കുതിരവണ്ടിസ്സവാരിയിൽ അത്രയ്ക്ക് ആണ്ടുമുങ്ങിയിരുന്നു അവൻ, വഴിയുടെ ഇരുവശത്തുമുള്ള പച്ചനിറം മുറ്റിയ വയൽക്കാഴ്ചകളിൽ.

"കൊച്ചച്ഛാ, കൊച്ചച്ഛാ, ആ പോകുന്നതെന്താണ്?" – വയലിലൂടെ പാഞ്ഞുകൊണ്ടിരുന്ന ഒരു നാല്ക്കാലിയുടെ നേരെ വിരൽ ചൂണ്ടിക്കൊണ്ട്, ആ കുട്ടി വണ്ടിയിലുള്ള മറ്റൊരാളോട് ചോദിച്ചു.

"മാൻ" – കൊച്ചച്ഛൻ വളരെ ലാഘവത്തോടെ പറഞ്ഞു.

വണ്ടിയ്ക്കുള്ളിൽ കൊച്ചച്ഛനും കുട്ടിയും തമ്മിൽ സംസാരം നടന്നുകൊണ്ടിരുന്നു. വണ്ടിയുടെ മുൻസീറ്റിൽ കുത്തിയിരുന്ന

വണ്ടിക്കാരൻ വശ്റാം ഉന്മേഷംപൂണ്ട്, ഏതോ ഒരു നാടകത്തിലെ തനിക്കിഷ്ടപ്പെട്ട പാട്ടിന്റെ വരികൾ ആലപിക്കുകയായിരുന്നു:

'സുണോ ദില്ലീ തഖ്ത് ധരനാർ
ക്ഷത്രീ കളംക കേമ ലേശേ രേ–
മാരേ ഘേർ ചേ പതിവ്രതാ നാർ,
ക്ഷത്രീ കളംക കേമ ലേശേ രേ–'
(കേൾക്കൂ, ദില്ലീ സിംഹാസനം ആളുന്നോനേ,
ക്ഷത്രിയൻ ഏറ്റുവാങ്ങുമോ കളങ്കം...
എന്റെ വീട്ടിൽ ഉണ്ട് കുലനാരി,
ക്ഷത്രിയൻ ഏറ്റുവാങ്ങുമോ കളങ്കം...)

"കൊച്ചച്ഛാ, ഞാൻ തെളിക്കാം വണ്ടി" – കുട്ടി ശാഠ്യംപിടിയ്ക്കാൻ തുടങ്ങി.

"നിന്നെക്കൊണ്ട് ആവില്ല. നീ വീഴും"

"ഇല്ല, ഞാൻ വീഴില്ല. ഞാൻ തെളിച്ചോളാം വണ്ടി" – കുട്ടി ശാഠ്യംപിടിച്ച് കരയാൻ തുടങ്ങി.

വശ്റാം തനിയ്ക്കിഷ്ടപ്പെട്ട ആ പാട്ടിന്റെ 'കണ്ണി' വിട്ടുകളഞ്ഞിട്ട് പറഞ്ഞു – "കൊച്ചേമാന്നേ, ബടുക്ഭായിയെ കരയിപ്പിക്കണ്ട. എന്റെ മടിയിൽ ഇരുത്തിത്തരൂ. ഇത്തിരിനേരം കടിഞ്ഞാൺ പിടിച്ചാൽ മോഹം തീർന്നോളും."

വണ്ടി "ചട്"ന്ന് നിന്നു. വശ്റാം പിറകോട്ട് തിരിഞ്ഞു ബടുക്കിനെ എടുത്ത്, "ഇനി ബടുക്ഭായി വണ്ടി ഓടിക്കട്ടെ" എന്നുപറഞ്ഞ് തന്റെ മടിയിൽ ഇരുത്തി.

ബടുകിന് സന്തോഷമായി. അവന്റെ കുഞ്ഞിക്കൈകൊണ്ട് വശ്റാം കടിഞ്ഞാൺ പിടിപ്പിച്ചു, അല്ല, പിടിപ്പിക്കുന്നതായി നടിച്ചു. വണ്ടി വീണ്ടും അമർഗഢ്സ്റ്റേഷനിലേക്ക് പാഞ്ഞു.

പൂഴിമുറ്റിയ വഴിയിൽ പതിയുന്ന കുതിരക്കുളമ്പുകളുടെ 'തബഡക്ക്–തബഡക്ക്' എന്ന ഒച്ച, കുതിരയുടെ കഴുത്തിൽ കെട്ടിയ മണികളുടെ 'കിലിൻ–കിലിൻ' എന്ന നാദം – ഇതെല്ലാം കേട്ട് ചുറ്റുവട്ടത്തിലുള്ള വയലുകളിൽ വേല ചെയ്യുന്ന കർഷകർ തെല്ലിട വേല നിറുത്തി, വരമ്പത്ത് കയറിനിന്ന്, ആ രാജകീയ വാഹനം കൺകുളിർക്കെ കണ്ട്, അല്പം ആഹ്ളാദിച്ചു, വിസ്മയിച്ചു; അതൊരു മഹാഭാഗ്യമായി കരുതി. കാഠിയാവാഡിലെ മണ്ണിൽ ഇനിയും 'എണ്ണവണ്ടി'യുടെ, അതായത് മോട്ടോറിന്റെ,

ആഗമനം ആയിക്കഴിഞ്ഞിരുന്നില്ല. ഉത്തംചംദിന്റെ ആ 'ഫിറ്റിൻ' കുതിരവണ്ടിപോലും വലിയവലിയ കൊട്ടാരങ്ങളുടേയും എണ്ണപ്പെട്ട പണക്കാരുടേയും തിരുമുറ്റങ്ങളിൽ മാത്രമേ എത്തിക്കഴിഞ്ഞിരുന്നുള്ളു. 'കാളവണ്ടിപ്പരിഷ്കാര'ത്തിൽ കുതിരവണ്ടിപോലും ഒരു കൗതുകവസ്തുവായിരുന്നു.

അതുകൊണ്ടത്രെ, വയലുകളിലേക്ക് 'വെള്ളച്ചോറ്' കൊണ്ടുപോകുന്ന കർഷകസ്ത്രീകൾ തലയിൽ ചട്ടിയും കലവും ഏന്തി ആ കൗതുകവസ്തു ഉറ്റുനോക്കിക്കൊണ്ട് നിന്നപാടെ നിന്നത്; കാട്ടിൽ വിറക് ശേഖരിച്ചിരുന്ന കിഴവികൾ, വിറകുകൊള്ളികൾ നിലത്തിട്ട്, ഉള്ളംകൈ നെറ്റിമേൽ ഒരു 'മേൽപ്പുര' പോലെ ആക്കി പിടിച്ച്, ആ പുതിയ 'നാൽച്ചക്രവണ്ടി'യെ തുറിച്ചുനോക്കി നിന്നത്— അവർ പരസ്പരം അഭിപ്രായപ്പെട്ടു:

"ഇത് വാഘണിയയിലെ ഉത്തംചംദേമാന്റെ വണ്ടിയാണ്"

"ആരാണ് ഉള്ളിൽ ഇരിക്കുന്നത്?"

"ഉത്തംചംദിന്റെ അനിയൻ നരോത്തംഭായി."

"അനിയനോ? കുഞ്ഞ് വലിയവനായി. കടയിൽ ഇരിക്കുന്നത് ഇങ്ങേരല്ലേ?"

"കൊല്ലങ്ങൾ പോകാൻ എത്രനേരം വേണം? പാവം! കുഞ്ഞായിരുന്നപ്പോഴേ അച്ഛനും അമ്മയും കണ്ണടച്ചു. പിന്നെ ഉത്തംചംദേമാൻ ആണ് അനിയനെ പോറ്റിവളർത്തിയത്. ചേട്ടൻ പിന്നെ കൂടപ്പിറപ്പാണ്. ചേട്ടത്തിയമ്മ അങ്ങനെ അല്ലല്ലോ. പക്ഷേ ലാഡ്കോർ ഏമാനത്തി ഉണ്ടല്ലോ, കെട്ടിയോന്റെ അനിയനെ സ്വന്തം മകനേക്കാളും നാലുവാശി കൂടുതൽ പലിശയ്ക്കുവെച്ച മുതലെന്ന് കരുതിയല്ലേ വളർത്തിക്കൊണ്ടു വന്നത്. ഇപ്പോൾ നോക്കു. ആ പയ്യൻ വ്യാപാരത്തിന്റെ എല്ലാ ചുമതലയും ഏറ്റെടുത്തിരിക്കുന്നു."

വശ്റാം ഉന്മത്തനായി പാടിക്കൊണ്ടിരുന്നു. ബടുക് അയാളുടെ മടിയിൽ കുതിച്ചുതുള്ളി ആഹ്ളാദംകൊണ്ട്, താനാണ് വണ്ടി തെളിക്കുന്നതെന്ന മട്ടിൽ. അടുത്ത അല്പം നിമിഷങ്ങൾക്കുള്ളിൽ അമർഗഢ്സ്റ്റേഷനിൽ ഇറങ്ങാൻപോകുന്ന അതിഥികളായിരുന്നു, നരോത്തമിന്റെ ഭാവനയിൽ.

വഴിമധ്യത്തിലുള്ള ഗ്രാമങ്ങളിലെ നഗ്നരായ കുട്ടികൾ കളി നിറുത്തി ആ അന്തസ്സുള്ള കുതിരവണ്ടി നോക്കി ആർത്തുവിളിച്ചു,

ആഹ്ളാദംപൂണ്ട് ചില വികൃതിക്കുട്ടികൾ വണ്ടിയുടെ പിന്നിൽ തൂങ്ങി.

ബടുകിനെ സംബന്ധിച്ചേടത്തോളം ആനന്ദത്തിന്റെ ഒരു ദിവസമായിരുന്നു. ആ വണ്ടി ഉത്തംചംദ്ശേട്ടിന്റെ വീട്ടുമുറ്റത്ത് വന്ന അന്നുമുതൽ അവൻ വണ്ടിബ്ഭ്രാന്തനായി മാറി. പകൽ മുഴുവൻ വണ്ടിയിൽത്തന്നെ കഴിച്ചുകൂട്ടും. സ്നേഹമുള്ള വശ്റാം അവനെ വണ്ടിയുടെ മുൻസീറ്റിൽ ഇരുത്തുകമാത്രമല്ല, വണ്ടി തെളിക്കാനുള്ള അവസരവും ഉണ്ടാക്കിക്കൊടുത്തിരിക്കുന്നു, അവന്. കുതിരയുടെ കടിഞ്ഞാൺ പിടിച്ചതുകൊണ്ടുമാത്രം അവൻ സന്തുഷ്ടനായില്ല. തെല്ലിട കഴിഞ്ഞപ്പോൾ വശ്റാമിനോട് കല്പിച്ചു – "ഇങ്ങ് താ ചാട്ടവാർ".

പടുകിഴവനായ വശ്റാം കുട്ടിശ്ശേട്ടിനെ സന്തോഷിപ്പിക്കാൻ വേണ്ടി ആ കുഞ്ഞിക്കൈകളെ ചാട്ടവാർ പിടിപ്പിച്ചു.

ബടുകിന് ഉന്മേഷം കയറി. "പായെടാ, കുതിരേ, പായ്" എന്നു പറഞ്ഞുകൊണ്ട് അവൻ കുതിരയുടെ പുറത്ത് ചാട്ടവാർകൊണ്ട് അടിയ്ക്കാൻ തുടങ്ങി, "ചട്ചട"ന്ന്.

ചന്തയിലേക്കും കടകളിലേക്കും പോകാറുള്ള കർഷകർ ആ ബാലനെ തിരിച്ചറിഞ്ഞു. അവന്റെ കുട്ടിക്കളി കണ്ടിട്ട് ചോദിച്ചു – "ഇത് നമ്മുടെ ബടുക്ഭായി അല്ലേ?" എന്നിട്ട് പുകഴ്ത്തി – "ഭേഷ്, നല്ല മിടുക്കൻ!"

ഏതോ ദല്ലാളോ വ്യാപാരിയോ കണ്ടപ്പോൾ കുശലം അന്വേഷിച്ചു – "നരോത്തംഭായി എങ്ങോട്ടാണ്?"

നരോത്തം മറുപടി പറഞ്ഞു – "മെംഗണിയിലെ കപൂർശേട്ട് വരുന്നുണ്ട്. അദ്ദേഹത്തെ സ്വീകരിക്കാൻ സ്റ്റേഷനിലേക്ക് പോകയാണ്."

"ഗൃഹപ്രവേശത്തിന് വരുന്നതായിരുക്കും, അല്ലേ?"

"അതെ."

"വണ്ടി ഇന്ന് രണ്ടരമണിക്കൂർ വൈകിയാണ് വരുന്നത്. എന്നാലും ഇപ്പോൾ വരുന്നുണ്ടാകും. വേഗം പൊയ്ക്കോളൂ."

പതിവുപോലെ 'രണ്ടരമണിക്കൂർ ലേറ്റ്' എന്ന കണക്കുവെച്ച് വാഘണിയയിൽനിന്ന് പുറപ്പെട്ട നരോത്തമിന് തോന്നി, വണ്ടി രണ്ടരമണിക്കൂറിൽ അധികം വൈകിയിരുന്നില്ലെങ്കിൽ തനിക്ക് സമയംതെറ്റി എത്തേണ്ടിവന്നേനെ. അയാൾ വശ്റാമിനോട്

കല്പിച്ചു – "ബടുകിനെ മടിയിൽനിന്ന് ഇറക്ക്. അല്പം തിടുക്കപ്പെട്ട് വണ്ടി വരുംനേരം അവിടെ എത്തിയില്ലെങ്കിൽ കപൂർശേട്ടിന് അലോഹ്യമാകും."

വശ്റാം മനമില്ലാമനസ്സോടെ ബടുകിന്റെ കൈയിൽനിന്ന് കടിഞ്ഞാൺ വാങ്ങിച്ചു. അവൻ എതിർത്തെങ്കിലും വേഗത്തിൽ സ്റ്റേഷനിൽ എത്തിച്ചേരാതെ നിർവാഹമില്ലായിരുന്നു. വശ്റാം പാട്ടുനിറുത്തി, വണ്ടി വേഗത്തിൽ തെളിച്ചു.

"ജഗഡിയുടെ അതിർത്തിയിൽ പുകച്ചുരുൾ കാണുന്നുണ്ട്" – അങ്ങ് അകലെ കാണായ തീവണ്ടിപ്പുകയെപ്പറ്റി നരോത്തം വശ്റാമിനോട് സൂചിപ്പിച്ചു.

വശ്റാം ബടുകിന്റെ കൈയിൽനിന്ന് ചാട്ടവാർ വാങ്ങി, കുതിരയുടെ പുറത്ത് അടിച്ചു. വണ്ടി അതിവേഗത്തിൽ പായാൻ തുടങ്ങി..

വണ്ടിയുടെ വേഗത്തിന്നനുസരിച്ച് നരോത്തമിന്റെ മനസ്സിൽ ചിന്തകളുടെ ചക്രങ്ങളും കറങ്ങി.

നരോത്തം ആലോചിക്കുകയായിരുന്നു– കപൂർശേട്ടിനെ സ്റ്റേഷനിൽനിന്ന് കൂട്ടിക്കൊണ്ടുവരാൻ ചേട്ടൻ മകൻജി മുനീമിനെ (മുനീം = കണക്കുപ്പിള്ള) യാണ് ഏല്പിച്ചിരുന്നത്. എന്നാൽ അവസാനനിമിഷത്തിൽ ചേട്ടത്തിയമ്മ ഈ ജോലി എന്തിനാണ് തന്നെ ഏല്പിച്ചത്–

"കൊച്ചച്ഛാ, കൊച്ചച്ഛാ, അതാ ഒരു കാക്ക" – ബടുക് അങ്ങനെ ഓരോന്ന് പറഞ്ഞുകൊണ്ടിരുന്നു. എന്നാൽ അന്നേരം, "അതെ, മോനെ, കാക്ക" എന്ന് ഔപചാരികമായ മട്ടിൽപോലും മറുപടി പറയാനുള്ള മനോഭാവം അവന്റെ കൊച്ചച്ഛന് എവടെയാണുണ്ടായിരുന്നത്?

മിതഭാഷിണിയും പെറ്റമ്മയെക്കാളും അധികം സ്നേഹിക്കുകയും ചെയ്യുന്ന ചേട്ടത്തിയമ്മ, ലാഡ്കോർ, വളരെ അപൂർവമായിട്ടു മാത്രമേ, ഭർത്താവിന്റെ അനുജനോട് നേരംപോക്ക് പറഞ്ഞിരുന്നുള്ളൂ. എന്നാലോ അന്ന് കുതിരവണ്ടിയിൽ കയറുന്നതിനുമുമ്പ്, അയാളെ അടുത്ത് വിളിച്ച്, കണ്ണുകൾവെട്ടിച്ച്, അയാളുടെ ചെവിയിൽ പതിഞ്ഞ സ്വരത്തിൽ പറഞ്ഞ ആ സംഗതികേട്ട്, അയാളുടെ കരണക്കുറ്റിയുടെ ഞരമ്പുകൾ തുടുക്കുകയുണ്ടായി. ചേട്ടത്തിയമ്മയുടെ വാക്കുകൾ പേർത്തും പേർത്തും ഓർക്കവേ,

അയാൾ വണ്ടിയിൽ ഇരുന്നുകൊണ്ട്, ഒരു മുഗ്ധയെപോലെ, ലജ്ജ, സങ്കോചം, ക്ഷോഭം, അവയുടെ പരിണാമ സ്വരൂപമായി ഒരുതരം ആനന്ദം, അങ്ങനെ പല വികാരങ്ങൾക്കും വശംവദനായി ക്കൊണ്ടിരുന്നു.

"കൊച്ചച്ഛാ, കൊച്ചച്ഛാ, ആ മരത്തിന്മേൽ ഇരിക്കുന്നത് എന്താണ്?"

ചിന്തകളുടെ സുമധുരചംക്രമണത്തിന്നിടയ്ക്ക് ആ അബോധ ബാലൻ നരോത്തമിനെ അങ്ങനെ വിഘ്നപ്പെടുത്തിക്കൊണ്ടിരുന്നു. എന്നാൽ നരോത്തം ആകട്ടെ തന്റേതായ ചിന്തകളിൽ മുഴുകിയതു നിമിത്തം അത്തരം വിഘ്നത്തെപ്പറ്റി ഗൗനിച്ചിരുന്നതേയില്ല. എന്നാലോ, ബടുക് കൊച്ചച്ഛന്റെ സങ്കല്പവിഹാരത്തിൽ നിരന്തരം വിഘ്നം ഉണ്ടാക്കിക്കൊണ്ടിരിക്കാൻ ഉറപ്പിച്ചുവെച്ചപോലെ. തന്റെ ചോദ്യങ്ങൾക്ക് മറുപടി കിട്ടാതിരുന്നപ്പോൾ, കൊച്ചച്ഛനെ ഇരുകൈ കൊണ്ടും പിടിച്ചുകുലുക്കിക്കൊണ്ട് പറഞ്ഞു – "കൊച്ചച്ഛാ, കൊച്ചച്ഛാ, എന്റെ ഓടക്കുഴൽ ചീത്തയായി. ഊതാനേ പറ്റുന്നില്ല. ഒന്നു ശരിപ്പെടുത്തി തരൂന്ന്."

അന്നേരം നരോത്തമിന് സങ്കല്പവിഹാരത്തിൽനിന്ന് ഭൂമിയി ലേക്ക് ഇറങ്ങിവരാതെ പോംവഴി ഉണ്ടായിരുന്നില്ല. ബടുകിന്റെ ഓടക്കുഴൽ വാങ്ങി, ഊതി, ശരിപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ നരോത്തമിന്റെ ദൃഷ്ടി അകലെ കാണായ റെയിൽസിഗ്നലിൽ പതിഞ്ഞു. അയാൾ പെട്ടെന്ന് വശ്റാമിനോട് പറഞ്ഞു – "വശ്റാം, വശ്റാം, നോക്ക്, സിഗ്നൽ കൊടുത്തു. തീവണ്ടി അടുത്ത് എത്തിയപോലെ തോന്നുന്നു. വണ്ടി വേഗം തെളിയ്ക്ക്."

വശ്റാം ചാട്ടവാർകൊണ്ട് കുതിരയെ ഒന്നു തമർത്തി. സ്വതവേ വേഗത്തിൽ ഓടിക്കൊണ്ടിരുന്ന കുതിര ചാട്ടവാർ ഏറ്റ് കാറ്റിനോട് മത്സരിക്കാൻ തുടങ്ങി. എന്നാലും നരോത്തമിന് തോന്നി, കുതിര വളരെ മെല്ലെയാണ് ഓടുന്നതെന്ന്.

വശ്റാം മനസ്സിലാക്കി, കൊച്ചേമാൻ സ്റ്റേഷനിൽ എത്തി ച്ചേരാൻ തിടുക്കപ്പെടുകയാണെന്ന്; അതിഥികളെ എതിരേറ്റ് കുതിര വണ്ടിയിൽ ഇരുത്താൻ ബദ്ധപ്പെടുകയാണെന്ന്. എന്നാലോ ആ ബദ്ധപ്പാടും തിടുക്കപ്പെടലും എന്തിനെപ്പറ്റി ആയിരുന്നു എന്നത് നരോത്തമിനു മാത്രമേ അറിയാമായിരുന്നുള്ളു.

# 2. വഴിയിൽ

അമർഗഢ് സ്റ്റേഷനിൽ പ്ലാറ്റ്ഫോറം ഉണ്ടായിരുന്നില്ല. തുറന്ന വയലുകളുടെ നടുക്ക് തീവണ്ടിപ്പാളം നീണ്ടു കിടന്നിരുന്നു. അതിന്റെ ഒരു ഓരത്തിൽ കുടിൽപോലെയുള്ള ഒരു മേൽക്കൂര മാത്രം ഉണ്ടായിരുന്നു. അത് സ്റ്റേഷനായി കരുതി, പൊതുജനം സംതൃപ്തിപ്പെട്ടു. ആ പ്രദേശത്തെ ദാനശൂരനെന്ന് കണക്കാക്കപ്പെട്ടിരുന്ന ഉത്തംചംദ്ശേട്ട് യാത്രക്കാരുടെ സൗകര്യത്തിനുവേണ്ടി, 'ബ്രാഹ്മണാൾ വെള്ള'ത്തിന്റെ ഒരു തണ്ണീർപ്പന്തൽ ഉണ്ടാക്കിയിട്ടിരുന്നു. അതിനുള്ളിൽ ഒരു വലിയ കൽത്തൊട്ടിയും നാലഞ്ച് കലങ്ങളും ഏർപ്പാടുചെയ്തിരുന്നു. തല മൊട്ടയടിച്ച ഒരു ബ്രാഹ്മണക്കിഴവി, തീവണ്ടി വരികയും പോവുകയും ചെയ്യുന്ന സമയത്ത് യാത്രക്കാർക്ക് വെള്ളം കൊടുക്കും, ആ തണ്ണീർപ്പന്തലിൽ കുത്തിയിരുന്ന്.

അമർഗഢിന് ചുറ്റും ധാരാളം ഗ്രാമങ്ങൾ ഉള്ളതുനിമിത്തവും രാത്രിയിൽ അസമയത്ത് തീവണ്ടിയിൽനിന്ന് ഇറങ്ങുന്ന യാത്രക്കാർക്ക് മറ്റെവിടെയെങ്കിലും തങ്ങാനുള്ള അസൗകര്യം നിമിത്തവും ഉത്തംചംദ്ശേട്ട്, സ്റ്റേഷനിൽനിന്ന് ഒന്നുരണ്ടു വയൽവിട്ട്, തരിശുനിലത്ത് ഒരു കിണറും ഒരു വലിയ ചായ്പ്പുകെട്ടിയും കുറെ മുറികളും ഉണ്ടാക്കിയിട്ടിരുന്നു. ആ 'ധർമ്മശാല'യുടെ മേൽനോട്ടത്തിന്നായി, അല്ലാർഖാൻ എന്നൊരു കാവൽക്കാരനേയും നിയമിച്ചിരുന്നു. അവിടെ തനിദരിദ്രരും സന്യാസിമാരും അംഗഭംഗം വന്നവരും സ്ഥിരമായിത്തന്നെ താവളമടിയ്ക്കാറുണ്ട്. അത്തരത്തിൽപെട്ട 'ദൈവാശ്രിതർ'ക്കുവേണ്ടി ഒരുനേരത്തെ 'കിച്ചഡി' ആഹാരം കൊടുക്കാനുള്ള 'സദാവ്രത'വും ഉത്തംചംദ്ശേട്ട് അടുത്തകാലത്തായി ഏർപ്പാടുചെയ്തിരുന്നു. അക്കൂട്ടർ കുതിരവണ്ടിയുടെ മണികിലുക്കം കേട്ട് പരസ്പരം പറഞ്ഞു – "ഉത്തംചംദ്ശേട്ട് വരുന്നപോലെ തോന്നുന്നല്ലോ."

സ്റ്റേഷൻ പടവുകളുടെ തൊട്ടടുത്ത് വശ്റാം വണ്ടിനിറുത്തി. അപ്പോഴേക്കും ആളുകൾ നാലുപാടുനിന്നും വന്ന്, വളഞ്ഞു. അക്കൂട്ടത്തിൽ സ്റ്റേഷൻമാസ്റ്റർപോലും ഉണ്ടായിരുന്നു. തണ്ണീർപ്പന്തലിൽ കുത്തിയിരിക്കുന്ന കിഴവിയും 'ധർമ്മശാല'യുടെ

കാവൽക്കാരൻ അല്ലാർഖാനും അവിടെയെത്തി; പിന്നെ കുതൂഹലംപൂണ്ട് മറ്റുപലരും.

എന്നാൽ കുതിരവണ്ടിയ്ക്കുള്ളിൽ ഉത്തംചംദിനുപകരം കൊച്ചു ശേട്ടിനേയും ബടുകിനേയും കണ്ടവാറെ അവർ നിരാശരായി. മൂടന്തനായ ഒരുത്തൻ നരോത്തമിനെ ആശീർവദിച്ച്, പ്രതിഫല മെന്നപോലെ, "ഒരു കാശ് തരണേ, ബാമ" എന്ന് യാചിച്ചു കൊണ്ടിരുന്നു. അപ്പോഴേയ്ക്കും 'ഢക്ഢക്' എന്ന് ശബ്ദിച്ചുകൊണ്ട് തീവണ്ടി സിഗ്നലിന്റെ അടുത്ത് എത്തിക്കഴിഞ്ഞിരുന്നു. നരോത്തം തിടുക്കത്തോടെ വണ്ടിയിൽനിന്ന് ഇറങ്ങി, ബടുകിനേയും കൂട്ടി, റെയിൽപ്പാളത്തിന്റെ അടുത്തേക്ക് നീങ്ങി.

പഴഞ്ചൻ രീതിയിൽപെട്ട, രണ്ട് ഇഞ്ച് ഉയരത്തിൽ പുകക്കുഴ ലുള്ള എഞ്ചിൻ 'ഢക്' എന്ന് ശബ്ദിച്ചുകൊണ്ട് അടുത്തുവന്നു നില്ക്കവേ, താഴെ കാത്തുനിന്നിരുന്ന ഉൾനാടൻ യാത്രക്കാർ ഒന്നു ഞെട്ടി കുറച്ച് അടി പിന്നോക്കം മാറി. വണ്ടിയിൽനിന്ന് മെംഗണി ക്കാരൻ കപൂർശേട്ട് ആദ്യം ഇറങ്ങി, പിന്നാലെ അദ്ദേഹത്തിന്റെ ഭാര്യ സന്തോക്ബാ, മൂത്തമകൾ ചമ്പ, ഇളയമകൾ ജസി എന്നിവരും.

കുറെകർഷകരേയും ടിക്കറ്റില്ലാതെ യാത്രചെയ്യുന്ന 'ദൈവാ ശ്രിത'രായ സന്യാസിമാരേയും ബാബമാരേയും ഒഴിച്ചാൽ അന്നത്തെ വണ്ടിയിൽനിന്നിറങ്ങിയ യാത്രക്കാരിൽ പ്രമാണിമാർ കപൂർശേട്ടും കുടുംബവും മാത്രമായിരുന്നു. ജനങ്ങൾ അവരെ, രാജാക്കന്മാരെ എന്ന പോലെ, തികഞ്ഞ ആദരാദ്ഭുതങ്ങളോടെ നോക്കിനിന്നു. സ്റ്റേഷൻമാസ്റ്റർപോലും മറ്റുയാത്രക്കാരിൽനിന്ന് ടിക്കറ്റുവാങ്ങുന്നതിനു പകരം ഉത്തംചംദിന്റെ ആ അതിഥികളെ സ്വീകരിക്കാൻ ഗേറ്റിൽ വന്നുനിന്നു. ലൈൻമാൻ 'ലൈൻ ക്ളിയർ' എന്നതിനുള്ള കടലാസ്സ് എഞ്ചിൻഡ്രൈവറെ ഏല്പിച്ചശേഷം ആ ശേട്ടുമാരുടെ സാമാനങ്ങൾ എടുക്കാൻ ഓടിയെത്തി. തണ്ണീർ പ്പന്തലിലെ കിഴവി തിടുക്കത്തിൽ അല്പം മണ്ണെടുത്ത് കുടം തേച്ചു വൃത്തിയാക്കി; അതിൽ വെള്ളം നിറച്ചു; എന്നിട്ട് ഉത്തംചംദ് ശേട്ടിന്റെ അതിഥികൾക്ക് കൊടുക്കാനായി രണ്ടുമൂന്നു മൺ കോപ്പകളിൽ വെള്ളവും കൊണ്ടുവന്നു.

അമർഗഢ് എന്ന ആ 'പട്ടിക്കാട്' സ്റ്റേഷനിൽ അപൂർവമായി മാത്രം കാണാൻ കഴിയുന്ന ഉയർന്ന നിലയിൽപെട്ട ആ

യാത്രക്കാരെ കണ്ട് അമ്പരന്ന്, ചുറ്റും ആളുകൾ വന്നുനിറഞ്ഞു. തെണ്ടിത്തിരിയുന്ന, നഗ്നരായ കുട്ടികളും ചുറ്റുംകൂടി. ലൈൻമാന്റെ വീട്ടിലെ പെണ്ണുങ്ങൾക്കും ആ വലിയ വീട്ടുകാരെ, മൂടുപടത്തിലൂടെ ആണെങ്കിലും, ഒന്നുനോക്കിക്കാണാനുള്ള കുതൂഹലം ചെറു ക്കാൻ കഴിഞ്ഞില്ല.

ആ വിശിഷ്ടാതിഥികളുടെ സാമാനങ്ങൾ എടുത്ത് കുതിര വണ്ടിയിൽ വെയ്ക്കുന്നതിന് വളരെ 'സ്വയംസേവകർ' തയ്യാറായി. അവരിൽ മിക്കവരും പ്രത്യക്ഷമായും പരോക്ഷമായും ഉത്തം ശേട്ടിന്റെ ആശ്രിതരാവുകനിമിത്തം തങ്ങളുടെ ആശ്രയദാതാവിനെ പ്രീണിപ്പിക്കാൻവേണ്ടി അവസരവും പാർത്ത് നില്ക്കുന്നവരാ യിരുന്നു. സ്റ്റേഷൻമാസ്റ്റർ സ്വയം മുന്നോട്ടുവന്ന് അതിഥികളുടെ 'തീൻപെട്ടി' എടുക്കാൻ തുടങ്ങി. എന്നാൽ വിവേകശാലിയായ നരോത്തം അയാളെ തടഞ്ഞു.

ആ പ്രദേശത്ത് ചായകുടിയുടെ സമ്പ്രദായം അടുത്തകാലത്തേ തുടങ്ങിയിരുന്നുള്ളു. ആളുകളുടെ മനസ്സിൽ ആ പുതിയ 'പാനീയ' ത്തെപ്പറ്റി വലിയ മതിപ്പായിരുന്നു. അതുകൊണ്ട് ഒരു കിഴവൻ 'ബ്രാഹ്മണാൾചായ'യുടെ ഒരു കെറ്റിലും ഏന്തി സ്റ്റേഷനിൽ കറങ്ങുക പതിവായിരുന്നു. അയാളും ശേട്ടുമാരുടെ 'ദയാദൃഷ്ടി' സമ്പാദിക്കാൻവേണ്ടി കെറ്റിലുംകൊണ്ട് വന്നെത്തി. ഒരു പിച്ചള ക്കപ്പിൽ ചൂടുചായ ഒഴിക്കാൻ തുടങ്ങി. എന്നാൽ 'ധർമ്മകർമ്മ'ങ്ങൾ തികഞ്ഞ ശ്രദ്ധയോടെ അനുസരിക്കുന്ന കപൂർശേട്ട് കൈകൂപ്പി പറഞ്ഞു – "ഞങ്ങൾ ചായ കുടിയ്ക്കാറില്ല". അതോടൊപ്പം, അനാ വശ്യമെങ്കിലും, ചായകുടിക്കാത്തതിന്റെ കാരണവും വെളി പ്പെടുത്തി – "ചായത്തോട്ടത്തിൽവെച്ച് ചായപ്പൊടിയിൽ ചോര ത്തുള്ളികൾ ചേർക്കുമെന്ന് പറയുന്നു. അതുകൊണ്ടാണത്രെ ചായയുടെ നിറം ഇത്ര ചുമപ്പായിരിക്കുന്നത്."

ആ വിവരണം കേട്ട് അടുത്തുനിന്നിരുന്ന ചിലർ പതിഞ്ഞ് പുഞ്ചിരിതൂകി. മറ്റുചിലരുടെ ഉള്ളിൽ ആ അതിഥികളുടെ 'ധർമ്മപരായണത'യെപ്പറ്റി മതിപ്പ് ഏറി.

അവസാനം വശ്റാംതന്നെ അതിഥികളുടെ സാമാനങ്ങൾ എടുത്തു. ആളുകളുടെ ഇടയിലൂടെ വഴിയുണ്ടാക്കി നരോത്തം മുന്നോട്ടുനീങ്ങി.

"ബടുക് എങ്ങു പോയി? ഇതുവരെ എന്റെ വിരലും പിടിച്ചുനിന്നിരുന്നല്ലോ?" – നരോത്തം പരിഭ്രമത്തോടെ ചോദിച്ചു.

എല്ലാവർക്കും വിസ്മയം കലർന്ന അമ്പരപ്പായി. ഏവരും ബടുകിനെ അങ്ങുമിങ്ങും അന്വേഷിക്കാൻ തുടങ്ങി. അപ്പോഴെയ്യും സാമാനങ്ങളുമെടുത്ത് കുതിരവണ്ടിയുടെ അടുത്തെത്തിയ വശ്റാമിന്റെ ഒച്ച കേൾക്കായി – "പരിഭ്രമിക്കണ്ട. ഇവിടെയുണ്ട്, ബടുക്ഭായി."

വശ്റാമിന്റെ സീറ്റിൽ, കൈയിൽ കടിഞ്ഞാണും പിടിച്ച്, വലിയ 'ഗമ'യോടെ ഇരുന്നിരുന്ന ബടുക് കുതിര ഓടാൻ വേണ്ടി, വശ്റാമിനെ അനുകരിച്ച്, നാവുകൊണ്ട് നൊട്ടിക്കൊണ്ടിരുന്നു. എന്നാലോ അവനേക്കാൾ ബുദ്ധിമാനായ കുതിര തെല്ലും ഇളകിയതേ ഇല്ല.

"എടാ, നീ വലുതായാൽ ഒന്നാംതരം ഒരു കുതിരക്കാരനാകും" – നരോത്തം ചിരിച്ചുകൊണ്ട് പറഞ്ഞു. എന്നിട്ട് എല്ലാവരേയും വണ്ടിയിൽ കയറ്റി.

ആളുകൾ പിന്നെയും വണ്ടിയുടെ ചുറ്റും നിന്നു. ഗൗരവ സ്വഭാവക്കാരനായ നരോത്തമിന് 'അള്ളിപ്പിടി'യ്ക്കുന്ന ആ ആളുകളോട് അമർഷം തോന്നി. അതിന് കാരണവും ഉണ്ടായിരുന്നു. തിക്കും തിരക്കും നിമിത്തം അയാൾക്ക് അതിഥികളോട് വേണ്ടും വണ്ണം സംസാരിക്കാൻപോലും സൗകര്യം കിട്ടിയില്ല.

വശ്റാം ബടുകിനെ മടിയിൽ പിടിച്ചിരുത്തി, വണ്ടി മെല്ലെ തെളിച്ചു. എന്നിട്ടും കുറെ ആശ്രിതർ വണ്ടിയുടെ പിൻഭാഗത്തുള്ള കൈപ്പിടിയും പിടിച്ചുകൊണ്ട് ഒപ്പം നടക്കാൻ തുടങ്ങി.

"കാലത്തുമുതല്ക്കേ പട്ടിണിയാണ്, ഏമാന്നേ!" – എന്ന് ഒരുത്തൻ.

"നല്ല ഒരു തുണിയില്ല, ഉടുക്കാൻ" – എന്നായി മറ്റൊരുത്തൻ.

"കെട്ടിയോൾക്ക് സുഖക്കേടാണ്. എന്റെ കണ്ണിൽ പാടവന്ന് മൂടിയിരിക്കുന്നു" – എന്ന് മൂന്നാമത്തൊരുത്തൻ.

ഇങ്ങനെ കേഴുന്നവരുടെ നേരെ നരോത്തമിന് സാധാരണ നിലയിൽ ദയ തോന്നാറുണ്ടെങ്കിലും അന്നേരം ദേഷ്യമാണ് തോന്നിയത്. അവരെ അകറ്റാൻ വേണ്ടി ചില്ലറക്കാശ് കൊടുത്ത് അയാൾ തടിതപ്പി.

"യാചന വളരെ ഏറിയിട്ടുണ്ട്, നാട്ടിൽ" – കപൂർശേട്ട് അഭിപ്രായപ്പെട്ടു. എന്നിട്ട് 'അന്ത്യപ്രാസം'പോലെ, യാചന എന്ന വാക്കിന്റെ 'ഗവേഷണ'മെന്ന പട്ടിൽ ഒരു പഴഞ്ചൊല്ല് പറയുകയും ചെയ്തു – "മാഗണ ഫവമാം ത്രണ ഗുണ നഹി വേരോ നഹി വേഠ്. മാഗണ മാഗണ സഹുകളെ നെ സഖേ ഭരേ പേട്" (യാചകനായാൽ മൂന്നു ഗുണം: കൂലിയില്ല, വേല ചെയ്യണ്ട, കരമൊടുക്കേണ്ട, സുഖമായി വയറും നിറയ്ക്കാം).

മിതഭാഷിയായ നരോത്തം അസംബന്ധമായ ആ സംഭാഷണത്തിൽ യാതൊരു പ്രതികരണവും കാണിയ്ക്കാഞ്ഞപ്പോൾ കപൂർ ശേട്ടിന് അല്പം ക്ഷോഭം തോന്നി. അതുകൊണ്ട് പറയാൻവേണ്ടി പറഞ്ഞു – "ഞങ്ങളുടെ മെംഗണിയിൽ ഇത്രയധികം യാചകരില്ല... ഇവിടെ എത്ര അധികമാണ്...?"

"ഇപ്പോൾ വളരെ കുറഞ്ഞിട്ടുണ്ട്, ഏമാന്നേ" – വശ്റാം ഇടയ്ക്ക് കയറി പറഞ്ഞു – "പക്ഷേ, വാഘണിയയിൽ എത്തുമ്പോൾ കാണാം, സംഗതി. ഗൃഹപ്രവേശമെന്ന് കേട്ട് യാചകർ ഗ്രാമങ്ങളിൽനിന്ന് അടിഞ്ഞുകൂടിയിരിക്കയാണ്, എച്ചിലിനു വേണ്ടി."

"ഞങ്ങളുടെ ചമ്പയ്ക്ക് വാഘണിയ കാണാൻ വലിയ മോഹം. വളരെനാളായി പറയാൻ തുടങ്ങിയിട്ട്" – കപൂർശേട്ടിന്റെ ധർമ്മപത്നി, സൗഭാഗ്യവതി സന്തോക്ബാ മൊഴിഞ്ഞു.

ചമ്പ ഒളികണ്ണാലേ നരോത്തമിനെ നോക്കിക്കൊണ്ടിരിക്കയായിരുന്നു. അമ്മയുടെ ആ 'ഞോണ്ടൽ' നിമിത്തം അവളുടെ ഇമകൾ ലജ്ജയാൽ കൂമ്പിപ്പോയി. എന്നാലോ ആ കൂമ്പിയ ഇമകളുള്ള വലിയ റോസക്കണ്ണുകളിലേക്ക് ഒളിഞ്ഞുനോക്കാനുള്ള ഊഴം പിന്നീട് നരോത്തമിന്റേതായി.

"ഞാൻ പറഞ്ഞു – ഇപ്പോൾ വ്യാപാരത്തിന്റെ സീസൺ ആണ്. കട അടച്ചിടാൻ എന്നെക്കൊണ്ടാവില്ല. പക്ഷേ ഉത്തംചംദിന്റെ നിർബന്ധപൂർവമുള്ള ക്ഷണം നിരസിക്കാനായില്ല. ഞാൻ വരാതെ ഗൃഹപ്രവേശത്തിന്റെ മുഹൂർത്തം നടക്കില്ലെന്ന് എഴുതി. അതുകൊണ്ട് പുറപ്പെടേണ്ടതായിത്തന്നെ വന്നു" – കപൂർശേട്ട് ഔപചാരികമായി സംസാരിച്ചു. എന്നാൽ നരോത്തം ആ പറഞ്ഞതൊന്നും, ഒരു പക്ഷേ, അത്ര ശ്രദ്ധിച്ചിരുന്നില്ല, ശ്രദ്ധിക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നില്ല. ആതിഥ്യമര്യാദയ്ക്കുവേണ്ടി ഇടയ്ക്കിടയ്ക്ക്

മൂളിക്കൊണ്ടിരിക്കുകമാത്രം ചെയ്തു. അന്നേരം അയാളുടെ മനസ്സ് ചമ്പയുടെ ചമ്പകനിറമുള്ള മേനിയിൽ അള്ളിപ്പിടിച്ചിരിക്കയായിരുന്നു.

വാഘലണിയയുടെ അതിർത്തി കുതിരവണ്ടിയുടെ മണികിലുക്കം കൊണ്ട് വീണ്ടും മുഴങ്ങി. വശ്റാം ഉശിര്കയറി വീണ്ടും പാടാൻ തുടങ്ങി; ബടുക് വയലുകളിൽ കാണുന്ന പക്ഷിമൃഗാദികളെപ്പറ്റി ചോദിയ്ക്കാനും – "കൊച്ചച്ഛാ, കൊച്ചച്ഛാ ആ പറക്കുന്നില്ലേ, അതിനെന്താണ് പറയുക?"

എന്നാൽ ബടുകിന്റെ അത്തരം ബാലിശമായ ചോദ്യങ്ങൾക്ക് മറുപടി പറയാൻ നരോത്തമിനുണ്ടോ സൗകര്യം? അന്നേരം വയലുകളിൽ പറക്കുന്ന പക്ഷികളെപ്പറ്റി അയാൾ ഗൗനിച്ചതേയില്ല. അയാളുടെ ഹൃദയത്തിൽതന്നെ ഒരു കിളി കളകൂജനം ചെയ്തു കൊണ്ടിരുന്നു.

"ആ മരത്തിന്മേൽ ഇരിക്കുന്നില്ലേ, അതിനെന്താ പറയുക?" – പിടിവാശിക്കാരനായ ആ കുട്ടി നരോത്തമിനെ വെറുതെ വിടാൻ തയ്യാറില്ല. കപൂർശേട്ടിനും സന്തോക്ബായ്ക്കും ബടുകിന്റെ ബാലിശ സ്വഭാവത്തിൽ ബേജാറ് തോന്നാൻ തുടങ്ങി. പക്ഷേ ധൈര്യം വിട്ടുകളയുന്ന ഒരു കുട്ടിയായിരുന്നില്ല, അവൻ – "കൊച്ചച്ഛാ, പറയൂന്ന്, അതിനെന്താ പറയുക."

പെട്ടെന്ന് വെള്ളിമണി അടിച്ചാലെന്നപോലെ, ഒരു മധുരസ്വരം കേൾക്കായി – "കുയിൽ."

ബടുകിന്റെ കുതൂഹലം ശാന്തമാക്കാൻവേണ്ടി നരോത്തമിനു പകരം ചമ്പ മറുപടി പറയുകയാണുണ്ടായത്.

നരോത്തം ആ വാക്ക് പുറപ്പെട്ട ഇടത്തേക്ക് നോക്കി. 'കുയിൽ' എന്ന വാക്ക് മറന്ന്, അത് ഏത് കണ്ഠത്തിൽനിന്നാണോ പുറപ്പെട്ടത് ആ കുയിലിന്റെ നേരെ ദൃഷ്ടി പായിച്ചു. വണ്ടിയുടെ മുൻസീറ്റിൽ കുത്തിയിരുന്ന ചമ്പ നരോത്തമിന്റെ കൗതുകംപൂണ്ട ആ ദൃഷ്ടിയെ പിൻതുടർന്നു. നടുവഴിയ്ക്കുതന്നെ, ആ കുതിരവണ്ടിയിൽവെച്ചു തന്നെ, ഇരുവരുടേയും കണ്ണുകൾ തമ്മിൽ ഇടഞ്ഞു.

കപൂർശേട്ടിന്റെ ഒരേ ചിന്ത, അടുത്ത സീസണിൽ പരുത്തിയുടെ അങ്ങാടി നിലവാരം എന്താകുമെന്നായിരുന്നു. എന്നാലോ സന്തോക്ബായുടെ ദൃഷ്ടി ചമ്പയുടേയും നരോത്തമിന്റേയും കൂട്ടിപ്പിണഞ്ഞ കണ്ണുകളിൽ പതിയാതിരുന്നില്ല. സന്തോക്ബായ്ക്ക്

ആദ്യം തെല്ലിട അത് ഇഷ്ടപ്പെട്ടു. എന്തുകൊണ്ടെന്നാൽ, മെംഗണിയിൽനിന്ന് പുറപ്പെടുംനേരം വിവാഹപ്രായമെത്തിയ പുത്രിയെ "ഒരു താവളത്തിൽ കെട്ടണ"മെന്ന് ഭർത്താവുമായി ചിന്തിച്ചുറപ്പിച്ച പദ്ധതിയുടെ ശുഭാരംഭമായിട്ട് അവർക്ക് അതു തോന്നി. എന്നാൽ ഉടൻതന്നെ അവരുടെ യാഥാസ്ഥിതിക മനസ്സിൽ, ആചാര മര്യാദകളെപ്പറ്റിയുള്ള പഴഞ്ചൻ വിചാരവും കുത്തിമറിയാൻ തുടങ്ങി.

സന്തോക്ബാഷ്ട് അന്നേരം ചുമ വന്നിരുന്നില്ലെങ്കിലും വളരെ പ്രയാസപ്പെട്ടുകൊണ്ട് ഉറക്കെ ചുമച്ച്, നരോത്തമിന്റെ കണ്ണുകളിലേയ്ക്ക് കണ്ണുംനട്ടുകൊണ്ടിരുന്ന മകളെ താക്കീതുചെയ്തു.

ചമ്പ ലജ്ജാവിവശയായി നരോത്തമിന്റെ നേരെ ഊന്നിയിരുന്ന ദൃഷ്ടി ഉടൻ പിൻവലിച്ചു. അങ്ങനെ കണ്ണുകൊണ്ടുള്ള കേളി അവിടംകൊണ്ട് നിന്നു.

തെല്ലു നാണംപൂണ്ട ചമ്പ അമ്മയുടെ നേരെ നോക്കി. നിഷ്കളങ്കയായ അവൾക്ക് മനസ്സിലാക്കാൻ കഴിഞ്ഞില്ല, അമ്മയുടെ കൃത്രിമവും രൂക്ഷവുമായ നോട്ടത്തിൽ അനുവാദമായിരുന്നോ അലോഗ്യമായിരുന്നോ എന്ന്.

ചമ്പയേക്കാളും പ്രായംകുറഞ്ഞ, എന്നാലോ കുസൃതിയിൽ മുന്നിട്ടുനിന്നിരുന്ന ജസി, വളരെ നേരമായി മിണ്ടാതെ ഇരുന്നിരുന്ന ചേടത്തിയുടെ ആ മട്ടും മാതിരിയും തന്റെ മൂർച്ചയുള്ള കണ്ണുകൾ ഊന്നി നോക്കിക്കൊണ്ടിരിയ്ക്കയായിരുന്നു. കണ്ണുകൊണ്ടുള്ള കേളി അവസാനിച്ചശേഷം ചമ്പ അനിയത്തിയുടെ നേരെ നോക്കി. അന്നേരം, അത്തരം സംഗതികളിൽ കൂടുതൽ അറിവുള്ള ജസി, കണ്ണുവെട്ടിച്ച് ചമ്പയുടെ നേരെ പായിച്ചു. അവളുടെ ചപലമായ കണ്ണുകൾ ചമ്പയെ മൂകമായി കുറ്റപ്പെടുത്തുകയായിരുന്നു – "ഞാൻ ചേടത്തിയുടെ കളവു കണ്ടുപിടിച്ചു. എന്നിൽനിന്ന് ഒന്നും ഒളിച്ചുവെയ്ക്കാൻ നോക്കണ്ട, മനസ്സിലായോ?" എന്നിട്ട് ആ കുറ്റത്തിന് ശിക്ഷ നല്കുംപോലെ ചമ്പയുടെ തുടയിൽ ഒരു നുള്ള് കൊടുത്തു. അതിന്റെ പൊരുൾ നരോത്തമിന്നല്ലാതെ മറ്റാർക്കും മനസ്സിലാക്കാൻ കഴിഞ്ഞില്ല. എല്ലാവരുടേയും മുമ്പിൽവെച്ച് ചമ്പ നുള്ളേറ്റ് എങ്ങനെ നിലവിളിക്കും? അതുകൊണ്ട് മൂകമായ സിനിമയിലെന്നപോലെ അവൾ ചുണ്ടുകൾ പിളർന്ന് ഒച്ചയില്ലാത്ത

സിൽക്കാരം പുറപ്പെടുവിച്ചു. അതുകണ്ട് നരോത്തം മന്ദമായി പുഞ്ചിരിതൂകി.

"നരോത്തം എന്തുകരുതുന്നു, ഈ സീസണിൽ പരുത്തിക്കൃഷി എങ്ങനെയിരിക്കും?" – മറ്റൊന്നും ശ്രദ്ധിയ്ക്കാതെ സീസണെപ്പറ്റി മാത്രം ചിന്തിച്ചുകൊണ്ടിരുന്ന കപൂർശേട്ട്, ആഹ്ളാദകരമായ ആ അന്തരീക്ഷത്തിൽ നീരസമായ ആ ചോദ്യം ചോദിച്ചത് നരോത്തമിനെ അലോസരപ്പെടുത്തി. അയാൾ നിരുത്സാഹത്തോടെ മറുപടി പറഞ്ഞു – "നന്നായിരിക്കും."

വണ്ടിയിൽ വീണ്ടും മൗനം. ബടുകും ഏതെല്ലാമോ പക്ഷികളെപ്പറ്റി ആലോചിച്ച്, സ്വന്തമായ ധ്യാനത്തിൽ മുഴുകി. വശ്റാംമാത്രം ഏതോ പഴഞ്ചൻ നാടകങ്ങളിലെ പാട്ടുകൾ പാടിക്കൊണ്ടിരുന്നു. പക്ഷേ അയാളുടെ ഇരിപ്പ് മറ്റുള്ളവർക്ക് പുറംതിരിഞ്ഞാണ്. അതുകൊണ്ട് അയാളുടെ ഒച്ച അത്ര കണക്കിലെടുക്കത്തക്കതും ആയിരുന്നില്ല.

സന്തോക്ബായുടെ കൃത്രിമമായ ചുമയ്ക്കുശേഷം ചമ്പയ്ക്ക് ധൈര്യം വന്നില്ല, നരോത്തമിനെ വീണ്ടും ഒളികണ്ണിട്ടുനോക്കാൻ. എന്നാൽ അവൾക്ക് അങ്ങനെ നോക്കേണ്ട ആവശ്യംതന്നെ ഉണ്ടായിരുന്നോ? കണ്ണുകൾക്കു പകരമായി, ആ രണ്ട് യുവഹൃദയങ്ങളുടേയും കമ്പികൾ എപ്പോഴേ കൂടിപ്പിണഞ്ഞു കഴിഞ്ഞിരുന്നു! ആ ഹൃദയങ്ങൾ, വഴിമുഴുവൻ, മൂകമായി പരസ്പരം സമ്മേളിച്ചു! കുസൃതിക്കുടുക്കയായ അനിയത്തിമാത്രം ചമ്പയുടേയും നരോത്തമിന്റേയും നേരെ മാറിമാറി നോക്കുകയായിരുന്നു, അപൂർവമായ കുതൂഹലത്തോടെ, അജ്ഞേയമായ ആ 'ലീല'യിൽ രസിച്ചുകൊണ്ട്.

"കൊച്ചച്ഛാ, എനിക്ക് കുയിലിനെ വേണം" – വളരെ നേരമായി മിണ്ടാതെ കുത്തിയിരുന്ന ബടുക് തന്റെ ആവശ്യം മുന്നോട്ടുവെച്ചു.

"ഇനി എല്ലാം വീട്ടിൽ എത്തിയിട്ട്" – നരോത്തം പറഞ്ഞു – "നോക്ക്, വീട് എത്തിപ്പോയി."

വാഘണിയയിൽ എത്തിയതോടെ വശ്റാം വണ്ടിയുടെ ഗതി മന്ദമാക്കി. ഗ്രാമത്തിന്റെ പ്രവേശദ്വാരത്തിൽ ഉണ്ടാക്കിയിരുന്ന മാടപ്രാവുകളുടെ പന്തലിന്നടുത്ത് വണ്ടി നിറുത്തി. അവിടെ ഉത്തംചാന്ദ്, അയാളുടെ അളിയനായ ദകുഭായി, മകൻജി മുനീം മുതലായി എല്ലാവരും അതിഥികളെ സ്വാഗതം ചെയ്യാൻ എത്തിയിരുന്നു.

# 3. മൂന്ന് യുവഹൃദയങ്ങൾ

ഉത്തംചംദിനെ കണ്ടതോടെ കപൂർശേട്ട് വണ്ടിയിൽ നിന്ന് കുതിച്ച് ഇറങ്ങി. അതിഥിയും ആതിഥേയനും പരസ്പരം കുശലപ്രശ്നം നടത്തി. വണ്ടിയിൽതന്നെ അപ്പോഴും ഇരുന്നിരുന്ന നരോത്തമിനോട് ഉത്തംചംദ് പറഞ്ഞു – "നിങ്ങളെല്ലാവരും ചടന്ന് വീട്ടിലേയ്ക്ക് പൊയ്ക്കൊള്ളിൻ. ഞങ്ങൾ നടന്നു വന്നോളാം."

വശ്റാം ഗ്രാമത്തിന്റെ പ്രവേശ ദ്വാരത്തിനുള്ളിലേക്ക് വണ്ടി തെളിച്ചു. പിന്നാലെ ഉത്തംചംദ്ശേട്ട് അതിഥിയുടെ ഒപ്പമൊപ്പം നടന്നു. നടക്കുന്നതിന്നിടയ്ക്ക്, ഒപ്പം വന്നിരുന്ന ദകുഭായിയെ അദ്ദേഹം പരിചയപ്പെടുത്തി – "ദകുഭായിയെ പരിചയം ഉണ്ടാവില്ല. എന്റെ അളിയൻ ആണ്" – എന്നിട്ട് ധിക്കാരിയെപ്പോലെ തോന്നിയിരുന്ന ഒരു മനുഷ്യനെ ചൂണ്ടിക്കാട്ടി.

"പേർ എനിയ്ക്ക് പരിചയമുണ്ട് – കത്തുകളിൽ ഇദ്ദേഹത്തിന്റെ കൈയൊപ്പ് കാണാറുള്ളതുകൊണ്ട്" കപൂർശേട്ട് പറഞ്ഞു.

"കടയുടെ ചുമതലയെല്ലാം ദകുഭായി ഏറ്റെടുത്തിരിയ്ക്കയാണ്. അതുകൊണ്ട് എനിയ്ക്ക് ഇപ്പോൾ യാതൊരു അലട്ടലുമില്ല, വ്യാപാരത്തെപ്പറ്റി" – ഉത്തംചംദ് അളിയനെ പുകഴ്ത്തി.

"എങ്ങനെ അലട്ടുണ്ടാകും, സ്വന്തം വീട്ടുകാരനെപ്പോലെ ഇങ്ങനെ ഒരു വിശ്വസ്തനെ കിട്ടിയാൽ?" – കപൂർശേട്ടും ദകുഭായിയുടെ 'സ്തുതിഗീത'ത്തിൽ സ്വന്തം രാഗം ആലപിച്ചു.

"പിന്നെ, ഇദ്ദേഹം മകൻജി മുനീം, കണക്കുപ്പിള്ള" – എന്നുപറഞ്ഞ്, ഉത്തംചംദ് അകിൽമരംപോലെ ചുക്കിച്ചുളിഞ്ഞ ഒരു മനുഷ്യനെ പരിചയപ്പെടുത്തി – "കണക്കിൽ ഒന്നാം നമ്പർ... കാൽലക്ഷത്തിന്റെ കണക്ക് എപ്പോഴും ഉണ്ടാകും, നാക്കിൻ തുമ്പത്ത്... പേരേട് വായ്പാഠമാണ്... ഏത് തുക, എത്രാമത്തെ പേജിൽ, ഏതു തണ്ടപ്പേരിൽ, ഏതു തീയതിയ്ക്ക് എഴുതിയിട്ടുണ്ട് എന്ന് ഉറക്കത്തിൽ ചോദിച്ചാലും പറയാൻ കഴിയും..."

"ഇങ്ങനെയുള്ളവരെയാണ് യഥാർത്ഥ കണക്കുപ്പിള്ള എന്ന് പറയേണ്ടത്" – കപൂർശേട്ട് ആ 'സ്തുതിഗീത'ത്തിലും തന്റേതായ രാഗവും കൂട്ടിച്ചേർത്തു. പെട്ടെന്ന് ഒരു പഴഞ്ചൊല്ല് ഓർമ്മവന്നു. അതും തട്ടിവിട്ടു – "കാരണവന്മാർ പറഞ്ഞിട്ടുണ്ട്, കണക്ക് തിട്ടമുള്ളവന്റെ തലേലെഴുത്തും നല്ലതാണെന്ന്."

വർത്തമാനം പറഞ്ഞ് പറഞ്ഞ് എല്ലാവരും വീട്ടിൽ എത്തി. അന്നേരം വശ്റാം വണ്ടി പടിവാതില്ക്കൽ നിറുത്തി, കുതിരയെ അഴിച്ച് ലായത്തിൽ കെട്ടാൻ പോകയായിരുന്നു. ബടുക് കുതിര പ്പുറത്ത് ഇരിയ്ക്കാൻ ശാഠ്യം പിടിച്ചു. അതുകൊണ്ട് അയാൾ അവനെ കുതിരപ്പുറത്ത് കയറ്റി ഇരുത്തി.

ആണുങ്ങൾ വരാന്തയിലുള്ള ഊഞ്ഞാൽകട്ടിലിന്മേൽ ഇരുന്നു. അകത്തളത്തിൽ ലാഡ്കോർ സന്തോക്ബായെ സൽക്കരിച്ചു. മെംഗണിയിലെ വിശേഷങ്ങൾ ചോദിച്ചുകൊണ്ട് ഇടയ്ക്കിടയ്ക്ക് ചമ്പ യേയും ജസിയേയും തുഷ്ടിയിട്ട് നോക്കുകയും ചെയ്തിരുന്നു. മിടുക്ക ത്തിയായ ലാഡ്കോർ ഇരുസോദരിമാരുടേയും വിഭിന്നമായ സ്വഭാവവും പെരുമാറ്റവും നാട്യവും മുഖശ്രീയും സൂക്ഷിച്ച് പഠി ക്കുകയായിരുന്നു. കൂട്ടത്തിൽ, തന്റെ മകനെപ്പോലെയുള്ള നരോത്തം അളിയന് ആ കന്യകമാരിൽ ആരാണ് കൂടുതൽ പൊരുത്തപ്പെടുക എന്നും പഠിച്ചുകൊണ്ടിരുന്നു.

പുറത്തളത്തിൽ ആണുങ്ങൾ ഭക്ഷണത്തിന് ഇരുന്നു. അതുവരെ ദകുഭായിയും മകൻജിമുനീമും രഹസ്യമായി എന്തോ പിറുപിറുക്കുകയായിരുന്നു. ഭക്ഷണത്തിന് ഇരുന്നപ്പോഴും മറ്റുള്ള വരിൽനിന്ന് മനപ്പൂർവം തെല്ല് അകന്നാണ് ഇരുന്നത്, തങ്ങളുടെ സ്വകാര്യംപറച്ചിലിന് തടസ്സമുണ്ടാകാതിരിയ്ക്കത്തക്കവണ്ണം.

മകൻജിമുനീം ദകുഭായിയുടെ കാതിൽ കുശുകുശുക്കുക യായിരുന്നു – "സമയം താനേ ഒത്തുവന്നിരിയ്ക്കുന്നു. ബാലുവിന് തികച്ചും പറ്റിയവളുമാണ്, പെൺകുട്ടി. അതിഥികൾ സമ്മതിച്ചാൽ ബാലുവിന്റെ ജീവിതം കുശാലായി."

ദകുഭായിയുടെ പച്ചപ്പരിഷ്കാരിയായ മകൻ ബാലു അടുക്കള യിൽനിന്ന് ലഡ്ഡുവിന്റെ തട്ടെടുത്തുകൊണ്ട്വന്ന് വിളമ്പാൻ എത്തി. അന്നേരം കപൂർശേട്ട് ആ പയ്യന്റെ തികച്ചും പരിഷ്കാരമട്ടിലുള്ള വേഷഭൂഷാദികൾ നോക്കിക്കൊണ്ടേ ഇരുന്നുപോയി, തെല്ലു നേരത്തേയ്ക്ക്. ബാലുവിന്റെ വരവ് നാടകത്തിൽ വിദൂഷകന്റെ പ്രവേശം പോലെ ആയിരുന്നു, എല്ലാവരുടേയും ശ്രദ്ധ പിടിച്ചു നിറുത്തുംമട്ടിൽ. കപൂർശേട്ട് അയാളുടെ 'ആക്കുർകട്ട്' കൃതാവും പിൻകഴുത്തുവരെ വളർത്തിയ മുടിയും ശ്രദ്ധിച്ചുനോക്കി. മകൻജി പോലും അയാളുടെ വേഷംകണ്ട് അല്പം പുഞ്ചിരിതൂകിപ്പോയി. അന്യരെ വിഡ്ഢിയാക്കുന്നതിൽ വിരുതനായ മകൻജി ദകുഭായിയെ

ഒന്ന് മേലോട്ടു കയറ്റി – "അതിഥിക്ക് പരിചയപ്പെടുത്തി കൊടുക്കുന്ന്..."

ബുദ്ധി അല്പം കമ്മിയായ ദകുഭായി തന്റെ സൽപുത്രനെ പുകഴ്ത്താൻ തുടങ്ങി. "ചെറുക്കന് പ്രായം കുറവാണ്. എന്നാലും ബുദ്ധി കുറെയേറെ ഉണ്ട്, കേട്ടോ" എന്ന വാചകങ്ങളോടെയാണ്, ബാലുവിന്റെ വീരപരാക്രമങ്ങളെ പറ്റിയുള്ള വർണനത്തിന്റെ ഓരോ അംശവും അയാൾ അവസാനിപ്പിച്ചിരുന്നത്.

മകൻജിമുനീം ബാലുവിന്റെ ഓരോ വീരപരാക്രമത്തെയും അനുകൂലിച്ച് 'ഉം', 'ഉം' എന്ന് തട്ടിക്കൊടുത്തു–

കപൂർശേട്ടാകട്ടെ, ഔപചാരികമായ രീതിയിൽ, 'ഹ്ം', 'ഹ്ം' എന്ന് മൂളിക്കൊണ്ടിരിയ്ക്കുകമാത്രം ചെയ്തു.

ഉത്തംചംദ് മാത്രം അളിയന്റെ വിടുവായത്തത്തിൽ ബേജാറായി, ഒന്നും മിണ്ടാതെ ഭക്ഷിച്ചുകൊണ്ടിരുന്നതേയുള്ളു.

ബാലു അച്ഛന്റെ വായിൽ നിന്നുതിർന്നുവീണ തന്റെ കനപ്പെട്ട 'ബിരുദാവലി'കേട്ട് പ്രഫുല്ലചിത്തനായി ഇരട്ടി ഉത്സാഹത്തോടെ വിളമ്പാൻ. തുടങ്ങി; തന്റെ ചിതറിപ്പാറുന്ന 'കേശഭാരം' ഇടയ്ക്കിടയ്ക്ക് ചീകി ഒതുക്കിക്കൊണ്ടും ഇരുന്നു. അതിന്റെ പൊരുൾ അതിഥികളുടെ ശ്രദ്ധ ആകർഷിയ്ക്കലായിരുന്നു.

"ബാലു പാടുന്നത് കേട്ടില്ലല്ലോ, ഉവ്വോ?" – ദകുഭായി മകന്റെ 'ബഹുമുഖവ്യക്തിത്വ'ത്തിന്റെ മറ്റൊരുവശംകൂടി വെളിപ്പെടുത്തി ക്കൊണ്ട് തുടർന്നു – "കണ്ഠം എത്ര മധുരമാണെന്നോ! കേട്ട്കേട്ട് അങ്ങനെയങ്ങ് ഇരുന്നുപോകും."

"അങ്ങനെയാണോ?" – അതിഥി വിസ്മയം കലർന്ന മട്ടിൽ ചോദിച്ചു, വെറും ഔപചാരികമായിട്ട്.

"അതെ" – ദകുഭായി തുടർന്നു – "ഉച്ചതിരിഞ്ഞ് ഒന്നുരണ്ട് പാട്ട് പാടിക്കേൾപ്പിയ്ക്കാൻ ഞാൻ പറയാം."

എന്നാലോ ദകുഭായിയുടെ ഭാഗ്യക്കേടിന് അതിഥികളെല്ലാവരും യാത്രയിലെ തളർച്ചകൊണ്ട് ഉറങ്ങിപ്പോയി. പിന്നീട് ദകുഭായിയ്ക്ക് മകന്റെ 'കലാനൈപുണ്യം' പ്രദർശിപ്പിക്കാനുള്ള അവസരവും കിട്ടിയില്ല. എന്തുകൊണ്ടെന്നാൽ വെയിൽ താഴ്ന്നതോടെ ഉത്തംചംദ് അതിഥിയോട് പറഞ്ഞു – "വരൂ, നമുക്ക് പുതിയ വീട് കാണാൻ പോകാം. നാളെ ഗൃഹപ്രവേശസമയത്ത് വലിയ തിക്കും

തിരക്കും ആയിരിക്കും. അതുകൊണ്ട് ഇന്നുതന്നെ എല്ലാം സാവകാശമായിട്ട് നോക്കാം..."

അങ്ങനെ കപൂർശേട്ട് ആതിഥേയന്റെ ഒപ്പം പുറപ്പെട്ടു. ആണുങ്ങളുടെ അന്തസ്സ് നിലനിറുത്താൻ വേണ്ടി പെണ്ണുങ്ങൾ തെല്ലു പിന്നാലെ നടന്നുകൊണ്ടിരുന്നു. ലാഡ്കോർ തികഞ്ഞ ഉന്മേഷത്തോടെയാണ്, സന്തോക്ബായെയും അവരുടെ രണ്ടു പുത്രിമാരെയും പുതിയ വീട് കാണിയ്ക്കാൻ പുറപ്പെട്ടത്.

പഴയ കാലത്തെ മാന്യതയുടെ അലിഖിത നിയമങ്ങളനുസരിച്ച് നരോത്തം ആണുങ്ങളുടെ ഒപ്പം പോകേണ്ടതായിരുന്നു. എന്നാൽ ചെറുപ്പത്തിന് ചേർന്ന ബാകിളിപ്പ്നിമിത്തം ചന്ദായോടൊന്നിച്ച് പോകാനുള്ള തന്റെ ആവേശം അമർത്താനായില്ല, അയാളെക്കൊണ്ട്.

നരോത്തമിന്റെ ആ പെരുമാറ്റം ഒരു 'പകർച്ചവ്യാധി'പോലെ ബാലുവിനേയും ബാധിച്ചു. അയാളും പെണ്ണുങ്ങളുടെ പിന്നാലെ കൂടി, ചില 'തുക്കടപ്പാട്ടുകൾ' മൂളാൻ തുടങ്ങി. അയാളുടെ 'പച്ചപ്പരിഷ്കാരിത്തം' ലാഡ്കോറിന് ആദ്യംതൊട്ടേ ഇഷ്ടമല്ലായിരുന്നു; അന്നേരം വിശിഷ്ടാതിഥികളുടെ മുമ്പിൽവെച്ച് അതിന്റെ പ്രദർശനം കാണവേ, അവർ ബാലുവിന്റെ നേരെതിരിഞ്ഞ് കണ്ണു തുറിച്ച് നോക്കി. എന്നാൽ അത്തരം സങ്കേതംകൊണ്ട് സംഗതി മനസ്സിലാക്കത്തക്ക കഴിവ് എംങ്ങുണ്ടായിരുന്നു ആ വങ്കനിൽ? വടി എടുത്ത് തല്ലിയാലേ മനസ്സിലാകൂ എന്ന മട്ടുള്ള ഒരുത്തനിൽ മധുരമായ ചിത്തപറച്ചിൽകൊണ്ട് എന്ത് പ്രഭാവം ഉണ്ടാകാനാണ്?

"അതാണ് ഞങ്ങളുടെ കുടിൽ" – കുറച്ച് അകലെവെച്ചുതന്നെ, ഉത്തംചംദ് ഒരു പുതിയ വീട് ചൂണ്ടിക്കാട്ടിക്കൊണ്ട് പറഞ്ഞു.

"ഹോ! ഒരു നല്ല ബങ്കളാവുതന്നെ ഉണ്ടാക്കിയല്ലോ, ഉത്തംചംദ്ഭായി!" – വീടിന്റെ വലിപ്പവും ചുറ്റുമുള്ള തുറസ്സായ ഇടവും കണ്ട് കപൂർശേട്ട് തന്റെ വിസ്മയം വെളിപ്പെടുത്തി.

"വിലകുറഞ്ഞ കുറച്ച് നിലം കിട്ടി. അല്പം കാശും കൈയിൽവന്നു. അപ്പോൾ തോന്നി, ഒരു വീട് പണിയിച്ചു കളയാമെന്ന്" – ഉത്തംചംദ് പറഞ്ഞു – "നാളെവേണ്ടത് ഇന്നുതന്നെ ചെയ്യുന്നതാണല്ലോ നല്ലത്. വലിയ വ്യാപാരത്തിലെ അപായങ്ങളും വലിയത് ആയിരിയ്ക്കില്ലേ? നാളെ എന്താകുമെന്ന് ആർക്കറിയാം?"

"എന്നാലും ഒരു വീടിന് ഇത്ര മുതൽ ഇറക്കാമോ, എന്റെ മനുഷ്യാ?" – കപൂർശേട്ട് ചോദിച്ചു – "ഇതിൽനിന്ന് ഒറ്റച്ചില്ലിക്കാശ് പലിശയായി തിരിച്ചുവരുമോ?"

"പലിശ കിട്ടിയില്ലെങ്കിലും വീടിന് ഇറക്കിയ മുതൽ എങ്ങും പോകില്ലല്ലോ. വ്യാപാരത്തിൽ തണലും വെയിലും ഉണ്ടാകും. കാശ് വരും, അതുപോലെതന്നെ പോവുകയും ചെയ്യും. എന്നാൽ ഈ വീട് ആർക്കും ഇളക്കി പറിച്ചുകൊണ്ടുപോകാൻ ആവില്ല."

"അതും ശരിയാണ്. തികച്ചും ശരിയാണ്" – കപൂർശേട്ട് സമ്മതിച്ചുകൊടുത്തു – "ഉത്തംചന്ദ്ഭായി നല്ല ഒരു വീട് പണിയിച്ച് തികഞ്ഞ ബുദ്ധി കൗശലം കാട്ടി."

ഇരുശേട്ട്മാരും താന്താങ്ങളുടെ വ്യവഹാരജ്ഞാനം അനുസരിച്ച് സംസാരിക്കുന്നത് കേട്ട്, പിന്നാലെപിന്നാലെ നടന്നിരുന്ന മകൻജിയും ദകുഭായിയും അമർത്തിച്ചിരിച്ചുകൊണ്ടിരുന്നു. അവർ ഇരുവർക്കും, ഇടുങ്ങിയ കാഴ്ചപ്പാടുമാത്രം ഉള്ളതുനിമിത്തം, അകലേയ്ക്കു ദൃഷ്ടിയൂന്നിക്കൊണ്ടുള്ള അത്തരം പ്രായോഗിക സംഗതികൾ തനി വങ്കത്തമായി തോന്നി.

വീടിന്റെ വാതില്ക്കൽ എത്തിയതോടെ, കപൂർശേട്ട്, വാതിൽ കമാനത്തിൽ കൊത്തിയിരുന്ന വീടിന്റെ പേർ നിറുത്തിനിറുത്തി വായിച്ചു – "ഹ–രി–നി–വാ–സ്". എന്നിട്ട് തെല്ലുനേരം ആലോചിച്ച ശേഷം അഭിപ്രായപ്പെട്ടു – "സ്വന്തം പേരിനുപകരം ഭഗവാന്റെ നാമമാണല്ലോ എഴുതിയിട്ടിരിക്കുന്നത്!"

"ഇതെല്ലാം അദ്ദേഹത്തിന്റെ ലീലാവിലാസമല്ലേ? നാമെല്ലാം അദ്ദേഹത്തിന്റെ കൈയിലെ വെറും കളിപ്പാട്ടങ്ങളും?"

"അതെ, ശരിതന്നെ."

"ഈ ധനവും അദ്ദേഹത്തിന്റെ ഒരു ലീല മാത്രം. കാശ് കൈയിൽ പറ്റിയ ഒരു കറമാത്രം. ഇന്ന് ഉണ്ടാകും. നാളെ കഴുകിപ്പോകും. ഇന്നത്തെ സുദിനം നാളത്തെ ദുർദിനവുമാകാം."

"തികച്ചും ശരിയാണ്."

"അതുകൊണ്ട് നല്ല ദിവസങ്ങളെപ്പറ്റി അഹങ്കരിക്കരുത്. ചീത്ത ദിവസങ്ങളെപ്പറ്റി ആടൽപ്പെടുകയും അരുത്. ഈ ജീവിതത്തിൽ വെയിലും തണലും ഉണ്ടാകും...." – തെല്ലിട നിറുത്തി, ഉത്തംചന്ദ് തുടർന്നു – "മായാമോഹങ്ങൾ ഉണ്ടാകരുത്. ഈ വീട് ഞാൻ ആണ് പണിയിച്ചിട്ടുള്ളതെങ്കിലും എന്റേതെന്ന് പറയാൻ മേല...

ഭഗവാൻ സമ്പത്ത് കൈമാറ്റം ചെയ്തുകൊണ്ടിരിക്കും. ഇന്ന് ഞാൻ അനുഭവിക്കുന്നു. നാളെ മറ്റൊരാൾ..... അതുകൊണ്ടാണ് ഭഗവാന്റെ നാമം നല്കി ഈ വീട് ഭഗവാന് അർപ്പിച്ചത്....."

ഉത്തംചന്ദ് പോത്തിന്റെ ചെവിയിൽ കിന്നരം വായിക്കുംപോലെ തന്റെ വേദാന്തം പറഞ്ഞുകൊണ്ടിരുന്നു. അത്കേട്ട് ദകുഭായിയും മകൻജിയും അമർത്തിച്ചിരിച്ചുകൊണ്ടിരുന്നു.

ഉത്തംചന്ദ് വീടിന്റെ ഓരോ മുറിയും അതിഥിക്ക് കാട്ടിക്കൊടുത്തു.

"ഇത് പൂറത്തളം... ഇത് അടുക്കള... ഇത് സ്റ്റോർറും... ഇത് ഡ്രായിംഗ്റൂം..."

അതേ സമയത്ത് ലാഡ്കോറും സന്തോക്ബായും മുകൾത്തട്ടിലെ മുറികൾ കാട്ടിക്കൊടുക്കുകയായിരുന്നു.

"ഇത് ബെഡ്റൂം... ഇത് അതിഥികൾക്കുള്ള മുറി.... പിന്നെ... ഇത് നരോത്തംഭായിയുടെ ഭാവിവധുവിനുള്ള മുറി..."

അത് കേട്ടതോടെ നരോത്തമിന് സ്വാഭാവികമായും തെല്ല് നാണം തോന്നി. അതോടൊപ്പം, എന്തുകാരണത്താലോ, ചമ്പയുടെ റോസ് നിറമുള്ള കവിളും തുടുത്തുപോയി. അതുമൂലം അവളുടെ കവിൾ കുറെക്കൂടി ചുമന്നു.

ചേടത്തിയുടെ മുഖത്ത് പെട്ടെന്നുണ്ടായ ഭാവപ്പകർച്ച കാക്കക്കണ്ണിയായ ജസിയുടെ ദൃഷ്ടിയിൽ പെടാതിരുന്നില്ല. അതിന്റെ കാരണവും അവൾക്ക് അറിയാമായിരുന്നു. അവൾ ചിരിച്ച് ചമ്പയുടെ ഒക്കിന് ഒരു ഞൊട്ട് കൊടുത്തു. ലാഡ്കോറും സന്തോക്ബായും രണ്ടടി മുന്നോട്ട് നീങ്ങി കഴിഞ്ഞിരുന്നത് നന്നായി. എന്തുകൊണ്ടെന്നാൽ ഞൊട്ടേറ്റ് ചമ്പയുടെ ചുണ്ടുകളിൽ മധുരമായ ഒരു പുഞ്ചിരി പരന്നു. ഒരു പകർച്ചവ്യാധിപോലെ നരോത്തമിന്റെ ചുണ്ടുകളിലും പുഞ്ചിരി വിടർന്നു. ആ മൂന്ന് ചെറുപ്പക്കാരുടേയും പുഞ്ചിരി കണ്ടിരുന്നുവെങ്കിൽ ലാഡ്കോറിന്നും സന്തോക്ബായ്ക്കും തീർച്ചയായും തെറ്റിദ്ധാരണ ഉണ്ടായേനെ.

ആണുങ്ങൾ ഗൃഹപ്രവേശത്തിനു വേണ്ട യജ്ഞകുണ്ഡം പരിശോധിക്കുകയായിരുന്നു. ലാഡ്കോർ ആകട്ടെ ആ പുതിയ വീട്ടിലെ അലമാരികളും കൂടുകളും തുറന്ന് അവയിലെ ഓരോ കള്ളിയുടേയും പണിത്തരം സന്തോക്ബായ്ക്ക് കാട്ടിക്കൊടുത്തു.

'ബാലഗന്ധർവ'നായ ബാലു ഇതിനിടയ്ക്ക് തന്റെ കിന്നരകണ്ഠം പ്രദർശിപ്പിക്കാനായിട്ട് ഒന്നുരണ്ട് കർക്കശഗാനം ആലപിയ്ക്കാൻ പണിപ്പെട്ടുനോക്കി. എന്നാലോ ദകുഭായി ഒഴിച്ച് മറ്റൊരു ശ്രോതാവിൽനിന്നും 'വൺസ് മോറോ', 'ബലേ ഭേഷോ' ഉണ്ടാകഞ്ഞതു നിമിത്തം ആ പാവം 'കലാകാര'ന്റെ ഹൃദയം തകർന്നു. അതുകൊണ്ട് കുണ്ഠിതപ്പെട്ട് അയാൾ വീട്ടിലേയ്ക്ക് തിരിച്ചുപോയി.

എന്നാൽ വീട്ടിൽ ഒറ്റയ്ക്ക് കിടക്കേണ്ടിവന്നതു കൊണ്ടും 'ആസ്വാദകൻ ഇല്ലാതെ കലയും ഇല്ല' എന്ന് മനസ്സിലാക്കിയതു കൊണ്ടും ബാലു വീണ്ടും പുതിയ വീട്ടിലേയ്ക്ക് വന്ന്, താഴത്തുനിന്നുകൊണ്ടു തന്നെ വിളിച്ചുപറഞ്ഞു .– "ഭക്ഷണം തയ്യാറായി. ദേഹണ്ണക്കാരൻ വിളിക്കുന്നു."

"എന്നാൽ നമുക്ക് പോകാം" – എന്നുപറഞ്ഞ് എല്ലാവരും താഴെ ഇറങ്ങാൻ തുടങ്ങിയപ്പോൾ മനസ്സിലായി, ചമ്പയും നരോത്തമും ഇല്ലെന്ന്.

"ചമ്പ എവിടെ?" – പാവം സന്തോക്ബായ്ക്ക് തെല്ല് പരിഭ്രമമായി. അതുകണ്ട് ലാഡ്കോറിനും ബേജാറായി.

ലോലമായ ആ പ്രശ്നത്തെപ്പറ്റി കൂടുതലായി ചർച്ചയുണ്ടായില്ലെന്നത് നന്നായി. ജസി മാളികയിലേക്ക് ഉടൻ പാഞ്ഞു, എന്നിട്ട് പ്രഖ്യാപിച്ചു – "ചമ്പച്ചേച്ചിയും നരോത്തംഭായിയും ഇവിടെയുണ്ട്."

അതുകേട്ട് എല്ലാവരും തങ്ങളുടേതായ കാഴ്ചപ്പാടിലൂടെ ആലോചിക്കാൻ തുടങ്ങി.

ചമ്പയും നരോത്തമും നാണംപൂണ്ട്, മുഖവും കുനിച്ച് കോണിപ്പടി ഇറങ്ങിവന്നു.

ജസി, "ഞാൻ എങ്ങനെ കൈയോടെ കണ്ടുപിടിച്ചു?" എന്ന വിജയഗർവത്തോടെ ചേടത്തിയുടെ നേരെ നോക്കി ചിരിച്ചു.

വീട്ടിലേക്ക് തിരിച്ചുനടക്കുംനേരം, തന്നെ ശല്യപ്പെടുത്തിയതിന് ശിക്ഷിക്കുംപോലെ ചമ്പ അനിയത്തിയുടെ പള്ളയ്ക്ക് നല്ല ഒരു നുള്ളുകൊടുത്തു. മുമ്പ് രണ്ട്തവണ ജസി ചമ്പയെ ഇതുപോലെ ശല്യപ്പെടുത്തി. അതിനിപ്പോൾ പകരംവീട്ടി.

അങ്ങനെ, ആ യുവ ത്രിമൂർത്തികൾ, പരസ്പരം ഒന്നും മിണ്ടാതെ, ചിരിച്ചുകൊണ്ട് വീട്ടിൽ എത്തി.

# 4. ആമോദത്തിനിടയ്ക്ക് അലോസരം

പിറ്റേന്ന് ഉത്തംചന്ദിന്റെ വീട്ടിൽ ധാരാളം **അതിഥികൾ** വന്നുചേർന്നു. കൈക്കൊടന്നപോലെ അത്ര ചെറിയ ഒരു ഗ്രാമമായ വാഘണിയ ആളുകളെക്കൊണ്ട് നിറഞ്ഞു.

ഗൃഹപ്രവേശത്തോട് അനുബന്ധിച്ച് വമ്പിച്ച വിരുന്നും ഏർപ്പാടു ചെയ്തിരുന്നു. അതുകൊണ്ട് ഗ്രാമത്തിന്നൊന്നാകെ ഒരു ജീവൻ വെച്ചപോലെ ആയി. ചുറ്റുവട്ടത്തിലുള്ള എല്ലാ ദിക്കിൽ നിന്നും എല്ലാ ദല്ലാളുകളേയും വ്യാപാരികളേയും ക്ഷണിച്ചിരുന്നു, ആ ശുഭമുഹൂർത്തത്തിൽ പങ്കുകൊള്ളാൻ. കടകളും തെരുവുകളും പുറത്തുനിന്നുവന്ന ആളുകളെക്കൊണ്ട് തിങ്ങിനിറഞ്ഞപോലെ കാണായി.

ഗ്രാമക്കാരെ സംബന്ധിച്ചിടത്തോളം ആ സന്ദർഭത്തിന്റെ മുഖ്യമായ ആകർഷണം വിരുന്നൂട്ടായിരുന്നു. ഉത്തംചന്ദിനെ പോലെയുള്ള പണക്കാർ ആ ഗ്രാമത്തിൽ വിരലിൽ എണ്ണാനേ ഉണ്ടായിരുന്നുള്ളൂ. മിക്കവരും തനി പാവപ്പെട്ടവരായിരുന്നു. അതു കൊണ്ടാണ് പാവപ്പെട്ടവരും പഞ്ഞക്കാരും ആയവർ ആ വലിയ വീട്ടിലെ വിരുന്നൂട്ടും പ്രതീക്ഷിച്ച്, വായിൽ നീരും നിറച്ച്, കാത്തു കുത്തിയിരുന്നത്. പുതിയ വീടിന്റെ വാസ്തുപൂജ വമ്പിച്ച തോതി ലാണ് നടക്കാൻ പോകുന്നതെന്ന വാർത്ത പരന്നതോടെ അക്കം പക്കത്തിലുള്ള പാവപ്പെട്ടവർ കണക്കറ്റ് വാഘണിയയിൽ എത്തി ച്ചേർന്നു. മറ്റുപ്രകാരത്തിൽ ഉണങ്ങിവരണ്ട, ഒരേ മട്ടിലുള്ള ജീവിത ചര്യയിൽ കഴിയുന്ന ഗ്രാമക്കാർക്ക് പണക്കാരുടെ വീടുകളിൽ നടക്കുന്ന വിരുന്നൂട്ടുകളും ആഘോഷങ്ങളും ആഹ്ളാദം പകർന്നു കൊടുക്കാറുണ്ടല്ലോ.

നേരം പുലർന്നതോടെ പുതിയ വീടിന്റെ മുമ്പിൽ 'ശഹനായി' മുഴങ്ങാൻ തുടങ്ങി. മുൻവാതിലിന്റെ കമാനത്തിൽ, കട്ടിളയിൽ, അങ്ങുമിങ്ങും നാട്ടിയ കാലുകളിൽ, അശോകത്തളിർ കൊണ്ടുള്ള തോരണങ്ങൾ തൂക്കിയിരുന്നു. ഗ്രാമത്തിലെ ശംഭുപണ്ഡിതർ യജ്ഞകുണ്ഡത്തിന്റെ അടുത്ത് വാസ്തുപൂജയ്ക്കുവേണ്ട സാമഗ്രികൾ ഒരുക്കിക്കൊണ്ടിരുന്നു. ഉത്തംചന്ദ് തന്റെ വിവാഹത്തിനു തുന്നിച്ച പട്ടുടുപ്പും ധരിച്ചാണ് പൂജയ്ക്കുവേണ്ടി പലകമേൽ ആസനസ്ഥനാ

യിരുന്നത്. അടുത്തുതന്നെ കുത്തിയിരുന്ന ലാഡ്കോറും താൻ വിവാഹാവസരത്തിൽ അണിഞ്ഞ ഉടുപ്പാണ് ധരിച്ചിരുന്നത്.

അടുക്കളയിൽ സദ്യയുടെ ഒരുക്കം തുടങ്ങി. അതോടെ ആളുകളുടെ തിക്കും തിരക്കും ഏറി. എന്നാൽ ആ തിരക്കിനിടയ്ക്ക് ദകുഭായിയെ കാണാഞ്ഞതുനിമിത്തം ഉത്തംചംദിന് ആശ്ചര്യം തോന്നി. ആശ്ചര്യം ഏറിയേറിവന്നു. അന്നേരം ഉത്തംചംദ് പൂജയ്ക്കിടയ്ക്കുതന്നെ മകൻജിമുനിമിനെ അടുത്ത് വിളിച്ച്, ചോദിച്ചു – "ദകുഭായി എവിടെയാണ്?"

കുരുട്ടുബുദ്ധിയായ മുനിം പറഞ്ഞു – "എനിക്ക് അറിയാൻമേല". എന്നിട്ട് ഒരുതരം അർത്ഥംവെച്ച് പുഞ്ചിരിതൂകി അവിടെനിന്ന് മറയുകയും ചെയ്തു.

ശംഭുപണ്ഡിതർ ശ്ലോകങ്ങൾ പിറുപിറുത്തുകൊണ്ടിരുന്നു. ഉത്തംചംദ് നിശ്ശബ്ദമായി അതെല്ലാം കേട്ടുകൊണ്ടും ഇരുന്നു; 'സമർപ്പയാമി' എന്ന് പണ്ഡിതർ ചൊല്ലുന്നതിന് അനുസരിച്ച് ഓരോ പൂജാപദാർത്ഥവും സമർപ്പിക്കപ്പെട്ടു. എന്നാലോ അതെല്ലാം ചെയ്തിരുന്നത് യന്ത്രംപോലെയാണ്. മനസ്സ് സഞ്ചരിച്ചുകൊണ്ടിരുന്നത് ആ യജ്ഞകർമ്മത്തിലല്ല. ദകുഭായിയുടെ അസാന്നിധ്യംമൂലം ഉത്തംചംദ് വ്യാകുലപ്പെട്ടു. മറ്റുചിലരോട് ചോദിച്ചിട്ടും തൃപ്തികരമായ മറുപടി കിട്ടാഞ്ഞപ്പോൾ അയാൾക്ക് വല്ലാത്ത പരിഭ്രമമായി. അത്തരം ഒരു ശുഭമുഹൂർത്തത്തിന്റെ സമയത്ത് സ്വന്തം അളിയൻ പങ്കുകൊള്ളാതിരിക്കുന്നതിന് എന്തെങ്കിലും തക്കതായ കാരണമുണ്ടായിരിക്കുമെന്ന് അയാൾക്ക് തോന്നി.

ആ നേരത്തെല്ലാം ലാഡ്കോർ മൗനംപൂണ്ട് കുത്തിയിരിക്കുകയായിരുന്നു. എന്നാൽ പൂജയ്ക്കിടയ്ക്കുതന്നെ ഒന്നുരണ്ട് തവണ ദകുഭായിയെപ്പറ്റി ഉത്തംചംദ് അന്വേഷിക്കുന്നത് കണ്ടപ്പോൾ അവർക്ക് മൗനം പൂണ്ടിരിക്കാൻ കഴിഞ്ഞില്ല. അവർ, തന്റെ സ്വഭാവമനുസരിച്ച്, സ്നേഹത്തോടെ എന്നാൽ ദൃഢതയോടെ ഭർത്താവിനെ മയത്തിൽ ശകാരിച്ചു – "മിണ്ടാതിരിക്കുന്ന്. പൂജനേരത്ത് മനസ്സിന് ശാന്തി ഉണ്ടായിരിക്കണം."

"ദകുഭായിയെ എങ്ങും കാണാനില്ലല്ലോ."

"വരും. അവിടെ എങ്ങാനും ഉണ്ടായിരിക്കും" – ലാഡ്കോർ അല്പം ദേഷ്യത്തോടെ പറഞ്ഞു. പിന്നീട് മധുരമായ സ്വരത്തിൽ

ആദേശം നല്കി – "പൂജ കഴിയുന്നതുവരെ സംസാരിക്കാതിരിക്കൂ. പണ്ഡിതർ പറയുന്നതിൽ ശ്രദ്ധിക്കൂ."

സ്നേഹമുള്ള ഭാര്യയുടെ ആദേശത്തിന് വഴങ്ങാതെ മറ്റു പോംവഴി ഉണ്ടായിരുന്നില്ല, ഉത്തംചംദിന്. മൗനംപൂണ്ട് കുത്തിയിരുന്നുവെന്നത് നേര്. എന്നാലോ മനസ്സ് പിടഞ്ഞുകൊണ്ടിരുന്നു. ദകുഭായിയുടെ നിഗൂഢമായ അസാന്നിധ്യം അയാളുടെ മനസ്സിൽ അനേകം ആശങ്കകൾ ഉളവാക്കിക്കൊണ്ടിരുന്നു.

പൂജയുടെ ചടങ്ങുകൾ മുന്നോട്ടു നീങ്ങുകയായിരുന്നു. ശംഭുപണ്ഡിതരുടെ 'സമർപ്പയാമി'യുടെ ഉച്ചാരണത്തിന് അനുസരിച്ച് ഉത്തംചംദിന്റെ മനസ്സിൽ ആശങ്കകളും ഏറിവന്നു. എന്നാൽ അരികിൽ കുത്തിയിരുന്ന, സ്നേഹമയിയായ ലാഡ്കോർ മൗനമായിരിക്കാൻ പറഞ്ഞത് ലംഘിക്കാൻ, അങ്ങനെ ഒരിക്കലും ചെയ്യാതിരുന്ന അയാൾക്ക് കഴിഞ്ഞില്ല.

"പൂജ തീർന്നു. ഇനി എഴുന്നേല്ക്കാം" എന്ന് പണ്ഡിതർ പറഞ്ഞതും ഉത്തംചംദ് "ബാലു", "ബാലു" എന്നു വിളിച്ചതും ഒന്നിച്ചുകഴിഞ്ഞു. എന്നാൽ ആ വിളികേൾക്കാൻ ബാലു അവിടെയെങ്ങും ഉണ്ടായിരുന്നില്ല. അയാൾ വീണ്ടും വിളിച്ചു. എന്നിട്ട് അടുത്തു നിന്നവരോട് ചോദിച്ചു – "ബാലു എങ്ങുപോയി?"

"ഇപ്പോൾ വീട്ടിലേയ്ക്ക് പോകുന്നത് കണ്ടു" – ഒരു കൃഷിക്കാരൻ പയ്യൻ പറഞ്ഞു.

ദകുഭായിയെ വിളിയ്ക്കാൻ ബാലുവിനെ അയയ്ക്കാമെന്നാണ്, ഉത്തംചംദ് ആദ്യം കരുതിയത്. എന്നാൽ ബാലുവും വീട്ടിലേയ്ക്ക് പോയി എന്നറിഞ്ഞപ്പോൾ അയാൾ ഒരു ബന്ധുവിനെ വിളിച്ചിട്ട് പറഞ്ഞു – "ടപു, വേഗം പോ. ദകുഭായിയെ വിളിച്ചുകൊണ്ടു വാ."

ദകുഭായിയെ വിളിച്ചുകൊണ്ടുവരാൻ ഭർത്താവ് കാണിക്കുന്ന അതിവെപ്രാളം ലാഡ്കോറിനെ അമർഷം കൊള്ളിച്ചു. എന്നാൽ അത് പുറത്തേക്ക് കാട്ടാൻ ധൈര്യപ്പെട്ടതുമില്ല, അവർ. അതോടൊപ്പം ഒരുതരം സമാധാനമില്ലായ്മയും അവർക്ക് അനുഭവപ്പെട്ടു. ദകുഭായി എന്തുകൊണ്ട് പോയി എന്നത് അവർക്ക് അറിയാമായിരുന്നു. പക്ഷേ അത് ആ സന്ദർഭത്തിൽ ഭർത്താവിനോട് പറയാൻ അവർ സങ്കോചപ്പെടുകയും ചെയ്തു. എന്നാൽ അളിയന്റെ അസാന്നിധ്യം ഭർത്താവിനെ ഇത്രയ്ക്ക് വെപ്രാളപ്പെടുത്തുമെന്ന് അവർ ഊഹിച്ചിരുന്നതേയില്ല.

ലാഡ്കോർ മറ്റുകാര്യങ്ങളിൽ ഏർപ്പെട്ടു. എന്നാലും അവരുടെ മനസ്സ് ഒന്നിലും ഉറച്ചുനിന്നില്ല.

അപ്പോഴേക്കും ദകുഭായിയെ വിളിയ്ക്കാൻ പോയ ടപു തിരിച്ചുവന്ന് ഉത്തംചംദിനെ വിവരം അറിയിച്ചു – "ദകുഭായിക്ക് നല്ല സുഖമില്ല. കിടപ്പിലാണ്. തനിയ്ക്കുവേണ്ടി കാത്തിരിയ്ക്കേണ്ട എന്നും പറഞ്ഞയച്ചിട്ടുണ്ട്."

തൊട്ടടുത്ത മുറിയിൽ ഉണ്ടായിരുന്ന ലാഡ്കോർ അത് കേട്ടു. സ്വന്തം സഹോദരന്റെ ആ പെരുമാറ്റം അവരുടെ മനസ്സിനെ ആളിക്കത്തിച്ചു.... യഥാർത്ഥസ്ഥിതി ഇനി ഭർത്താവിനോടു വെളിപ്പെടുത്തേണ്ടതാണ് എന്ന് അവർക്കു തോന്നി. അന്നേരമോ പിന്നീടോ അറിയാൻ പോകുന്ന സംഗതി ഒളിച്ചുവെയ്ക്കാനുള്ള നിഷ്ഫലമായ പ്രയത്നം എന്തിന്?... ഇങ്ങനെയെല്ലാം ആലോചിച്ചു കൊണ്ട് അവർ വരാന്തയിലേക്ക് വന്നപ്പോൾ മകൻജിമുനീം അടുത്ത്വന്ന് അറിയിച്ചു – "ഏമാൻ ദകുഭായിയുടെ വീട്ടിലേക്ക് പോയി.. ചെരിപ്പുപോലും ഇടാതെ.."

അയാൾ പറഞ്ഞത് ലാഡ്കോർ നിശ്ശബ്ദം നിന്നുകേട്ടു. കുറെക്കൂടി മർമ്മത്തു കൊള്ളും വിധം മുനീം തുടർന്നു – "ചെരിപ്പിടാൻപോലും എങ്ങനെയാണ് നേരം കളയുക? ദകുഭായിയ്ക്ക് സുഖമില്ലെന്നറിഞ്ഞാൽ ഏമാന്റെ മനസ്സിന് എങ്ങനെയാണ് ഒരു സ്വസ്ഥതയുണ്ടാവുക?"

മുനീം ഇതെല്ലാം ഒരുതരം അർത്ഥംവെച്ചാണ് പറയുന്നതെന്ന് മനസ്സിലാക്കാൻ ബുദ്ധിമതിയായ ലാഡ്കോറിന് അധികംനേരം വേണ്ടിവന്നില്ല. മുനീമും ദകുഭായിയും കൂട്ടുകെട്ടിൽ ആയിരുന്നു, ആദ്യംമുതല്ക്കേ. അത് ലാഡ്കോറിന് നല്ലവണ്ണം അറിയാമായിരുന്നു. അതുകൊണ്ട് അവർക്ക് ഊഹിക്കാൻ കഴിഞ്ഞു.. അന്ന് കാലത്ത് നടന്നത് ദകുഭായി മുനീമിനോട് പറഞ്ഞിട്ടുണ്ടാകും, ദകുഭായി വരാത്തതിന്റെ കാരണം മുനീമിന് അറിയാം.. എന്നെല്ലാം.

അന്ന് കാലത്ത് നടന്നതിനെപ്പറ്റി ലാഡ്കോർ വിഷാദിച്ചു. തന്റെ പെരുമാറ്റത്തെപ്പറ്റി ഓർത്ത് അവർക്ക് വല്ലായ്മ അനുഭവപ്പെട്ടു. അവരുടെ മനസ്സ് ആടൽപെട്ടു. ആലോചിയ്ക്കുംതോറും അവർക്ക് തോന്നി.. അന്നത്തെ ആ ശുഭമുഹൂർത്തത്തിൽ അങ്ങനെ ഒന്ന് സംഭവിയ്ക്കാതിരുന്നെങ്കിൽ, ചേട്ടത്തിയമ്മയോട് അത്തരം കടുത്ത

വാക്കുകൾ പറയാതിരുന്നെങ്കിൽ നന്നാകുമായിരുന്നേനെ-എന്നെല്ലാം.

ഇനി എന്തു ചെയ്യാനാണ്? ലാഡ്കോറിന്റെ വാക്കുകൾ, വില്ലിൽ നിന്ന് അമ്പെന്നപോലെ, കൈവിട്ടുപൊയ്ക്കഴിഞ്ഞു. കൈവിട്ട അമ്പ് തിരികെ പിടിയ്ക്കാൻ ആകാത്തതുപോലെ, പറഞ്ഞുപോയ വാക്കുകൾ തിരിച്ചെടുക്കാൻ ആകുമോ? ആ വാക്കുകൾ നിമിത്തം സംഭവിയ്ക്കേണ്ടത് സംഭവിച്ചുകഴിഞ്ഞു. ഇനി അതിന്റെ ഫലം അനുഭവിയ്ക്കുകയേ ഒരു വഴിയുള്ളൂ.

## 5. നാത്തൂൻമാർ തമ്മിൽ

സംഭവിച്ചത് ഇങ്ങനെയാണ്... അന്നുകാലത്ത് ദകുഭായിയുടെ ഭാര്യ, സമർഥ് ലാഡ്കോറിന്റെ അടുത്തുചെന്നു... അച്ഛനമ്മമാർ മരിച്ച്, ഒരു അനാഥനെപ്പോലെ ആയിത്തീർന്ന ദകുഭായി, കല്യാണം കഴിക്കുന്നതുവരെ, ജ്യേഷ്ഠത്തിയോടൊപ്പം അളിയന്റെ വീട്ടിൽ, ഒരു അഭയാർത്ഥിയായി കഴിഞ്ഞുകൂടി. പ്രായമായപ്പോൾ ഉത്തംചന്ദ് അയാളുടെ വിവാഹം നടത്തി; അയാളുടെ സാമർത്ഥ്യം കണ്ട്, 'ഉറുപ്പികയ്ക്ക് ഒരണ' എന്ന തോതുവെച്ച് തന്റെ വ്യാപാരത്തിൽ ഒരു പങ്കാളിയുമാക്കി. കല്യാണം കഴിഞ്ഞ് കുറച്ചുനാൾ കഴിയവേ, ദകുഭായി അളിയന്റെ വീട്ടിനടുത്തുതന്നെ സ്വന്തം വീടുവെച്ചു. അങ്ങനെ വേറെ ആകുന്നതിന് കാരണം, ദകുഭായിയുടെ ഭാര്യയുടെ കർക്കശസ്വഭാവം തന്നെ ആയിരുന്നു. അങ്ങനെ കർക്കശസ്വഭാവക്കാരിയായ സമർഥ് ആണ്, അന്നുകാലത്ത് ലാഡ്കോറിന്റെ അടുത്ത് ചെന്നിരുന്നത്. അവിടുന്ന് തുടങ്ങി കഴിഞ്ഞു, അന്നത്തെ 'രാമായണ'മെല്ലാം.

സമർഥ് സ്വഭാവംകൊണ്ട് തനി വഴക്കാളിയായിരുന്നു. വഴക്കാളിത്തത്തോടൊപ്പം മേനിക്കണ്ടപ്പത്തവും നിറഞ്ഞുതുളുമ്പിയിരുന്നു, അവരിൽ. ഇതുനിമിത്തം നാത്തൂന്മാർ പരസ്പരം പലതവണ വഴക്ക് നടന്നിട്ടുണ്ട്. പാതിനിറഞ്ഞ കുടംപോലെ തുളുമ്പുന്ന സമർഥ് പറഞ്ഞതിനൊക്കെ കിറികോട്ടും, കലിതുള്ളും, മുഖം കറുപ്പിയ്ക്കും. ഇതായിരുന്നു, അവരുടെ ജന്മസ്വഭാവം. ഭർത്താവിന്റെ നില തനി സാധാരണമെന്ന് മനസ്സിലാക്കാതെ

അവർ എപ്പോഴും നാത്തൂന്റെ വീടിനെ അനുകരിക്കാൻ ശ്രമിക്കും. താൻ ലാഡ്കോറിന് തുല്യയാണ് എന്ന് കരുതും. അതിൽ പരാജയപ്പെടും, എന്നിട്ട് നിരാശപ്പെടും. എന്നാലും തന്റെ നടപ്പിലും ഉടുപ്പിലും ലാഡ്കോറിനോട് കിടപിടിയ്ക്കാൻ പണിപ്പെടാതിരിക്കില്ല. ഒരിക്കൽ അവർക്ക് അമ്മയുടെ വീട്ടിൽ പോകേണ്ടി വന്നു. കുതിരവണ്ടിയിൽ, അമർഗഢ് സ്റ്റേഷൻവരെ കൊണ്ടു പോയി വിടാൻ വശ്റാമിനോട് പറഞ്ഞു. അതുകേട്ട്, ലാഡ്കോർ, "കുതിരവണ്ടി ഞങ്ങളുടെ ബഡുകിനുള്ളതാണ്, നിനക്കല്ല" എന്ന് പറയവേ, സമർഗ് കലിതുള്ളി. ഘോരമായ ആ അപമാനത്തിന് പ്രതികാരമെന്നവണ്ണം രണ്ടു മാസത്തോളം ലാഡ്കോറിനോട് സംസാരിച്ചതേയില്ല.

സമർഗ് അന്നുകാലത്തും അത്തരം ഒരു 'യാചന' നടത്താനായിരുന്നു, ഉത്തംചന്ദിന്റെ വീട്ടിൽ ചെന്നത്. ചെന്ന ഉടൻ അവർ തന്റെ 'ആവശ്യം' ലാഡ്കോറിന്റെ മുമ്പിൽ ഹാജരാക്കി–

"നാത്തൂന്റെ ചന്ദ്രഹാരിഴമാല ഇന്ന് ഇടാൻ എനിക്ക് തരുമോ?"

"എന്തിന്?"

"എന്റെ കഴുത്തിൽ ഒന്നും ഇല്ല."

"കെട്ടുതാലി ഇല്ലേ?"

"അത് ആരുടെ കണ്ണിലും പെടില്ല."

"കണ്ടില്ലെങ്കിൽ കാട്ടുന്നതിന്റെ പ്രയോജനം എന്താണ്?"

"ഇത്രയധികം ആളുകളുടെ മുമ്പിൽ ഞാൻ ഒരു മോശക്കാരിയാണെന്ന് വരില്ലേ?"

"മനുഷ്യർ സ്വന്തം നിലയ്ക്ക് അനുസരിച്ച് ഇരിക്കണം. അതിൽ എന്തിന് നാണിക്കണം?" – ലാഡ്കോർ ചോദിച്ചു. എന്നിട്ട് അറിവു കുറഞ്ഞ നാത്തൂനെ പറഞ്ഞു ധരിപ്പിച്ചു – "ഉടുപ്പ് കുറവായാലും പണ്ടങ്ങൾ കുറവായാലും നാണമരുത്, മനസ്സിലായോ?"

നാത്തൂന്റെ ഉപദേശം കേൾക്കാൻ നാത്തൂൻ തയ്യാറായിരുന്നില്ല. പച്ചപ്പരിഷ്കാരത്തിൽ കമ്പമുള്ള അവരുടെ മോഹം ഉടുത്തണിഞ്ഞ് വിലസാനായിരുന്നു. അതുകൊണ്ട് താൻ മാല ആവശ്യപ്പെട്ടത് സാധൂകരിച്ച്, വിചിത്രമായ ഒരു യുക്തി പറഞ്ഞു – "നാത്തൂന്റെ കൈയിൽ ഒരു മാല അധികം ഉണ്ടല്ലോ. അതുകൊണ്ടാണ് ചോദിച്ചത്."

"അധികമുണ്ടെന്ന് വെച്ചിട്ട് അത് ആർക്കും അങ്ങനെ കൊടുക്കാനുള്ളതല്ല, മനസ്സിലായോ?"

"മാല പെട്ടിയിൽകിടന്ന് പെറ്റുപെരുകും, കേട്ടോ!"

"പെറ്റുപെരുകിയാലും ഇല്ലെങ്കിലും നീ എന്തിന് വിഷമിക്കുന്നു?" – ലാഡ്കോർ വളരെ രൂക്ഷമായിട്ട് ചോദിച്ചു. എന്നിട്ട് മന്ദബുദ്ധിയായ നാത്തൂനെ പറഞ്ഞുധരിപ്പിക്കാൻ തുടങ്ങി – "നിന്റെ ഈ സ്വഭാവം ചീത്തയാണ്, കേട്ടോ. ഉള്ളതുകൊണ്ട് സന്തോഷിക്കണം. അന്യരുടെ കൊട്ടാരം കണ്ട് സ്വന്തം കുടിൽ ഇടിച്ചുവീഴ്ത്താറില്ല ആരും, മനസ്സിലായോ?"

"ഇത്രയധികം ആളുകളുടെ മുമ്പിൽ ഒന്നും അണിയാതെ നടന്നാൽ എന്റെ മാനം..."

"ദകുഭായിയ്ക്കുള്ള മാനം നിനക്കും ഉണ്ടാകും. നിങ്ങളുടെ സ്ഥിതി എന്തെന്ന് എല്ലാവർക്കും അറിയാം. അതുകൊണ്ട് ഇരവൽപ്പണ്ടം ധരിച്ചാൽ നിന്റെ മാനവും മര്യാദയും ഏറുകയില്ല. ധരിച്ചില്ലെങ്കിൽ കുറയുകയും ഇല്ല... മനസ്സിലായോ?"

നേരെ ചൊവ്വെ സംഗതി ധരിക്കുന്നതിനു പകരം സമർഥ് കലിതുള്ളുകയാണ് ഉണ്ടായത്.

"നിനക്ക് നിന്റെ പണത്തിന്റെ അഹങ്കാരമാണ്. അതുകൊണ്ടാണിങ്ങനെ അറത്തുമുറിച്ച മട്ടിൽ സംസാരിക്കുന്നത്."

"ഞങ്ങളുടെ കാര്യം ഞങ്ങൾക്കല്ലേ അറിയൂ. പണമില്ലാതെ തന്നെ നീ ഇത്ര അഹങ്കാരം കാണിക്കുന്നതോ?" എന്ന് ചോദിച്ച്, ലാഡ്കോർ മുഖം നോക്കാതെ തുറന്നടിച്ചു – "അന്തിയാകുമ്പോഴേയ്ക്ക് കെട്ടിയോന്റെ ഉടുപ്പ് പൃഴിനിറഞ്ഞ് അഴുക്കായിട്ടുണ്ടാകും, അയാളുടെ തെണ്ടൽകാരണം. എന്നാലോ കെട്ടിയോൾക്ക് താൻ ഒരു വലിയ പണക്കാരിയാണെന്ന പൃതിയും."

നഗ്നമായ ആ സത്യം സഹിക്കാനായില്ല, സമർഥിന്. നാത്തൂന്റെ ആ ചാട്ടവാറടി അവരെ സ്വന്തം നിലയെപ്പറ്റി ബോധ്യപ്പെടുത്തി. കണ്ണുകളിൽ, യഥാർത്ഥമായതോ അല്ലാത്തതോ ആയ നീർതുളുമ്പിച്ചുകൊണ്ട് അവർ വിതുമ്പി – "ഞങ്ങൾ നിങ്ങളുടെ ആശ്രിതരായതുകൊണ്ടല്ലേ, ഇങ്ങനെയെല്ലാം പറയാനുള്ള ധൈര്യം ഉണ്ടാകുന്നത്?"

"നിങ്ങളോട് ആരാണ് ഇവിടെ പറയുന്നത്, ഞങ്ങളെ ആശ്രയിച്ച് കഴിഞ്ഞുകൂടാൻ? സാമർഥ്യമുണ്ടെങ്കിൽ നടത്തരുതോ നിന്റെ

കെട്ടിയോന്, സ്വന്തം വ്യാപാരം?" – എന്നിട്ട് വളരെ നാളായി തന്റെ ഉള്ളിൽ ഉറഞ്ഞുകൂടിയിരുന്ന ഈറ പുറത്ത് ഇറക്കിവെച്ചു – "റെഡിയാക്കിവെച്ച ഒരു സിംഹാസനം താനേ കിട്ടിയെന്നു പറ. അതുകൊണ്ടല്ലേ ഇങ്ങനെ തുള്ളുന്നത്? വിയർപ്പൊഴുക്കി നാലു കാശ് സമ്പാദിച്ചാൽ മനസ്സിലാകും, അതിന്റെ കഷ്ടപ്പാട്!"

അതുവരെ ഒരു സിംഹികയെപ്പോലെ നിന്നിരുന്ന സമർഥ് ലാഡ്കോറിന്റെ വാക്കുകൾകേട്ട് ഒരു മുയലിനെപ്പോലെ ശാന്തയായി. അന്നേരം അവരുടെ കണ്ണുകളിൽനിന്ന് യഥാർത്ഥത്തിലുള്ള നീരൊഴുകി.

ലാഡ്കോർ കൈയിൽ കിട്ടിയ സന്ദർഭം പാഴാക്കാതെ മനസ്സിൽ അടിഞ്ഞുകൂടിയ അമർഷം വെളിപ്പെടുത്തി – "പട്ടിണി കിടക്കുന്ന പെണ്ണ് ഇവിടുത്തെ കുപ്പയിൽ വന്നു കിടന്നു... പാവം കെട്ടിയോൻ കഷ്ടപ്പെടുക, കെട്ടിയോൾക്കോ കൊട്ടാരത്തിലെ അന്തസ്സിന് കൊതിയും എന്ന് പറയുംപോലെ ആയി, ഇത്..."

ഇതെല്ലാം കേട്ട് സമർഥിന്റെ മനസ്സ് വ്രണപ്പെട്ടു. ഇനി അവരുടെ ഊഴമായി, സംസാരിക്കാൻ.

"നിങ്ങൾ വലിയവർ എറിഞ്ഞുതരുന്ന റൊട്ടിത്തുണ്ട് തിന്നുകിടക്കുന്നതുകൊണ്ടല്ലേ ഇങ്ങനെ കുത്തുവാക്ക് കേൾക്കേണ്ടി വരുന്നത്!"

"എന്നാലേ സ്വന്തം റൊട്ടിത്തുണ്ട് തിന്നു നോക്കരുതോ ഇനിമേൽ? അപ്പോൾ മനസ്സിലാകും എത്ര പത്തുകൂടിയാലാണ് നൂറാകുന്നതെന്ന്!"

സമർഥ് ലാഡ്കോറിന്റെ വെല്ലുവിളി സ്വീകരിച്ചു – "അങ്ങനെ തന്നെ. ഇന്നു മുതൽ നിങ്ങളുടെ കുടത്തിലെ നീർത്തുള്ളി ഞങ്ങൾക്ക് ഹറാമായിരിക്കും... സ്വന്തം തലയിലെഴുത്ത് വിറ്റിട്ടല്ല, ഞങ്ങൾ തിന്നുന്നത്... ഉണങ്ങിയ റൊട്ടി, കല്ലുപ്പും കൂട്ടി തിന്നോളാം, മറ്റൊന്നും കിട്ടിയില്ലെങ്കിലും... ഇനിമേൽ നിങ്ങളുടെ വീട് കൊള്ളയടിക്കാൻ വരില്ല, ഞങ്ങൾ!"

ഇത്രയും പറഞ്ഞിട്ട് സമർഥ് ഒന്ന് കുതറി, മുഖം തിരിച്ച് നടന്നു. താൻ പറഞ്ഞത് ലാഡ്കോറിൽ എന്ത് പ്രതികരണമാണ് ഉണ്ടാക്കിയത് എന്ന് മനസ്സിലാക്കാൻപോലും അവർ നിന്നില്ല. ക്രുദ്ധയായ ഒരു സിംഹികയെപ്പോലെ സ്വന്തം വീട്ടിൽ എത്തിച്ചേർന്നു.

വീട്ടിൽ ദകുഭായിയും മകൻജിമുനീമും ഒരുമിച്ചിരുന്ന് കപൂർ ശേട്ടിന്റെ പെൺകുട്ടികളെപ്പറ്റി സംസാരിക്കുകയായിരുന്നു. ബാലുവിന് മൂത്തവളോ ഇളയവളോ ചേരുക എന്നതിനെപ്പറ്റി അവർക്ക് ഒരു തീർപ്പിലെത്താൻ കഴിഞ്ഞില്ല. അതുനിമിത്തം വല്ലാതെ വിഷണ്ണരായിരിക്കയായിരുന്നു, ഇരുവരും. അത്തരുണത്തിലാണ്, കലികൊണ്ട ചണ്ഡികയെപ്പോലെ സമർഥ് വാതിൽക്കൽ പ്രത്യക്ഷപ്പെട്ട് ഭർത്താവിന്റെ നേരെ വെല്ലുവിളി ചുണ്ടിയെറിഞ്ഞത് –

"നിങ്ങൾക്ക് കഴമ്പുണ്ടോ? അതോ ഉണങ്ങിയ മുരിക്കിൻ തടിയാണോ നിങ്ങൾ?"

ദകുഭായി അമ്പരന്ന്, ഭാര്യയുടെനേരെ മിഴിച്ച് മിഴിച്ച് നോക്കി ഇരുന്നുപോയി.

"നിങ്ങളുടെ കൈയിന് ബലമില്ലേ? അതോ എല്ലാം പാഴാക്കിക്കളഞ്ഞോ?"

ഭാര്യയുടെ ചോദ്യങ്ങളുടെ . പൊരുത്തം മനസ്സിലാക്കാൻ കഴിയാതെ, ദകുഭായി ആ സംഗതി അറിയാൻ വേണ്ടി ചോദിച്ചു – "എന്താണ് ഉണ്ടായത്? ഒരു ഞൊടിയ്ക്കുള്ളിൽ അത്രയ്ക്ക് എന്താണ് സംഭവിച്ചത്? എല്ലാം വിസ്തരിച്ച് പറ."

'മകൻജി മുനീമും അന്തംവിട്ട് ചോദിച്ചു – "എന്താണുണ്ടായത്? വിസ്തരിച്ച് പറയരുതോ?"

എന്നാൽ കോപം പൂണ്ട സമർഥ് ഒന്നും നേരെ ചൊവ്വെ പറയാൻ ഇഷ്ടപ്പെട്ടില്ല. അതുകൊണ്ട് ഭർത്താവിനെ അമ്പരപ്പിക്കാൻവേണ്ടി അവർ വളച്ച്തിരിച്ച് മൂന്നാമത്തെ ചോദ്യം ചോദിച്ചു – "ഒരുസേർ ബാജറ ഉണ്ടാക്കാൻ പോലും നിങ്ങൾക്ക് കഴിയുകയില്ലേ?"

"ഒരു സേറല്ല, ഒരുമന്ന് ബാജറ ഉണ്ടാക്കാനുള്ള കഴിവുണ്ട് ദകുഭായിക്ക്" – മുനീം പറഞ്ഞു – "ഇന്ന്, ഇപ്പോൾ എന്തുണ്ടായി, അത് പറയിൻ!"

സ്വതവേ ദുർബല ഹൃദയനായ ദകുഭായിയുടെ ഹൃദയം ഭാര്യയുടെ ഭദ്രകാളിരൂപം കുറെക്കൂടി ദുർബലമാക്കി. ഭാര്യയുടെ ആ 'ധാർമ്മികരോഷ'ത്തെപ്പറ്റി അന്വേഷിച്ചറിയാൻ അയാൾ വെമ്പൽ പൂണ്ടു. എന്നാൽ അതിനുമുമ്പുതന്നെ, സമർഥ് ആകാശം നിറുകയിലേക്ക് ഇടിഞ്ഞുവീണാലെന്നപോലെ കണ്ണും പൊട്ടുമാറ് അലമുറയിടാൻ തുടങ്ങി. മകൻജിയെപ്പോലെയുള്ള ഒരു 'ഉസ്താദ്'പോലും

ആ 'നാടകം' കണ്ട് കറങ്ങിയിരുന്നുപോയി. അവസാനം ദകുഭായി ധൈര്യം വീണ്ടെടുത്ത് പയ്യെപ്പയ്യെ ഓരോന്നായി ചോദിച്ചറിയാൻ ഒരുമ്പെട്ടു. എന്നാലോ സമർഥ് ഇടിച്ചിടിച്ച് തുടർച്ചയായി വിതുമ്പിക്കൊണ്ടിരിക്കുകയല്ലാതെ, ഒന്നും മിണ്ടാനേ തയ്യാറില്ലാത്തപോലെ കാണായി.

അവസാനം ഭർത്താവിന്റെ അവതപറച്ചിൽ മാനിച്ചിട്ടെന്നവണ്ണം ഭാര്യ, വിതുമ്പലിന്റെ ഒരേ മട്ടിലുള്ള ശീലിനിടയ്ക്ക്, വാക്കുകളുടെ പൊട്ടുംപൊടിയും ഒരു രാഗാലാപനയോടെ മൊഴിയാൻ തുടങ്ങി –

"ഞാൻ ഒരു ഭാഗ്യം കെട്ടവളാണ്... ഒരു പുണ്യവും ചെയ്യാത്തവൾ... വല്ലവരും എറിഞ്ഞുതരുന്നത് തിന്നാനാണ് എന്റെ തലയിലെഴുത്ത്... നിറുകയ്ക്ക് മേലെ എപ്പോഴും കൊള്ളിവാക്കും പുലഭ്യം പറച്ചിലും...കെട്ടിയോനാണെങ്കിലോ വല്ലവരുടേയും വീടുപണിയിൽ കഴിഞ്ഞുകൂടുന്നവനും... ഇരക്കലും ചാകലും ഒന്നുപോലെയാണ്... പണക്കാരിയായ 'നാത്തൂന്റെ ഒരു ഭാവം!... കേൾക്കേണ്ടെങ്കിലും കേൾക്കണം എല്ലാം... എന്തിന് അതെല്ലാം പറയുന്നു?... സ്വന്തം ആൾക്ക് വേണ്ടേ, ഒരു കഴിവ്? ... അതുകൊണ്ടല്ലേ, അവർ പുലമ്പുന്നതെല്ലാം കേൾക്കേണ്ടിവരുന്നത്?..."

ഭാര്യയുടെ 'വിലാപമിശ്രിത'മായ 'രാഗാലാപന'യിൽനിന്ന് ദകുഭായി ഒരു സംഗതി മനസ്സിലാക്കി, നാത്തൂന്മാർ പരസ്പരം എന്തോ വഴക്കുണ്ടാക്കിയിട്ടുണ്ടെന്ന്. എന്നാൽ എന്തായിരുന്നു വഴക്ക്? അത് സമർഥ് 'ഗദ്യ'വും 'പദ്യ'വുമല്ലാത്ത നിഗൂഢ ശൈലിവിട്ട് നേരെ ചൊവ്വെ 'ഗദ്യ'ത്തിൽ അങ്ങ് പറഞ്ഞാലല്ലേ മനസ്സിലാക്കാൻ കഴിയൂ.

തെല്ലിടനേരം കഴിയവേ, സമർഥ് 'പദ്യം' വിട്ട് 'ഗദ്യം' ആരംഭിച്ചു. ഏങ്ങലടി തെല്ല് അമർന്നപ്പോൾ, അവർ ലാഡ്കോറുമായുണ്ടായ 'ഉരസ'ലിനെപ്പറ്റി വിസ്തരിച്ചുള്ള വർണനം, ഉപ്പും മുളകും ചേർത്ത്, ഹാജരാക്കി.

അതുകേട്ട് ആദ്യം ക്ഷോഭിക്കേണ്ടിയിരുന്നത്, ദകുഭായി ആണ്. എന്നാലോ ആദ്യം ക്ഷോഭിച്ചത് മകൻജി ആയിരുന്നു – "ലാഡ്കോർ ഏമാനത്തിക്ക് അത്രയ്ക്കായോ തലയെടുപ്പ്? അത്രയ്ക്കേറിയോ ഹുങ്ക്? സ്വന്തം അനുജനേയും നാത്തൂനേയും ചൂണ്ടി അത്തരം കടുത്ത വാക്കുകൾ പറയാറായോ?"

എന്നിട്ടും ദകുഭായിയ്ക്ക് ദേഷ്യംവരുന്നില്ലെന്ന് കണ്ട് മകൻജി കുറെക്കൂടി 'വിശ്ലേഷണം' നടത്തി – "ദകുഭായി, നിങ്ങളുടെ മൂക്ക്

കണ്ടിച്ചു, മൂക്ക്! ... നിങ്ങളുടെ പൊന്നുപോലെയുള്ള അന്തസ്സിനെ തനി പൂഴിയാക്കി കളഞ്ഞു!... നിങ്ങളോ സ്വന്തം അനുജത്തി യെന്നും അളിയനെന്നും കരുതി ഇത്ര പാടുപെടുന്നു! ... പക്ഷേ അനുജത്തിയുണ്ടല്ലോ, നിങ്ങളെ രണ്ടുകാശിനു വിലയുള്ള ഒരു വേലക്കാരനായിട്ടാണ് കരുതുന്നത്!... ഹും. ഉപകാരത്തിന് പകരമായിട്ട് അപകാരം!... പൂവിന് പകരമായിട്ട് ചെരുപ്പ്!..."

കുടുംബം ഇടിച്ചുതകർക്കുന്നതിൽ വിരുതനായ മകൻജി, അവസാനം, ദകുഭായിയിൽ ദേഷ്യം ഊതിക്കയറ്റുന്നതിൽ വിജ യിച്ചു. സമർഥിന്റെ 'കാലടിപ്പാടുകളനുസരിച്ച്' നടന്നിരുന്ന ദകുഭായി ശപഥംചെയ്തു–

"ഇന്നുമുതൽ അനുജത്തിയുടെ വീട്ടിലെ റൊട്ടി എന്നെ സംബന്ധിച്ചേടത്തോളം ഗോമാംസത്തിന് തുല്യമായിരിക്കും!"

"നിങ്ങൾ ഇത്രയും കാലം പാഴാക്കിക്കളഞ്ഞു" – മുനീം തുടർന്നു – "കൂലിപ്പണിയെടുത്ത് മറ്റുള്ളവന്റെ വീട് നിറച്ചുകൊണ്ടിരുന്നു. ആയാസം നിങ്ങൾക്ക്; ആർഭാടമോ അന്യനും. ഇതെന്ത് നീതിയാണ്? നിങ്ങൾ ഇത്ര കാലം ബുദ്ധിമുട്ടി. എന്നിട്ടും എന്റെ ഈ സോദരിയുടെ കഴുത്തിൽ ഒരു മോഹനമാല അണിയിക്കാൻ കഴിഞ്ഞില്ലല്ലോ, ഇന്നുവരെ. ശേട്ടിന്റെ അനിയന്റെ കല്യാണം ആലോചിക്കാൻ, പെൺകൊച്ചുങ്ങളുള്ളവർ, ഊഴമിട്ട് ആണ് വന്നുപോകുന്നത്. കണ്ണനെ പോലെയുള്ള ബാലുവിനെ തിരിഞ്ഞു നോക്കുകപോലും ചെയ്യുന്നില്ല, ആരും."

എപ്പോഴും ഭാര്യയുടെ ചൊല്പടിക്ക് നടക്കുന്ന ദകുഭായിക്ക് തോന്നി, മകൻജിമുനീം പറയുന്നത് നേരാണെന്ന്. അളിയന്റെ വ്യാപാരത്തിൽനിന്ന് വേറിട്ടാകാൻതന്നെ അയാൾ ഉറപ്പിച്ചു. അതിനുവേണ്ട പദ്ധതിയാകട്ടെ, മുനീമിന്റെ കൈയിൽ ആദ്യമേ തയ്യാറുമുണ്ടായിരുന്നു.

"ഒരുമാസത്തിനകം ഉത്തംചന്ദ് ദീപാളികുളിച്ചില്ലെങ്കിൽ ഞാൻ എന്റെ മീശ കത്രിച്ചെറിയും, ഈ മീശ..." മകൻജി മീശ പിരിച്ചു കൊണ്ട് ദകുഭായിയിൽ വീര്യം കയറ്റി.

അത്കേട്ട് നാണവും മൂളയും ഇല്ലാത്ത ദകുഭായി ഉള്ളുക്കുള്ളെ ആഹ്ളാദിച്ചു.

"അയാളുടെ നേരെ മുന്നിൽ ദകുഭായിയുടെ കട പൊങ്ങും" – മകൻജി കുറെക്കൂടി വീര്യം പകർന്നുകൊടുത്തു.

ദകുഭായി അധികം ആഹ്ളാദംപൂണ്ടു.

അളിയന്മാരെ പരസ്പരം ഊരാക്കുരുക്കിൽ വീഴ്ത്തി താൻ എന്ന പൂർണവിശ്വാസം വന്നതോടെ മകൻജി അവിടെനിന്ന് എഴുന്നേറ്റു.

ഉത്തംചാന്ദ് ചെരിപ്പു പോലും ഇടാതെയാണ് ദകുഭായിയെ സമാശ്വസിപ്പിക്കാൻ പോയിരിക്കുന്നത് എന്നറിഞ്ഞ് ലാഡ്കോർ അസ്വസ്ഥയായി. താൻ നാത്തൂനെ കടുത്ത വാക്ക് പറഞ്ഞ് വേദനിപ്പിച്ചു, അതിന്റെ ഫലമാണല്ലോ ഇതെല്ലാം എന്നു വിചാരിച്ച് അവർക്ക് പശ്ചാത്താപവും തോന്നി. അവർ ഉള്ളുക്കുള്ളെ പ്രാർത്ഥിച്ചുകൊണ്ടിരുന്നു – അളിയന്മാർ അന്യോന്യം വേഗം രാജിയാകട്ടെ. ഈ ശുഭവേളയിൽ ഇരുവരും ഒരുമിച്ചു വന്നെത്തട്ടെ എന്നെല്ലാം.

ആതേ നേരത്ത് ഉത്തംചാന്ദ് അളിയന്റെ കാൽ പിടിച്ച് വാസ്തു പൂജയ്ക്ക് വരാൻ അപേക്ഷിക്കുകയായിരുന്നു; കഴിഞ്ഞതെല്ലാം മറക്കാൻ കേഴുകയായിരുന്നു; ഭാര്യയുടെ ധിക്കാരത്തിന് സ്വയം മാപ്പുചോദിക്കുകയായിരുന്നു.

എന്നാൽ കലഹോപജീവിയായ സമർത്ഥും അന്യരുടെ പാല്ക്കുടം ഉടയ്ക്കുന്നതിൽ സമർത്ഥനായ മുനീമും ചേർന്ന്, ഉത്തംചാന്ദിന്റെ സരളസ്വഭാവം ഫലിക്കാതിരിക്കത്തക്കവണ്ണം, ദകുഭായിയെ ഊതിവീർപ്പിച്ചുകഴിഞ്ഞിരുന്നു.

ലാഡ്കോർ ദകുഭായിയുടെ വീട്ടുവഴിയിലേക്ക് കണ്ണുംനട്ട് ഉൽക്കണ്ഠയോടെ കാത്തുകുത്തിയിരുന്നു; ഭർത്താവിനോടു ചേർന്ന് വരുന്ന സ്വന്തം സോദരനെ പ്രതീക്ഷിച്ച്. എന്നാലോ അവസാനം ഉത്തംചാന്ദ് ഒറ്റയ്ക്ക് വരുന്നതാണ് കണ്ടത്. അളിയന്റെ വീട്ടിൽനിന്നു നിരാശനായിട്ട് വരുന്ന ഉത്തംചാന്ദിന്റെ കാലുകൾ തരിപ്പണമായപോലെ...

# 6. മൈലാഞ്ചിയണിഞ്ഞ കൈകൾ

അവസാനം എല്ലാം താറുമാറാവുകതന്നെ ചെയ്തു. ഉത്തംചാന്ദ് ഉദ്വേഗംപൂണ്ടു. ലാഡ്കോർ തന്റെ തെറ്റിനെപ്പറ്റി പശ്ചാത്തപിച്ചു. ആരെങ്കിലും ആഹ്ളാദിച്ചുവെങ്കിൽ മകൻജിമുനീം മാത്രം.

മകൻജിയുടെ ആഹ്ളാദം മനസ്സിൽ മാത്രം ഒതുങ്ങിനിന്നില്ല. 'ഹരിനിവാസി'ൽ ഉണ്ടായിരുന്ന ഓരോരുത്തരെയും നേരെ

ചൊവ്വയോ വളച്ചുതിരിച്ചോ അയാൾ പറഞ്ഞുകേൾപ്പിച്ചു. ദകു ഭായി കോപിച്ചതിന്റെ കാരണം. അതുകൊണ്ടുമാത്രമേ അയാളുടെ മനസ്സിന് ആശ്വാസം തോന്നിയുള്ളു.

ഉത്തംചംദ് ഗൃഹപ്രവേശത്തിന്റെ എല്ലാകർമ്മങ്ങളും നടത്തി. പക്ഷേ അയാളുടെ ഉത്സാഹം നശിച്ചുകഴിഞ്ഞിരുന്നു.

ആഘോഷങ്ങളുടെ അവസാനത്തിൽ സന്തോക്ബാ കപൂർ ശേട്ടിനെ ഒരു മൂലയിലേക്ക് വിളിച്ചിട്ടു ചോദിച്ചു – "ഉത്തംചംദിന്റെ അനുജനെപ്പറ്റി എന്തുതോന്നുന്നു?"

"നിനക്ക് എന്തു തോന്നുന്നു, അത് ആദ്യം പറയ്" – എന്നായി കപൂർശേട്ട്.

"എന്റെ കണ്ണിന് പിടിച്ചു."

"പയ്യൻ കൊള്ളാമെന്ന് തോന്നി, എനിക്കും. നന്മ ഒളിഞ്ഞ് ഇരിക്കില്ല."

"നമ്മുടെ ജസിയും പറഞ്ഞു, ചമ്പസ്സ് നരോത്തമിനെ ഇഷ്ടമായി എന്ന്" – 'ഇഷ്ടമായി' എന്ന് പറയുമ്പോൾ സന്തോക്ബാ ആ കൊഴി യുന്ന പ്രായത്തിലും നാണംപൂണ്ടു.

"ചമ്പയ്ക്ക് ഇഷ്ടമായി എങ്കിൽ ഭഗവാനും ഇഷ്ടമായി എന്ന് കരുതിക്കോ!" – കപൂർശേട്ട് മകളുടെ ഇഷ്ടത്തിൽ, ഭഗവാന്റെ പേരുപറഞ്ഞ്, തന്റെ സമ്മതത്തിന്റെ മുദ്രകുത്തി.

"എന്നാൽ ഈ സംഗതി നിങ്ങൾ ഉത്തംചംദിന്റെ കാതുകളിൽ എത്തിക്കു" എന്നായി സന്തോക്ബാ.

"ശേട്ട് സമ്മതിക്കുമോ?"

"എന്തുകൊണ്ട് സമ്മതിക്കില്ല? എന്റെ ചമ്പസ്സ് വല്ല തരക്കേടും ഉണ്ടോ? ഇങ്ങനെയുള്ള ഒരു പെണ്ണ് കയറിച്ചെല്ലുന്ന വീടിന്റെ ഉടമയുടെ ജീവിതം സഫലമാവും."

"വമ്പൻ ആസാമികൾ നരോത്തമിന്റെ ബന്ധത്തിനുവേണ്ടി തിക്കി തിരക്കി വരുന്നുണ്ടെന്ന് കേട്ടു."

"നമ്മൾ ചെറിയ കൂട്ടരായാലും അദ്ദേഹത്തിന്റെ അഭിപ്രായം അന്വേഷിക്കാമല്ലോ" – സന്തോക്ബാ സംഗതി നടക്കാനുള്ള വഴി പറഞ്ഞു. എന്നിട്ട് ഒരു പഴഞ്ചൊല്ലും കൂട്ടിച്ചേർത്തു – "കുപ്പത്തൊട്ടി കണ്ടാൽ എല്ലാവരും വരും കുപ്പ എറിയാൻ."

അതേ നേരത്ത് തൊട്ടടുത്ത മുറിയിൽ ലാഡ്കോർ ഉത്തംചംദിനോട് സംസാരിക്കുകയായിരുന്നു –

"കപൂർശേട്ടിന്റെ ചമ്പയെ കണ്ടില്ലേ?"

"ഉവ്വ്. എന്താണ് വിശേഷിച്ച്?"

"നമ്മുടെ നരോത്തം ചമ്പയെ കല്യാണം കഴിച്ചാൽ ഉണ്ടല്ലോ, ജോഡി ഒത്തിരിക്കും."

"ഇപ്പോൾ 'വേണ്ട, വേണ്ട' എന്നല്ലേ നരോത്തം പറയുന്നത്?" – ഉത്തംചന്ദ് താൻ മനസ്സിലാക്കിയേടത്തോളം വെച്ചുകൊണ്ട് ചോദിച്ചു.

"ചമ്പയെ കണ്ടതിനു ശേഷം ഇനി അങ്ങനെ പറയുക ഉണ്ടാവില്ല."

"ഇനി വേണ്ടെന്നു പറയില്ല എന്ന് നീ എങ്ങനെ മനസ്സിലാക്കി?"

"ഇത്തരം സംഗതികൾ നിങ്ങൾ ആണുങ്ങൾക്ക് എന്ത് മനസ്സിലാകാനാണ്?" – ലാഡ്കോർ ഒരുതരം അഭിമാനത്തോടെ ചോദിച്ചിട്ട് തുടർന്നു – "പെണ്ണുങ്ങളുടെ സംഗതി പെണ്ണുങ്ങൾക്കേ അറിയൂ."

"എന്നുവെച്ചാൽ?"

"എന്നുവെച്ചാൽ ചമ്പയുടേയും നരോത്തംഭായിയുടേയും ഹൃദയം ഇണങ്ങിക്കഴിഞ്ഞിരിക്കുന്നു."

"ഓഹോ! രണ്ടുദിവസംകൊണ്ട് രണ്ടുപേരുടേയും ഹൃദയം ഇണങ്ങിക്കഴിഞ്ഞുവെന്നോ!"

"രണ്ടു ദിവസമെന്തിന്, രണ്ടു നിമിഷം മതി, ഹൃദയങ്ങൾ ഇണങ്ങിച്ചേരാൻ" – ലാഡ്കോർ സ്വാനുഭവത്തിൽനിന്നു നേടിയ സത്യം വെളിപ്പെടുത്തി. എന്നിട്ട് വളരെ കൊല്ലങ്ങൾക്ക് മുമ്പിലത്തെ, തന്റെ മുഗ്ധാവസ്ഥയിലെ ഒരു സന്ദർഭം ഓർമ്മിപ്പിച്ചു കൊണ്ട് ചോദിച്ചു – "സ്വന്തം അനുഭവം മറന്നുപോയോ?"

ഭാര്യ പഴയ സംഗതി ഓർമ്മിപ്പിക്കവേ, ഉത്തംചന്ദിനും മധുരമായ ഒരു ലജ്ജാഭാവം അനുഭവപ്പെട്ടു. പുഞ്ചിരി തൂകിക്കൊണ്ട് ചോദിച്ചു – "അപ്പോൾ, നിനക്ക് ഒരു അനുജത്തിയെ കൊണ്ടുവരാൻ തിടുക്കമായി, അല്ലേ?"

"ഉവ്വ്. തിടുക്കമായി" – ലാഡ്കോർ സമ്മതിച്ചു – "ചമ്പയെ അല്ലാതെ മറ്റൊരുത്തിയെ അനുജത്തിയായി എനിക്കുവേണ്ടെന്നും മനസ്സിലാക്കിക്കോളൂ."

"ചമ്പയോട് അത്ര മോഹം തോന്നിക്കഴിഞ്ഞോ, നിനക്ക്?"

"എനിക്കല്ല, നിങ്ങളുടെ അനിയന്!"

"കല്യാണം കഴിഞ്ഞാൽ പിന്നെ ചേട്ടത്തിയമ്മയും അനുജത്തിയും തമ്മിൽ ദിവസേന 'കലപില' ആവില്ലേ?"

"ആയാൽ ആകട്ടെ. എന്നാലും ഈ വലിയ വീട്ടിൽ ഒരു അനുജത്തി ഇല്ലാതെ ഒരു സുഖവും തോന്നില്ല, എനിക്ക്."

"നിനക്കോ നരോത്തമിനോ സുഖം തോന്നാതിരിക്കുക?"

"ഞങ്ങൾ രണ്ടുപേർക്കും."

പിറ്റേന്ന് വൈകുന്നേരമായപ്പോഴേക്കും മിക്ക അതിഥികളും വാഘണിയയിൽനിന്ന് വിടവാങ്ങി. കപൂർശേട്ടിന്റെ കുടുംബത്തെ മാത്രം ഉത്തംചംദ് നിർബന്ധിച്ച് നിറുത്തി–അല്ലെങ്കിൽ കപൂർശേട്ട് സ്വന്തം ഇഷ്ടപ്രകാരം നിന്നു എന്നും പറയാം.

ഉത്തംചംദ് പീടികയിൽ, ഉരുളൻതലയിണയിന്മേൽ ചാരി കുത്തിയിരിക്കുകയായിരുന്നു. വലിയ ഒരു കാര്യം നിർവഹിച്ചല്ലോ എന്നു കരുതി സമാധാനം തോന്നി, അദ്ദേഹത്തിന്. ഒരു സംഗതി മാത്രം ഓർത്തപ്പോൾ വ്യസനവും തോന്നി – ആ ശുഭമുഹൂർത്തത്തിലെ 'നിറപ്പകിട്ട്' ദകുഭായി നശിപ്പിച്ചുകളഞ്ഞല്ലോ.

ഗൃഹപ്രവേശത്തിന്റെ ഘോഷം നിമിത്തം മൂന്നു ദിവസമായി അടച്ചിട്ടിരുന്ന പീടിക അന്നാണ് തുറന്നത്. അതുകൊണ്ട് തിക്കും തിരക്കും കൂടുതലായി കാണപ്പെട്ടു. തപ്പാൽശിപ്പായി കൊണ്ടു വന്നു കൊടുത്ത കത്തുകളും സാധാരണ ദിവസത്തേക്കാൾ കൂടുതൽ ഉണ്ടായിരുന്നു – മിക്ക കത്തുകളും, ഉത്തംചംദ് ഗൃഹപ്രവേശത്തിന് അയച്ച ക്ഷണക്കത്തിനുള്ള മറുപടിയായിരുന്നു. "ഞങ്ങളുടെ കണക്കിൽ അഞ്ചു രൂപാ കൊള്ളിച്ച് അഭിനന്ദനങ്ങൾ സ്വീകരിക്കുക" – എന്നിങ്ങനെ വ്യാപാരവ്യവഹാരങ്ങൾക്ക് ചേർന്ന മട്ടിലായിരുന്നു, മിക്ക കത്തുകളും. ഇത്തരം വരവുചെലവുകൾ സംബന്ധിച്ച തുകകൾ ആരും വസൂലാക്കാറില്ലെന്ന് ഉത്തംചംദിന് നന്നായറിയാം. അതുകൊണ്ട് അത്തരം കത്തുകൾ വായിക്കുമ്പോൾ അദ്ദേഹം മെല്ലെ പുഞ്ചിരിതൂകും.

എന്നുമെന്നപോലെ അന്നത്തെ തപ്പാലിലും വളരെ 'ഉണ്ടികച്ചീട്ടു' കളും ഉണ്ടായിരുന്നു. വ്യാപാരത്തിന്റെ സീസൺ ആയതു നിമിത്തം 'കൊള്ളക്കൊടുക്ക' അടുത്ത ദിവസങ്ങളിലായി ഏറിക്കൊണ്ടുവന്നു. അതുകൊണ്ട് 'ഉണ്ടികച്ചീട്ടു'കളുടെ കൈമാറ്റവും അധികരിച്ചുകൊണ്ടിരുന്നു. 'ഉണ്ടിക'യെ സംബന്ധിച്ച കത്തുകളെല്ലാം ഒന്നിച്ചുചേർത്ത് ഉത്തംചംദ് മകൻജിമുനിമിന്റെ

കൈയിൽ കൊടുത്തു. മകൻജി അതെല്ലാം തരംതിരിച്ച് പേരേടിൽ കൊള്ളിയ്ക്കാൻ തുടങ്ങി.

ഒരുവശത്ത് കണക്കെഴുത്ത് നടന്നുകൊണ്ടിരുന്നു. മറുവശത്ത് ദല്ലാളുകളും വ്യാപാരികളും കുത്തിയിരുന്ന്, ചരക്കുകളുടെ 'വാങ്ങൽ–വില്പന'യെ പറ്റി ചർച്ചചെയ്തു. അന്ന് ഉത്തംചംദിന്റെ പീടികയിൽ വളരെ അധികം ദല്ലാളുകളും വ്യാപാരികളും തിരക്കിക്കൂടിയിരുന്നു. ഗുദാമിന്റെ മുമ്പിൽ ആകട്ടെ വളരെ അധികം കുതിരകളേയും കെട്ടിയിരുന്നു. ഗുദാമിൽനിന്ന് തെല്ല കലെ പത്തിരുപത് വണ്ടികളും കാണപ്പെട്ടു. ഗുദാമിൽനിന്ന് ചരക്കുകൾ തുരുതുരെ അങ്ങുമിങ്ങും നീങ്ങിക്കൊണ്ടിരുന്നു. ആ സമയത്തെല്ലാം ദകുഭായിയുടെ അസാന്നിധ്യം വല്ലാത്ത നീരസം ഉണ്ടാക്കി. ചില വ്യാപാരികൾ മുനീമിനോട് നേരെ ചോദിക്കുക തന്നെ ചെയ്തു – "ദകുഭായിയെ കാണാനേ ഇല്ലല്ലോ? എന്തുപറ്റി?" ഇംങ്ങനെ ചോദിച്ചവരോടെല്ലാം കുടിലനായ മുനീംജി വള ച്ചൊടിച്ചുള്ള കഥ പറഞ്ഞു.

കത്തുകൾ വായിച്ച്‌വായിച്ച് ഉത്തംചംദിന് ബേജാറായി തുടങ്ങി. സന്ദേശങ്ങൾ അയയ്ക്കാൻ സാധാരണമായി സന്ദേശവാഹകരേയും മുഖദാവിൽ തെര്യപ്പെടുത്തുന്ന വാർത്താശേഖരക്കാരേയും ഉപ യോഗിച്ചിരുന്ന അക്കാലത്ത് വരമൊഴിയിലുള്ള സന്ദേശങ്ങൾ വായിച്ച്‌വായിച്ച് മനുഷ്യർക്ക് ബേജാർ ഉണ്ടാവുക എന്നത് സ്വാഭാവികം മാത്രമായിരുന്നു.

അന്നത്തെ തപ്പാലിൽ, നരോത്തമിന് തങ്ങളുടെ പെൺ കുട്ടികളെ കെട്ടിച്ചുകൊടുക്കാൻ ആഗ്രഹിക്കുന്ന പിതാക്കന്മാരുടെ കത്തുകളും വളരെ ഉണ്ടായിരുന്നു... ഉത്തംചംദിന് ആലോചന യായി: എന്താണ് ഇതിനൊരു പരിഹാരം?... എന്നാൽ ഉടൻതന്നെ ഓർമ്മ വന്നു, ലാഡ്കോർ പരിഹാരം പറഞ്ഞുതന്നല്ലോ എന്ന്... അതുകൊണ്ടാണല്ലോ കപൂർശേട്ടിനെ നിർബന്ധിച്ച് തടഞ്ഞു നിറുത്തിയിരിക്കുന്നതും!...

നരോത്തമിന്റെ കല്യാണക്കാര്യം അത്ര പുത്തനായിരുന്നില്ല. അയാളുടെ കുട്ടിക്കാലം മുതല്ക്കേ, പെൺമക്കളുള്ള വളരെപ്പേർ അയാളിൽ കണ്ണുംവെച്ച് കാത്തിരിക്കുന്നവരായിട്ട് ഉണ്ട്. അതി നുള്ളകാരണം കുലീനമായ ഒരു കുടുംബത്തിലെ സുഖജീവിതം മാത്രമായിരുന്നു. മറ്റൊരു കാരണം ഉത്തംചംദിന്റെ സവിശേഷമായ

പ്രശസ്തിയും. അദ്ദേഹത്തിന്റെ പ്രശസ്തിയേക്കാൾ പരന്നിരുന്നത്, ഗൃഹനായിക ലാഡ്കോറിന്റെ പ്രശസ്തിയാണ് എന്ന് പറയുന്നതാവും ശരി. നരോത്തമിന് അഞ്ചാറുവയസ്സേ ആയിരുന്നുള്ളൂ. അച്ഛനമ്മമാർ മരിക്കുമ്പോൾ. ചേട്ടനും ചേട്ടത്തിയമ്മയും ചേർന്നാണ് അയാളെ പോറ്റിയത്. സ്വന്തം ഒരു മകനെപ്പോലെയാണ് അവർ അയാളെ കരുതിയത്. ഈ സംഗതി ചുറ്റുവട്ടത്തിലുള്ള ഓരോ. ഗ്രാമത്തിലും സുപ്രസിദ്ധമായിരുന്നു. അതുകൊണ്ട് അത്തരം ഒരു കുലീനകുടുംബവുമായി ബന്ധംവെയ്ക്കാൻ ആരെങ്കിലും ആഗ്രഹിച്ചാൽ ആശ്ചര്യമെന്തുള്ളൂ!... ഇപ്പോൾ ആകട്ടെ കപൂർശേട്ടിന്റെ മകളെ ലാഡ്കോറിന് താനേ ഇഷ്ടമാവുകയും ചെയ്തിരുന്നു!...

അന്നേരം ഉത്തംചംദിന് ഓർമ്മവന്നു... മെംഗണിയിൽ ലാഡ്കോറിന്റെ അകന്ന ബന്ധത്തിൽപെട്ട, അമ്മവീട്ടുകാരുടെ ബന്ധുക്കൾ താമസിക്കുന്നുണ്ട്. ഒരിക്കൽ വ്യാപാരസംബന്ധമായിട്ട് മെംഗണിയിൽ ചെന്ന ഉത്തംചംദിനെ, കപൂർശേട്ട് വ്യാപാരബന്ധംവെച്ച് തന്റെ വീട്ടിൽ ഭക്ഷണത്തിന് ക്ഷണിക്കുകയുണ്ടായി. അന്നുതന്നെ, ഒപ്പമുണ്ടായിരുന്ന ലാഡ്കോർ ചമ്പയെ കണ്ടുവെച്ചിരിക്കുന്നു; ഭർത്താവിന്റെ അനുജനെക്കൊണ്ട് കെട്ടിയ്ക്കണമെന്ന ഉന്നംവെച്ച് അവളുടെ സൗശീല്യ സാമർത്ഥ്യാദികളെ കൂലംകഷമായി നിരീക്ഷിക്കുകയും ചെയ്തിരുന്നു. അതു കൊണ്ടാണ്, ഗൃഹപ്രവേശത്തിനു വന്ന കപൂർശേട്ടിന്റെ കുടുംബത്തെ എതിരേല്ക്കാൻ നരോത്തമിനെത്തന്നെ ലാഡ്കോർ അമർഗഢ് സ്റ്റേഷനിലേക്ക് പറഞ്ഞയച്ചത്...

ദീർഘദൃഷ്ടിയായ പത്നിയുടെ സമർത്ഥമായ 'വ്യൂഹരചന'യെപ്പറ്റി ഓർത്ത് ഉത്തംചംദ് ഉള്ളാലെ ചിരിച്ചു. അതുകൊണ്ടാണ് അവരുടെ ആഗ്രഹം ഒരിക്കലും തള്ളിക്കളയാത്ത അദ്ദേഹം അന്ന് അവർ പറഞ്ഞ സംഗതി പെട്ടെന്ന് അംഗീകരിച്ചത്. അദ്ദേഹത്തിന് വിശ്വാസമുണ്ടായിരുന്നു, കുലയോഗമുള്ള ലാഡ്കോർ ചെയ്യുന്നതെന്തും കുടുംബത്തിന് ശ്രേയസ്കരമായേ വരൂ എന്ന്. അതുകൊണ്ട് മകൻജിയ്ക്ക് കല്പന കൊടുത്തു – "വേഗം പോയി, ശംഭുപണ്ഡിതരെ കൂട്ടിക്കൊണ്ടു വരൂ."

മകൻജിയ്ക്ക് സംഗതി മനസ്സിലായി - നരോത്തമിന്റെ കല്യാണത്തിന് ഒച്ചപ്പാടില്ലാതെ ഏർപ്പാടുനടക്കുകയാണ്. അയാൾ ഒന്നും മിണ്ടാതെ ശംഭുപണ്ഡിതരുടെ അടുത്തേയ്ക്കുപോയി.

ശംഭുപണ്ഡിതരോട് വരാൻ പറഞ്ഞിട്ട് മകൻജി കാൽനീട്ടിവെച്ച് നടന്നത് നേരെ ദകുഭായിയുടെ വീട്ടിലേയ്ക്കായിരുന്നു.

ദകുഭായി നെറ്റിക്ക് കൈയുംകൊടുത്ത്, ഉന്മേഷമില്ലാതെ, വീട്ടിൽ കുത്തിയിരിക്കുന്ന സമയം. സമർഥിന്റെ വൈരാഗ്യ ഇനിയും പുകഞ്ഞുകൊണ്ടേയിരുന്നു. ബാലുവിന് അതിഥികളുടെ മുമ്പിൽ തന്റെ കിന്നരകണ്ഠം പരിചയപ്പെടുത്തിക്കൊടുക്കാനുള്ള അവസരം കിട്ടിയില്ല. അതുകൊണ്ട് അയാളും നിരാശനായ ഒരു കലാകാരന്റെ മട്ടിൽ ഒരുവശത്ത് അലസനായി കുത്തിയിരിക്കയായിരുന്നു.

അങ്ങനെ, ഒരു 'വിസ്ഫോടനം' ഉളവാകത്തക്ക അന്തരീക്ഷത്തിലാണ് മകൻജി പ്രവേശിച്ചത്. ഉമ്മറത്ത് കാൽകുത്തിയതും ഗർജിച്ചതും ഒരുമിച്ചുകഴിഞ്ഞു – "അവൾ പോയി!"

സംക്ഷിപ്തമായ ആ പ്രഖ്യാപനത്തിന്റെ പൊരുൾ ആർക്കും പിടികിട്ടിയില്ല എന്ന് മനസ്സിലാക്കിയിട്ട്, മകൻജി വീണ്ടും പ്രഖ്യാപിച്ചു – "അവൾ പോയി! പോയി!"

"അവൾ എന്നുവെച്ചാൽ ആര്?" – ദകുഭായി അന്തംവിട്ട് ചോദിച്ചു.

"കപൂർശേട്ടിന്റെ പെൺകൊച്ച്! അല്ലാതെ ആരാണ്?"

"എങ്ങോട്ടുപോയി?"

"നരോത്തമിനോടൊപ്പം!" – മകൻജി ഉണ്ട എറിഞ്ഞു – "കപൂരിയയും ലാഭക്കൊതിയിൽ കുരുങ്ങി!"

"എനിക്ക് ആദ്യമേ തോന്നിയതാണ്" – സമർഥ് ഇടയിൽചാടി തന്റെ അഭിപ്രായം വെളിപ്പെടുത്തി. എന്നിട്ട് തന്റെ ആവലാതിയും എടുത്തിട്ടു – "പണക്കാരുടെ കുഞ്ഞുങ്ങൾ കിലുക്കിയെടുത്ത് കളിക്കുന്നു. ഇത് ലോകത്തിൽ പണ്ടേ നടപ്പുള്ളതാണ്... എന്റെ കണ്ണനെപ്പോലെയുള്ള ബാലുവിനെ ആരും തിരിഞ്ഞു നോക്കുന്നേയില്ല..."

"ബാലുവിന് പദ്മിനിയെപ്പോലെയുള്ള ഒരു പെൺകൊച്ചിനെ കണ്ടുപിടിച്ചുകൊണ്ടുവരും, ഈ ഞാൻ!" – മകൻജി സമാധാനിപ്പിച്ചു. പിന്നീട് മൂങ്ങയെപ്പോലെ കുത്തിയിരുന്ന ദകുഭായിയുടെ നേരെ തിരിഞ്ഞിട്ട്, ചോദിച്ചു – "എന്താണ് ഇത്ര ഉന്മേഷക്കുറവ്?"

"ഇനിയും കഴിവതുംവേഗം സ്വന്തം ഗ്രാമത്തിലേക്ക് പോകണ മെന്നേയുള്ളു. പീടികയിലെ കണക്ക് ശരിപ്പെട്ടാൽ ഉടൻ ഞാൻ ആ വഴിക്ക് പൊയ്ക്കൊള്ളാം" – ദകുഭായി പറഞ്ഞു – "ഈ വാഘണിയ യിലെ എന്റെ ചോറ് അവസാനിച്ചു. ഇനി ഞാനായി, എന്റെ നാട് ഈശ്വരിയ ആയി!"

"അതെ. ഈ വാഘണിയയിലെ മണ്ണുമായിട്ടുള്ള ഞങ്ങളുടെ ബന്ധം തീർന്നു" – സമർഥ് 'പിൻപാട്ട്' പാടി.

"ഞങ്ങളെയൊക്കെ ഇങ്ങനെ ഇവിടെ വിട്ടുംവെച്ച് ഈശ്വരിയ യിലേക്ക് ഓടിപ്പോകുമെന്നോ!" – മകൻജി സ്നേഹം കാട്ടിക്കൊണ്ട് തുടർന്നു – "ദകുഭായി ഒപ്പമില്ലെങ്കിൽ ഈ മകൻജിയ്ക്ക് തിന്നുന്ന റൊട്ടികൂടി രുചിയ്ക്കില്ല."

"ആപത്തുവരുംനേരം അച്ഛനമ്മമാരുടെ ഗ്രാമം ഓർമ്മവരുമെന്ന് പറയാറില്ലേ?" – ഇങ്ങനെ ചോദിച്ചുകൊണ്ട് സമർഥ് തുടർന്നു – "ഇന്ന് ഞങ്ങൾക്ക് ആപത്ത് പിണഞ്ഞിരിക്കുന്നു. അതുകൊണ്ട് ഈശ്വരിയമാത്രമേ ഞങ്ങൾക്ക് ഒരു ആശ്രയമുള്ളു."

"എന്നാൽ ദകുഭായി ഇല്ലാതെ എനിക്ക് വാഘണിയയിൽ യാതൊരു സന്തോഷവും ഉണ്ടാവില്ല" – മകൻജി സ്നേഹംമുറ്റിയ മട്ടിൽ പറഞ്ഞു – "ഞാനും ദകുഭായിയും അന്യോന്യം ബീഡി പപ്പാതി വലിക്കുന്ന ഉടപ്പിറപ്പുകളാണ്. നിങ്ങൾ എല്ലാവരും ഈശ്വരിയയിലേക്കു പോയാൽ ഈ ഉടപ്പിറപ്പിന് ഒരു മനസ്സമാധാനവും ഉണ്ടാവില്ല... ഈ പാവപ്പെട്ട മകൻജിയേയും ഒപ്പം കൊണ്ടുപോകേണ്ടി വരും, ദകുഭായിയ്ക്ക്..."

"ഉത്തംചംദിന്റെ തട്ടകത്ത് നിങ്ങളുടെ അഞ്ചുവിരലും നെയ്യിൽ താണല്ലേ കിടക്കുന്നത്!" – ദകുഭായി പറഞ്ഞു – "അതിനുംപുറമെ, നിങ്ങളെ ഈശ്വരിയയിലേക്ക് കൂട്ടിക്കൊണ്ടു പോകാനുള്ള കഴിവും ഞങ്ങൾക്കില്ല. നിങ്ങളെപ്പോലെയുള്ള ഒരു 'കണക്കൻ ആന'യെ പോറ്റാനുള്ള കെല്പ് ഉത്തംചംദ്ശേട്ടിന്നേയുള്ളു!"

"വേണമെങ്കിൽ നിങ്ങൾക്കും പോറ്റാനാവും. അങ്ങനെ വിചാരി ച്ചാൽ നിങ്ങൾക്ക് ഈ ഉത്തംചംദിനെപ്പോലും ഈശ്വരിയയിൽ സ്വന്തം ശേവുകക്കാരൻ ആക്കാൻ കഴിയും, മനസ്സിലായോ?"

അത് കേട്ടപ്പോൾ സമർഥിന്റെ കരളിന് കുളിർമ തോന്നി.

ദകുഭായി മകൻജിയുടെ അർത്ഥഗർഭമായ വാക്കുകൾ കേട്ട് അങ്ങനെ കുത്തിയിരുന്നു.

"മൂള ഉപയോഗിച്ചാൽ മതി, ഉത്തംചംദിനെപ്പോലെയുള്ള ഏഴ് ശേട്ടുമാരെ ഈശ്വരിയയിലെ കട അടിച്ചുവാരുന്ന വേലയ്ക്ക് നിറു ത്താൻ കഴിവുണ്ടാകും, നിങ്ങൾക്ക്!" – മകൻജി ഞെട്ടലുണ്ടാക്കുന്ന വാക്കുകൾ വീണ്ടും പറഞ്ഞു. എന്നിട്ട് മിഴി ചുഴറ്റിക്കൊണ്ട് തുടർന്നു – "പക്ഷേ... മൂളവേണം, മൂള... മറ്റൊന്നും വേണ്ട... മൂള ഒന്നുമാത്രം മതി. മനസ്സിലായോ?"

ദകുഭായി മിഴി അന്തിച്ച്, വായ പാതി തുറന്ന്, മകൻജിയുടെ മുഖത്തേക്ക് നോക്കിക്കൊണ്ട് അങ്ങനെ ഇരുന്നുപോയി. മൂള എന്നുപറഞ്ഞതിന്റെ പൊരുളെന്ത്? – അത് അറിയാൻ അയാൾക്ക് തിടുക്കമായി.

"അങ്ങോട്ടു പോകാം. വരൂ" – എന്ന് പറഞ്ഞ് മകൻജി ദകു ഭായിയെ കൈപിടിച്ച് എഴുന്നേല്പിച്ച്, രഹസ്യസംഭാഷണത്തിനു വേണ്ടി മുറിയ്ക്കകത്തേക്ക് കൂട്ടിക്കൊണ്ടുപോയി. മുറിയിലേക്ക് നട ന്നുകൊണ്ടിരിക്കെത്തന്നെ അയാൾ സംസാരിച്ചുകൊണ്ടിരുന്നു – "മൂള ഉപയോഗിച്ചാലുണ്ടല്ലോ പറ്റിയ അവസരമാണ് ഇപ്പോൾ കൈയിൽ വന്നുചേർന്നിരിക്കുന്നത്..., മുറിവും പോറലും, വിതു മ്പലും അലമുറയും എന്നൊക്കെ പറയുന്ന മട്ടാണിപ്പോൾ... എന്റെ ഉടപ്പിറപ്പേ! മൂന്നുതലമുറയ്ക്ക് കിടന്ന് പൊറുക്കാനുള്ളത് ഉണ്ടാക്കാൻ കഴിയും, നിങ്ങൾക്ക്... എല്ലാം കിറുകൃത്യമായാൽ നിങ്ങൾ ഒരു രാജാവാകും, രാജാവ്! ... മനസ്സിലായോ?"

ഇങ്ങ് ദകുഭായിയും മകൻജിയും തമ്മിൽ രഹസ്യാലോചന നടന്നുകൊണ്ടിരിക്കേ, അങ്ങ് ശംഭുപണ്ഡിതർ ഗ്രന്ഥക്കെട്ടു മെടുത്ത് ഉത്തംചംദിന്റെ പീടികയിൽ എത്തികഴിഞ്ഞിരുന്നു.

"ഏതു മുഹൂർത്തമാണ് കൊള്ളാവുന്നത്, പണ്ഡിതരേ?" – ഉത്തംചംദ് ചോദിച്ചു.

"എന്ത് മംഗള കാര്യമാണ്, പറയൂ."

"വിവാഹമാണെന്ന് വെച്ചോളൂ."

"ആരുടെയാണ്? ബടുക്ഭായിയുടേയാണോ?" – ശംഭുപണ്ഡിതർ ചോദിച്ചു.

"ഏയ്. അല്ലേഅല്ല. പാവക്കുട്ടികളുമായി കളിക്കേണ്ട പ്രായമല്ലേ അവന്റെ? ... നമ്മുടെ നരോത്തംഭായി ഒരു യുവാവായില്ലേ?... അതു കൊണ്ട് കൊള്ളാവുന്ന ഏതെങ്കിലും ഒരിടത്ത്..."

"വളരെ നല്ല ഒരു കാര്യം! നല്ല ഒരു കാര്യം!" – ശംഭുപണ്ഡിതർ ഒറ്റയടിക്ക് പറഞ്ഞു.

പീടികയിൽ വിവാഹനിശ്ചയത്തിന് ശുഭമുഹൂർത്തം നോക്കും നേരം, വീട്ടിൽ ലാഡ്കോർ 'ലാപസി' (ഒരുതരം ഹല്വ) ഉണ്ടാക്കാൻ ഗോതമ്പ് പൊടിക്കുന്നതിന് ഏർപ്പാടു ചെയ്യുകയായിരുന്നു.

അതേ വേളയിൽ 'ഹരിനിവാസി'ലെ മാളികയിൽ നരോത്തമും ചമ്പയും ചേർന്ന് സല്ലപിച്ചുകൊണ്ടിരുന്നു; ജസിക്കുഞ്ഞ് അവർ ഇരുവരേയും മധുരമായി കളിയാക്കിക്കൊണ്ടുമിരുന്നു.

ദകുഭായിയുടെ വീട്ടിലോ, മകൻജി ഭീഷണമായ ഒരു നിർദേശം, പരമരഹസ്യമായി, അവതരിപ്പിക്കുകയായിരുന്നു.

## 7. കിളിക്കൊഞ്ചൽ

ശംഭുപണ്ഡിതർ നിർദേശിച്ച ശുഭമുഹൂർത്തത്തിൽ ചമ്പയും നരോത്തമും തമ്മിലുള്ള വിവാഹനിശ്ചയത്തിന്റെ ചടങ്ങ് ഭംഗിയായി നടന്നു.

വാസ്തുപൂജയുടെ മുഹൂർത്തസമയത്ത് ദകുഭായി ഉണ്ടായിരുന്നില്ലല്ലോ. അതുകൊണ്ട് വിവാഹനിശ്ചയത്തിന്റെ മുഹൂർത്തത്തിൽ പങ്കുകൊള്ളുന്നതിന് ക്ഷണിക്കാൻവേണ്ടി ലാഡ്കോർ സ്വയം ചെന്നു. അവർ തന്റെ തെറ്റിന് മാപ്പുചോദിക്കുകയും ചെയ്തു. എന്നാൽ പിടിവാശിക്കാരിയായ സമർത്ഥിന് ഒട്ടും അലിവുണ്ടായില്ല. കൂടപ്പിറപ്പായ സഹോദരി കേണുപറഞ്ഞപ്പോൾ ദകുഭായി ആദ്യം പോകാൻ തയ്യാറായി. എന്നാൽ സാക്ഷാൽ മഹാകാളിയെപ്പോലെയുള്ള ഭാര്യയുടെ കോപംകൊണ്ടു തുടുത്ത നോട്ടം ഏല്ക്കവേ കാൽ പിൻവലിച്ചു.

അവസാനത്തെ ഉപായമെന്ന മട്ടിൽ ലാഡ്കോർ ആണയിട്ട് പറഞ്ഞു – "നിങ്ങൾ വന്നില്ലെങ്കിൽ, എന്റെ ബടുക്കാണേ..." ഇത്രയും പറയുമ്പോഴേക്ക് ലാഡ്കോറിന്റെ ചുണ്ടുകൾ വിറച്ചു, ഒച്ച ഇടറി, കണ്ണുകളിൽനിന്ന് നീരൊഴുകുമെന്ന നിലയായി. ആ അവസാനത്തെ ഉപായം ഫലിച്ചു. ദകുഭായി ഉടൻ പറഞ്ഞു – "അരുത്, സോദരി, അവനെപിടിച്ച് ആണയിടരുത്. ഭഗവാൻ അവന് നൂറുകൊല്ലത്തെ ആയുസ്സ് നല്കട്ടെ!"

സമർഥ് കണ്ടു, തന്റെ പിടിവാശി തകർന്നുപോകുന്നതായിട്ട്. ലാഡ്കോർ എറിഞ്ഞ ആണയുടെ അസ്ത്രം രാമബാണംപോലെ കുറിക്കുകൊണ്ടു. ദകുഭായി എഴുന്നേറ്റ് കുത്തിയിരുന്ന് തലപ്പാവ് കെട്ടിക്കൊണ്ട് പറഞ്ഞു – "നടക്ക്. ഞാൻ മുന്നിൽ നടക്കാം. നിന്റെ ഒരു ആണയിടൽ... ബടുക് വലിയവനാവട്ടെ... അവന്റെ കുടുംബം അഭിവൃദ്ധിപ്പെടട്ടെ... ഭഗവാൻ അവന് ദീർഘായുസ്സ് നല്കട്ടെ..."

പിടിവാശി അങ്ങനെ തകർന്നുപോകാൻ വിട്ടാൽ സമർഥ് എങ്ങനെ സമർഥ് ആകും? അവർ ഉടൻതന്നെ ലാഡ്കോറിന്റെ അസ്ത്രത്തിന് പ്രത്യസ്ത്രം പ്രയോഗിച്ചു – "നിങ്ങൾ ഉമ്മറപ്പടി കടന്നാൽ, എന്റെ ബാലുവാണേ..."

ഉമ്മറപ്പടി താണ്ടിക്കൊണ്ടിരുന്ന ദകുഭായിയുടെ കാൽ ഉമ്മറപ്പടിമേൽ തരിച്ചുനിന്നു. സിംഹികയെപോലെയുള്ള സമർഥ് കുറിക്കുകൊള്ളുന്ന അസ്ത്രമാണ് പ്രയോഗിച്ചത്. അതേറ്റ് ദകുഭായിക്ക് മരപ്പലകപോലെ അനക്കമില്ലാതായി. വരാന്തയിലേക്ക് നോക്കിയപ്പോൾ ചെറുപ്പം മുറ്റിയ ബാലു കണ്ണാടിക്കുമുമ്പിൽ നിന്നുകൊണ്ട് മുടിചീകുകയായിരുന്നു.

ദകുഭായിയുടെ സ്ഥിതി കുഴപ്പത്തിലായി. ഒരു വശത്ത് കൂടപ്പിറപ്പ് നില്ക്കുന്നു, മറുവശത്ത് കെട്ടിയോളും; ഒരുവശത്ത് മരുമകനെ പിടിച്ച് ആണയിട്ടിരിക്കുന്നു, മറുവശത്ത് മകനെ പിടിച്ചും. ഒരുവശത്ത് ഒരേ അമ്മക്കുപിറന്ന സഹോദരിയുടെ സ്നേഹം മുറ്റിയ കണ്ണുകളിൽ "വാ, എന്റെ വീട്ടിലേക്ക് വാ" എന്നുള്ള യാചന; മറുവശത്തോ, ക്രുദ്ധയായ ഭാര്യയുടെ ജ്വലിക്കുന്ന കണ്ണുകളിൽ "ഉമ്മറപ്പടി താണ്ടിയാൽ നോക്കിക്കോ" എന്നുള്ള ഭീഷണിയും; ഒരു വശത്ത് രക്തബന്ധം പിടിച്ചുവലിച്ചുകൊണ്ടിരുന്നുവെങ്കിൽ മറുവശത്ത് പ്രേമബന്ധവും.

ആ വികടപരിതസ്ഥിതിയിൽനിന്ന് മോചനം നേടി സ്വതന്ത്രമായ ഒരു തീരുമാനം എടുക്കുക ദകുഭായിയുടെ കഴിവിന് വെളിയിലായിരുന്നു. അന്യന്റെ വായകൊണ്ട് വെള്ളം കുടിക്കുന്ന, അന്യന്റെ ബുദ്ധികൊണ്ട് കാര്യം നടത്തുന്ന ആ ഭർത്താവ് വീടിന്റെ ഉമ്മറപ്പടിമേൽ തളർന്നു കുഴഞ്ഞ് അങ്ങ് കുത്തിയിരുന്നുപോയി. അയാൾ ലാഡ്കോറിനോട്, ഇടറിയ ഒച്ചയിൽ, നാണംപൂണ്ട് മൊഴിഞ്ഞു – "എന്റെ സോദരീ, നീ വീട്ടിലേക്ക് പൊയ്ക്കോ. ഭാഗ്യംകെട്ട ഈ സോദരനെപ്പറ്റിയുള്ള ആശ വിട്ടുകളഞ്ഞേക്ക്. നമ്മൾ തമ്മി

ലുള്ള ബന്ധം തീർന്നപോലെ തോന്നുന്നു. വിരോധം വിചാരിക്കരുത്, എന്റെ സോദരീ. നിന്റെ ആത്മാവിനെ വേദനിപ്പിക്കുന്നതിന് ഏഴുജന്മത്തേക്ക് എനിക്ക് സുഖം കിട്ടില്ല..."

ലാഡ്കോർ അതുവരെ ഇമപ്പൂട്ടിനുള്ളിൽ കണ്ണീർ ഒതുക്കിനിറുത്തിയിരിക്കയായിരുന്നു. കൂടപ്പിറപ്പിന്റെ ആ വിലാപവാക്കുകൾ കേട്ട് കണ്ണീർ തുളുമ്പി ഒഴുകി. അത് കണ്ടപ്പോൾ സമർത്ഥിന് തോന്നി, താൻ ജയിച്ചിരിക്കുന്നുവെന്ന്.

ലാഡ്കോർ കരയുന്നത് കണ്ട് ദകുഭായിയും അമ്പരന്നു. അയാൾ സമാധാനിപ്പിച്ചു – "മനസ്സ് നോവിക്കരുത്, നോവിക്കരുത്... നിന്റെ വീട്ടിലെ എന്റെ അന്നവും നീരും ഇനിമേൽ തീർന്നപോലെ തോന്നുന്നു. എല്ലാം വിധിയാണ്. പൊയ്ക്കോ, വീട്ടിലേക്ക് പൊയ്ക്കോ..."

ഭർത്താവിന്റെ, നിമിഷംതോറും ഏറിവരുന്ന പാരവശ്യം കാണെക്കാണെ, സമർഥിന്റെ വിജയലഹരിയും കൂടിക്കൂടിവന്നു. അവസാനം അവൾ പരാജയപ്പെട്ട ലാഡ്കോറിന്റെ നേരെ, തികഞ്ഞ തിരസ്കാരഭാവത്തോടെ, തന്റെ തള്ളവിരൽ ഇളക്കിക്കാട്ടി.

അത്കണ്ട്, വാളിന്റെ വായ്ത്തലപോലെ മൂർച്ചയുള്ള, ലാഡ്കോറിന്റെ ധാർമ്മികരോഷം ആളിക്കത്തി – "കൊള്ളാം, കൊള്ളാം. നീ, മൂന്നുചില്ലിക്കു വിലയുള്ള ഒരു പെണ്ണ്, എന്റെ നേരെ തള്ളവിരൽ കാട്ടുന്നോ? നിനക്കുവേണ്ടി ചെയ്തുതന്ന ഉപകാരത്തിന് ഇങ്ങനെയാണല്ലേ പ്രത്യുപകാരം ചെയ്യുന്നത്? സ്വന്തം ചേട്ടത്തിയമ്മയാണല്ലോ എന്നു വിചാരിച്ച് സ്വന്തം ബന്ധുവായിട്ട് കരുതിപ്പോന്നു. അതിനുള്ള സമ്മാനമാണല്ലോ, ഇത്! ഞാൻ എന്റെ ഒരേയൊരു മകനെ പിടിച്ച് ആണയിട്ടു. എന്നിട്ടും നിനക്ക് ഒരു ഇളക്കവുമുണ്ടായില്ലല്ലോ!"

ഒറ്റ വീർപ്പിന് ഇതെല്ലാം പറഞ്ഞ് ലാഡ്കോർ തന്റെ തീരുമാനം ചുരുക്കിപ്പറഞ്ഞു – "ആകട്ടെ, ഇന്നുമുതൽ ഞാൻ നിങ്ങളുടെ കുടത്തിൽനിന്നും ഒരുതുള്ളി നീർ ഇറക്കില്ല. നിങ്ങളുടെ വീട്ടിലെ അന്നം എനിക്ക് തൊഴുത്തിലെ പുഴിക്ക് തുല്യമായിരിക്കും. അമ്മ എന്റെ ഒരു സഹോദരനേയും പെറ്റിട്ടുണ്ട് എന്ന സംഗതി ഇന്നു മുതൽ ഞാൻ മറന്നോളാം."

പിന്നീട് ലാഡ്കോർ തിടുക്കപ്പെട്ട് തിരിച്ചുപോയി.

ഏതൊരു സംഗതിയും തെല്ലുവൈകിമാത്രം മനസ്സിലാക്കുന്ന ദകുഭായി ആവേശം പൂണ്ട് ഉറക്കെ വിളിച്ചു – "അനിയത്തീ! അനിയത്തീ!"

അപ്പോഴേക്കും ലാഡ്കോർ ദൂരത്ത് എത്തിക്കഴിഞ്ഞിരുന്നു.

ദകുഭായി വീണ്ടും വിളിച്ചു – "അനിയത്തീ! അനിയത്തീ! ഞാൻ പറയുന്നത് കേൾക്ക്!..."

തെരുവിലേക്ക് ഇറങ്ങിയ ലാഡ്കോർ ഒന്നും കേൾക്കാൻ തയ്യാറായില്ല.

സമർഥ് ഒരത്ത ഒച്ചയിൽ ഭർത്താവിനെ ശാസിച്ചു – "അനിയത്തി, അനിയത്തി എന്ന് വിളിച്ചത് മതി. ഔ! വല്ലാത്ത ഒരു അനിയത്തിയും ചേട്ടനും!"

ഭാര്യയുടെ 'കല്പന' തലകുനിച്ച് സ്വീകരിച്ച് ദകുഭായി ഒന്നും മിണ്ടാതെ കുത്തിയിരുന്നു.

ഉള്ളിൽ ദുഃഖവും ക്രോധവും നിറഞ്ഞ ലാഡ്കോർ വീട്ടിൽ തിരിച്ചുവന്ന് ഭർത്താവിനോട് പറഞ്ഞു – "എന്റെ ദകുഭായി ചത്തുപോയി എന്ന് ഇന്നുമുതൽ കണക്കാക്കിക്കോളൂ."

"അങ്ങനെ പറയുന്നതെന്താണ്?" – എന്ന് ഉത്തംചംദ് ചോദിച്ചതും ലാഡ്കോർ കണ്ണീർ ഒഴുക്കിക്കൊണ്ട് ഇങ്ങനെ പറഞ്ഞതും ഒരുമിച്ച് കഴിഞ്ഞു – "സോദരൻ ഉണ്ടെങ്കിലും ഇല്ലെന്നുതന്നെ കരുതിക്കോളൂ. എന്റെ അമ്മവീട്ടിൽ എന്റെ ആരും ഇല്ല എന്നും ഇന്നുമുതൽ കണക്കാക്കിക്കോളൂ. ഇനിമേൽ അമ്മവീട്ടിലേക്കുള്ള പോക്കും തീർന്നു."

ഉത്തംചംദിന് ഒന്നുംതന്നെ മിണ്ടാൻ കഴിഞ്ഞില്ല. എന്നാലും അദ്ദേഹത്തിന് വല്ലാതെ ഉള്ളുനൊന്തു.

ഓർക്കാപ്പുറത്ത് ഉണ്ടായ വഴക്കുനിമിത്തം അല്പം നിലതെറ്റിയെങ്കിലും, ആ ദമ്പതികൾ നരോത്തമിന്റെ വിവാഹനിശ്ചയകർമ്മം പുഞ്ചിരിതൂകിക്കൊണ്ടുതന്നെ നടത്തി. അത് നടക്കുന്നതിനിടയ്ക്കെല്ലാം ഉത്തംചംദിന്റെ ചുണ്ടുകളിൽനിന്ന് വീണ്ടുംവീണ്ടും കേൾക്കായി – "ഹരിയുടെ ഇച്ഛപോലെ!"

വീട് പണിയിച്ചു, വാസ്തുപൂജ ചെയ്ത് ഗൃഹപ്രവേശം നടത്തി – ഇതെല്ലാം ഹരിയുടെ ഇച്ഛയായിട്ടാണ് ഉത്തംചംദ് കരുതിയത്. നരോത്തമും ചമ്പയും തമ്മിലുള്ള വിവാഹത്തിന്റെ നിശ്ചയവും ഹരിയുടെതന്നെ ഇച്ഛയായിട്ടാണ്, അദ്ദേഹം കണ്ടത്. ഈ രണ്ട്

മുഹൂർത്തവേളകളിലും ദകുഭായി നിസ്സഹകരിച്ച്, ആനന്ദം നശിപ്പിച്ചതും 'ഹരിയുടെ ഇച്ഛ'യിൽ തേടിപ്പോവുകയാണ് ചെയ്തത്, അദ്ദേഹം.

വാഘണിയയുടെ അതിർത്തിയിൽ കുതിരവണ്ടിയുടെ മണികിലുക്കം വീണ്ടും കേൾക്കായി.

ബന്ധുക്കളെ പറഞ്ഞയയ്ക്കാനായി വളരെ കാലത്തെ തന്നെ ഉത്തംചന്ദ് കുതിരവണ്ടി തയ്യാറാക്കി നിറുത്തിച്ചു. ഇത്തവണയും അതിഥികളെ അമർഗഢ് സ്റ്റേഷൻവരെ എത്തിക്കാനുള്ള 'മധുരകർത്തവ്യം' നരോത്തമിനേയാണ്, ലാഡ്കോർ ഏല്പിച്ചത്. എന്നാൽ ഇത്തവണത്തെ ചുറ്റുപാടും നിലയും മറ്റൊരുതരത്തിൽ ആവുക നിമിത്തം ആ മോഹനനിമിഷത്തിൽ താൻ മാർഗദർശകനായി പോവുകയില്ലെന്ന് ആദ്യം അയാൾ പറഞ്ഞുവെങ്കിലും, കലവറയില്ലാതെ സംസാരിക്കുന്ന ചേട്ടത്തിയമ്മ ശകാരിച്ചപ്പോൾ, കൊതിച്ചിരുന്ന ആ കാര്യം നിറവേറ്റാൻ വണ്ടിയിൽ കയറി ഇരുന്നു. സവാരിക്ക് എപ്പോഴും കൊതിച്ചുകൊണ്ടിരിക്കുന്ന ബടുകിനോട് പറയേണ്ട ആവശ്യമേ ഉണ്ടായിരുന്നില്ല. അവൻ കുതിരവണ്ടി എന്ന് കേട്ടതും എല്ലാവരേക്കാളും മുമ്പിൽ ഉണർന്നെഴുന്നേറ്റതും ഒന്നിച്ചു കഴിഞ്ഞു. വെട്ടം വീഴുന്നതിന് മുമ്പേ അവൻ വശ്റാമിന്റെ സീറ്റിൽ ചെന്നുകുത്തിയിരിപ്പായി.

പുലരിയുടെ അരണ്ട വെളിച്ചത്തിൽ, ബന്ധുക്കൾ പരസ്പരം 'ഇനിയും കാണാം' എന്ന ഉപചാരവാക്കുകൾ കൈമാറി. വശ്റാം പ്രഭാതഗീതം ആരംഭിച്ചു. വണ്ടി അമർഗഢ് സ്റ്റേഷനിലേക്ക് നീങ്ങി.

വണ്ടിയുടെ അകവും പുറവും സുഖശീതളമായിരുന്നു. നാലു നാൾ മുമ്പ് അമർഗഢിൽനിന്ന് വാഘണിയയിലേക്കു വരും നേരത്തെ അന്തരീക്ഷം – ലജ്ജാസങ്കോചങ്ങളുടെ, അത്യധികമായ ഔപചാരികത്വത്തിന്റെ കനംതൂങ്ങിയ ചുറ്റുപാട് ഇത്തവണ ഉണ്ടായിരുന്നില്ല. അതിന്റെ സ്ഥാനത്ത് 'അടുപ്പത്തുറപ്പു'കളുടെ, ഏറിയ ഉന്മേഷത്തിന്റെ അന്തരീക്ഷമായിരുന്നു. കഴിഞ്ഞതവണ നരോത്തമും ചമ്പയും തൊട്ടടുത്താണ് ഇരുന്നതെങ്കിലും ഇരുവരുടേയും ഇടയ്ക്ക് യോജനകണക്കിന് അകലം ഉള്ളതുപോലെ അനുഭവപ്പെട്ടിരുന്നു. എന്നാലോ ഇത്തവണ ഇരുവരുടേയും ഹൃദയങ്ങൾ തമ്മിൽ അദ്ഭുതകരമായ അടുപ്പം ആയിക്കഴിഞ്ഞിരുന്നു...

വശ്റാം പ്രഭാതഗീതം ഉറക്കെ പാടിക്കൊണ്ടിരുന്നു –

"ഉണരൂ രഘുനാഥകുമാര,

കളരവമോതി കിളിയും കാടും..."

സന്തോക്ബായ്ക്കും കപൂർശേട്ടിനും അത്തരം മുഷിപ്പൻ പാട്ടിൽ യാതൊരു രസവും തോന്നിയില്ല. എന്നാൽ നരോത്തമിനും ചമ്പയ്ക്കും 'കളരവമോതി കിളിയും കാടും' എന്ന വരികേട്ട് അദ്ഭുതകരമായ ആഹ്ളാദം അനുഭവപ്പെട്ടു. വഴിയുടെ ഇരുവശവും ഉള്ള പൊന്തക്കാടുകൾ ഉണർന്നുകഴിഞ്ഞു. കിളികൾ ചിലക്കാൻ തുടങ്ങി. ഇലകളിന്മേൽ ചിറകടിയുടെ ഒച്ച കേൾക്കായി. ഇരവുമുഴുവൻ കൊക്കുകൾ പരസ്പരം കോർത്ത് കിടന്നിരുന്ന കിളിയിണകൾ ഉണർന്ന് പുലരിപ്പാട്ട് ആലപിക്കാൻ തുടങ്ങി. വണ്ടിയിലെ രണ്ട് യുവഹൃദയങ്ങൾക്കും അത്തരം ഒരു അനുഭൂതി ഉണ്ടായി. കാരണവന്മാരുടെ മുമ്പിൽ അവരുടെ നാവുകൾക്ക് താഴ് ഇട്ടിരുന്നുവെങ്കിലും ഉയരത്തിൽ, ഉയർത്തിൽ പറക്കാൻ വെമ്പുന്ന അവരുടെ ചിറകടിയൊച്ച മറച്ചുവെയ്ക്കാനായില്ല. അവരുടെ മൂകതയിലും ഒരു പുതിയ ജീവിതപ്പുലരിയുടെ 'ഒച്ചയില്ലാപ്പാട്ട്' കിടന്നുപിടഞ്ഞു. സൃഷ്ടിയുടെ സനാതനമായ ആ പാട്ട് ഇരുവരുടേയും ചുണ്ടുകൾവരെ വന്ന് ഉടക്കിയെങ്കിലും അവസാനം കണ്ണുകൾവഴി തുള്ളിത്തുളുമ്പി.

കഴിഞ്ഞതവണ നരോത്തമിന്റേയും ചമ്പയുടേയും കണ്ണുകൾ പരസ്പരം ഇടയുന്നത് കണ്ടുപിടിച്ച ജസി, ഇത്തവണ ജ്യേഷ്ഠത്തിയുടേയും അളിയന്റേയും ഇടയ്ക്ക് നടന്നുകൊണ്ടിരുന്ന കണ്ണുകളുടെ കൂട്ടിമുട്ടലിനെ പരിശുദ്ധമായി കരുതി, മിണ്ടാതെ കുത്തിയിരുന്നു. അന്ന് "കൊച്ചച്ഛാ, അതിന്റെ പേരെന്താണ്?", "കൊച്ചച്ഛാ, അതിനെന്തുപറയും?" എന്നുതുടങ്ങിയ കുട്ടിത്തം നിറഞ്ഞ ചോദ്യങ്ങൾ ചോദിച്ച് നരോത്തമിന്റെ പ്രാണൻ വിഴുങ്ങിയിരുന്ന ബടുകും ഏതോ ആന്തരികപ്രേരണയാൽ തീരെ മിണ്ടാട്ടമില്ലാതെ ഇരിക്കയായിരുന്നു.

എമ്പാടും പരന്ന മൗനം ഒരു പകർച്ചവ്യാധികണക്കെ സന്തോക്ബായേയും കപൂർശേട്ടിനേയുംപോലും ബാധിച്ചപോലെ. അതുകൊണ്ട് അവരും കല്യാണത്തിനുള്ള ഏർപ്പാടുകളെപ്പറ്റി മനസ്സിൽ പര്യാലോചിച്ചുകൊണ്ടിരുന്നതേയുള്ളൂ. ചമ്പ ഒരു താവളത്തിലെത്തി; ജസിക്കും ഒരു പയ്യനെ കിട്ടിയാൽ രണ്ട് സോദരി

മാരുടേയും കല്യാണം ഒന്നിച്ച് നടത്താം എന്നുവരെ അവരുടെ പര്യാലോചനക്കു വിഷയമായിത്തീർന്നു.

"ഇതാ, സ്റ്റേഷൻ ആയി" – പ്രഭാതഗീതം പാടിപ്പാടി തളർന്ന വശ്റാം ആരേയും പ്രത്യേകമായി സംബോധനചെയ്യാതെ പ്രഖ്യാപിച്ചു. എന്നാൽ വശ്റാമിന് മറുപടിയെന്നോണം 'ഉം' എന്ന് മൂളാൻ പോലും ആർക്കും തോന്നിയില്ല, തങ്ങളുടേതായ ഓരോ ദിവാസ്വപ്നത്തിൽ വിഹരിച്ചിരുന്ന ആ യാത്രക്കാർ ഇനിയും മൗനംപൂണ്ട് ഇരിക്കാൻ ആശിക്കുംപോലെ. എന്നാലോ വായാടിയായ വശ്റാമിന് ആ മൗനം അസഹ്യമായിരുന്നു. അയാൾ പിന്നിലേക്ക് തിരിഞ്ഞുനോക്കിയിട്ട് ചോദിച്ചു – "എന്താണ്, ബടുക്ഭായി, ഒന്നും മിണ്ടാത്തത്?"

ഉറക്കപ്പിച്ചോടെ എഴുന്നേറ്റ് വണ്ടിയിൽ കയറി കുത്തിയിരുന്ന ബടുക് പുലരിയിലെ കുളിരലകളേറ്റ്, ചമ്പയുടെ മടിയിലേക്ക് ചാരിക്കിടന്ന്, ഉറങ്ങിപ്പോയി. വശ്റാമിന്റെ ഒച്ച കാതിൽ വീണതോടെ അവൻ ഞെട്ടിയുണർന്നു.

വണ്ടിയിലുള്ള മറ്റാരും തന്നോട് മിണ്ടാനുള്ള മനസ്ഥിതിയിൽ അല്ല എന്ന് മനസ്സിലാക്കി, വശ്റാം ബടുകിനോട് ചോദിച്ചു – "ഏയ് ബടുക്ഭായി, ആരുടെ മടിയിലാണ് ഉറങ്ങിയിരുന്നത്?"

"ചെറിയമ്മയുടെ മടിയിലെന്നു പറ" – ഉഷസ്സിലെ അഭിരാമമായ അന്തരീക്ഷത്തിൽ, ആദ്യമായി, വെള്ളിമണികൾ കിലുങ്ങി. ചമ്പ അങ്ങനെ പറഞ്ഞുപോയി എന്നത് നേര്. എന്നാലോ പറഞ്ഞ ശേഷം നാണംപൂണ്ടു. ബടുക് അതിലേറെ മധുരമായ ഒച്ചയിൽ, കുട്ടിത്തത്തിന്റെ ഭാഷയിൽ, അതേ വാചകം ആവർത്തിച്ചു – "ചെറിയമ്മയുടെ മടിയിൽ".

വണ്ടിയിലുള്ള എല്ലാവർക്കും ആദ്യമായി ഒരു സന്ദർഭം കിട്ടി, ഉള്ളുതുറന്ന് പൊട്ടിച്ചിരിക്കാൻ. അങ്ങനെ കനംതൂങ്ങിയ ആ അന്തരീക്ഷത്തിന് ഒരു അയവുണ്ടായി. മിതഭാഷിണിയായ സന്തോക്ബായ്ക്കും ആഹ്ളാദം തോന്നി. അവർ ചിരിച്ചുകൊണ്ട് ചോദിച്ചു– "ചെറിയമ്മയോടൊപ്പം മെംഗണിക്ക് വരുന്നോ, ബടുക്ഭായി?"

"വലിയതാകട്ടെ, എന്നിട്ടു വരാം."

"ചെറിയമ്മയെ കൂട്ടിക്കൊണ്ടുപോരാൻ വരാമെന്ന് പറയു, ബടുക്ഭായി" – വശ്റാമും 'മന്ത്രം' ഓതിക്കൊടുത്തു.

"ചെറിയമ്മയെ കൂട്ടിക്കൊണ്ടു പോരാൻ വരാം."

"കുതിരവണ്ടിയും കൊണ്ട് വരാം എന്നു പറയൂ" – വശ്റാം വീണ്ടും 'മന്ത്രം' ഓതിക്കൊടുത്തു.

"കുതിരവണ്ടിയും കൊണ്ട് വരാം."

"ഭേഷ്! തീർച്ചയായും വരണം, കേട്ടോ" – കപൂർശേട്ടും പറഞ്ഞു പോയി.

"ഇതാ സ്റ്റേഷനിൽ എത്തിക്കഴിഞ്ഞു" – വശ്റാമിന്റെ വായ്ത്താരി കേൾക്കായി. വണ്ടി സ്റ്റേഷനിൽ എത്തിനിന്നതോടെ പതിവുപോലെ അനേകം ആശ്രിതർ തിക്കിത്തിരക്കി അടുത്തേക്കു വന്നു. നരോത്തമിന് അന്നേരം എല്ലാവരോടും സംസാരിക്കാനുള്ള അവസരംതന്നെ എവിടെ? അടുത്ത സ്റ്റേഷനിൽനിന്ന് തീവണ്ടി പുറപ്പെട്ടു കഴിഞ്ഞിരുന്നു. അതുകൊണ്ട് എല്ലാവരും തിടുക്കപ്പെട്ട് പ്ലാറ്റ്ഫോറത്തിൽ എത്തിച്ചേർന്നു.

കപൂർശേട്ടും സന്തോക്ബായും അല്പം അകന്നുനടക്കണെമെന്നു കരുതിയിട്ടോ തങ്ങളുടെ സ്വഭാവം അനുസരിച്ചിട്ടോ എന്തോ എല്ലാവരേക്കാളും തെല്ലുമുന്നിൽ നടന്നു. അങ്ങനെ നരോത്തമിനേയും ചമ്പയേയും ജസിയേയും തെല്ലുനേരത്തേക്ക് സ്വതന്ത്രമായി വിട്ടു. ഈ സന്ദർഭം ഉപയോഗപ്പെടുത്തി, നരോത്തം അല്പം അടക്കം പിടിച്ച് സംസാരിക്കുകതന്നെ ചെയ്തു. "കൊച്ചച്ഛാ, എന്താണ് സംസാരിക്കുന്നത്, എന്നോടും പറയൂ" – എന്ന് ഇടയ്ക്കിടയ്ക്ക് ബടുകിന്റെ ബാലിശമായ തടസ്സം ഉണ്ടായിക്കൊണ്ടിരുന്നുവെങ്കിലും ആ രണ്ട് യുവഹൃദയങ്ങൾ ബടുകിന്റെ സാന്നിധ്യം തന്നെ തീരെ മറന്നപോലെ പെരുമാറി.

അല്പസമയത്തിനുള്ളിൽതന്നെ തീവണ്ടി 'ഭക്ക് ഭക്ക്' എന്ന് എത്തിക്കഴിഞ്ഞു. ബടുക് ഒച്ചയിട്ടു – "ഇതാ, വണ്ടി വന്നു!" അങ്ങനെ നരോത്തമിന്റേയും ചമ്പയുടേയും 'പ്രണയ യോഗം' അപൂർണമായി അവശേഷിച്ചു.

"കാണാം, പിന്നെ കാണാം" – എന്നു തുടങ്ങിയ വർത്തമാനങ്ങൾക്കിടക്ക് വണ്ടി മുന്നോട്ട് നീങ്ങി. നരോത്തം ഓടിക്കൊണ്ടിരുന്ന വണ്ടിയും നോക്കിനിന്നു – ഇമപൂട്ടാതെ നോക്കിക്കൊണ്ടേ അങ്ങ് നിന്നുപോയി. അയാളുടെ മുഗ്ധമായ നോട്ടം ഉറ്റുനോക്കിക്കൊണ്ട്, തെല്ല് അകലെ നിന്നിരുന്ന വശ്റാം അമർത്തി പുഞ്ചിരി തൂകി. അങ്ങനെ താണ്ടിപ്പോയി, തെല്ലിട. വണ്ടി കാഴ്ചയിൽനിന്ന്

മറഞ്ഞു. എന്നാലും തിളങ്ങിക്കൊണ്ടിരുന്ന റെയിൽപ്പാളങ്ങളുടെ അനന്തമായ ദൈർഘ്യം ഉറ്റുനോക്കിക്കൊണ്ടു നിന്ന നരോത്തം നോട്ടം പിൻതിരിക്കാത്തതുകണ്ട് പ്രായോഗിക ബുദ്ധിയുള്ള വശ്റാം വീണ്ടും പുഞ്ചിരിതൂകി. മാദക സ്വപ്നങ്ങളുടെ മയക്കത്തിൽ മതിമറന്ന കൊച്ചുശേട്ടിനോട് വണ്ടിപ്പാളത്തിൽ ഊന്നി നിറുത്തിയ നോട്ടം പിൻതിരിക്കാൻ പറയുന്നത് ചിതമല്ലെന്ന് അയാൾക്കു തോന്നി. ആ കൃത്യം അവസാനം ബടുകിനു ചെയ്യേണ്ടിവന്നു.

കുതിരവണ്ടിയിൽ വീണ്ടും കയറി ഇരിക്കാൻ അക്ഷമനായി ക്കൊണ്ടിരുന്ന ആ ബാലന് കൊച്ചച്ഛനെ സ്വപ്നാവസ്ഥയിൽനിന്ന് ഉണർത്താതെ വേറെ പോംവഴിയുണ്ടായിരുന്നില്ല. അവൻ നരോത്തമിന്റെ കൈപിടിച്ച് ആഞ്ഞ് കുലുക്കി, പറഞ്ഞു – "വരൂ, കൊച്ചച്ഛാ വണ്ടി എപ്പോഴേ പോയി!"

"ഓ!" – നരോത്തം യഥാർത്ഥത്തിൽ ഞെട്ടിയുണർന്നപോലെ കാണായി. പിന്നീട് ബടുകിനോട് എന്നതിലേറെ തന്നോടുതന്നെ എന്ന മട്ടിൽ മൊഴിഞ്ഞു – "ഉം ശരിയാണ്. വണ്ടിപോയി!"

നരോത്തം വണ്ടിയിൽ കയറി കുത്തിയിരുന്നു. അയാളുടെ കാതുകളിൽ – ഹൃദയത്തിലും – വശ്റാം പാടിയ പ്രഭാതഗീതത്തിലെ ഒരു വരി മുഴങ്ങിക്കൊണ്ടിരുന്നു –

"കാടും കിളിയും കളരവമോതി..."

## 8. യഥാർഥമായ സ്വപ്നങ്ങൾ

പകൽ താണ നേരത്ത് മെംഗണിയിൽ എത്തിച്ചേർന്നു, കപൂർശേട്ട്.

അന്നേരം ഗ്രാമത്തിന്റെ അതിർത്തിയിൽനിന്ന് ഇടയൻ എദൽ പശുക്കളേയും എരുമകളേയും തെളിച്ചുകൊണ്ട് ഗ്രാമത്തിലേക്ക് മടങ്ങുകയായിരുന്നു. ശേട്ടിനെ കണ്ടതോടെ, അയാൾ ഉത്സാഹം പൂണ്ട് ചോദിച്ചു – "കപൂർബാപ്പ വാഘണിയയിൽനിന്ന് വരികയാണോ?"

"അതെ, അതെ!" – ശേട്ടും അതേ ഉത്സാഹത്തോടെ മറുപടി പറഞ്ഞു – "വാഘണിയയിൽ നിന്ന് വരികയാണ്... പിന്നെ... ഒരു സന്തോഷവർത്തമാനവും പറയാനുണ്ട്."

"എന്താണ്, സന്തോഷവർത്തമാനം?"

"നമ്മുടെ ചമ്പയുടെ വിവാഹനിശ്ചയവും നടത്തിയിട്ടാണ് വരുന്നത്" – അക്ഷമയായ സന്തോക്ബാ ആണ് ശേട്ടിനുപകരം മറുപടി പറഞ്ഞത്.

"നന്നായി, വളരെ നന്നായി, കൊച്ചമ്മേ!" – നിഷ്കളങ്കനായ എഭൽ സന്തോഷം പ്രകടിപ്പിച്ചു – "കല്യാണം ഇനി വേഗം നടത്തണം. എന്നാൽ ഞങ്ങളുടെ വായ്ക്ക് മധുരം തിന്നാൻ കിട്ടുമല്ലോ."

"ഇപ്പോൾ ഒന്നര സേർ പാൽ വേണം" – സന്തോക്ബാ പറഞ്ഞു – "വേഗം പശുവിനെ കറക്കാൻ ഹീർബായിയോട് പറയണം, കേട്ടോ."

"ഇതാ ഇപ്പോൾ കറന്നു കഴിയും" – എഭൽ ഗ്രാമത്തിൽ പ്രവേശിച്ച്, തൊഴുത്തിലേക്ക് തിരിഞ്ഞുകൊണ്ട് പറഞ്ഞു.

കപൂർശേട്ട് വളരെ കൊല്ലങ്ങളായിട്ട്, എഭൽ ഇടയന്റെ അടുത്തുനിന്നാണ് പാൽ വാങ്ങിക്കൊണ്ടിരുന്നത്. അതുകൊണ്ട് ആ രണ്ടു കുടുംബങ്ങൾ അന്യോന്യം നല്ല അടുപ്പത്തിലായിരുന്നു.

വീട്ടിൽ എത്തിയ ഉടൻ സന്തോക്ബാ ചമ്പയ്ക്ക് കല്പന നല്കി – "പോ, വേഗം ചെന്ന് ഹീർബായിയുടെ തൊഴുത്തിൽനിന്ന് പാൽ വാങ്ങിക്കൊണ്ട് വാ... പാൽ മേലെയുള്ളത് നല്ല, മോര് അടിയിലുള്ളതും നല്ല... ഗ്രാമത്തിൽ ഉള്ളവരെല്ലാം വാങ്ങി ബാക്കിവരുന്ന പാലിന് രുചിയുണ്ടാവില്ല."

ചമ്പ ധൃതിയിൽ കിണറ്റിൻകരയിൽ ചെന്ന് ഒന്നരസ്സേറിന്റെ മൊന്ത എടുത്ത്, ചാരംകൊണ്ട് തേച്ച്, വൃത്തിയാക്കി. പിന്നീട് ആ തിളങ്ങുന്ന പാത്രത്തിന്മേൽ തന്റെ മിന്നുന്ന മുഖം പ്രതിബിംബിക്കുന്നത് നോക്കിക്കൊണ്ട് എഭൽ ഇടയന്റെ തൊഴുത്തിലേക്ക് നടന്നു.

എഭൽ ഇടയന്റെ തൊഴുത്തിന്റെ വിശാലമായ വളപ്പിൽ ഹീർബായി എരുമയെ കറക്കുകയായിരുന്നു. എരുമയുടെ മുലയിൽ നിന്ന് പാൽ 'കിർകിർ'ന്ന് മൊന്തയിൽ വീണുകൊണ്ടിരുന്നു. വണ്ണം കുറഞ്ഞ വടിപോലെയുള്ള, നല്ല മെയ്ക്കെട്ടുള്ള ഇടയത്തിയുടെ വെളുപ്പുള്ള പുറത്ത് ഇളകിക്കൊണ്ടിരുന്ന ചിറ്റോളങ്ങൾ, വിളമുറ്റി നില്ക്കുന്ന വയലുകളിലൂടെ ഒഴുകുന്ന നീർപോലെ, കാന്തിയേന്തിയിരുന്നു. എഭലിന്റെ കുഞ്ഞുമോൻ ബീജൽ അവളുടെ പുറത്ത് ഒരു സവാരിക്കാരനെപ്പോലെ ഇരുന്ന് കേണു "അമ്മേ, എനിക്ക്

വിശക്കുന്നു... റൊട്ടി തരൂന്ന്... അല്ലെങ്കിൽ ഞാൻ എരുമയെ ബകിളിപിടിപ്പിക്കും" അവൻ അമ്മയെ ഭീഷണിപ്പെടുത്തുകയും സ്നേഹത്തോടെ ശല്യപ്പെടുത്തുകയും ചെയ്തു.

ഹീർബായി ആ അബോധബാലനെ പറഞ്ഞു മിരട്ടി സമാധാനിപ്പിച്ചുകൊണ്ടിരുന്നു – "മോനെ, ഇപ്പോൾ കറന്നുകഴിയും. എന്നിട്ട് റൊട്ടിതരാം. മോൻ എരുമയെ ബകിളി പിടിപ്പിക്കരുത്, കേട്ടോ. ചമ്പബഹൻ ഇപ്പോൾ വരും. പാൽ അപ്പോഴേക്ക് കറന്നില്ലെങ്കിൽ ഞാൻ എന്തുകൊടുക്കും? കരൾ എടുത്തുകൊടുക്കാൻ കഴിയുമോ?"

"എനിക്ക് കരൾവേണ്ട, പാലാണ് വേണ്ടത്, പാൽ" – അങ്ങോട്ടു അപ്പോഴേക്കും വന്ന ചമ്പ മധുരമായി മൊഴിഞ്ഞു.

ചമ്പയെ കണ്ടതോടെ ബീജൽ അമ്മയുടെ പുറത്തുനിന്ന് ചാടിയിറങ്ങി. ഹീർബായി ചമ്പയെ സ്വാഗതം ചെയ്തു – "വരൂ. ചമ്പബഹൻ, വരൂ. ഇന്ന് വെളുക്കെ പുഞ്ചിരിച്ചുകൊണ്ടാണല്ലോ. വരവ്! സന്തോഷം ഉള്ളിൽ ഒതുങ്ങിനില്ക്കാത്തപോലെ ഉണ്ടല്ലോ! ഇത്രയേറെ സന്തോഷിക്കാൻ എന്തുണ്ടായി? എന്നോടും പറയൂന്ന്!"

"എഭലമ്മാൻ എല്ലാം പറഞ്ഞുതന്ന പോലെ ഉണ്ടല്ലോ" – എന്നായി ചമ്പ.

"ഇല്ല, എന്നോട് ഒന്നും പറഞ്ഞിട്ടേയില്ല" – ഹീർബായി ഒന്നും അറിയാത്തവളെപ്പോലെ നടിച്ചു.

"ഉവ്വ്. എല്ലാം അറിഞ്ഞിരിക്കുന്നു."

"ചമ്പയല്ലാതെ എന്നോട് ആര് പറയാനാണ്?" – ഹീർബായി പാൽപ്പാത്രവും താങ്ങിയെടുത്ത് കട്ടിലിന്മേൽ കയറി ഇരുന്നു.

"ഹീരിഅമ്മായി, വേഗം പാൽ തരൂന്ന്. അല്ലെങ്കിൽ ഭക്ഷണം വൈകും" – ഹീർബായിയോട് ചേർന്ന് ഇരുന്നു ചമ്പ, കൊഞ്ചിക്കൊണ്ട്.

"വൈകിയാൽ അങ്ങ് വൈകട്ടെ. എല്ലാം തുറന്നു പറഞ്ഞില്ലെങ്കിൽ ഞാൻ പാൽ തരില്ല."

ഹീർബായിയോട് ചേർന്ന്ചേർന്ന് ഇരിക്കേ, സ്നേഹമയിയായ ഒരു മാതാവിന്റെ ചൂട് അനുഭവപ്പെട്ടു, ചമ്പയ്ക്ക്. ഇടയത്തിയും എന്തുകൊണ്ടോ അവളെ സ്വന്തം ഒരു സന്താനത്തെപ്പോലെയാണ് കണക്കാക്കിയിരുന്നത്. തികഞ്ഞ മമതയോടെ, അവൾ ചമ്പയുടെ തിരയടിക്കുന്ന മെയ്യ് വാത്സല്യം വഴിഞ്ഞ് തലോടിക്കൊണ്ടിരുന്നു.

വിവാഹ നിശ്ചയത്തിന്റെ വാർത്ത ഇടയത്തി ഭർത്താവിൽനിന്ന് കേട്ടുകഴിഞ്ഞിരുന്നു. എന്നാലും വിസ്മയം പൂണ്ട്, രസിച്ച് രസിച്ച്, എല്ലാം വിസ്തരിച്ചു കേട്ടുകൊണ്ടേയിരുന്നു. ചമ്പയും തന്റെ ഇംഗിതം തുറന്ന മനസ്സോടെ വെളിപ്പെടുത്തി, പാൽ മൊന്തയുടെ സംഗതിപോലും മറന്നുപോയപോലെ രണ്ട് പെൺഹൃദയങ്ങളും സമയത്തിന്റെ വില മറന്നുപോയത് തികച്ചും സ്വാഭാവികമായിരുന്നു.

"ചേച്ചീ, എത്രനേരമായി?" – എന്നു ചോദിച്ചുകൊണ്ട് ജസി വന്നുനില്പായി. ഭാവിജീവിതത്തിന്റെ സ്വപ്നങ്ങളെപ്പറ്റി വിസ്തരിച്ചുകൊണ്ടിരുന്ന ചമ്പയെ അവൾ ഉണർത്തിവിട്ടു – "അമ്മ കാത്ത്കാത്ത് വലഞ്ഞല്ലോ!"

"ഓ ഹീരിഅമ്മായി എന്നെ പറഞ്ഞുകുഴക്കി. പാലിന്റെ കാര്യമേ മറന്നുവല്ലോ" . – എന്നു പറഞ്ഞുകൊണ്ട് ചമ്പ പെട്ടെന്ന് കട്ടിലിന്മേൽ നിന്നെഴുന്നേറ്റുനിന്നു.

ഹീർബായി മൊന്തയിൽ പാൽനിറച്ചുകൊണ്ട് ചമ്പയോട് പറഞ്ഞു .– "ദേ പാൽ. വേഗം പോകു. ഇനി നേരം കിട്ടിയാൽ വയർ നിറച്ച് സംസാരിക്കാം."

ചമ്പ വീടിന്റെ ഉമ്മറത്ത് കാൽകുത്തിയതോടെ സന്തോക്ബായുടെ നാവ് ചലിക്കാൻ തുടങ്ങി – "നോക്കൂ. ഇനിമേൽ നേരമല്ലാനേരത്തൊക്കെ ഇങ്ങനെ പുറത്തുപോകരുത്. മനസ്സിലായോ? നീ ഒരു വെറും കുഞ്ഞല്ല. നാളെ ഭർത്താവിന്റെ വീട്ടിലേക്ക് പോകേണ്ടവളാണ്. മനസ്സിലായോ?"

അന്ന് ആദ്യമായിട്ടാണ്, അമ്മയുടെ വായിൽനിന്ന് അത്തരം കടുത്ത വാക്കുകൾ പുറപ്പെട്ടത്. അത്തരം കയ്പുവാക്കുകൾ കേട്ട് പരിചയമില്ലാത്ത ചമ്പയ്ക്ക് അമ്മയുടെ വാക്കുകൾക്ക് വല്ലാത്ത മൂർച്ചയുള്ളതായി തോന്നി; അതോടൊപ്പം അല്പം മാധുര്യമുള്ളതായും. മൂർച്ച തോന്നിയതിന്റെ കാരണം, ആ മുഗ്ധയ്ക്ക് അത്തരം ശകാരം കേട്ട് പരിചയമുണ്ടായിരുന്നില്ല എന്നതാണ്. മാധുര്യം തോന്നിയതിന്റെ കാരണമോ, നാളെ ഭർതൃഗൃഹത്തിലേക്ക് പോകുന്നവളാണെന്ന സൂചന ഉണ്ടായിരുന്നതും. അമ്മയുടെ ശകാരത്തിന്റെ മൂർച്ച മെല്ലെമെല്ലെ അവൾ മറന്നു. മാധുര്യം മാത്രം അവളുടെ മനസ്സിൽ തങ്ങിനിന്നു.

"നാളെ" എന്ന വാക്ക് അന്നേരം ഉപയോഗിച്ചത് വെറും ഒരു സൂചന എന്ന മട്ടിലായിരുന്നു. എന്നാൽ വാഘലണിയയിൽ നിന്ന് മോന്തിവന്ന സോമരസത്തിന്റെ ലഹരി അവളെക്കൊണ്ട് ആ വാക്കിന്റെ ശരിയായ അർത്ഥം ഗ്രഹിപ്പിക്കാൻ പ്രേരിപ്പിച്ചു – "നാളെ, അതെ നാളെത്തന്നെ പ്രിയതമന്റെ വീട്ടിലേക്ക് പോകണം." സത്യം പറഞ്ഞാൽ കല്യാണത്തിന് ഇനിയും ഒന്നൊന്നര കൊല്ലം പിടിച്ചുവെന്നുവരും. എന്നാലും പ്രിയതമനുമായി മേളിയ്ക്കാനുള്ള ഔത്സുക്യത്തിന്റെ ലഹരിയിൽ ഉന്മത്തയായ ചമ്പയെ സംബന്ധിച്ചേടത്തോളം ഒരുകൊല്ലം എന്നു പറഞ്ഞാൽ നീണ്ട ഒരു വിരഹ രാത്രിപോലെ മാത്രമേ ആയിരുന്നുള്ളു.

ഭക്ഷണം കഴിഞ്ഞപ്പോഴേക്ക് നേരം കുറെ ആയിക്കഴിഞ്ഞിരുന്നു. എന്നിട്ടും കപൂർശേട്ടും സന്തോക്ബായും വളരെ നേരംവരെ തളത്തിൽ തന്നെ തങ്ങി. കപൂർശേട്ട് തളത്തിലെ ഊഞ്ഞാൽ കട്ടിലിന്മേൽ ഉരുളൻ തലയിണയിന്മേലേക്ക് ചാരിയിരുന്ന്, ആടിക്കൊണ്ടിരുന്നു. വീട്ടുവേലയുടെ ചുമതലയെല്ലാം പെൺകുട്ടികൾക്കായിരുന്നു. എന്നാലും അന്തിയാകുമ്പോഴേക്ക് സന്തോക്ബായുടെ സ്ഥൂലിച്ച കാലുകൾ തളർന്നിട്ടുണ്ടാകും. അതുകൊണ്ട് ഓരോ കാലും ഓരോ പെൺകുട്ടിയെക്കൊണ്ട് തിരുമ്മിച്ചതിനുശേഷമേ അവർക്ക് ഉറക്കം വരാറുള്ളു. അന്നും പതിവുപോലെ അവരെക്കൊണ്ട് കാലും തിരുമ്മിച്ച് കിടന്നു സന്തോക്ബാ. ചമ്പ വലതുകാൽ തിരുമ്മും, ജസി ഇടതുകാലും. ഇത് ഒരു അലിഖിത നിയമം ആയിരുന്നു. അങ്ങനെ പുത്രനില്ലാത്ത അവർ രണ്ടുപെൺമക്കളേയും തന്റെ ഓരോ കൃഷ്ണമണിയായി കരുതി, സന്തോഷംപൂണ്ടിരുന്നു.

കപൂർശേട്ട് ഊഞ്ഞാൽകട്ടിലിൽ ആടിക്കൊണ്ട്, വെറ്റില ചവച്ചുകൊണ്ട്, അടുത്തുതന്നെ നടക്കാനിരിക്കുന്ന വിവാഹത്തിന്റെ പരിപാടികൾ ആസൂത്രണം ചെയ്യുകയായിരുന്നു. സന്തോക്ബാ 'അം', 'ഉം' എന്ന് മൂളി, എല്ലാം കേട്ടുകൊണ്ടുമിരുന്നു.

"ചമ്പ ഇനി ഭർത്താവിന്റെ വീട്ടിലേക്ക് പോകും. പിന്നീട് ആർ തിരുമ്മും നിന്റെ വലതുകാൽ?" – ശേട്ട് തമാശ് കാച്ചി.

അതുകേട്ടപ്പോൾ സന്തോക്ബാ സത്യത്തിൽ അല്പം ചുളുങ്ങി. അമ്മ മറുപടി പറയുന്നതിനുമുമ്പേ, ജസി ഇടയിൽ കയറി പറഞ്ഞു – "ഞാൻ തിരുമ്മുമല്ലോ, ഇടതുകാലും വലതുകാലും!"

സന്തോക്ബാ നെടുവീർപ്പിട്ടുകൊണ്ട് മൊഴിഞ്ഞു – "നീയും മറ്റുള്ളവന്റെ സ്വത്താണ്. അതുകൊണ്ട് നിന്റെ സഹായവും എത്രനാളേക്കാണ് ഉണ്ടാവുക?"

"ചമ്പയോടൊപ്പംതന്നെ ജസിയുടെ കാര്യവും വാഘണിയയിൽ തന്നെ ഒപ്പിക്കണം എന്നാണെന്റെ വിചാരം" – കപൂർശേട്ട് അഭിപ്രായപ്പെട്ടു – "ദകുഭായിയുടെ മകൻ ബാലുവിനുവേണ്ടി മകൻ ജിമുനീം എന്നെ വളരെ നിർബന്ധിച്ചു."

"ആർക്കുവേണ്ടി...?" – ജസി ഒന്നു ഞെട്ടിയിട്ട് ചോദിച്ചുപോയി.

"ഉത്തംചന്ദിന്റെ അളിയൻ ദകുഭായി ഇല്ലേ. അയാളുടെ മകൻ ബാലുവിനുവേണ്ടി."

ഇതുകേട്ടവാറെ ജസിയുടെ കൺപോളകൾ മധുരമായ ലജ്ജയാൽ കുനിഞ്ഞുപോയി. അവൾ സാരിത്തുമ്പ് കടിച്ചു.

ഭർത്താവ് ഭാര്യയോട് ആരാഞ്ഞു – "എന്തുതോന്നി ബാലുവിനെ പറ്റി, നിനക്ക്?"

ജസി കുറെക്കൂടി ലജ്ജിച്ച്, നഖംകൊണ്ട് നിലം തോണ്ടാൻ തുടങ്ങി.

ബാലുവിനെപ്പറ്റി സന്തോക്ബാ എന്തെങ്കിലും പറയുംമുമ്പേ, ചമ്പ ഒരു തിരസ്കാരഭാവത്തോടെ ചുണ്ടുകോട്ടി. അതിന്റെ അർത്ഥം ഒരു പക്ഷേ ഇതായിരുന്നിരിക്കണം – "ഓ – കണ്ടു, കണ്ടു – അയാളുടെ കേമത്തം!"

ജ്യേഷ്ഠത്തിയുടെ ആ നാട്യം ജസിയെ ചൊടിപ്പിച്ചു. അവൾ ഒരത്ത ഒച്ചയിൽ ചോദിച്ചു – "ഹും. എന്തിനാണ് ഇങ്ങനെ ചുണ്ടു കോട്ടുന്നത്?"

ഇതിനുള്ള മറുപടിയും ചുണ്ടുകോട്ടൽതന്നെ ആയിരുന്നു. അപ്പോഴേക്കും സന്തോക് അവളുടെ ആ ചേഷ്ടക്ക് വ്യാഖ്യാനം നല്കി – "ഓ. ഒരു ഡാൻസറെ പോലെ ഉണ്ട്. അയാൾക്ക് എന്തിനെങ്കിലും ഒരു കഴിവുണ്ടാകുമോ?"

"അങ്ങനെ പറയരുത്, അമ്മേ!" – ചമ്പ സന്തോക്ബായെ തടഞ്ഞു – "ജസിക്ക് ബാലുവിനെ വളരെ ബോധിച്ചിരിക്കുന്നു. അയാൾ ഒരു രാജകുമാരൻ ആണ് അവൾക്ക്. എന്താ, ജസി, നേരല്ലേ?"

ജസി ലജ്ജപൂണ്ട് മുഖം കുനിക്കുന്നതിനുമുമ്പേ, സന്തോക്ബാ ചടപട്ന്ന് പറഞ്ഞു – "എന്തൊരു മണ്ണ്രാജകുമാരനാണ്?

വായിലേക്ക് പറന്നുവരുന്ന ഈച്ചയെ ആട്ടാൻപോലും ആണത്തമില്ല. ഡാൻസറെപ്പോലെ നീണ്ടു മുടിയും വകഞ്ഞുവെച്ച് പകൽ മുഴുവൻ കറങ്ങും, പൊട്ടപ്പാട്ടുകളും മൂളിക്കൊണ്ട്. മൂള കാല്ക്കാശിന് ഉണ്ടെന്നു തോന്നിയില്ല!"

"എനിക്കും തോന്നി, പയ്യൻ ചൊവ്വല്ലെന്ന്" – ഭർത്താവ് പിൻതാങ്ങി – "നരോത്തമിനും ബാലുവിനും തമ്മിൽ എന്തന്തരം? ആനയും കൊതുകുംപോലെ... ഉള്ള കഴിവ് ഒളിഞ്ഞുകിടക്കുമോ?"

ജസിക്ക് കോട്ടുവാ വരുന്നുണ്ടായിരുന്നില്ല. എന്നാലും മുഴുക്കെ കോട്ടുവായിട്ടുകൊണ്ട് അവൾ മൊഴിഞ്ഞു – "എനിക്ക് ഉറക്കം വരുന്നു. ഞാൻ കിടക്കാൻ പോകയാണ്..."

ആരെങ്കിലും തെല്ലുനേരം കൂടി ഇരിക്കാൻ പറയുന്നതിനുമുമ്പേ ജസി എഴുന്നേറ്റ് പോയിക്കഴിഞ്ഞിരുന്നു.

"അവൾക്ക് ഇഷ്ടമായാലും ' ഇല്ലെങ്കിലും, അവൾക്ക് തിരിച്ചറിയാൻ കഴിവുണ്ടോ, ഏതാണ് പൊന്ന് ഏതാണ് തുത്തനാകം എന്നൊക്കെ! പെൺകൊച്ചിന് പ്രായമിത്രയേ ആയുള്ളുവെങ്കിലും ഓരോന്ന് സംസാരിക്കുന്നത് കേട്ടില്ലേ?"

കപൂർശേട്ട് ബാലുവിനേയും ജസിയേയും താരതമ്യപ്പെടുത്തി ക്കൊണ്ട് പറഞ്ഞു – "മകൻജിമുനിം എന്റെ പിന്നാലെ പിന്നാലെ എത്ര നടന്നുവെന്നോ, ബാലുവും ജസിയും തമ്മിലുള്ള വിവാഹ നിശ്ചയം കൂടി നടത്തിയിട്ടു പോകാൻ! ഒരു മുത്തുപോലെയുള്ള നമ്മുടെ ജസിയെ ബാലുവിനെപ്പോലെയുള്ള ഒരു മടയനോട് ഒട്ടിച്ചുചേർക്കാൻ തക്കവണ്ണം ഞാൻ അത്ര വങ്കനാണോ!"

"മുനിമിനോട് എന്തുപറഞ്ഞു?" – സന്തോക്ബാ ചോദിച്ചു.

"ഒറ്റയടിക്ക്, മുഖത്തടിച്ചമട്ടിൽ, ആവില്ലെന്ന് പറഞ്ഞാൽ അയാൾ മുഷിയുമല്ലോ എന്നു കരുതി ഞാൻ മയത്തിൽ പറഞ്ഞു – അത്ര തിടുക്കപ്പെടുന്നത് ശരിയല്ല, മെംഗണിയിൽ ചെന്ന് വിവരം എഴുതിഅറിയിക്കാം എന്നൊക്കെ... ഇനി വെള്ളത്തിൽ ആണ്ടു കിടക്കട്ടെ, എരുമ!" – ഇതും പറഞ്ഞ് ശേട്ട് കുലുങ്ങി കുലുങ്ങി ചിരിച്ചു.

ചമ്പ പറഞ്ഞു – "അത് നന്നായി, അച്ഛാ. കൊള്ളാവുന്ന ഒരു ലക്ഷണവും ഇല്ല, ബാലുവിന്!"

"പിന്നെ... ദകുഭായിയുടെ കെട്ടിയോളും വലിയ വഴക്കാളി ആണെന്നു പറഞ്ഞു കേൾക്കുന്നുണ്ട്. വഴക്കും വക്കാണവും ഉള്ള

ഒരു അമ്മായിഅമ്മയെ കിട്ടിയാൽ നമ്മുടെ ജസിക്ക് എന്നും ഒരു ശല്യമായിത്തീരും" – എന്നായി സന്തോക്ബാ.

"ജസിക്കും നരോത്തമിനെപ്പോലെയുള്ള ഒരു പയ്യനെ ഞാൻ കണ്ടുപിടിക്കും" – ശേട്ട് തീർത്തുപറഞ്ഞു.

"എന്റെ ജസിക്കുവേണ്ടി അത്ര ബദ്ധപ്പെടേണ്ട കാലമായില്ല" ഇത്രയും പറഞ്ഞ് എന്തോ ഓർമ്മ വന്നപോലെ സന്തോക്ബാ തുടർന്നു – "ചമ്പയുടെ വിവാഹനിശ്ചയത്തെപ്പറ്റി കുട്ടികളുടെ അമ്മാമന് എഴുതണം, കേട്ടോ."

"എഴുതാം, എഴുതാം. അത്ര തിടുക്കമെന്താണ്?" – ശേട്ട് ചോദിച്ചു.

"എഴുതാമെന്ന് പറഞ്ഞാൽ പോര. എനിക്ക് എന്റെ മൻസുഖ്ഭായി ആണ് വലുത്. വൈകി അറിയിച്ചാൽ മുഷിയും. കഴിഞ്ഞ ദീപാളിക്ക് രാജ്കോട്ടിൽ ചെന്നപ്പോൾ പ്രത്യേകം പറഞ്ഞിരുന്നതാണ്, തന്നോട് ആലോചിക്കാതെ ചമ്പയുടെ വിവാഹനിശ്ചയം പോലും നടത്തരുതെന്ന്."

"അങ്ങനെ പറഞ്ഞിരുന്നോ?"

"ഉവ്വ്. ചമ്പ വലിയ ഒരു വീട്ടിലേക്ക് പോകത്തക്ക ലക്ഷണമുള്ളവളാണ്, കണ്ണിൽകണ്ട ദിക്കിലൊന്നും അവളെ തള്ളിയിടരുത് എന്നെല്ലാം പറയുകയുണ്ടായി."

"നമ്മളെന്താ, അത്ര കൊള്ളരുതാത്ത ഒരു ഇടമാണോ കണ്ടുപിടിച്ചത്?"

"എന്നാലും ചമ്പയുടെ അമ്മാമനോടും ആലോചിച്ചിട്ട് ചെയ്യുന്നത് നന്നായിരുന്നു" – സന്തോക്ബാ അല്പം ഗൗരവത്തോടെ പറഞ്ഞു.

"ആലോചിച്ചില്ല എന്നുവെച്ച് ഇപ്പോൾ എന്ത് തകരാറാണ് സംഭവിച്ചത്?"

"തകരാറൊന്നും സംഭവിച്ചതുകൊണ്ടല്ല. എന്റെ സഹോദരന്റെ സ്വഭാവം അറിയരുതോ നിങ്ങൾക്ക്? ഇത്തിരി എന്തെങ്കിലും ഉണ്ടായാൽ മതി, വേഗം മുഷിയുന്ന ഒരു സ്വഭാവക്കാരനല്ലേ?" – സന്തോക്ബാ പറഞ്ഞു – "വിവാഹനിശ്ചയം എന്നുവെച്ചാൽ വലിയ ഒരു കാര്യവുമാണ്. ഇത്തരം സംഗതികളിൽ അമ്മാവൻമാർക്ക് മുൻകൈ കൊടുക്കുന്നത് നല്ലതാണ്. അല്ലാതൊന്നും ഇല്ല."

"ആകട്ടെ. മനുഭായിക്ക് നാളെത്തന്നെ എഴുതാം, വിസ്തരിച്ച്. മുഷിയാൻ തക്കവണ്ണം നമ്മൾ അത്ര കൊള്ളരുതാത്ത ഇടമാണോ കണ്ടു പിടിച്ചത് എന്ന് മനസ്സിലാക്കട്ടെ."

ഇത്തരം പ്രായോഗിക കാര്യങ്ങളിൽ ചമ്പയുടെ ചിത്തം ഊന്നിനിന്നില്ല. വസന്തവായുവേറ്റ് പുളകം ചാർത്തിയ അവളുടെ ഉള്ളിൽ തികച്ചും പുതിയ ഒരു ഉലകം ഉരുത്തിരിഞ്ഞുവരിക യായിരുന്നു. ആ പുതിയ ലോകത്തിൽ രമിച്ചുകൊണ്ടിരുന്ന മനസ്സും താണ്ടി, അവൾ മാളികയിലേക്ക് ഉറങ്ങാൻ പോയി. കിടക്കയിൽ കിടന്നു. എന്നാൽ എങ്ങനെ ഉറക്കം വരാനാണ്? പുതിയതായി കുമ്പെടുത്ത പ്രണയത്തിന്റെ പരിമളം കണ്ണിന്റെ ഇമകളെ പൂട്ടാൻ എങ്ങനെ അനുവദിക്കും?

ആ പ്രണയമുഗ്ധ ശയിച്ചിരുന്നത്, മെംഗണിയിലുള്ള ഒരു വീടിന്റെ മാളികയിൽ. എന്നാലോ അവളുടെ മനോവിഹഗം പറന്ന് പറന്ന് സുമധുരമായ ഒരു സ്വപ്നലോകത്തിൽ ആണ് എത്തിച്ചേർ ന്നത്... അവൾ നരോത്തമിനെ വരണമാല്യം അണിയിക്കുന്നു... സുമംഗലികൾ ചുറ്റും നിന്ന് മംഗളഗീതം പാടുന്നു... ശഹ്നായി യുടെ മധുരനാദത്തോടെ വരവേല്പ്... 'ഹരിനിവാസി'ലെ മുറ്റത്ത് വധൂവരന്മാരെ നീരാജനം ഉഴിയുന്നു... ചമ്പ നാത്തൂന്റെ കാൽ തൊടുന്നു... 'കുട്ടികളും കുടുംബവുമായി നൂറുകൊല്ലം വാഴ്!" എന്ന് കാരണവന്മാർ ആശീർവദിക്കുന്നു... വളരെ രാവുചെന്നവാറെ മണവാളനും മണവാട്ടിയും മാളികയിലെ അലങ്കരിച്ച ഉറക്കറയിൽ എത്തിച്ചേരുന്നു...

പാതിയുറക്കത്തിൽ കണ്ട കിനാവിന്റെ സോമരസം മോന്തി മത്തുകയറിയ ചമ്പയ്ക്ക് പെട്ടെന്ന് ഒരു വിതുമ്പൽ കേൾക്കായി. അവൾ പിടഞ്ഞെഴുന്നേറ്റ് കുത്തിയിരുന്നു. അടുത്തുകിടന്നിരുന്ന ജസിയുണ്ട്, വിതുമ്പിവിതുമ്പി കരയുന്നു.

## 9. എഴുത്തും ഇടിവാളും

"കപൂർബാപ്പാ, കത്ത്" – വരാന്തയുടെ നടക്കല്ലിനടുത്തുനിന്നു കൊണ്ട് കാക്കിയുടുപ്പുകാരൻ തപാൽശിപ്പായി വിളിച്ചുപറഞ്ഞു.

അതുകേട്ട് ചമ്പ ഒന്നു ഞെട്ടി. അടുത്തകാലത്തായി, അവൾ ആരോ ഒരാളുടെ കത്തും പ്രതീക്ഷിച്ചിരിക്കുംപോലെ, അറിഞ്ഞോ അറിയാതെയോ.

കപൂർശേട്ട് കത്ത് വാങ്ങി. ഊഞ്ഞാൽകട്ടിലിന്മേൽ ഇരുന്ന് വായിക്കാൻ തുടങ്ങി. അപ്പോഴേക്കും സന്തോക്ബാ അടുക്കളയിൽ നിന്ന് വന്നിട്ട്, ചോദിച്ചു – "ആരുടെ കത്താണ്?"

അടുപ്പിന്നടുത്ത് റൊട്ടിക്ക് മാവ് തട്ടിക്കൊണ്ടിരുന്ന ചമ്പ ഔത്സുക്യത്തോടെ എഴുന്നേറ്റുവന്ന് ആരും കാണാതെ അടുക്കള വാതിലിന്റെ പിന്നിൽ ഒളിഞ്ഞുനിന്നു.

തന്റെ ചോദ്യത്തിന് മറുപടി കിട്ടാഞ്ഞപ്പോൾ സന്തോക്ബാ വീണ്ടും ചോദിച്ചു – "എവിടുന്നാണ് കത്ത്?"

ചമ്പയുടെ ഔത്സുക്യം ഏറിവന്നു. 'വാഘണിയയിൽനിന്ന്' എന്ന് പിതാവിന്റെ വായിൽനിന്ന് കേൾക്കാൻ അവൾ വെമ്പൽ കൊണ്ടു. എന്നാൽ കത്ത് വായിക്കുന്നതിനിടക്ക് കപൂർശേട്ട് പറഞ്ഞത് "രാജ്കോട്ടിൽനിന്ന്" എന്നാണ്.

അതുകേൾക്കവേ ചമ്പ നിരാശപ്പെട്ടു. സന്തോക്ബാ സന്തോഷിക്കുകയും ചെയ്തു. അവർ ഉത്സാഹത്തോടെ മൊഴിഞ്ഞു – ഓ. എന്റെ മൻസുഖ്ഭായിയുടെ എഴുത്ത് വന്നുവോ. ചമ്പയുടെ വിവാഹനിശ്ചയത്തിൽ സന്തോഷിച്ചിരിക്കും..."

"സന്തോഷിച്ചിട്ടില്ല."

"ഏങ്? എന്താണ് പറഞ്ഞത്?"

"സന്തോഷിച്ചിട്ടില്ലാന്ന്" – വായിച്ച്വായിച്ച് കത്തിന്റെ അവസാനഭാഗം എത്തിയപ്പോൾ കപൂർശേട്ട് കനത്ത ഒച്ചയിൽ പറഞ്ഞു – "ചൂടുകയറി എഴുതിയപോലെയുണ്ട്."

വിചാരിച്ചിരിക്കാത്ത മറുപടികേട്ട്, പിന്നീട് ഒന്നും ചോദിക്കാൻ കെല്പില്ലാത്ത വിധം, സന്തോക്ബാ അമ്പരന്നുവശായി. വാതിൽപ്പിന്നിൽ ഒളിഞ്ഞുനിന്നിരുന്ന ചമ്പയുടെ ഉള്ളിൽ പല വിലക്ഷണ ചോദ്യങ്ങളും പൊന്തിവന്നു. അവസാനം കപൂർശേട്ട് താൻ ആദ്യം പറഞ്ഞത് സ്പഷ്ടമാക്കിക്കൊണ്ട് പറഞ്ഞു – "ചമ്പയുടെ ബാന്ധവം വാഘണിയയിൽ ഏർപ്പെടുത്തിയത് അവളുടെ അമ്മാവനെ ഖേദിപ്പിച്ചിരിക്കുന്നു."

"എന്തിന്? എന്തിന്?" – എന്നായി സന്തോക്ബാ.

"രത്നംപോലെയുള്ള ഒരു പെൺകൊച്ചിനെ കുപ്പക്കാട്ടിൽ എറിഞ്ഞല്ലോ എന്ന് എഴുതിയിരിക്കയാണ്."

"ഉത്തംചംദിന്റെ വീട് കുപ്പയാണെന്നോ!... എത്ര നല്ല ഒരു കുടുംബം!..."

"മൻസുഖ്ഭായി എഴുതിയിരിക്കയാണ് – വാഘണിയപോലെയുള്ള കുഗ്രാമത്തിൽ ചമ്പയുടെ ജീവിതം പാഴാകുമത്രെ!"

"നമ്മുടെ ഈ മെംഗണി അത്ര വലിയ പട്ടണമാണോ?" – സന്തോക്ബാ സംശയം ചോദിച്ചു.

"മെംഗണി വാഘണിയയേക്കാളും ചെറിയതായിരിക്കാം" – കപൂർശേട്ട് തുടർന്നു – "ചമ്പയുടെ അമ്മാവൻ എഴുതിയിരിക്കയാണ് – എന്റെ മരുമകൾ രാജ്കോട്ട് പോലെയുള്ള വലിയ പട്ടണങ്ങളിൽ ശോഭിക്കേണ്ടവളാണ് എന്ന്."

"വലിയ വലിയ പട്ടണങ്ങളിൽ ഉത്തംചംദിനെ പോലെയുള്ള ഒരു കുടുംബസ്ഥനെ കിട്ടുമോ?"

"മൻസുഖ്ഭായി എഴുതിയിരിക്കയാണ്–തന്നോട് ആലോചിച്ചിരുന്നുവെങ്കിൽ ഉത്തംചംദിനേക്കാൾ എട്ടുമടങ്ങ് കാശുള്ളവരെ കണ്ടുപിടിച്ചുതരുമായിരുന്നു എന്ന്"

"നരോത്തമിനെപോലെയുള്ള ഒരു മരുമകനെയോ ...?"

"തന്റെ കീശയിലുണ്ട്, ഒന്നാംതരം രാജകുമാരന്മാരെപോലയുള്ള നൂറുകണക്കിന് പയ്യന്മാർ, ചമ്പയെ തനി കുഗ്രാമത്തിലേക്ക് എടുത്തെറിഞ്ഞു എന്നൊക്കെയാണ് എഴുതിവിട്ടിരിക്കുന്നത്..."

കപൂർശേട്ട് കത്തിൽനിന്ന് ഓരോരോ വാചകം ഉദ്ധരിച്ചുകൊണ്ടേപോയി.

"എന്നാൽ ജസിക്ക് അവളുടെ അമ്മാവനോട്തന്നെ പറഞ്ഞ് ഒരു പട്ടണപ്പയ്യനെ കണ്ടുപിടിക്കാം. അപ്പോൾ പരാതി തീരില്ലേ?" – സന്തോക്ബാ അഭിപ്രായപ്പെട്ടു.

"ഇനിയും വൈകിയിട്ടില്ല എന്നാണ് ചമ്പയുടെ അമ്മാവൻ അഭിപ്രായപ്പെടുന്നത്."

"ഇനിയും വൈകിയില്ല എന്നുവെച്ചാലോ?" – സന്തോക്ബാ പരിഭ്രമത്തോടെ ചോദിച്ചു – "എനിയ്ക്ക് ഒന്നും പിടികിട്ടുന്നില്ല."

"ഈ വിവാഹനിശ്ചയം ഉടൻതന്നെ വേണ്ടെന്നുവെച്ചാൽ പട്ടണത്തിൽതന്നെ ഒന്നാംതരം കുടുംബത്തിൽ വിവാഹത്തിനുവേണ്ട ഏർപ്പാടുചെയ്യാമെന്നാണ് മൻസുഖ്ഭായി എഴുതിയിരിക്കുന്നത്."

കപൂർശേട്ട് ഇത് പറഞ്ഞത് പതറിയ ഒച്ചയിൽ ആണ്. ഇതുകേൾക്കെ സന്തോക്ബായും അല്പം നടുങ്ങിപ്പോയി. എന്നാൽ അടുക്കളയിൽ അതുകേട്ട് നിന്നിരുന്ന ചമ്പയ്ക്കോ, ഇടിവാളേറ്റപോലെയും ആയി.

വരാന്തയിൽ ഭീഷണമായ ഒരുതരം മൂകത പരന്നു. കപൂർ ശേട്ടിന്റെ ഉള്ളിലെ 'കഥ' മുഖത്ത് പ്രതിഫലിച്ചുകാണായി. അത്തരം തലതിരിഞ്ഞ സംഗതികേട്ട് സന്തോക്ബായ്ക്ക് ഒരു ഉളുപ്പ്തോന്നി. അതുകൊണ്ട് ഭർത്താവിന്റെ നേരെ തലയുയർത്തി നോക്കാൻ പോലും അവർക്ക് ധൈര്യമില്ലാതായി. വളരെ നേരത്തേക്ക് തലയും താഴ്ത്തി, നഖംകൊണ്ട് നിലവും പോറി കുത്തിയിരുന്നു, അവർ.

വിവാഹനിശ്ചയം ഭഞ്ജിക്കാനുള്ള ആ ഭയങ്കര നിർദേശം പ്രശാന്തമായ ചിത്തസരോവരത്തെ കലക്കിമറിക്കുന്ന ഒന്നായിരുന്നു. അത് സ്വാഭാവികം മാത്രം...

തനി കുഗ്രാമത്തിൽ പിറന്ന് വളർന്ന ഒരുത്തനാണ്, മൻസുഖ്ഭായി. ഏതോ സംഗതിവശാൽ പട്ടണത്തിൽ ചെന്നുപെട്ടു വെന്ന് മാത്രം. വ്യാപാരത്തിൽ സ്വന്തമായ കഴിവുകൊണ്ട് കയറിക്കയറി, കാഠിയവാഡിലെ വയലുകളിൽ വിളയുന്ന അസംസ്കൃത സമ്പത്ത് വാങ്ങുന്ന നല്ല മുതലുള്ള ഒരു ഇംഗ്ളീഷ് കമ്പനിയുടെ ഏജന്റായി കഴിയുകയാണ്, ഇപ്പോൾ. കാഠിയവാഡിലെ പരുത്തി ആ കമ്പനിക്കുവേണ്ടി കുത്തകയായി വാങ്ങി ബിലാത്തിയ്ക്ക് കയറ്റി അയയ്ക്കുന്ന പണിയാണ്, അയാൾക്ക്. ആ കമ്മീഷനിൽനിന്ന് കിട്ടുന്ന കാശുകാരണം കാഠിയവാഡിലെ അക്കാലത്തെ ഒരു വലിയ 'മുതലാളി'യായിട്ട് അയാൾ സ്വയം കണക്കാക്കാൻ തുടങ്ങി. ഒരു ബിലാത്തിക്കമ്പനിയുമായുള്ള ബന്ധംനിമിത്തം അയാളുടെ 'അന്തസ്സും' മുന്തിയതായിരുന്നു. ഇതിന്റെയെല്ലാം ഫലമായിട്ട്, അന്യരിൽനിന്ന് ഉയർന്നവനായി, വളരെയേറെ ഉയർന്നവനായി അയാൾക്ക് സ്വയം തോന്നാൻ തുടങ്ങി. അന്യരോട്, പ്രത്യേകിച്ച് ഉൾനാട്ടിലുള്ളവരോട്, അയാൾക്ക് വെറുപ്പാണ്. രാജകോട്ട് സ്റ്റേഷന്നെതിരെയുള്ള ഒരു ബംഗളാവിൽ, വർണസങ്കര ജാതിയിൽപെട്ട ഒരുത്തനെപ്പോലെ, ഒരുതരം അർദ്ധവിദേശിയായിട്ടാണ് അയാൾ കഴിഞ്ഞുകൂടിയത്. അയാളുടെ 'ബിലാത്തി'മട്ടിലുള്ള ആ ജീവിതരീതി, അന്നത്തെ കാലത്ത്, എല്ലാവരുടേയും ചർച്ചയ്ക്കു പറ്റിയ ഒരു സംഗതി യായിരുന്നു. സായ്പിനെപ്പോലെ ജീവിച്ചിരുന്ന ആ ബനിശ്ശേട്ട് നാടൻമട്ടിൽ കഴിയുന്നവരെ ഒരുതരം തിരസ്കാര ഭാവത്തോടെയാണ് വീക്ഷിച്ചത്. മൻസുഖ്ലാലിന്റെ ആ 'മേനിക്കെട്ട്' മെംഗണിയിൽ

വന്ന ആ കത്തിലെ ഓരോ വാക്കിലും തെളിഞ്ഞുകാണാമായിരുന്നു...

കത്തുവായിച്ചശേഷം ഭാര്യാഭർത്താക്കന്മാർ അഗാധമായ ആലോചനയിൽ മുഴുകി. എന്തുപറയണമെന്ന് ഒരാൾക്കും പിടുത്തം കിട്ടിയില്ല. എന്തിനെപ്പറ്റിയും ഒരു തീർപ്പെടുക്കാൻ തനതായ കഴിവുള്ളവനായിരുന്നു, കപൂർശേട്ട്. മൻസുഖ്ലാൽഭായിയുടെ ആ പുത്തൻ 'അന്തസ്സും' 'മോടിയും' അയാൾ കാര്യമായി കണക്കിലെടുത്തിട്ടില്ല. എന്നാലും അയാളുടെ തൽക്കാലത്തെ 'പ്രതാപം' അല്പം വകവെച്ചുകൊടുത്തിരുന്നുവെന്ന് മാത്രം. അതുകൊണ്ടാണ് ശേട്ടിന് വിഷമം തോന്നിയത്, അയാളുടെ കത്തിന് എന്താണ് മറുപടി എഴുതുക എന്നതിനെപ്പറ്റി.

സന്തോക്ബാ സംഭ്രമിച്ച് കുത്തിയിരിക്കുകയായിരുന്നു. അടുക്കളയിൽനിന്ന് റൊട്ടി കരിഞ്ഞ മണം വന്നപ്പോൾ അവർ എഴുന്നേറ്റു. അടുക്കളയിൽചെന്നു നോക്കിയപ്പോൾ അവർക്ക് കാണായി റൊട്ടിക്കല്ലിന്മേൽ കിടന്ന് റൊട്ടി കരിയുന്നു; വാതിൽപ്പാളിക്ക് മറഞ്ഞുനിന്നിരുന്ന ചമ്പയുടെ കണ്ണുകളിൽ നിന്ന് നീർത്തുള്ളികൾ ഇറ്റിറ്റുവീഴുന്നു.

കുറച്ചുനാൾ കഴിയവേ കേൾക്കായി, വാഘണിയയിലെ ഉത്തംചംദിന്റെ സ്ഥിതി അല്പം ചുംങ്ങിപ്പോയി എന്ന്. കപൂർശേട്ടിന്റെ അടുത്ത് പലതരം വാർത്തകളും വരാൻ തുടങ്ങി:

"ഉത്തംചംദ് വലിയ കുഴപ്പത്തിലായി."

"വ്യാപാരത്തിന് വമ്പിച്ച ഉടവുതട്ടി."

"ഉണ്ടികച്ചീട്ടുകളെല്ലാം മാറ്റപ്പെടാതെ മടങ്ങിവരാൻ തുടങ്ങി."

എല്ലാവരും കൊതിച്ചുകൊണ്ടിരുന്ന ആ വാർത്ത അങ്ങാടിയിൽ നിന്ന് പൊങ്ങി, വീടുതോറും പരന്നു. കപൂർശേട്ടിന്റെ വീട്ടിലും ഒളിഞ്ഞും മറഞ്ഞും അത് ചർച്ചയ്ക്കുവിഷയമായി... ദകുഭായി അളിയനോട് പിണങ്ങി വേറെയായി... വാഘണിയ വിട്ട് ഈശ്വരിയയിൽ താമസമാക്കി...മകൻജിമുനീമും കണക്കെഴുത്ത് രാജികൊടുത്തു... ഉത്തംചംദ്ശേട്ട് നാലുപാടുനിന്നും വളയപ്പെട്ടിരിക്കുകയാണ്... പാപ്പരത്തത്തിന്റെ ചക്രശ്വാസംവലി തുടങ്ങി... എന്നൊക്കെയായിരുന്നു, കിംവദന്തി...

ഇതെല്ലാം കേട്ട് കപൂർശേട്ട് അസ്വസ്ഥനായി. എന്നാൽ കൂടുതൽ അസ്വസ്ഥയായത്, ചമ്പയത്രെ. അവൾ പേടിച്ച്പേടിച്ച്

അച്ഛനോട് പറഞ്ഞു – "അച്ഛൻ സ്വയം വാഘലണിയയിൽ പോയി, യഥാർത്ഥ സ്ഥിതി അറിഞ്ഞിട്ടുവരൂ. സത്യത്തിൽ അദ്ദേഹം വിഷമത്തിലാണെങ്കിൽ സഹായിക്കേണ്ടത് നമ്മുടെ കടമയല്ലേ?"

മകളുടെ ഉപദേശം 'കുഞ്ഞുവായകൊണ്ട് പെരുത്തകാര്യം' ഉരിയാടുംപോലെയാണ്, ശേട്ടുവിന് തോന്നിയത്. എന്നാലും അവളുടെ ബുദ്ധിചാതുര്യം അദ്ദേഹത്തിന് മനസ്സിലാകാതിരുന്നില്ല. അതുകൊണ്ട് അദ്ദേഹം വേഗം വാഘലണിയയിലേക്കു പുറപ്പെട്ടു – അവിടെച്ചെന്ന് സംഗതിയെല്ലാം നേരിട്ട് അറിഞ്ഞ്, ബന്ധുക്കളെ രക്ഷിക്കാൻ കഴിഞ്ഞാൽ, അവസാനം അതിന്റെ ഫലം തങ്ങൾക്കുതന്നെയാണല്ലോ എന്നു കരുതിയിട്ട്.

വാഘലണിയയിൽ ചെന്നപ്പോൾ കപൂർശേട്ടിന് മനസ്സിലായി, കേട്ടുകേൾപ്പിച്ച വാർത്തയിൽ അതിശയോക്തിയല്ല, അല്പോക്തിയാണ് ഉള്ളതെന്ന്. അദ്ദേഹം സങ്കല്പിച്ചിരുന്നതിനേക്കാൾ വഷളായിരുന്നു, സത്യാവസ്ഥ. എന്നാൽ കപൂർശേട്ടിന് ആശ്ചര്യം തോന്നിയത്, ഇത്രയെല്ലാം വിഷമതയിൽ അകപ്പെട്ടിട്ടും ഉത്തംചാന്ദ് തികച്ചും ദൃഢചിത്തനായിരുന്നു എന്ന് കണ്ടപ്പോഴാണ്.

"ആകട്ടെ. വന്നതു വന്നു. എല്ലാം ഹരിയുടെ ഇച്ഛ" – ഈ പല്ലവിയോടെയാണ് അദ്ദേഹം പറയുന്നതെന്തും അവസാനിപ്പിച്ചിരുന്നത്.

"ഇനി പോംവഴിയെന്ത്?" – കപൂർശേട്ട് ചോദിച്ചു – "ഇതിൽനിന്ന് ഏതെങ്കിലും പ്രകാരത്തിൽ രക്ഷപ്പെടാൻ കഴിയുമോ?"

"പോംവഴിയുമില്ല, രക്ഷപ്പെടലുമില്ല" – ഉത്തംചാന്ദ് പറഞ്ഞു – "കുടുംബക്കാർതന്നെ ചതിച്ചാൽ മറ്റാരെയാണ് കുറ്റപ്പെടുത്തുക? എല്ലാം ഹരിയുടെ ഇച്ഛ!"

പ്രായോഗികമായ അടവും തടവും അറിയുന്ന കപൂർശേട്ട്, ഈ വിഷമതയിൽനിന്ന് തികഞ്ഞ ചാതുര്യത്തോടെ പുറത്തു കടക്കാനുള്ള വഴി പറഞ്ഞുകൊടുത്തു... സ്ഥാവരസ്വത്ത് ബന്ധുക്കളുടെ പേരിലാക്കുക... പണ്ടവും പണവും അങ്ങുമിങ്ങും ഒളിപ്പിക്കുക... എന്നാൽ ഇത്തരം പോംവഴിയൊന്നും ഉത്തംചാന്ദിന്റെ തലയിലേക്ക് കയറിയതേയില്ല.

"അതൊന്നും വയ്യേ വയ്യ. അത്തരം വേലത്തരം എന്നെക്കൊണ്ട് ആവില്ല. കൊള്ളക്കൊടുക്കക്കാരുടെ പണം പൊന്നിനു തുല്യമാണ്. 'പാൽകൊണ്ട് കഴുകി' കൊടുക്കാൻ കഴിയുന്നത്ര കൊടുത്തു

തീർക്കും. കൊടുത്തില്ലെങ്കിൽ കൊടുക്കാൻ ഇല്ലാത്തതുകൊണ്ട് മാത്രമായിരിക്കും. എന്തായാലും എനിക്ക് എന്റെ മനസ്സാക്ഷിയെ അഴുക്ക് ആക്കാൻ കഴിയില്ല. അന്യരുടെ പണം പിടുങ്ങിയാൽ അടുത്ത ജന്മത്തിലും പൊറുതി കിട്ടില്ല."

"ഇങ്ങനെ കടംവീട്ടാൻ ഇരുന്നാൽ സന്യാസിയാകേണ്ടിവരും, തനിസ്സന്യാസി!"

"ഹരിയുടെ ഇച്ഛ അങ്ങനെയെങ്കിൽ അങ്ങനെ..." – ഉത്തംചംദ് 'മന്ത്രം' ഉരുവിട്ടു – "എന്തായാലും ചതിയും വഞ്ചനയും ചെയ്യാൻ എന്റെ മനസ്സ് സമ്മതിക്കില്ല."

"നിങ്ങൾ നരസീമെഹ്ത്തയെപ്പോലെ ഒരു സിദ്ധപുരുഷനാണ്!" – കപൂർശേട്ട് അല്പം ഒരത്ത ഒച്ചയിൽ ശകാരിച്ചു – "മുമ്പും പിമ്പും തീരെ ആലോചിക്കുന്നില്ലല്ലോ. വീട്ടിൽ ഒരു അനുജൻ ഉണ്ട്. അയാളുടെ വിവാഹം നടത്തണം. ഭഗവാൻ തന്ന ഒരു മകനും ഉണ്ട്..."

"ശേട്ടേ, എല്ലാവരുടെ തലയിലും ഓരോന്ന് എഴുതിയിട്ടുണ്ട്" – ഉത്തംചംദ് അഭിമാനത്തോടെ പറഞ്ഞു – "കൈയിലുള്ള കാശ് പോയി എന്നുവരാം. എന്നാൽ തലയിൽ എഴുതിയത് മാച്ചു കളയാൻ ആർക്കും ആവില്ല."

ഉത്തംചംദിന്റെ വേദാന്തം നിറച്ച ബലൂണുകളെ കപൂർശേട്ടിന് എങ്ങനെയാണ് എത്തിപ്പിടിക്കാൻ കഴിയുക? അദ്ദേഹത്തിന്റെ താൽപര്യം മകളെ സംബന്ധിച്ചുള്ളതായിരുന്നു. അതുകൊണ്ട് ഭാവിയിലെ മരുമകന്റെ സ്ഥിതി സുരക്ഷിതമാകട്ടെ എന്ന് അദ്ദേഹം കരുതി. എന്നാൽ 'ഹരിയുടെ ഇച്ഛ'ക്ക് അടിമപ്പെട്ട് നടക്കുന്ന ഉത്തംചംദ് തന്നോടൊപ്പം അനുജനേയും പാഴാക്കാൻ വെമ്പുന്ന പോലെ തോന്നി. കപൂർശേട്ടിന് 'തലയിലെഴുത്തി'നെ കുറിച്ച് ചിന്ത ഉണ്ടായിരുന്നില്ല. ഉള്ളത് കളയാതെ നോക്കുന്നതിൽ ആയിരുന്നു ശ്രദ്ധ. അതുകൊണ്ട് അദ്ദേഹം അല്പസ്വല്പം സാമ്പത്തിക സഹായം നല്കാമെന്ന തന്റെ ആഗ്രഹം പ്രകടിപ്പിച്ചു. ഇത്രവലിയ കുടുംബത്തിലെ 'ലക്ഷ'ത്തിന്റെ അന്തസ്സ് സംരക്ഷിക്കാൻവേണ്ടി, സ്വല്പം സങ്കോചത്തോടെയെങ്കിലും തികച്ചും ഉദാരമായ മട്ടിൽ, കുറച്ച് ഉറുപ്പിക കടമായി കൊടുക്കാമെന്ന് വാഗ്ദാനം ചെയ്യുകയും ഉണ്ടായി.

"അങ്ങ് ഇത് ചെയ്യുകയേ അരുത്" – ഉത്തംചന്ദ് കപൂർശേട്ടിന്റെ വാഗ്ദാനം ദൃഢസ്വരത്തിൽ നിരസിച്ചുകൊണ്ട് പറഞ്ഞു – "അങ്ങേയ്ക്കു മുമ്പേ പലരും, ഉറ്റവരും ഉടയവരും ആയിട്ടുള്ളവർ, വന്ന് തങ്ങളുടെ കഴിവനുസരിച്ച് അയ്യഞ്ചു കാശ് തരാമെന്ന് പറഞ്ഞിട്ടു പോയതാണ്. എന്നാൽ എല്ലാവരോടും പറഞ്ഞത്, ആദ്യമേ ഭാരിച്ച കടം, ഇനിയും കടം മേടിച്ചുകൂട്ടാൻ ഞാൻ തയ്യാറല്ല എന്നാണ്."

"ഞങ്ങളെ അന്യരായിട്ടാണോ കരുതിയിരിക്കുന്നത്?" – കപൂർശേട്ട് ആദ്യമായി ഒരു 'കുടുംബബന്ധപ്രശ്നം' ഉന്നയിച്ചു.

"അങ്ങ് എല്ലാവരേക്കാളും കൂടുതൽ വേണ്ടപ്പെട്ടവനാണ്, എനിക്ക്. പക്ഷേ അന്യന്റെ 'ചുരക്കുടുക്ക'യിന്മേൽ എത്ര ദൂരം നീന്താൻ കഴിയും? കടം വാങ്ങിയ നെയ്യ് റൊട്ടിയിന്മേൽ പുരട്ടാം. നെയ്യപ്പം ഉണ്ടാക്കാൻ ആവില്ല. മനസ്സിലായോ, ശേട്ടേ!"

"നിങ്ങളെ വിഷമാവസ്ഥയിൽ സഹായിച്ചില്ലെങ്കിൽ എങ്ങനെയാണ് ഞങ്ങൾ ബന്ധുക്കളാവുക?" – കപൂർശേട്ട് ചമ്പയുടെ ബുദ്ധിചാതുര്യം ഓർമ്മിച്ച് അപേക്ഷാസ്വരത്തിൽ ചോദിച്ചു. ഉത്തംചന്ദ് അതുതന്നെ അപേക്ഷാസ്വരത്തിൽ ആ സഹായ വാഗ്ദാനം നിരസിച്ചുകൊണ്ട് പറഞ്ഞു – "നോക്കൂ, ശേട്ടേ, എന്റെ തലയ്ക്കുമേലെയുള്ള ആകാശം കീറിപ്പറിഞ്ഞിരിക്കയാണ്. അത് അങ്ങയെക്കൊണ്ട് എത്രത്തോളം തുന്നിച്ചേർക്കാൻ ആവും?" – എന്നിട്ട് പഴയ 'സൂക്തം' ആവർത്തിച്ചു – "ഹരിയുടെ ഇച്ഛപോലെ..."

## 10. ജീവിതനാടകം

"എടോ കേട്ടില്ലേ, ഉത്തംചന്ദിന്റെ ചങ്ങാടം മുങ്ങി."

"കടയുടെ പലക പൊളിഞ്ഞു."

"ഉത്തംചന്ദ് ദീവാളികുളിച്ചു."

"ലക്ഷത്തിനുള്ളത് പന്തീരായിരത്തിന് ലേലത്തിലായി."

"പട്ടാപ്പകൽ പാപ്പർചീട്ട് കൊടുത്ത് കിഴവികളേയും വിധവകളേയും കരയിച്ചു."

"എടോ, വലിയവരുടെ രഹസ്യവും വലിയതാണ്."

"പേർകേട്ട വ്യാപാരി പണം കൊള്ളയടിക്കുന്നു. പേർകേട്ട കള്ളൻ തല്ലുകൊള്ളുന്നു."

"ചുരുട്ടിയ മുഷ്ടിയിൽ ലക്ഷം. തുറന്ന മുഷ്ടിയിൽ ചാരം."

"ഇന്നലെ രാജാവ്. ഇന്ന് പിച്ചക്കാരൻ."

പത്രങ്ങളിലെ ആകർഷകമായ തലക്കെട്ടുപോലെയുള്ള സംക്ഷിപ്ത വാർത്തകൾ വാഘലണിയയിലെ തെരുവിലും ചന്തയിലും കേൾക്കായി. ഒന്നിലും പെടാത്തവർക്ക് തമാശയ്ക്ക് വകയായി. ഇന്നലെവരെ ആ ഗ്രാമത്തിന്റെ – ചുറ്റുവട്ടമുള്ള പ്രദേശത്തിന്റെ തന്നെ എന്നുപറയാം – ഒരു 'മൂക്ക്'പോലെ കരുതപ്പെട്ടിരുന്ന, ഉത്തംചംദിന്റെ പീടിക ദീവാളികുളിച്ചതിന്റെ വാർത്ത, ആ ചെറിയ ഗ്രാമത്തെ സംബന്ധിച്ചിടത്തോളം വലിയ ഒരു വാർത്തയായിരുന്നു. അതുകൊണ്ട് ബഹുജനം ആ സംഭവത്തിന്റെ പരിണാമമായി ഉണ്ടാകാവുന്ന ഇതരസംഭവങ്ങളെ ഇരട്ടി കുതൂഹലത്തോടെ പ്രതീക്ഷിക്കാൻ തുടങ്ങി.

'സന്ദർശക'രെ പോലെതന്നെ 'ഭാഷ്യ'കാരന്മാർക്കും കുറവുണ്ടായിരുന്നില്ല. കാര്യകാരണങ്ങളുടെ കണ്ണികൾ ചേർത്തുകൂട്ടി, അവർ സ്വന്തം മനോധർമ്മംപോലെ അഭിപ്രായം അവതരിപ്പിച്ചു:

"സ്വന്തം വീട് രക്ഷപ്പെടുത്തി, ഗ്രാമത്തിന്റെ മൂക്ക് കണ്ടിച്ചു."

"ഇനി ഇയ്യാളുടെ കൊള്ളക്കൊടുക്കക്കാർ കുത്തിയിരുന്ന് കരയും."

"ജനങ്ങളും അതിനു ചേർന്നവരാണ്. കണ്ണുംചിമ്മി കയ്യിലുള്ള കാശെല്ലാം ഉത്തംചംദിന്റെ കൈയിൽ കൊടുത്തു – പലിശ കൊതിച്ചിട്ട്. ഇനി ഇരുന്ന് കരയട്ടെ!"

"കന്നുകുട്ടി കൂടുതൽ കുതിയ്ക്കുന്നത് കുറ്റിയുടെ ബലം കൊണ്ടാണ്... അയാൾ ഇത്രയധികം പടർന്നത്, അന്യരുടെ മുതുകത്ത് ഇരുന്നിട്ടല്ലേ?... ഇനി ഗ്രാമം മുഴുവൻ പൂഴി നക്കിയാൽതന്നെ എന്ത്, ഉത്തംചംദ് ഏഴുതലമുറയ്ക്കുവേണ്ടത് കൂട്ടിവെച്ചു..."

"ഗ്രാമത്തെ താഴ്ത്തികെട്ടിയാലും തരക്കേടില്ല; ആ കിഴവികളേയും വിധവകളേയും കരയിച്ചില്ലെങ്കിൽ എത്ര നന്നായിരുന്നു. ആ പാവങ്ങൾ വയറുനിറച്ചു തിന്നാതെ സമ്പാദിച്ച പണമെല്ലാം അയാൾ ഒരു ചക്രവർത്തിയെന്നു കരുതി സൂക്ഷിച്ചുവെയ്ക്കാൻ കൊടുത്തതാണ്. ഇനി അവർക്കെല്ലാം ഒരു കഷണം റൊട്ടിക്ക്, ഇരുന്ന് കൊതിക്കേണ്ടി വരുമല്ലോ!"

എന്നാൽ പിന്നീട് ഉണ്ടായ സംഭവങ്ങളിൽനിന്ന് 'ഭാഷ്യ'കാരന്മാർക്കെല്ലാം മനസ്സിലായി, 'ഭാഷ്യം ചമയ്ക്കുന്ന'തിൽ തങ്ങൾ തെല്ല് ധൃതികൂട്ടിയെന്ന്.

'ഇടിവാളി'ന്റെ തുടക്കം എങ്ങനെയെന്ന് ഉത്തംചംദിന് സ്വയം അറിയാൻ മേലായിരുന്നു. എന്നാൽ ഒരു സംഗതിമാത്രം ഓർമ്മയുണ്ട്... ദകുഭായി വാഘണിയയിൽനിന്ന് പോയശേഷം ഒരു വലിയ തുകയുടെ ഉണ്ടികച്ചീട്ട് 'മാറ്റ'ത്തിനു വന്നു. അന്നേരം അത്രയും പണം കൈയിരിപ്പ് ഉണ്ടായിരുന്നില്ല. ഉണ്ടികച്ചീട്ട് 'മാറ്റു'ന്നതിന് എട്ടുദിവസത്തെ അവധി, ഉത്തംചംദ് ആവശ്യപ്പെട്ടു. എന്നിട്ട് ഉണ്ടികച്ചീട്ട് തിരിച്ചയച്ചു. പിന്നീട് മുൻകൂട്ടി തയ്യാറാക്കിയ പരിപാടിയെന്ന പോലെ, അസംഖ്യം ഉണ്ടികച്ചീട്ടുകൾ തെരുതെരെ 'മാറ്റ'ത്തിനു വരാൻ തുടങ്ങി. അതെല്ലാം ഒരേ സമയത്ത് 'മാറ്റാൻ' വിഷമമായിരുന്നു. ഇതറിഞ്ഞതും വ്യാപാരം പൊകരാൻ പോകയാണെന്ന ശ്രുതി പരന്നതും ഒന്നിച്ചുകഴിഞ്ഞു. ഈ ശ്രുതികാരണം കൂടുതൽകൂടുതൽ പറ്റുവരവുകാർ പണം ആവശ്യപ്പെട്ടുകൊണ്ട് തിക്കിത്തിരക്കി വരാൻ തുടങ്ങി...

സ്വന്തപ്പെട്ടവർതന്നെ വീശിയ വിപത്തിന്റെ വലയിൽനിന്ന് പുറത്ത്കടക്കാൻ ഉത്തംചംദ് വളരെ പണിപ്പെട്ടു. എന്നാൽ അത് സാധ്യമല്ലെന്ന് മനസ്സിലായപ്പോൾ, ആവതും കൊടുത്തുതീർക്കാൻ ശ്രമിച്ചു, സത്യസന്ധതയോടെ. അതിൽതന്നെ വിധവകൾക്കും ധർമ്മസ്ഥാപനങ്ങൾക്കും മുൻഗണന നല്കി. എന്നാലോ, മുതൽ തിരിച്ചുകൊടുക്കാൻ ഉത്തംചംദ് ആരംഭിച്ചപ്പോൾ വിധവകളും സ്ഥാപനങ്ങളും പണം വാങ്ങാതിരിക്കയാണ് ചെയ്തത്. എന്തുകൊണ്ടെന്നാൽ അവർക്ക് നല്ലപോലെ അറിയാമായിരുന്നു, ഉത്തംചംദിനേക്കാൾ കൂടുതൽ വിശ്വസിക്കാൻ കൊള്ളാവുന്ന മറ്റൊരു 'പുള്ളി'യെ കിട്ടുക വിഷമമെന്ന്. പക്ഷേ വിധിവൈപരീത്യം തന്നെ. അത്ര വിശ്വസ്തനായ 'പുള്ളി' 'മുങ്ങി'തുടങ്ങിയെന്ന് അവർക്ക് ചിന്തിക്കാനേ കഴിഞ്ഞില്ല. ഉത്തംചംദ് 'സൂത്രരൂപ'ത്തിൽ അവരെ പറഞ്ഞ് ധരിപ്പിക്കാൻ ശ്രമിച്ചു – സമയം വളരെ കഷ്ടപ്പാടിലേക്ക് നീങ്ങുകയാണ്, സ്വന്തം മുതൽ അവരുടെ കൈയിൽ ഇരിക്കുന്നതാണ് നല്ലത്, തന്റെ തലയിലെ ഭാരവും ലഘൂകരിക്കാം, എന്നൊക്കെ. എന്നാൽ 'കക്ഷി'കൾ അദ്ദേഹം പറഞ്ഞതൊന്നും ധരിക്കാൻ കൂട്ടാക്കിയില്ല. അതിന്റെ ഫലമോ, പാപ്പരായപ്പോൾ അത്തരക്കാരുടെ പണം ബാക്കിയായിത്തന്നെ കിടന്നു....

ശേഷിച്ച പണം ഒരു 'പരുവ'ത്തിലാക്കാൻ പ്രിയപ്പെട്ടവർ ഉപദേശിച്ചതൊന്നും കേൾക്കാതെ, ഉത്തംചംദ് ആവുന്നേടത്തോളം

സേർ ബാജറയും കെട്ടിക്കൊണ്ടാണ് ഇങ്ങോട്ട് ഇറങ്ങിവരുന്നത്. മനസ്സിലായോ?"

"എനിക്ക് മനസ്സിലായി. പക്ഷേ ബന്ധപ്പെട്ടവർ മനസ്സിലാക്കുമോ?" – ലാഡ്കോർ മർമ്മത്തു തറയ്ക്കും വിധം ചോദിച്ചു – "പൊളിഞ്ഞുതകർന്ന ഒരു വീട്ടിലേക്ക് പെണ്ണിനെ കെട്ടിച്ചുകൊടുക്കാൻ അവർ തയ്യാറാകുമോ?"

"അതിലാണ്, അവരുടെ പരീക്ഷ... അങ്ങനെ അറിയാറാവുമല്ലോ, നമ്മുടെ ബന്ധുക്കൾ എത്രത്തോളമുണ്ടെന്ന്!.." ഉത്തംചന്ദ് വാട്ടംതട്ടിയ മുഖത്തോടെ തുടർന്നു – "ഇത്തരം ഘട്ടങ്ങളിലാണ് മനുഷ്യന്റെ ആഴം അളക്കാൻ കഴിയുക. യഥാർത്ഥമായ മുത്ത് ആയിരം തട്ടുംമുട്ടും ചെറുത്ത് നില്ക്കുന്നു. പടികക്കാരമോ ഒറ്റമുട്ടിന് പൊടിഞ്ഞുതകരുന്നു. മനസ്സിലായോ, നിനക്ക്?"

ഭർത്താവിന്റെ ഉപദേശനിർദേശങ്ങൾ മനസ്സിലായാലും ഇല്ലെങ്കിലും, ലാഡ്കോറിന് അത് അംഗീകരിക്കേണ്ടിത്തന്നെ വന്നു.

ഉത്തംചന്ദ് വിലപിടിച്ചതെല്ലാം ഓരോന്നായി ഉപേക്ഷിക്കാൻ തുടങ്ങി. ഓരോന്നു വില്ക്കുമ്പോഴും ആളുകൾക്ക് നിന്ദിക്കാനുള്ള സന്ദർഭങ്ങളും കൂടുതൽ കൂടുതൽ ലഭിച്ചുകൊണ്ടിരുന്നു. അങ്ങനെയുള്ള ഓരോ സന്ദർഭത്തിലും ലാഡ്കോറിന്റെ ഹൃദയം തകരുകയായിരുന്നു. എന്നാൽ ഉത്തംചന്ദിന്റെ സദാപ്രസന്നമായ മുഖത്ത് ഒരിക്കലും അല്പംപോലും വ്യസനച്ഛായ കാണപ്പെട്ടിരുന്നില്ല. അദ്ദേഹം വിദേഹരാജാവ്, ജനകനെപ്പോലെ സമ്പത്ത് ഓരോന്നും, അനാസക്തിയോടെ, സർവഗ്രാസിയായ അഗ്നിയിലേക്ക് എറിഞ്ഞുകൊണ്ടിരുന്നു.

വീട് വിറ്റുപോയി, കടകൾ വിറ്റുപോയി, അമർഗഢിന് അടുത്തുള്ള ധർമ്മശാലപോലും വിറ്റുപോയി. എന്നാലും കുതിരവണ്ടി വിൽക്കാനുള്ള ഊഴം വന്നവാറെ, ഉത്തംചന്ദിന് ആദ്യമായിട്ട് ഒരുതരം വല്ലായ്മ തോന്നി. എന്തുകൊണ്ടെന്നാൽ, ബടുകിന് കുതിരവണ്ടിയുമായി ഒരുതരം വൈകാരികബന്ധംതന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നു. വണ്ടി, കുതിര, കുതിരയെ തെളിക്കുന്ന വശ്റാം – ഈ മൂന്നുമായി അവന് ഒരുമട്ടിലുള്ള ആത്മീയബന്ധംതന്നെ ഉളവായിക്കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് അതൊന്നും ഇല്ലാതെ ബടുകിനെ സങ്കല്പിക്കവേ, ഉത്തംചന്ദ് ഒന്ന് നടുങ്ങി

പ്പോയി. വലിയവലിയ ആഗ്രഹങ്ങളോടെ പണിയിച്ച വീട് വിറ്റപ്പോൾ പോലും കുലുങ്ങാത്ത ഉത്തംചന്ദ് കുതിരവണ്ടി മറ്റൊരുത്തന്റെ കൈയിൽ കൊടുക്കുന്നതിനുമുമ്പ്, നൂറുവട്ടം ചിന്തിച്ചു. ഒരിക്കൽ തോന്നി – കുതിരവണ്ടി വില്ക്കുന്നത് വേണ്ടെന്നുവെയ്ക്കാം, അങ്ങനെ ബടുകിനെ ആഘാതമേല്പിക്കാതെ കഴിക്കാം, എന്നെല്ലാം... പക്ഷേ അടുത്ത ക്ഷണത്തിൽ മറ്റൊന്നും തോന്നി – എല്ലാം ഊതിപ്പറപ്പിച്ചതിനുശേഷം കുതിരവണ്ടിമാത്രം ബാക്കിവെച്ചാൽ ആളുകൾ പറയില്ലേ, വീട് നിറച്ചുവെച്ചിട്ട് നാട്ടുകാരെ തുലച്ചുവെന്ന്; എല്ലാറ്റിനുംമേലെ തനി കങ്കാളമായ ഒരുത്തന്റെ വീട്ടുമുറ്റത്ത് കുതിരവണ്ടി ശോഭിക്കുന്നതും എങ്ങനെ? ദീവാളി കുളിച്ചിരിക്കുന്ന താൻ വെറുതെ നാട്ടുകാരുടെ കണ്ണിലെ കരടാകും, എന്നെല്ലാം... ഹൃദയം ഞെക്കിയമർത്തി, ഉത്തംചന്ദ് കുതിരവണ്ടി ലായത്തിൽനിന്ന് പുറത്തേക്ക് എടുത്തു, വില്ക്കാൻ വേണ്ടി. എന്നാൽ വിലപിടിച്ച വണ്ടിയും നല്ല ജാതിയിൽപെട്ട ആ കുതിരയേയും വാങ്ങാൻ പറ്റിയ ഒരാളെ എളുപ്പത്തിൽ കിട്ടിയില്ല. അതായിരുന്നു, വിഷമം. കണ്ട ' പിറുങ്ങനും കിറുങ്ങനും വീട്ടുമുറ്റത്ത് വണ്ടികെട്ടാനുള്ള നെഞ്ഞൂക്കും ഉണ്ടായിരുന്നില്ല. അക്കാലത്ത് വണ്ടി കെട്ടുന്നത് ഒരു ആനയെ കെട്ടുന്നതിന് തുല്യമായിട്ടാണ് കരുതപ്പെട്ടിരുന്നത്. അവസാനം, ബരാഡിൽനിന്ന് ധാരാളം കാശ് ഉണ്ടാക്കി വന്ന, ഷേക്ക്ജി എന്നു വിളിക്കുന്ന ഒരു മുസ്ലീംശേട്ട് മനോഹരമായ ആ വണ്ടി വാങ്ങാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു.

വണ്ടിയും അതിന്റെ ഉരുപ്പടികളും കൈവിട്ടുപോകുന്ന അന്ന് വീട്ടിൽ ഒരുതരം മൗഢ്യം ആയിരുന്നു. അത്രയ്ക്കൊന്നും അറിവുവെച്ചിട്ടില്ലാത്ത ബടുക് ഒരു സംഗതി മനസ്സിലാക്കി, ആ വണ്ടിയിൽ വശ്റാമിന്റെ മടിയിൽ ഇരുന്ന് "നടക്ക് കുതിരേ നടക്ക്" എന്ന് പറഞ്ഞ് ചാട്ടവാർ പിടിപ്പിക്കാനുള്ള അവസരം ഇനിമേൽ ഒരിക്കലും ഉണ്ടാവുകയില്ല എന്ന്. അതുകൊണ്ട് അവൻ വെട്ടംപരന്നമുതല്ക്കേ ഏങ്ങിയേങ്ങി കരയാൻ തുടങ്ങി. ഒന്നും തിരിയാത്ത മകൻ കരയുന്നതുകണ്ട്, കഷ്ടപ്പാടുകൾ വന്നുവളഞ്ഞ ലാഡ്കോറിന്റെ ഹൃദയവും പിടിയിൽ ഒതുങ്ങിയില്ല. ഉത്തംചന്ദ് മാത്രം വേദനയെല്ലാം അമർത്തിപ്പിടിച്ച്, പ്രസന്നമുഖത്തോടെ, അപ്രിയമായ ആ കാര്യം നിർവഹിച്ചു.

വണ്ടിയോടൊപ്പം വശ്റാമിനും ഉത്തംചംദിന്റെ ശേവുകത്തിൽ നിന്ന് വിടുതിയായി. ആ പാവത്തിന്റെ ഭാഗ്യമെന്നു കരുതിയാൽ മതി – വണ്ടി വാങ്ങിയ ഷേക്ക് അയാളെത്തന്നെ തന്റെ വണ്ടിക്കാരനായി നിയമിച്ചു. ബടുകിനെ മടിയിൽ പിടിച്ചിരുത്തി, അയാൾ മതിയാവോളം ഉമ്മവെച്ചു. എന്നിട്ട് പുതിയ ശേട്ടിന്റെ പുതിയ വേലക്കാരനായി, തന്റെ ഡ്യൂട്ടി നിർവഹിക്കാൻ പോയി...

"എടോ, കണ്ടില്ലേ ഉത്തംചംദിന്റെ ഗർവമെല്ലാം തമർന്നു. എല്ലാം വെടുപ്പായി!"

ഉത്തംചംദിന്റെ മാറിയ ജീവിതദൃശ്യം കണ്ടിട്ട്, ഗ്രാമത്തിലുള്ള വർക്ക് അഭിപ്രായപ്രകടനത്തിന് വീണ്ടും സന്ദർഭം കിട്ടി.

"ലക്ഷ്മി ചപലയാണ്. നല്ലവരേയും കബളിപ്പിക്കും."

"അതുകൊണ്ടല്ലേ പറഞ്ഞിട്ടുള്ളത്, പണത്തെ ചൊല്ലി അഹങ്കരിയ്ക്കരുതെന്ന്. രാജാവായ രാവണന്റേയും അഹങ്കാരം നിലനിന്നില്ല. ഈ ഉത്തംചംദ്, പിന്നെ ഏതു വയലിൽ വിളഞ്ഞ വിത്താണ്?"

"തന്റെ ചെലവിൽ ധർമ്മശാലയും വ്രതങ്ങളും ഏതൊരുത്തിയുടെ ഭർത്താവാണോ നടത്തിയിരുന്നത് ആ അവൾക്ക് ഇന്നു വ്രതം ഇരിയ്ക്കേണ്ടി വന്നിരിക്കുന്നു. കാലം എത്ര ചീത്തയായി ത്തീർന്നു!"

"ഇവിടെ ചെയ്യുന്നത് ഇവിടെത്തന്നെ അനുഭവിക്കണം. വ്യാപാരത്തിൽ ദിവസവും ആയിരംതവണ നേരും നുണയും, കറുപ്പും വെളുപ്പും എല്ലാം അനുസരിക്കേണ്ടിവരും. അതിന്റെയൊക്കെ ശിക്ഷ ഏല്ക്കാതെ പറ്റുമോ?"

"പാലിന് പാൽ. വെള്ളത്തിന് വെള്ളം. അതാണ് നിയമം. മുകളിലുള്ള ആളുടെ കൈയിൽ ഉണ്ട്, കണക്കെല്ലാം."

അന്യരുടെ വിപത്തിൽ സന്തോഷിക്കുന്നവർ ഇങ്ങനെ ആഹ്ളാദിച്ചുവെങ്കിൽ, സഹതപിക്കുന്നവർ സഹാനുഭൂതി പ്രകടിപ്പിക്കുകയും ചെയ്തു.

"ഇതൊക്കെ വെയിലും തണലും തമ്മിലുള്ള കേളിമാത്രമാണ്. വരുന്നു, പോകുന്നു. ചിലസമയം ഏഴുതരം മിഠായി. മറ്റുചില സമയം ഉണങ്ങിയ റൊട്ടി. ഒന്നിൽ സന്തോഷിക്കരുത്, മറ്റൊന്നിൽ സന്തപിയ്ക്കയുമരുത്. സുഖത്തിലും ദുഃഖത്തിലും തുല്യഭാവമാണ്, യഥാർത്ഥത്തിലുള്ള സുഖമെന്ന് കരുതിക്കോളൂ."

"എടോ, അതുകൊണ്ടല്ലേ മനുഷ്യന്റെ ഭാഗ്യം ഒരു ചീട്ടുകളി യാണെന്ന് പറയുന്നത്! ഭാഗ്യമുണ്ടെങ്കിൽ ഇന്ന് ഉള്ളതിലുമധികം നാളെ കിട്ടും."

# 11. "ഞാൻ പറയട്ടെ നേര്!"

"ഉത്തംചന്ദ് അതിന് ചേരുന്നവനാണ്_ കഷ്ടപ്പാട് വെറുതെ ഏറ്റെടുത്തു."

വാഘണിയയിൽനിന്ന് തിരിച്ചുവന്നശേഷം കപൂർശേട്ട് തന്റെ പ്രതികരണം വെളിപ്പെടുത്തി.

"മുമ്പും പിമ്പും ആലോചിച്ചില്ല. അറിഞ്ഞുംകൊണ്ട് തുലഞ്ഞ താണ്!"

"വലിയ ബുദ്ധിമുട്ടുള്ള സമയം വരും. വല്ലതും കൊറിക്കാൻ പാകത്തിന് അല്പസ്വല്പം ഒരുക്കിവെയ്ക്കണം എന്നെല്ലാം പറഞ്ഞു ധരിപ്പിക്കാൻ ഞാൻ എത്ര ശ്രമിച്ചുവെന്നോ. ഒന്നുംതന്നെ കയറിയില്ല, അയാളുടെ തലയ്ക്കകത്ത്. എന്നിട്ട് എല്ലാം കളഞ്ഞുകുളിച്ചു."

അച്ഛന്റെ തിരുമുഖത്ത് നിന്ന് ഉതിർന്നുവീണിരുന്ന ഓരോ വാക്കും ചമ്പ മൂകയായി കേട്ടുകൊണ്ടിരുന്നു.

"നമുക്ക് എന്തുചെയ്യാൻ കഴിയും? സ്വന്തക്കാരനാണല്ലോ എന്നുകരുതി ഒരു പോംവഴി പറഞ്ഞുകൊടുക്കാൻ ചെന്നതാണ്. കുടുംബത്തിലുള്ളവർ ഇനിമേൽ എന്ത് ആഹരിയ്ക്കുമെന്ന ഒരു വിചാരംപോലും അയാൾക്ക് ഇല്ലായിരുന്നു. സ്വന്തം മൂക്ക് നേരെ നിറുത്തണമെന്ന ഒരു വിചാരമല്ലേയുള്ളു."

"ഉത്തംചന്ദ് വലിയ ഒരു സത്യസന്ധനാകാൻ പോയതാണ്. ഈ കലിയുഗത്തിലും ഒരു ഹരിശ്ചന്ദ്രൻ ആയിക്കളയാമെന്ന ഒരു പൂതി. ആയിക്കോട്ടെ, ഹരിശ്ചന്ദ്രനെക്കാളും കാൽമടങ്ങ് വലിയവൻ ആയിക്കോട്ടെ. പക്ഷേ മകനും അനിയനും ചട്ടിയെടുത്ത് തെണ്ടേണ്ടിവരും. അതോർത്തില്ല."

കപൂർശേട്ട്, അങ്ങനെ, എരിയുന്ന വാക്കുകൾ പറഞ്ഞു കൊണ്ടേപോയി. ശേട്ടിന്റെ ഓരോ വാക്കും ചമ്പയുടെ കരളിനെ ദഹിപ്പിച്ചു. ഭാവിയിലെ ശ്വശുരഗൃഹത്തിന് നേരിട്ട വിപത്ത് എന്തെന്നുപോലും അവൾക്ക് തിട്ടമായിട്ട് മനസ്സിലായില്ല.

ക്രോധാവേശത്തിൽ ശേട്ട് ഉച്ചരിച്ചുകൊണ്ടിരുന്നു. അന്യോന്യ ബന്ധമില്ലാത്ത വക്രോക്തികളിൽ നിന്ന് അവൾക്ക് ഒരു സംഗതി മനസ്സിലാക്കാൻ കഴിഞ്ഞു – അത്ര വലിയ വിപത്തിലും ഉത്തംചന്ദ്, നേരും നെറിയും കളഞ്ഞുകുളിക്കാൻ ഉപദേശിച്ചത് തിരസ്കരിച്ചു വെന്ന്, സ്വന്തപ്പെട്ടവരിൽ നിന്നുപോലും ധനസഹായം സ്വീകരി ക്കാൻ തയ്യാറായില്ലെന്ന്... ഉത്തംചന്ദിന്റെ ആ 'ധിക്കാരം' കപൂർ ശേട്ടിനെ ക്ഷോഭിപ്പിച്ചു. എന്നാലോ ചമ്പയുടെ ഹൃദയത്തിൽ ഉത്തം ചന്ദിന്റെ ആ പ്രവൃത്തി ആദരഭാവമാണ് ഉളവാക്കിയത്...

നാളുകൾ നീങ്ങുംതോറും കപൂർശേട്ടിന്റെ അസ്വസ്ഥത ഏറി വന്നു. അതിന് തക്ക കാരണവും ഉണ്ടായിരുന്നു. വിവാഹനിശ്ചയം കഴിഞ്ഞിട്ട്, എത്രയോ ദിവസമായി. എന്നിട്ടും വരപക്ഷത്തുനിന്ന് വധുവിനുവേണ്ട ആടയാഭരണങ്ങൾ ഇനിയും എത്തിച്ചേർന്നില്ല. അസ്വസ്ഥതയോടൊപ്പം അമർഷവും തോന്നാൻ തുടങ്ങി, ശേട്ടിന്.

"ഇനി എന്ത് അയയ്ക്കാനാണ്, ആ തെണ്ടി!" – ഇങ്ങനെ യായിരുന്നു അതിനെപ്പറ്റി ചർച്ചവരുംനേരം കപൂർശേട്ടിന്റെ ക്ഷോഭംനിറഞ്ഞ ഭരതവാക്യം.

ഒരുമൂലയ്ക്ക് ഒളിഞ്ഞുനിന്ന് ചമ്പ അച്ഛനമ്മമാരുടെ ഏകാന്ത സംഭാഷണം കേട്ടുകൊണ്ടിരിക്കും.

"ഗ്രാമത്തിലുള്ളവരെല്ലാം ചോദിക്കാൻ തുടങ്ങി – ചമ്പയുടെ വരന്റെ ആൾക്കാർ വരാത്തത് എന്താന്ന്" – സന്തോക്ബാ ആവലാതിപ്പെടും.

"എനിക്ക് തെരുവിലൂടെ തലയുയർത്തി നടക്കാൻ മേല എന്ന നിലയിലായി" – ശേട്ട് പറയും – "എന്റെ കൂട്ടുകച്ചവടക്കാർ ചോദിയ്ക്കുയാണ്, വാഘണിയക്കാർ എന്നാണ് പണ്ടവും പുടവയും കൊണ്ടുവരിക എന്ന്!"

"അങ്ങനെ ചോദിക്കാതിരിക്കുമോ, പിന്നെ!"

"ഇത് അവരുടെയും നമ്മുടെയും മര്യാദയുടെ വിഷയമല്ലേ? അതുകൊണ്ട് ഞാൻ ഉരുട്ടിപ്പുരട്ടി മറുപടി പറയുകയാണ് പതിവ്. അതുകേട്ട് അവർ ഇയ്യിടെ മെല്ലെ കളിയാക്കാൻ തുടങ്ങിയിട്ടുണ്ട്... ഓ. പൊന്നിന്റെ വില ഇപ്പോൾ ഏറിയിരിക്കയല്ലേ, പൊന്നിൻ കടയിൽ കാൽ കുത്താൻ പറ്റിയ കാലമല്ല എന്നെല്ലാം ഓരോന്ന് പറഞ്ഞ് എന്റെ മർമ്മം തുളയ്ക്കുകയാണ് എല്ലാവരും."

"കളിയാക്കാതിരിക്കുമോ, പിന്നെ! അന്യർക്ക് ചീത്തക്കാലം വന്നാൽ ആരാണ് സന്തോഷിക്കാത്തത്?" – ലോകപരിചയമുള്ള സന്തോക്ബാ പറയും – "നമ്മളും അല്പം ക്ഷമിയ്ക്കണം. എന്തെങ്കിലും ഒത്തുവന്നാൽ അവർ വരാതിരിയ്ക്കില്ല."

"എന്നാൽ എപ്പോഴാണ് ആ ഒത്തുവരൽ?" – ശേട്ട് തുള്ളിച്ചാടും – "നമ്മുടെ കുഞ്ഞ് ഇങ്ങനെയിരുന്ന് ചത്തിട്ടോ! വിവാഹനിശ്ചയം കഴിഞ്ഞ് ഇത്രനാളായിട്ടും വധുവിനെ പണ്ടവും പുടവയും അണിയിക്കാൻ വരാതിരിക്കുന്നത് എവിടെയെങ്കിലും കേട്ടു കേൾവിയുണ്ടോ?"

അത്തരം സന്ദർഭങ്ങളിൽ ചമ്പയ്ക്കുതോന്നാറുണ്ട്, ഇടയിൽ ചാടി ഇങ്ങനെ പറഞ്ഞാൽ എന്തെന്ന് – "അച്ഛാ, എനിക്ക് പണ്ടവും വേണ്ട, പുടവയും വേണ്ട. അതൊന്നുമില്ലാതെതന്നെ എന്നെ കാണാൻ കൊള്ളില്ലേ?"– എന്നാൽ കാരണവന്മാരുടെ മുമ്പിൽ അങ്ങിനെ സംസാരിക്കാനുള്ള സാഹസം നിഷ്കളങ്കയായ ആ പെൺകൊച്ചിന് ഉണ്ടായിരുന്നില്ല. അതുകൊണ്ട് അവൾ വ്യസനിച്ച് വ്യസനിച്ച് കുത്തിയിരിക്കും–

ദിവസങ്ങൾ പോകുംതോറും ചമ്പയുടെ മാനസികമായ പീഡയും ഏറിയേറി വന്നു. അച്ഛനമ്മമാരുടെ ഭാവമാറ്റത്തിന് അനുസരിച്ച് ചമ്പയുടെ ഭാവിയും അനിശ്ചിതാവസ്ഥയിലേക്ക് നീങ്ങാൻ തുടങ്ങി. അദ്ദേഹം എന്തായിരിക്കും ചിന്തിക്കുന്നത്? തന്നെപ്പോലെ അദ്ദേഹത്തിനും ഉണ്ടാകുമോ മനോവേദന? അദ്ദേഹത്തെപ്പറ്റിയുള്ള വിവരങ്ങൾ അറിയാൻ എന്തുവഴി? – ഇങ്ങനെയെല്ലാമുള്ള ആലോചനപോകും, ചമ്പയുടെ മനസ്സിൽ.

ഇയ്യിടെയായി ചമ്പ തപാൽ വരുന്ന സമയം വാതില്ക്കലേയ്ക്ക് വെമ്പലോടെ നോക്കുക പതിവായി. നരോത്തമിന്റെ കത്ത് വരുമെന്ന പ്രതീക്ഷയില്ലെങ്കിലും അവളുടെ ഹൃദയം പിടയും, തപാൽ വരുംനേരം.

"കപൂർബാപ്പ ഉണ്ടോ?"

ഒരുനാൾ തപാലിന്റെ സമയത്ത് വാതില്ക്കൽ ഒച്ച കേൾക്കായി. അടുക്കളയിൽ ആയിരുന്ന ചമ്പ തലയുയർത്തി കിളിവാതില്ക്കലിലൂടെ നോക്കി. തപാൽക്കാരനു പകരം മുഖം ചുങ്ങിച്ചുളിഞ്ഞ്, തകർന്നുതരിപ്പണമായ ഒരു മനുഷ്യനാണ് കണ്ണിൽപെട്ടത്. അവൾക്ക് അയാളെ തിരിച്ചറിയാൻ കഴിഞ്ഞില്ല. ഊണ്ണാൽ

കട്ടിലിൽ ആടിക്കൊണ്ടിരുന്ന അച്ഛൻ അപ്പോഴേയ്ക്കും അയാളെ സ്വാഗതം ചെയ്തു. "വരൂ, വരൂ, മകൻജിഭായി!" വന്ന ആൾ വാഘണി യയിൽവെച്ചുകണ്ട, ഉത്തംചംദിന്റെ കാര്യസ്ഥനാണെന്ന് ചമ്പയ്ക്ക് അപ്പോൾ മനസ്സിലായി.

"എന്താണ്, വിശേഷിച്ച്? ഓർക്കാപ്പുറത്ത് എത്തിയല്ലോ!" – ശേട്ട് അതിഥിയെ പിടിച്ചിരുത്തിയിട്ട്, പറഞ്ഞു.

"ഈശ്വരിയയിലേക്കു പോകുന്ന വഴിയാണ്... ദകുഭായിയുടെ വീട്ടിലേക്ക്... കപൂർബാപ്പയ്ക്കും 'ജയ' പറഞ്ഞിട്ട് പോകാമെന്നു കരുതി..."

"വളരെ നന്നായി... ഇത് സ്വന്തം വീടുപോലെ കരുതിക്കോളൂ" – ഇത്രയും പറഞ്ഞ്, ശേട്ട് അടുക്കളയിലേക്ക് എത്തിനോക്കിക്കൊണ്ട് കല്പിച്ചു – "ദേ കേൾക്കുന്നുണ്ടോ?... മകൻജി ഭായി വന്നിരിക്കുന്നു... ഭക്ഷണം ഇവിടെയാണ്!" പിന്നീട് അതിഥിയോട് ഭക്ഷണത്തിന് തയ്യാറായിക്കോളാൻ പറഞ്ഞു – "എഴുന്നേല്ക്കൂ. കൈയും കാലും കഴുകിക്കോളൂ. ഭക്ഷണം തയ്യാറായിട്ടുണ്ട്."

ഭക്ഷണത്തിനിടയ്ക്ക് വാഘണിയയിലെ വാർത്തവന്നു. ഉത്തംചംദിന് നേരിട്ട വിപത്തിനെപ്പറ്റി മകൻജി തികച്ചും കൗശലബുദ്ധിയോടെ തന്റെ ഖേദം പ്രകടിപ്പിച്ചു. കപൂർശേട്ട് അസഹനീയമായ ആ സംഗതി എടുത്തിടാൻ ആഗ്രഹിച്ചിരുന്നതല്ല. അതോടൊപ്പം സ്വന്തക്കാരെപ്പറ്റിയുള്ള സത്യാവസ്ഥ അറിയാനുള്ള കുതൂഹലം ചെറുത്തുനില്ക്കാനും അദ്ദേഹത്തിന് കഴിഞ്ഞില്ല. വളരെ ചാതുര്യത്തോടെ ചോദിച്ചു – "ഉത്തംചംദിന് എങ്ങനെ ഇത്ര വലിയ അടിപറ്റി?"

"കഴിവിലും കൂടുതലായിട്ട് വ്യാപാരം വികസിപ്പിക്കാൻ നോക്കി. അതുകൊണ്ടുതന്നെ!" – മകൻജി ഓരോന്നായി വിവരിക്കാൻ തുടങ്ങി – "ലാഭം ഏറിവരുമ്പോൾ ലോഭവും ഏറിവരും. ലക്ഷപ്രഭു കോടിപ്രഭുവാകാൻ ശ്രമിയ്ക്കും. ഇതാണ് ലോകസമ്പ്രദായം. ഞാൻ വളരെയേറെ പറഞ്ഞ് തടയാൻ നോക്കി – ചേട്ടാ, അധികം നീട്ടരുത്, കാലും കൈയും; വമ്പിച്ച വ്യാപാരത്തിൽ അപായവും വമ്പിച്ചതായിരിക്കും എന്നെല്ലാം പറഞ്ഞുനോക്കി... എന്നാൽ ദുരാഗ്രഹം കയറിയാൽ മനസ്സ് അടക്കിനിറുത്താൽ ആവില്ല."

കപൂർശേട്ട് കേൾക്കാൻ വെമ്പിയിരുന്ന സംഗതിമാത്രം മുനീം മിണ്ടുന്നില്ല. അതുകൊണ്ട് ശേട്ട് സ്വയം ആ സംഗതി എടുത്തിട്ടു – "ഇതിൽ ദകുഭായിക്ക്... വല്ല... പങ്കും..."

"ഏയ്! ദകുഭായി ഭാഗ്യശാലി! അതിനുമുമ്പേ വേറെ ആയില്ലേ! അല്ലെങ്കിൽ ദകുഭായിയ്ക്കും ചട്ടിയെടുത്ത് തെണ്ടേണ്ടിവന്നേനെ!"

മകൻജിയുടെ ഒരു കണ്ണ് കിണ്ണത്തിലും മറ്റേകണ്ണ് ചൂടുള്ള 'ഫുല്ക്ക' (റൊട്ടിയുടെ ഒരു വകഭേദം) വിളമ്പിക്കൊണ്ടിരുന്ന ജസിയിലും ആയിരുന്നു. മകൻജിയുടെ മനസ്സിൽ ഒരു വികട സമസ്യ ഉയർന്നു – വായ നിറഞ്ഞ് തന്റെ വയറ്റിലേക്ക് നീങ്ങി ക്കൊണ്ടിരുന്ന 'ഫുല്ക്ക'യെ പ്രശംസിക്കണോ, തെന്നിനടന്നിരുന്ന, ഇടിമിന്നൽപോലെ പാളിക്കൊണ്ടിരുന്ന ജസിയെ പുകഴ്ത്തണോ. അയാളുടെ കൈ തെരുതെരെ കിണ്ണം കാലിയാക്കിക്കൊണ്ടിരുന്നു, കണ്ണ്, വിളമ്പിക്കൊണ്ടിരുന്ന ജസിയിൽ ഊന്നിക്കൊണ്ടും ഇരുന്നു. ഗ്രാമംതോറും 'ബിസ്മില്ല' വിളിയ്ക്കുന്നവരെപോലെ, മകൻജി വായി ലേക്കുപോകുന്ന ഓരോ റൊട്ടിയോടൊപ്പവും ജപിച്ചുകൊണ്ടിരുന്നു – ഈ പെൺകൊച്ചിനെ ദകുഭായിയുടെ ബാലു കെട്ടിയാൽ അതിവിശേഷമായിരിക്കും.

"എയ്, മകൻജി, എന്താ ഒരമാന്തം?" – കപൂർശേട്ട്, റൊട്ടികളു മായുള്ള മകൻജിയുടെ വെപ്രാളം തെല്ലുകുറയുമ്പോൾ കളിയാക്കി ക്കൊണ്ടിരുന്നു.

അന്നേരം മകൻജിക്ക് ഓർമ്മ വരും, ജസിയുടെയും ബാലു വിന്റെയും പൊരുത്തം ആലോചിയ്ക്കവേ, കിണ്ണത്തിൽ പൊരുതി ക്കൊണ്ടിരുന്ന തന്റെ കൈ അല്പം അമാന്തത്തിൽ ആയിപ്പോയി എന്ന്. കിണ്ണത്തിൽ ഏറിവന്ന റൊട്ടി അയാൾ ഉടൻതന്നെ 'വെടിപ്പാ' ക്കിക്കൊണ്ടിരുന്നു.

അതിഥിയുടെ ജഠരാഗ്നി ജ്വലിക്കുന്നത് കണ്ട് ചമ്പ വീണ്ടും വീണ്ടും മാവു കുഴച്ചുകൊണ്ട് കുത്തിയിരുന്നു; സന്തോക്ബാ വാതി ല്ക്കൽ അതിഥിയുടെ മുഖത്തേയ്ക്ക് മിഴിച്ചുമിഴിച്ച് നോക്കിക്കൊണ്ടും.

വായ്ക്ക് തെല്ല് ഒഴിവു കിട്ടിയപ്പോൾ മകൻജി ശേട്ടിനോട് സുപ്രധാനമായ ആ സംഗതി ചോദിയ്ക്കുകതന്നെ ചെയ്തു – "മകളുടെ കല്യാണം ഇക്കൊല്ലം നടത്തുന്നോ, അടുത്തകൊല്ലം നട ത്തുന്നോ?"

"അത്രയ്ക്ക് യോഗ്യതയുണ്ടോ ഈ പാവത്തിന്, ശേട്ടേ?"

"അങ്ങ് നാടുമുഴുവൻ കറങ്ങിനടക്കുന്ന ആളല്ലേ? അതുകൊണ്ട് അങ്ങയുടെ നോട്ടത്തിൽനിന്ന് യാതൊന്നും വിട്ടുപോവില്ല" – ശേട്ട് ഔപചാരികമായിട്ട് പറഞ്ഞു.

ജസിക്ക് മകൻജിയുടെ തിരുവായിൽനിന്ന് ഉതിരുന്ന ഓരോ വാക്കും പിടിച്ചെടുക്കാനുള്ള കൗതുകം കുറെക്കൂടി ഏറി. അവൾ ശ്രദ്ധിച്ചുകേൾക്കാൻ തുടങ്ങി.

"എന്റെ നോട്ടത്തിൽ ഉള്ളത് ദകുഭായിയുടെ പയ്യൻ ബാലുവാണ്.. നല്ല മിടുക്കൻ പയ്യൻ. യാതൊരു ദുശ്ശീലവും ഇല്ല.. അങ്ങനെയുള്ള ഒരിടം എത്ര ചികഞ്ഞാലും കിട്ടില്ല– ഏങ്, തീരെ ഇല്ല. വല്ല വീടുപൊളിയന്മാരും തട്ടിവിട്ട പുളുവായിരിക്കും– തികച്ചും കൊള്ളാവുന്ന പയ്യനാണ്.. എന്താണ് ചോദിയ്ക്കുന്നത്.. വല്ല ദൂഷ്യവും ഉണ്ടെങ്കിലോ എന്നോ?.. ഞാൻ നേര് പറയട്ടെ– അയാളുടെ സ്വഭാവം ഒന്നാംതരമാണ്. ശേട്ടിനെ ആരോ പറഞ്ഞ് മിരട്ടിയിരിക്കുന്നു!.. ഞാൻ നേര് പറയട്ടെ.. ജസി അങ്ങയുടെ മകളായതുകൊണ്ട് എനിയ്ക്കും സ്വന്തം മകളെപ്പോലെയാണ്. അപ്പോൾ അവൾക്ക് ഞാൻ ഒരു തിന്മ ചെയ്യുമോ?.. ഞാൻ നേര് പറയട്ടെ.. ബാലുവിനെപ്പോലെയുള്ള ഒരു പയ്യനെ പന്തം കൊളുത്തി തിരഞ്ഞാലും കണ്ടെത്താൻ കഴിയുകയില്ല.. പക്ഷേ– ദകുഭായിയ്ക്ക്.. സമ്മതമാകുമോ, എന്തോ.. ശേട്ടേ, അതുമാത്രം എനിയ്ക്ക് വാക്കുതരാൻ ആവില്ല. ദിവസേന നൂറുകണക്കിനാണ് ആളുകൾ വന്നുപോയിക്കൊണ്ടിരിക്കുന്നത്, കല്യാണാലോചനയ്ക്ക്– ഞാൻ നേര് പറയട്ടെ.. ഭാഗ്യം നന്നെങ്കിൽ സംഗതിയും ഒത്തുവരും.. കന്യകമാർ പൂർണ്ണ മനസ്സാലെ പരമശിവനെ പൂജിച്ചിട്ടുണ്ടെങ്കിൽ മാത്രമേ അത്ര നല്ല ഒരിടം കിട്ടൂ– ഞാൻ നേര് പറയട്ടെ– ദകുഭായി സമ്മതം മൂളുമോ എന്ന് പറയാൻ ഞാനാളല്ല.. എന്നാൽ ഒരു കാര്യം മാത്രം ഞാൻ ഏല്ക്കാം. ഈ വിഷയം ദകുഭായിയുടെ ചെവിയിൽ എത്തിയ്ക്കാം– തീർച്ചയായും.. എന്നെക്കൊണ്ട് ആവുന്നത്ര ചെയ്യുമെന്നത് ഉറപ്പല്ലേ. അതുകൊണ്ട് ശേട്ട് പ്രത്യേകമായിട്ട് എന്നോട് ഒന്നും പറയേണ്ട. ശേട്ടിന്റെ അന്നമാണ് എന്റെ വയറ്റിൽ– ദകുഭായി തിരസ്കരിക്കുകയില്ലെന്ന് എനിയ്ക്ക് നല്ല ഉറപ്പുണ്ട്–"

മകൻജി പോയതിനുശേഷം മുറിയ്ക്കകത്ത് ജസിയും ചമ്പയും പരസ്പരം കണ്ടുമുട്ടവേ, ജസിയുടെ നയനങ്ങളിൽ തുളുമ്പി

നിന്നിരുന്നത് സന്തോഷാശ്രു ആയിരുന്നെങ്കിൽ ചമ്പയുടെ നയന ങ്ങളിൽ ദു:ഖാശ്രുവും ആയിരുന്നു.

## 12. ചേട്ടത്തിയമ്മയുടെ അളിയൻ

"അച്ഛാ, അതാ കുതിരവണ്ടി പോകുന്നു!"

വാഘ്ലണിയയിലെ തെരുവിലൂടെ ഷേക്കിന്റെ കുതിരവണ്ടിയുടെ 'ടണൽ' 'ടണൽ' എന്ന ഒച്ച കേട്ടപാടെ ബടുക് ഞെട്ടിപ്പിടയും. വണ്ടി പോകുന്നത് കാണാനായിട്ട്, അവൻ ജനാലയ്ക്കൽ പോയി നില്ക്കും. എന്നിട്ട് അച്ഛനോട് അങ്ങോട്ടു വരാൻ പറയും: "അച്ഛാ, ഇങ്ങോട്ട് വരൂന്ന്. കുതിരവണ്ടി കാണുന്ന്."

ഉത്തംചന്ദ് അറിവില്ലാത്ത മകന്റെ കല്പന അനുസരിച്ച് ജനാലയ്ക്കൽ വന്നു നില്ക്കും.

"നോക്കൂ, നമ്മുടെ വണ്ടിപോകുന്നു... നോക്കൂ, നമ്മുടെ കുതിര പോകുന്നു... നോക്കൂ, നമ്മുടെ വശ്റാം പോകുന്നു..." അങ്ങനെ ബടുക് ജനാലയ്ക്കിടയിലൂടെ കാണാൻ പറ്റുന്നതെല്ലാം പറയും. അതെല്ലാം ഉത്തംചന്ദിന് നോക്കേണ്ടിയും വരും. ജിജ്ഞാസുവായ ഒരു കിശോരന്റെ സംതൃപ്തി തന്റെ മുഖത്ത് വരുത്തിയിട്ട്, ഉത്തംചന്ദ് പറയും – "കണ്ടു, മോനെ, കണ്ടു. വണ്ടിയെയും കണ്ടു. കുതിര യെയും കണ്ടു. വശ്റാമിനേയും കണ്ടു."

ജീവിതത്തിന്റെ മാറിയ നിറക്കൂട്ടിൽ ഉത്തംചന്ദ് ഇങ്ങനെ കഴിഞ്ഞുകൂടാൻ തുടങ്ങിയിട്ട് ആറുമാസമായി. ഈ ആറുമാസം കൊണ്ട് അദ്ദേഹം പലതും മനസ്സിലാക്കി. വ്യാപാരം ഇങ്ങനെ ഓർക്കാപ്പുറത്തു തകർന്നതിന്റെ പിന്നിൽ ദകുഭായിയുടെ ഗൂഢാ ലോചന ഉണ്ടായിരുന്നുവെന്ന സംഗതിയും അദ്ദേഹത്തിന് മനസ്സി ലാക്കാൻ കഴിഞ്ഞു. അതിനെ സംബന്ധിച്ച് വേണ്ടത്ര തെളിവും കിട്ടി. പല ശുഭകാംക്ഷികളും ഉത്തംചന്ദിനെ ഉപദേശിച്ചു. വഞ്ചകനായ ദകുഭായിയ്ക്കെതിരെ നിയമനടപടികൾ എടുക്കണ മെന്ന്. പക്ഷേ സമ്പത്ത് മുഴുവൻ കളഞ്ഞുകുളിച്ച് ഒരു നിസ്വനായി തീർന്ന അദ്ദേഹത്തിന് അളിയനെതിരെ കോടതി കയറുക സാധ്യവും ആയിരുന്നില്ല. അതിനും പുറമെ ദകുഭായി അപ്പോ ഴേക്കും തികഞ്ഞ ദീർഘദൃഷ്ടിയോടെ പെട്ടെന്ന് ബർമ്മയിലേക്ക് കടന്നുകളയുകയും ചെയ്തിരുന്നു.

ഭാര്യയേയും മകനേയും നോക്കാൻ മകൻജിയെ ഏല്പിച്ചിട്ട് ദകുഭായി മോൽമിനിലെ പരിചിതനായ ഒരു വ്യാപാരിയുടെ അരിമില്ലിൽ വേലയെടുക്കാൻ പോയി. മോൽമിനിലേയ്ക്ക് പോകുംമുമ്പ് അയാൾ ഒരു കിംവദന്തി പരത്തിയിരുന്നു... തന്നെ അളിയൻ ഒരു തെണ്ടിയാക്കി വിട്ടു; അതുകൊണ്ടാണ് തനിയ്ക്ക് മോൽമിൻ പോലെയുള്ള ദൂരദിക്കിൽ കൊറ്റുതേടാൻ പോകേണ്ടി വരുന്നത് എന്നെല്ലാം... സത്യാവസ്ഥ എന്തെന്ന് ഉത്തംചംദിന് പതുക്കെപ്പതുക്കെ മനസ്സിലായിക്കൊണ്ടുവന്നു. എന്നാൽ അതെല്ലാം തന്റെ മനസ്സിൽ തന്നെ സൂക്ഷിച്ചു. ദകുഭായി നടത്തിയ ഗൂഢാലോചനയുടെ ലേശം പോലും ലാഡ്കോറിന്റെ ചെവിയിൽ എത്തരുതെന്ന് അദ്ദേഹം സ്വയം നിഷ്കർഷിച്ചു. സ്വന്തം അമ്മയ്ക്കുപിറന്ന ആങ്ങളതന്നെയാണ് പെങ്ങളുടെ കുടുംബം തകർത്തത് എന്ന സംഗതി അറിയാനിടവന്നാൽ ലാഡ്കോറിന്റെ സ്വതവേ വ്യഥിതമായ മനസ്സ് കുറെക്കൂടി വ്യഥിതമാകും എന്ന് അദ്ദേഹത്തിനു തോന്നി. അതുകൊണ്ട് അതിനെപ്പറ്റി അദ്ദേഹം തികച്ചും മൗനംപൂണ്ടു. ആങ്ങളയും നാത്തൂനും ചേർന്ന് ചെയ്ത ധിക്കാരമോർത്ത് ഉളവായ. ലാഡ്കോറിന്റെ രോഷം അല്പദിവസങ്ങൾക്കുള്ളിൽതന്നെ ശാന്തമായി. ക്ഷണികമായ ആ രോഷം നീങ്ങിയപ്പോൾ സഹോദരന്റെയും നാത്തൂന്റെയും നേരെയുള്ള സ്നേഹം വീണ്ടും പൊന്തിവന്നു. ഭൂദേവിയെ പോലെ വിശാലവും വത്സലവും ആയ അവരുടെ ഹൃദയത്തിൽ സഹോദരന്റെ നേരെ പണ്ടത്തെപ്പോലെതന്നെ സ്നേഹത്തിന്റെ ഉറവ നിറഞ്ഞ് ഒഴുകാൻ തുടങ്ങി. അതുകൊണ്ട്, ദകുഭായി തടിതപ്പാനാണ് ബർമ്മയിലേക്ക് പാഞ്ഞതെങ്കിലും, ലാഡ്കോറിന് പാവപ്പെട്ട സഹോദരന്റെ നേരെ അനുകമ്പയാണ് തോന്നിയത് –

"പാവം അന്യനാട്ടിൽ പോവാതെ എന്തുചെയ്യും? എങ്ങു പോയിട്ടായാലും ഒരു സേർ ബാജറയെങ്കിലും ഉണ്ടാക്കാതെ പറ്റുമോ? ഞങ്ങളുടെ കൂടെ കിടന്നിരുന്നെങ്കിൽ പച്ചില തിന്നേണ്ടി വരുമായിരുന്നു. എന്നാൽ അയാൾക്കു വിധിച്ച അന്നം അയാളെ ഈശ്വരിയയിലേക്കു കൊണ്ടുപോയി. പാവം കുഞ്ഞുകുട്ടിപരാധീനമുള്ള ഒരുത്തനല്ലേ? എല്ലാവരുടെ വയറും പോറ്റണ്ടേ?... കാൽക്കാശ് സമ്പാദിയ്ക്കാൻ പിറന്നനാട് വിട്ട് അന്യനാട്ടിൽ പോവേണ്ടിവന്നു, പാവത്തിന്!... ഭഗവാൻ സുഖമായി ഇരുത്തട്ടെ പാവത്തിനെ!..."

താൻ ആശിച്ചമാതിരിതന്നെ ലാഡ്കോറിന് ദകുഭായിയുടെ നേരെ ക്രമേണ ഔദാര്യഭാവം ഉണ്ടാകുന്നതുകണ്ട് ഉത്തംചംദിന് സന്തോഷംതോന്നി. മാത്രമല്ല, വഴക്കാളിയായ നാത്തൂന്റെ നേരെയും ലാഡ്കോറിന് ക്രമേണ വേഴ്ച്ചയുടേതായ വികാരം ഉണ്ടാകുന്നത് കണ്ടപ്പോൾ അദ്ദേഹത്തിന് കുറേക്കൂടി സന്തോഷം തോന്നി. ഉദാരഹൃദയനും സമർത്ഥനും ആയ ആ ഗൃഹസ്ഥന് ഉണ്ടായിരുന്ന ഒരേ ഒരു ആഗ്രഹം, ലോകരുടെ ദൃഷ്ടിയിൽ നിസ്വ മായ ആ കുടുംബത്തിന്റെ തറവാടിത്തത്തിന് ലോപം വരരുത് എന്നുമാത്രമായിരുന്നു. ധനസമ്പത്ത്, സംഗതിവശാൽ, കളഞ്ഞു പോയി. എന്നാലും കങ്കാളപ്രായമായ ആ കുടുംബത്തിന്റെ മുറ്റത്തു നിന്ന് സ്നേഹസമ്പത്ത് കളഞ്ഞുപോകാതിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. കുലരക്ഷകരായ ലാഡ്കോറിന്റെ ഹൃദയത്തിൽ സ്നേഹ ഭാവത്തിന്റെ ഉറവ വറ്റിവരണ്ടില്ല എന്ന് കണ്ട് അദ്ദേഹത്തിന് പരമ സംതൃപ്തി അനുഭവപ്പെട്ടു.

അനുജൻ നരോത്തമിന്റെ നേരെയുള്ള അനർഗളമായ വാത്സല്യ ധാരയ്ക്ക് ഒരിക്കലും ഭംഗംവരാതിരിക്കാൻ ഉത്തംചംദും ലാഡ്കോറും എപ്പോഴും ശ്രദ്ധിച്ചു. ഉത്തംചംദിന്റെ ഹൃദയം നരോത്തമിനെ സംബന്ധിച്ച് നൊമ്പരപ്പെട്ടുകൊണ്ടിരുന്നു. വീടും വ്യാപാരവും രണ്ട് സഹോദരൻമാരുടെയും കൂട്ടുസ്വത്തായിരുന്നു. അതുകൊണ്ട് നരോത്തമിന്റെ ഓഹരിയും താൻ കളഞ്ഞുകുളിച്ചല്ലോ എന്ന ഒരു ദു:ഖം ഉത്തംചംദിന് എപ്പോഴും ഉണ്ടായിരുന്നു.. അനുജന്റെ ഓഹരി ഇങ്ങനെ ഊതിപ്പറപ്പിയ്ക്കാൻ തനിയ്ക്കെന്ത് അധികാരം!.. താൻ നിമിത്തം നിരപരാധിയായ അനുജനും കഷ്ടതയിൽ പെട്ടല്ലോ... ഇത്തരം ചിന്തകൾ അദ്ദേഹത്തിന്റെ ഹൃദയത്തെ എപ്പോഴും വ്രണപ്പെടുത്തിക്കൊണ്ടിരുന്നു..

എന്നാലോ നരോത്തമിന്റെ മനോഭാവം മറ്റൊരു തരത്തിൽ ആയിരുന്നു. ജ്യേഷ്ഠന്റെ ആ വിപന്നാവസ്ഥയിൽ താൻ ഒരു ഭാരമായി തീരുകയല്ലേ എന്ന് അയാൾക്കു തോന്നി. വ്യാപാരം ദീപാളിയായശേഷം ഉത്തംചംദ് യാതൊരു സങ്കോചവും കൂടാതെ വാഘണിയയിലെ ചന്തയിൽ തന്നെ ഒരു കൊച്ചു കട തുറന്നു.. "ബനിയയുടെ മക്കൾ എപ്പോഴും വിറ്റും വാങ്ങിയും ആണ് കഴിഞ്ഞുകൂടുക. അതിൽ എന്തിത്ര നാണിയ്ക്കാനിരിയ്ക്കുന്നു?" – അദ്ദേഹം പറയും.. ആ കൊച്ചു കച്ചവടം വഴി രണ്ടു

സോദരന്മാരുടെ ജീവിതനിർവഹണം സാധ്യമല്ലെന്ന് നരോത്തമിന് തോന്നിക്കൊണ്ടിരുന്നു. അതുകൊണ്ട് ജ്യേഷ്ഠന്റെ തലയിൽനിന്ന് തന്റെ ഭാരം ഇറക്കാൻ വേണ്ടി പട്ടണത്തിൽ പോയി സ്വതന്ത്രമായി സമ്പാദിക്കാൻ അയാൾ ആഗ്രഹിച്ചു. അതിന് ജ്യേഷ്ഠന്റെ സമ്മതവും കാത്തുകൊണ്ടിരുന്നു.

നരോത്തം താൻ പോകുന്നതിനെപ്പറ്റി പ്രസ്താവിയ്ക്കുമ്പോഴെല്ലാം ഉത്തംചാദ് പറയും – "വേണ്ട, അനിയ. വീടുവിട്ട് എങ്ങോട്ടും പോവേണ്ട. നമുക്ക് മുതുമുത്തച്ഛന്മാരുടെ ഈ ഗ്രാമമാണ് നല്ലത്. നമ്മുടെ ഈ പോതുപിടിച്ച പീടികയുമാണ് നല്ലത്. ഇതിൽനിന്ന് ഭഗവാൻ ഒരു റൊട്ടിയേ തരുന്നുള്ളു എങ്കിൽ എന്താണ്? അത് ഉപ്പും പുരട്ടി തിന്നും, രണ്ടു സോദരന്മാരും... പിന്നെ നിന്നെ മറുനാട്ടിലേക്ക് അയയ്ക്കാൻ എനിയ്ക്ക് മനസ്സും വരുന്നില്ല."

ലാഡ്കോറും ഭർത്തൃസഹോദരനെ തടയും – "എന്റെ ബാപ്പു എങ്ങും പോവേണ്ട. എന്റെ കൺമുന്നിൽനിന്ന് അകന്നു നില്ക്കുന്നത് എനിയ്ക്ക് ഇഷ്ടമേ അല്ല... എന്താണിപ്പോൾ ഒരു വിഷമം ഇവിടെ? ഇന്ന് നമ്മുടെ കാലം ചീത്തയാണ്, എങ്കിൽതന്നെ എന്താണ്? കുടുംബത്തിലുള്ളവരെ പുറത്താക്കുമോ?... എനിയ്ക്കു വേണ്ട പട്ടണത്തിൽ പോയി സമ്പാദിച്ചുകൊണ്ടു വരുന്ന ഒന്നും തന്നെ... നമ്മൾ കാശ് കണ്ടിട്ടുള്ളവരല്ലേ? വിധിയുണ്ടെങ്കിൽ നാളെയും കാണാനൊക്കും... ബാപ്പു വീട് വിട്ടുപോയാൽ നാട്ടുകാരെന്തു പറയും? ചേട്ടനും ചേട്ടത്തിയമ്മയ്ക്കും അനുജനെ പോറ്റാൻ കഴിയില്ല എന്നല്ലേ?... ഇല്ല ഇല്ല, ഞാൻ സമ്മതിയ്ക്കില്ല അങ്ങനെ പറയിക്കാൻ. എന്റെ കൃഷ്ണമണികളാണ് ബടുകും ബാപ്പുവും. ബാപ്പുവിനെ ഭർത്താവിന്റെ ഒരു സഹോദരൻ എന്ന നിലയ്ക്കല്ല ഞാൻ പോറ്റിയത്, സ്വന്തം ഒരു മകൻ എന്ന നിലയ്ക്കാണ്. അപ്പോൾ എന്റെ കൺമുന്നിൽനിന്ന് ബാപ്പു ദൂരെ പോയാൽ എനിയ്ക്ക് എത്ര വിമ്മിഷ്ടം ഉണ്ടാകുമെന്നോ?... പിന്നെ നാട്ടുകരെന്തു കരുതും? വലിയതായിരുന്ന വീട്; ഇന്ന് അവിടെ പട്ടിണിയായി; ചേട്ടത്തിയമ്മയ്ക്ക് സ്വന്തം അളിയന് ഒരു റൊട്ടി കൊടുക്കാൻ മനസ്സില്ല; അതുകൊണ്ട് പറഞ്ഞയച്ചു എന്നൊക്കെയാവില്ലേ നാട്ടുകാർ കരുതുക?... വയ്യ, വയ്യ. അങ്ങനെയുള്ളതൊന്നും കേൾക്കാൻ എനിക്കു വയ്യ. വാഘലണിയ വിട്ട് ഒറ്റയടി മുന്നോട്ട് വെയ്ക്കാൻ ഞാൻ സമ്മതിയ്ക്കില്ല..."

ഷേക്കിന്റെ കുതിരവണ്ടി ഉത്തംചംദ് വാടകയ്ക്ക് താമസിച്ചിരുന്ന വീടിന്റെ മുന്നിലൂടെ ദിവസവും പോകും. 'ടണിൽ', 'ടണിൽ' എന്ന് മണിയൊച്ച കേട്ടപാടെ ബടുക് · ജനാലയ്ക്കൽ ചെന്ന് നോക്കിനില്ക്കും. വണ്ടിയിൽ ഇരിയ്ക്കാനും കുതിരപ്പുറത്ത് സവാരി ചെയ്യാനും അവന്റെ മനസ്സ് പിടഞ്ഞുതുള്ളും. അന്നേരം ഉത്തംചംദിന്റേയും ലാഡ്കോറിന്റേയും കരൾ നൊമ്പരം കൊള്ളും. ഒരുകാലത്ത് സ്വന്തമായിരുന്ന ആ വണ്ടി തങ്ങളുടെ വീടിന്റെ മുന്നിലൂടെ പോകാതിരുന്നാൽ നന്നായിരുന്നുവെന്ന് അവർ ആശിയ്ക്കും. പക്ഷേ ഷേക്കിനു പോകാനുള്ള വഴി ആ തെരുവിലൂടെയായിരുന്നു.

അങ്ങനെയിരിയ്ക്കെ ഒരു നാൾ കുതിരവണ്ടിയുടെ മണികിലുക്കം കേൾക്കായി. ബടുക് ചെവി വട്ടം പിടിച്ചു. പതിവുപോലെ അവൻ ജനാലയ്ക്കൽ ചെന്നുനിന്ന് വിളിയ്ക്കാൻ തുടങ്ങി – "വശ്റാം! എയ് വശ്റാം!"

വശ്റാം ബടുകിന്റെ പരിചയമുള്ള ഒച്ചകേട്ട് വിളിച്ചു ചോദിച്ചു – "സുഖമല്ലേ, ബടുക്ഭായി?"

ബടുക് കെഞ്ചി – "എന്നെ കുതിരപ്പുറത്ത് ഇരുത്തൂ!"

എന്നാൽ വളരെ വേഗത്തിൽ പോയ്ക്കൊണ്ടിരുന്ന വണ്ടി അപ്പോഴേക്കും തെരുവ് താണ്ടി കഴിഞ്ഞിരുന്നു. ബടുക് കരയാൻ തുടങ്ങി – "എന്നെ കുതിരപ്പുറത്ത് ഇരുത്തൂ. അച്ഛാ, എന്നെ കുതിരപ്പുറത്ത് ഇരുത്തൂന്ന്!"

ഉത്തംചംദും ലാഡ്കോറും നോക്കി ഇരുന്നു. നരോത്തമും നിസ്സഹായനായി നോക്കി നിന്നു.

ബടുകിന്റെ കരച്ചിലും ഏറിയേറി വന്നു. അവനെ എങ്ങനെ സമാധാനപ്പെടുത്തും എന്നൊരു പിടിയും കിട്ടിയില്ല, ആർക്കും. എല്ലാവരും തനതായ രീതിയിൽ ആ പ്രശ്നത്തിന്റെ ഗൗരവസ്വഭാവം ആലോചിച്ചുകൊണ്ടിരുന്നു. ആർക്കും ഒറ്റ വാക്ക് മിണ്ടാൻ ആയില്ല. ബടുകിന്റെ ശാഠ്യം ബാലിശമാണെന്ന് എല്ലാവർക്കും അറിയാമായിരുന്നു. എന്നാലും അത് തുറന്ന് പറയാനുള്ള കെല്പ് ആർക്കും ഉണ്ടായിരുന്നില്ല.

മകന്റെ ശാഠ്യം ഏറിവരവേ, അച്ഛനമ്മമാരുടെ കരൾ കുറെക്കൂടി നൊന്തു. എന്തു പറഞ്ഞാണ്, മകനെ സമാധാനിപ്പിയ്ക്കുക? "വശ്റാമിനെ വിളിച്ച് നിന്നെ കുതിരപ്പുറത്ത് ഇരുത്താം" എന്നു

പറഞ്ഞാലോ? അത് വയ്യേ വയ്യ! തികഞ്ഞ മാനക്കേട്! "പുതിയ കുതിരയെ വാങ്ങാം" എന്നു പറഞ്ഞാലോ? അതും വയ്യേവയ്യ! തികഞ്ഞ ആത്മവഞ്ചന!

ബടുകിന്റെ കണ്ണുകളിൽനിന്ന് നീർത്തുള്ളികൾ ഒഴുകി. അച്ഛനമ്മമാർ അവന്റെ നേരെ ദയനീയമായി നോക്കി. നരോത്തമിന് വല്ലാത്ത പാരവശ്യം തോന്നി.

അവസാനം ഉത്തംചംദിന് ഒരു ഉപായം തോന്നി. അദ്ദേഹം ഗൗരവത്തോടെ എഴുന്നേറ്റു. ബടുക് ചാട്ടപോലെ ഉപയോഗിച്ചിരുന്ന വടി എടുത്തുകൊണ്ടു വന്നു. അത് അവന്റെ കൈയിൽ പിടിപ്പിച്ചു. അദ്ദേഹം എന്താണ് ചെയ്യാൻ പോകുന്നതെന്ന് ആർക്കും പിടികിട്ടിയില്ല. ലാഡ്കോറും നരോത്തമും കുതൂഹലത്തോടെ നോക്കിക്കൊണ്ട് ഇരുന്നു. അദ്ദേഹം യാതൊരു വൈമനസ്യവും കൂടാതെ ഒരു കുതിരയെപ്പോലെ നിലത്ത് മുട്ടുകുത്തി നിന്നു. എന്നിട്ട് കുടുകുടെ കണ്ണീർ ഒഴുക്കിക്കൊണ്ടിരുന്ന മകനെ തന്റെ പുറത്ത് പിടിച്ചിരുത്തി.

അത്കണ്ട് ലാഡ്കോറും മിഴിച്ചുമിഴിച്ച് നോക്കിക്കൊണ്ട് കുത്തിയിരുന്നു.

"നോക്ക്, നമുക്ക് കുതിരകളിക്കാം" – എന്ന് പറഞ്ഞ് ഉത്തംചാദ് ഒരു 'നാല്ക്കാലി' ആയി, മുറിയിൽ അങ്ങുമിങ്ങും കറങ്ങാൻ തുടങ്ങി. യഥാർത്ഥത്തിലുള്ള കുതിരയല്ല എങ്കിലും അച്ഛന്റെ പുറത്ത് സവാരിചെയ്യാൻ പറ്റിയല്ലോ എന്നോർത്ത് ബടുകിന് സന്തോഷമായി.

ലാഡ്കോറും നരോത്തമും ആ വിചിത്രരംഗവും നോക്കി, ഒന്നുംമിണ്ടാതെ കുത്തിയിരുന്നു.

കുതിരസ്സവാരിക്കുവേണ്ടിയുള്ള ശാഠ്യത്തിന് ഒരു പോംവഴി കണ്ടതോടെ, താൻ കുതിരപ്പുറത്തല്ല അച്ഛന്റെ പുറത്താണ് ഇരിക്കുന്നതെന്ന സംഗതി പോലും മറന്നിട്ട്, ബടുക് അച്ഛന്റെ പുറത്ത് ചാട്ട പ്രയോഗിച്ചു, പായാൻ വേണ്ടി.

ഇത്കണ്ട് നരോത്തം നടുങ്ങി. പക്ഷേ അയാൾക്ക് ഒന്നും മിണ്ടാൻ കഴിഞ്ഞില്ല. എന്നാലോ ലാഡ്കോറിന് സഹിച്ചില്ല. അവർ ക്രോധത്തോടെ ഭർത്താവിനോട് ചോദിച്ചു – "ഇതെന്ത് കളിയാണ്? ഇത്തരം ചീത്ത സ്വഭാവമാണോ കുട്ടിയെ ശീലിപ്പിക്കുന്നത്? മകൻ അച്ഛനെ ചാട്ടകൊണ്ട് അടിക്കുന്നത് നല്ലതാണോ?"

"ചാട്ടകൊണ്ട് യഥാർത്ഥത്തിൽ അടിയ്ക്കുന്നുണ്ടോ?" – തലയും താഴ്ത്തി 'നാൽക്കാലി'യെപ്പോലെ നടന്നുകൊണ്ടിരുന്ന ഉത്തംചന്ദ് ചോദിച്ചു – "ഞങ്ങൾ കുതിരക്കളി കളിയ്ക്കുകയല്ലേ?"

"ഇങ്ങനെ ഒരു കളി ആരെങ്കിലും കളിച്ചുകേട്ടിട്ടുണ്ടോ?" – ലാഡ്കോർ കുറെക്കൂടി ഒരത്ത ഒച്ചയിൽ ചോദിച്ചു.

"കരയുന്ന കുഞ്ഞിനെ സമാധാനിപ്പിയ്ക്കാൻ പലതും കളിക്കേണ്ടിവരും" – ഉത്തംചന്ദ് പറഞ്ഞു.

"അറിവില്ലാത്ത കുഞ്ഞുങ്ങൾ കരയാതിരിയ്ക്കുമോ? അത് യഥാർത്ഥത്തിലുള്ള കണ്ണീരായിരുന്നോ?" – എന്ന് ചോദിച്ച് ലാഡ്കോർ തുടർന്നു – "ഇപ്പോഴേ ചെറുക്കനെ ഇത്രയേറെ ലാളിച്ചാൽ വളർന്നു വലിയവനാകുമ്പോൾ വിഷമിയ്ക്കും, കേട്ടോ. അച്ഛനെ ചാട്ടകൊണ്ട് മകൻ തല്ലുക, ഇങ്ങനെ ഒരു വാത്സല്യം ഞാൻ എങ്ങും കേട്ടിട്ടേയില്ല"

"ശരി. ആകട്ടെ!" എന്ന് പറഞ്ഞ് ഉത്തംചന്ദ് ഭാര്യയെ സമാശ്വസിപ്പിയ്ക്കാനായിട്ട് മകനോട് പറഞ്ഞു – "മോനെ, പതുക്കെ അടിയ്ക്ക്, കേട്ടോ. ഈ കുതിരയ്ക്ക് വല്ലാതെ വേദനിയ്ക്കുന്നുണ്ട്" ഇത്രയും പറഞ്ഞ് നാല്ക്കാലികളെപ്പോലെ മുറിയിൽ അങ്ങുമിങ്ങും തെരുതെരെ കറങ്ങാൻ തുടങ്ങി.

ഉത്തംചന്ദിന്റെ കണ്ണുകളിൽ തുളുമ്പിനിന്ന വാത്സല്യഭാവം കണ്ട്, ലാഡ്കോറിന് പിന്നീട് ഒന്നും മിണ്ടാൻ കഴിഞ്ഞില്ല, ഒരു വിമർശനവും നടത്താൻ കഴിഞ്ഞില്ല. ആ അദ്ഭുതരംഗം കണ്ട്, അവരുടെ ഹൃദയം അലിഞ്ഞു, കണ്ണുകൾ നിറഞ്ഞു. ആ കണ്ണീരിൽ നിറഞ്ഞുനിന്ന അനുകമ്പ മകനോട് ആയിരുന്നോ, മകനേക്കാളും നിഷ്കളങ്ക ഹൃദയനായ ഭർത്താവിനോട് ആയിരുന്നോ എന്ന് പറയുക വിഷമമായിരുന്നു.

ഹൃദയസ്പർശിയായ ആ രംഗം കണ്ട് നരോത്തം വികാരവിവശനായി അതുനിമിത്തം പുറത്തേയ്ക്ക് ഇറങ്ങിപ്പോയി. വളരെ നാളായി തന്റെ മനസ്സിനെ കടഞ്ഞുകൊണ്ടിരുന്ന വല്ലായ്മ അയാളെ ശ്വാസംമുട്ടിച്ചു. വരാൻ ഇരിയ്ക്കുന്ന പല കാര്യങ്ങളും അയാളെ ഒന്നാകെ വന്നു വളഞ്ഞപോലെ.

തന്റെ പ്രതിശ്രുത വധുവായ, പൊൻ ചെമ്പകപ്പൂപോലെയുള്ള ചമ്പയുടെ രൂപം നരോത്തമിന്റെ കൺമുന്നിൽ പൊന്തിവന്നു.. കല്യാണനിശ്ചയം പൊളിയുമെന്ന് നാട്ടുകാരിൽനിന്ന് കേൾക്കായ

കിംവദന്തി അയാളുടെ കാതുകൾക്ക് ഒരു അടിയേറ്റപോലെ ആയി. നിസ്സഹായനെങ്കിലും അതിരറ്റ ഔദാര്യത്തിന്റെ മൂർത്തിയായ ജ്യേഷ്ഠന്റെ രൂപം അടുത്ത ക്ഷണത്തിൽ കൺമുന്നിൽ വന്നു നിലയായി.. അറിവുവെച്ചിട്ടില്ലാത്ത ബടുകിന്റേയും ഗൃഹലക്ഷ്മിയായ ലാഡ്കോറിന്റേയും വിഗ്രഹങ്ങൾ കണ്ണുകളിലേക്ക് തള്ളിക്കയറി.. അങ്ങനെ സ്നേഹം, കർത്തവ്യം, ഉത്തരവാദിത്വം എന്നീ വിഭിന്ന വികാരങ്ങളുടെ ഇടയ്ക്ക് കിടന്നുപിടഞ്ഞു, നരോത്തം. തന്റെ ഭാവി തീരെ ഇരുണ്ടതായി അയാൾക്കു തോന്നി. വെളിച്ചത്തിന്റെ രശ്മി തേടിപ്പിടിയ്ക്കാൻ അയാൾ വളരെ പണിപ്പെട്ടു.. പലതും ആലോചിച്ചു... ക്രൂരമായ യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണും ചിമ്മി ഇരുന്നാൽ സംഗതി നടക്കില്ലെന്ന് അയാൾക്ക് ബോധ്യമായി. എന്തെങ്കിലും പോംവഴി കണ്ടുപിടിയ്ക്കുകതന്നെ വേണം.. കരയ്ക്കുനിന്ന് തമാശും നോക്കി കുത്തിയിരുന്നാൽ ജ്യേഷ്ഠനോടുള്ള തന്റെ കടമ നിറവേറ്റാൻ ആവില്ലെന്ന് അയാൾ ഉറപ്പിച്ചു.

അവസാനം കുറ്റാക്കുറ്റിരുട്ടിന്നിടയ്ക്ക് വെളിച്ചത്തിന്റെ ഒരു കതിർ കാണായി. രാജ്കോട്ടിൽ ഒരു അകന്ന ബന്ധു ഉണ്ട്. കാശുള്ളവൻ. നല്ലവണ്ണം പരിചയവും ഉണ്ട്. രാജ്കോട്ട് വലിയ ഒരു നഗരമാണ്. അതുകൊണ്ട് അവിടെ ചെന്ന് എന്തെങ്കിലും പണിയെടുത്താൽ ജ്യേഷ്ഠനെ തനിയ്ക്ക് സഹായിയ്ക്കാൻ കഴിയും. വീട്ടിൽ നടക്കുന്ന ജീവിത സമരത്തിൽ താൻ വെറും മൂകസാക്ഷിയായി നില്ക്കുന്നത് മുഴുത്ത ഒരു കുറ്റമാണ്. തനിയ്ക്ക് ഇവിടെ നിന്ന് പോകണം.. പോവുകതന്നെ വേണം.

ഈ തീർപ്പ് കുറെക്കൂടി ഉറപ്പിയ്ക്കത്തക്കവിധം അതിനിടയ്ക്ക് ഒരു സംഭവവും ഉണ്ടായി.

വൈകുന്നേരത്തെ ലഘുഭക്ഷണത്തിന് നരോത്തം കടയിൽ നിന്ന് ആദ്യം വരും. അയാൾ ലഘുഭക്ഷണം കഴിഞ്ഞ് കടയിൽ തിരിച്ചെത്തിയാൽ ഉത്തംചന്ദ് വരും. ഭർത്താവിന്റെ ഭക്ഷണം കഴിഞ്ഞാൽ ലാഡ്കോറും ഭക്ഷണത്തിന് ഇരിയ്ക്കും. ഇതാണ് ഒരു വഴക്കം. എന്നാൽ ഒരു ദിവസം ഈ ക്രമം തെറ്റി. നരോത്തം ഏതോ പണിയിൽ കുടുങ്ങി. അതുകാരണം ജ്യേഷ്ഠനോടു പറഞ്ഞു "ചേട്ടൻ പോയി ഭക്ഷണം കഴിച്ചു വരൂ. ഞാൻ പിന്നീട് പൊയ്ക്കൊള്ളാം" അതനുസരിച്ച് ഉത്തംചന്ദ് ഭക്ഷണം കഴിച്ചുവന്നു. പണിതീർത്ത്

നരോത്തം വളരെ വൈകിയാണ് വീട്ടിൽ എത്തിയത്. അപ്പോഴേയ്ക്കും ഇരുട്ടായി. അയാളെ കാത്തുകൊണ്ട് ലാഡ്കോർ അടുക്കളയിലെ മങ്ങിയ വെളിച്ചത്തിൽ കുത്തിയിരിയ്ക്കുകയായിരുന്നു.

"ചേട്ടത്തിയമ്മേ, ഞാൻ എത്രതവണ പറഞ്ഞിട്ടുണ്ട്, ഞാൻ വരാൻ വൈകിയാൽ ഭക്ഷണം കഴിച്ച് എനിയ്ക്കുള്ളത് കിണ്ണത്തിൽ എടുത്ത് വെച്ചാൽ മതിയെന്ന്?" – വെള്ളത്തൊട്ടിയിൽ കൈയും കാലും കഴുകിക്കൊണ്ട് അയാൾ ചോദിച്ചു.

"അങ്ങനെ വെച്ചാൽ രുചിയുണ്ടാകുമോ, ഭക്ഷണത്തിന്?" ലാഡ്കോർ വാത്സല്യത്തോടെ ചോദിച്ചു.

"എനിയ്ക്കുവേണ്ടി ഇത്രനേരം വെറുതെ കാത്തിരിയ്ക്കേണ്ടി വരുന്നില്ലേ?"

"ഇടയ്ക്ക് അങ്ങനെയൊക്കെ നേരം വൈകിയെന്നുവരും. അത് അത്ര വലിയ കാര്യമാണോ? പെണ്ണുങ്ങളായ ഞങ്ങൾക്ക് വേഗം ഭക്ഷണം കഴിച്ച് വല്ല ഉണ്ടിക വ്യാപാരത്തിനും പോകേണ്ടതുണ്ടോ?" – അവർ വിളമ്പുന്നതിന്നിടയ്ക്കു ചോദിച്ചു.

പതിവുപോലെ അന്നും അവർ അളിയനെ നിർബ്ബന്ധിച്ച് നിർബ്ബന്ധിച്ച് തീറ്റി. അയാൾ "മതി, മതി" എന്നു പറഞ്ഞിട്ടും അവർ വിളമ്പിക്കൊണ്ടിരുന്നു.

"മതി ഇനി ഒട്ടും തിന്നാൻ പറ്റില്ല."

"ഓ. ഇത്ര കുറച്ചുതിന്നാൽ വയറു നിറയുമോ? ബടുക് തിന്നുന്നതിലും കൂടുതൽ തിന്നാൻ പറ്റില്ലെന്നോ?" – അങ്ങനെ ഓരോന്ന് പറഞ്ഞ് അവർ വിളമ്പിക്കൊണ്ടിരുന്നു.

ഒരു അമ്മയുടെ വാത്സല്യത്തോടെ വിളമ്പിക്കൊണ്ടിരിയ്ക്കുന്ന ചേട്ടത്തിയമ്മയുടെ സ്വഭാവം നരോത്തമിന് നല്ലവണ്ണം അറിയാമായിരുന്നു. എന്തുകൊണ്ടോ, അന്ന് അയാൾക്ക് ഒരു ശങ്ക തോന്നി, ചേട്ടത്തിയമ്മ തന്റെ പങ്കും വിളമ്പിക്കൊടുക്കുന്നുണ്ടോ എന്ന്. എല്ലാം തീർന്നുപോയി എന്ന് നരോത്തം ശങ്കിയ്ക്കുന്നതായിട്ട് ലാഡ്കോറിന് തോന്നി. അപ്പോൾ കുറെക്കൂടി ഉത്സാഹത്തോടെ അവർ വിളമ്പാൻ തുടങ്ങി.

ഇത്ര വാത്സല്യത്തികവോടെ വിളമ്പിക്കൊണ്ടിരിയ്ക്കുന്ന ലാഡ്കോറിന്റെ ഭാവുകത്വം നരോത്തമിനെ വീർപ്പുമുട്ടിച്ചു. അതുകൊണ്ട് അയാൾ കിണ്ണത്തിന്റെ മേലെ ഇരുകൈകളും പരത്തിപ്പിടിച്ച്, ഇനിയും വിളമ്പാതിരിക്കുന്നതിനുവേണ്ടി ചേട്ടത്തിയമ്മയെ

പക്ഷേ അവനെ ഒരു കൗശലം പ്രയോഗിച്ച് സമ്മതിപ്പിക്കാൻ കഴിഞ്ഞു – "നോക്ക്, രാജ്കോട്ടിൽ ചെന്ന ഉടൻ നിനക്ക് കുതിര വണ്ടി അയച്ചുതരാം."

അങ്ങനെ അവൻ നിശ്ശബ്ദനായി. വിടവാങ്ങുന്ന ദിവസം ലാഡ്കോർ എങ്ങനെയോ പണിപ്പെട്ട് 'കസാർ' (ഒരുതരം ഭക്ഷണം) ഉണ്ടാക്കി. അളിയനെ വാത്സല്യത്തോടെ ഊട്ടി. ഒരു രൂപയും തേങ്ങയും വെച്ചുകൊടുത്ത്, അയാളുടെ കൈക്കുടന്ന നിറച്ചു. പിന്നീട് ഇരുകൈകൊണ്ടും അളിയനെ ഉഴിഞ്ഞ്, പത്തു വിരലുകളും ഞൊട്ടയൊടിച്ചു. "ആയുസ്സും ആരോഗ്യവും ഉണ്ടാകട്ടെ. വേഗം തിരിച്ചു വരൂ, വരൂ!" എന്ന് ആശീർവദിക്കുകയും ചെയ്തു.

തന്റെ കണ്ണുകൾ തുളുമ്പുന്നതിനു മുമ്പേ, നരോത്തം ആ രംഗത്തുനിന്ന് നടന്നകന്നു.

## 13. കീലാ എന്ന ചീർപ്പു വില്പനക്കാരൻ

രാജ്കോട്ടിലെ രാജപാതയിൽ ചുറ്റിക്കറങ്ങി, നരോത്തം.

വാഘണിയയിൽനിന്ന് പുറപ്പെടുംനേരം നരോത്തമിന് പ്രായോഗികമായ പല അറിവുകളും ഉപദേശങ്ങളും നല്കിയിരുന്നു, ഉത്തംചംദ്. അവയിൽ ഒന്ന് ഇതായിരുന്നു – ദാമോദർ ചിറ്റപ്പനെ തീർച്ചയായും കാണണം; അദ്ദേഹത്തിന്റെ മനോഭാവം മനസ്സിലാക്കണം; എന്നാലോ കഴുത്തിൽ തൂങ്ങുകയും അരുത്... ജ്യേഷ്ഠന്റെ ഈ ഉപദേശം നരോത്തം തികച്ചും പാലിച്ചു – ആവശ്യത്തിലും കൂടുതൽ പാലിച്ചു എന്നു പറയണം... ആത്മാഭിമാനം നിലനിറുത്തണം; അതുകൊണ്ട് ചാർച്ചക്കാരുടെയോ വേഴ്ചക്കാരുടെയോ വീട്ടിൽ താമസിക്കാൻ പോയില്ല. സ്റ്റേഷനടുത്തുള്ള ഒരു ധർമ്മശാലയിൽ ആണ് തങ്ങിയത്.

പട്ടണത്തിലെ പ്രധാനപ്പെട്ട റോഡിൽ നിന്നു നരോത്തം, തന്റെ മുന്നിലൂടെ നീങ്ങിയിരുന്ന തിക്കും തിരക്കും നോക്കിക്കൊണ്ടിരുന്നു. അക്കാലത്താണ് പാശ്ചാത്യസംസ്കാരത്തിന്റെ കാറ്റ് ആദ്യമായി വീശാൻ തുടങ്ങിയിരുന്നത്. എന്നാലും സൗരാഷ്ട്ര സംസ്കാരം അങ്ങനെതന്നെ നിലനിന്നു. രാജ്കോട്ടിൽ പൊളിറ്റിക്കൽ ഏജന്റിന്റെ കച്ചേരി ഉണ്ടായിരുന്നു. അതുകൊണ്ട് വെള്ളക്കാരായ അധികാരികളെയും നാടൻ അധികാരികളെയും

അങ്ങുമിങ്ങും കാണാമായിരുന്നു. എങ്കിലും ബഹുജനങ്ങളുടെ യഥാർത്ഥ ജീവിതം അങ്ങനെത്തന്നെ നിലനിന്നു. വാഘണിയയിൽ അപൂർവമായി പോലും കാണാൻ കഴിയാതിരുന്ന, കാഠിയാ വാഡിന്റെ വിഭിന്ന പ്രദേശങ്ങളിലെ പല നിറത്തിലുള്ള വേഷാല ങ്കാരങ്ങൾ, ആ പട്ടണത്തിലെ രാജവീഥിയിൽ, നരോത്തം വിസ്മയം നിറഞ്ഞ ദൃഷ്ടിയോടെ നോക്കിനിന്നു.

പല നാട്ടുരാജ്യങ്ങളിലേയും രാജാക്കന്മാർ, രാജകുമാരന്മാർ, അവരുടെ പരിവാരങ്ങൾ, വേലക്കാർ, ഉദ്യോഗസ്ഥന്മാർ, ശേവുക ക്കാർ, ആശ്രിതർ, വ്യാപാരികൾ, ഗൃഹസ്ഥന്മാർ – ഇങ്ങനെ. എല്ലാ തരക്കാരേയും അവിടെ ഒന്നിച്ച് കാണാമായിരുന്നു. പല നിറ ത്തിലുള്ള തലക്കെട്ടുകൾ, കൂർപ്പൻ തൊപ്പികൾ, പുതപ്പുകൾ, മേലുടുപ്പുകൾ, ഉരുളൻ തലപ്പാവുകൾ, ഇറുകിയ കുപ്പായങ്ങൾ, അയഞ്ഞ കുപ്പായങ്ങൾ, വളയക്കുപ്പായങ്ങൾ, ഇറുകിയ കാൽ ശ്രായികൾ – അങ്ങനെ അസ്സൽ സൗരാഷ്ട്രത്തിന്റെ എല്ലാത്തരം വേഷഭൂഷകളുടേയും ഒരു പ്രദർശനമാണോ എന്നു തോന്നും, കണ്ടാൽ.

വാഘണിയയുടെ ഓർമ്മ വന്നതോടെ, താൻ എത്തിച്ചേർന്ന തിനുള്ള വിവരം ജ്യേഷ്ഠന് എഴുതണമെന്ന് നരോത്തം ഓർമ്മിച്ചു. ആരോടോ ചോദിച്ച് തപാലാപ്പീസ് കണ്ടുപിടിച്ചു. മൊട്ടത്തല മുദ്രയുള്ള കാലണത്തുട്ട് കീശയിൽ നിന്ന് എടുത്ത്, എഡ്വേർഡ് ഏഴാമന്റെ മുദ്രയുള്ള കാലണത്തുട്ടിന്റെ പോസ്റ്റുകാർഡ് വാങ്ങി, താൻ സകുശലം എത്തിച്ചേർന്നതിനെ പറ്റി ജ്യേഷ്ഠന് എഴുതി.

ചാർച്ചക്കാരുടെ ആനുകൂല്യം കഴിവതും നേടാതിരിക്കണം എന്നായിരുന്നു, നരോത്തമിന്റെ ആഗ്രഹം. അതുകൊണ്ട് ദാമോദർ ചിറ്റപ്പന്റെ അടുത്ത് പോകുന്ന സംഗതി നീട്ടിവെച്ചു. എന്തെങ്കിലും തൊഴിലോ ഉദ്യോഗമോ അന്വേഷിക്കുന്നതും സാവകാശം ആകാമെന്നു കരുതി, അയാൾ ആ വലിയ പട്ടണത്തിന്റെ ജീവിത ലീലകൾ കാണുന്നതിൽ മുഴുകി.

പല രാജാക്കന്മാരുടേയും അന്തസ്സുള്ള കെട്ടിടങ്ങൾ കാണാൻ അയാൾ പാതിദിവസം എടുത്തു. അത്തരം ഭവ്യസൗധങ്ങൾ അയാൾ ജീവിതത്തിൽ ഒരിക്കലും കണ്ടിരുന്നില്ല... രാജ്കുമാർ കോളേജ് കണ്ടു...പല നാട്ടുരാജ്യങ്ങളിലേയും രാജകുമാരന്മാരെ

നരോത്തമിന് പട്ടണത്തിന്റെ വിലാസോല്ലാസങ്ങൾ വീണ്ടും കാണാൻ താൽപര്യം ഇല്ലാതായി. പട്ടണത്തിലെ റോഡുകളിലും തെരുവുകളിലും തെണ്ടിത്തിരിയുന്നതിനു പകരം റെയിൽവേ സ്റ്റേഷനിൽ ചുറ്റിനടന്നു, അയാൾ. വന്നുംപോയുംകൊണ്ടിരിക്കുന്ന വണ്ടികൾ നോക്കി നില്ക്കുന്നതിൽ അയാൾക്ക് ഒരു രസം തോന്നി. നീണ്ട പ്ളാറ്റുഫാറത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ ഉദ്ദേശ്യമൊന്നും ഇല്ലാതെ നടന്നുകൊണ്ടിരിയ്ക്കുന്നതിൽ അയാൾക്ക് ഒരു തരം ആനന്ദം അനുഭവപ്പെട്ടു. സാമാനങ്ങൾ തൂക്കാനുള്ള ത്രാസ്സ്, സിഗ്നലിന്റെ 'കൈ'കൾ എന്നിങ്ങനെയുള്ള യന്ത്രങ്ങളുടെ 'അദ്ഭുതകൃത്യ'ങ്ങൾ അയാളെ ആശ്ചര്യപ്പെടുത്തി. എല്ലാറ്റിലും അധികമായി അയാളെ രസിപ്പിച്ചത്, പ്ളാറ്റുഫാറത്തിൽ ഒതുങ്ങി കഴിയുന്ന ആ ചെറിയ 'ലോക'മാണ്.

ആ 'ലോക'ത്തിലെ 'ജനസംഖ്യ' വളരെ കുറവായിരുന്നു. എന്നാലോ, ഓരോ 'കഥാപാത്ര'ത്തിനും സ്വന്തമായ, പ്രത്യേകമായ വ്യക്തിത്വം ഉണ്ടായിരുന്നു. സ്റ്റേഷൻ മാസ്റ്റർ മുതൽ സിഗ്നൽമാൻവരെ, 'ദൂധ്പേഡ' വില്ക്കുന്നവൻ മുതൽ തണ്ണീർപ്പന്തലിൽ കുത്തിയിരിക്കുന്ന കിഴവിവരെ, എല്ലാവർക്കും തനതായ ഒരു തരം 'ജീവിതകല' ഉണ്ടായിരുന്നു. ഇരവുപകൽ അവിടെ ചടഞ്ഞു കൂടി കഞ്ചാവും 'ചരസും' വലിക്കുന്ന ദാവൽശാ ഫക്കീർ, കാഴ്ചയിൽ കിറുക്കനെന്നു തോന്നിച്ചാലും ലോകപരിചയത്തിന്റെ കലവറയായ ഭഗല പാഗൽ, കുപ്പായത്തിന്മേൽ പട്ട ഘടിപ്പിച്ച കൂലിപ്പണിക്കാർ – ഇവരെല്ലാം ആ സ്റ്റേഷന്റെ പ്രാതിനിധ്യം വഹിക്കുന്ന 'കഥാപാത്ര'ങ്ങൾ ആയിരുന്നു. ഈ എല്ലാ കഥാപാത്രങ്ങൾക്കും ഒരു 'ശിരോമണി' ആയിരുന്നു കീല കംഘീവാല.

കീല കംഘീവാലയുടെ അദ്ഭുത വ്യക്തിത്വം നരോത്തമിനെ വല്ലാതെ വശീകരിച്ചു.

കീലയുടെ ആദ്യകാലത്തെ പേർ കീലാചന്ദ് കാംദാർ എന്നായിരുന്നു. എന്നാൽ ഇത്രവലിയ ബഹുമാനസൂചകമായ പേർ ഇപ്പോൾ കീലയും ഓർക്കുന്നുണ്ടാകില്ല. പട്ടണം മുഴുവൻ അയാൾ കീല കംഘീവാല എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. വ്യാപാരത്തെ സൂചിപ്പിക്കുന്ന 'കംഘീവാല' (ചീർപ്പുകാരൻ, ചീർപ്പു വില്ക്കുന്നവൻ എന്ന് ശബ്ദാർത്ഥം – വിവർത്തകൻ) എന്ന

'ബിരുദി'നു പിന്നിൽ സാമൂഹ്യശാസ്ത്രജ്ഞൻമാർക്ക് ഇഷ്ടപ്പെടുന്ന രസകരമായ ഒരു ചരിത്രമുണ്ട്.

കീല കുട്ടിക്കാലത്ത് പൊന്നിന്റെ കിലുക്കി എടുത്താണ് കളിച്ചിരുന്നതത്രെ. ധാരാളം സമ്പത്തുള്ള ഒരു തറവാടായിരുന്നു, അയാളുടേത്. എന്നാലും അയാൾ ദരിദ്രാവസ്ഥയേയും ഒരുതരം വിനോദബുദ്ധിയോടെ നേരിടാൻ പഠിച്ചു. ആത്മാഭിമാനത്തോടെ ജീവിയ്ക്കാൻ ആഗ്രഹിച്ച കീല പല കച്ചവടങ്ങളും നടത്തി. ദീവാളി ക്കാലത്ത് അങ്ങുമിങ്ങും നടന്ന് പടക്കം വിറ്റു. മാമ്പഴക്കാലത്ത് മാമ്പഴം വിറ്റു. മറ്റു കാലങ്ങളിൽ തെരുവുതോറും നടന്ന് വളവിറ്റു. വയറ്റുപിഴപ്പിന്, നേരും നെറിയും ഉള്ള ഏതൊരു തൊഴിലും ചെയ്യുന്നത് ഒരു കുറവായിട്ട്, അയാൾ കരുതിയില്ല.

എന്നാൽ കീലയുടെ പേരിനോട് ഒട്ടിച്ചേർന്ന 'കംഘീവാല' എന്ന ബിരുദ് മറ്റൊരു വ്യാപാരത്തിന്റെ പരിണാമം ആയിരുന്നു. അക്കാലത്ത് കാഠിയാവാഡിൽ, മുടിചീകുന്നതിന് സമനിരപ്പില്ലാത്ത ഒരുതരം 'മരച്ചീർപ്പാ'ണ് ഉപയോഗിച്ചിരുന്നത്. ആണുങ്ങൾ മുടി വളർത്താറില്ല. പരിഷ്കാരികളായ ചില ചെറുപ്പക്കാർ മാത്രം മുടി വളർത്തിയിരുന്നു. പെണ്ണുങ്ങൾക്ക് മുടിചീകാൻ, 'വാഘരി' ജാതി യിൽ പെട്ടവർ വീടുവീടാന്തരം നടന്ന്, പഴയ റൊട്ടിയ്ക്കു പകരമായി, കൈകൊണ്ട് ഉണ്ടാക്കിയ 'കൊമ്പുചീർപ്പും' 'മരച്ചീർപ്പും' വിറ്റിരുന്നു. കീല ബോംബെയിൽ നിന്നുവരുന്ന സന്ദർശകരുടെ കൈയിൽ മുന്തിയതരം ചീർപ്പ് ആദ്യമായി കണ്ടെത്തി. പെട്ടെന്ന് അയാളുടെ വ്യാപാരബുദ്ധിയ്ക്കുതോന്നി, ചീർപ്പുകച്ചവടത്തിൽ നല്ല ആക്കം ഉണ്ടാക്കാമെന്ന്. കുറച്ച് പട്ടിണി കിടന്നു, കുറച്ച് കടംകൊണ്ടു – അങ്ങനെ അല്പം മുതൽ ഉണ്ടാക്കി, ബോംബെയിലെ ഒരു പരിചയ ക്കാരൻ വഴി ചീർപ്പുകൾ വരുത്തി. അങ്ങനെ കീല, രാജ്കോട്ടിലും കാഠിയാവാഡിലും മുന്തിയതരം ചീർപ്പുകൾ സർവപ്രഥമമായി പ്രചരിപ്പിച്ചതിന്റെ കീർത്തിയും നേടി.

സ്വന്തം കാലിന്മേൽ നില്ക്കാൻ ഇഷ്ടപ്പെട്ട കീല തന്റെ ജീവിതസമരത്തിനുവേണ്ടി ഒരു 'സൂത്രവാക്യം' കണ്ടുപിടിച്ചു – കയ്യിൽ കലാകൗശലം ഉണ്ടെങ്കിൽ പേടി എന്തിന്? ആ മനുഷ്യൻ പല കലാകൗശലവും പഠിച്ചുവെച്ചിരുന്നു. അതിന്റെ ഫലമോ, അയാൾക്ക് ജീവിയ്ക്കാൻ ഒരിയ്ക്കലും വിഷമം നേരിടുകയുണ്ടായില്ല. ചീർപ്പുകച്ചവടം കയ്യിൽ വന്നതോടെ തന്റെ ബുദ്ധിസാമർത്ഥ്യം

കാണിയ്ക്കാൻ ഒരു 'മൈതാനം'തന്നെ അയാൾക്ക് കിട്ടി. "ബിലാത്തിച്ചീർപ്പ് വേണോ, ഒന്നാംതരം ബിലാത്തിച്ചീർപ്പ്!" എന്ന് വിളിച്ചു ചോദിച്ചുകൊണ്ട് അയാൾ തെരുവുതോറും ചുറ്റിനടക്കാൻ തുടങ്ങി. അയാളുടെ ഒച്ചയ്ക്കും നല്ല മാധുര്യം ഉണ്ടായിരുന്നു. അതുകൊണ്ട് പെണ്ണുങ്ങളുടെ ഇടയ്ക്ക് അയാൾ സ്വന്തം ഒരു കുടുംബക്കാരനെപ്പോലെ ആയിത്തീർന്നു. പരിചയം ഉണ്ടെങ്കിലും ഇല്ലെങ്കിലും അയാൾ ചിലരെ അമ്മൂമ്മ എന്നുവിളിയ്ക്കും, മറ്റുചിലരെ അമ്മായി എന്നോ മരുമകളെന്നോ വിളിയ്ക്കും. "എന്തുണ്ട് വിശേഷം ചേട്ടത്തിയമ്മേ? പറയൂ. ചീർപ്പ് വേണോ?" എന്ന് മനസ്സിനെ ആകർഷിക്കുംമട്ടിൽ ചോദിച്ചുകൊണ്ടാണ് വീടുകളിൽ അയാൾ എത്തുക. വ്യാപാരത്തിൽ അത്രയൊന്നും തനിയ്ക്ക് വിചാരമില്ലെന്ന് കാണിയ്ക്കാൻ അതുമിതും തമാശ് പറഞ്ഞ്, താൻ എല്ലാവരുടേയും ഒരു സ്വന്തക്കാരനെന്ന് സ്ഥാപിയ്ക്കും. ഇടയ്ക്ക് തന്റെ കൈവശം ഉള്ള ചീർപ്പിനെപ്പറ്റി, തികഞ്ഞ ചാതുര്യത്തോടെ പുകഴ്ത്തുകയും ചെയ്യും. .... "ചേട്ടത്തിയമ്മേ, ഇത് കണ്ണിൽക്കണ്ടവർ വില്ക്കാൻ കൊണ്ടുവരുന്ന മരച്ചീർപ്പല്ല, കേട്ടോ. ബിലാത്തിയിൽ നിന്ന് നേരിട്ടുവരുന്ന ചരക്കാണ്. ഒന്നാംനമ്പർ ചരക്ക്. മുന്തിയതരം ചരക്ക്_" ഇത്തരം വാക്ക്ചാതുരിയിൽ മയങ്ങിപ്പോകുന്ന അമ്മൂമ്മയടക്കം ഏതു പെണ്ണിനാണ് ചീർപ്പ് വേണ്ടെന്നു പറയാൻ കഴിയുക?

അങ്ങനെ കുറച്ചുകാലം കഴിയവേ ചീർപ്പുകച്ചവടത്തിലും കിടമത്സരക്കാർ ഉണ്ടായി. ഇനിമേൽ ആ വ്യാപാരത്തിൽ വലിയ ആക്കമില്ലെന്ന്കണ്ട്, കീല മറ്റു 'കലാകൗശല'ത്തിലേയ്ക്കു തിരിഞ്ഞു. അക്കാലത്താണ്, കാഠിയാവാഡിൽ പുതിയപുതിയ തീവണ്ടിപ്പാതകൾ നിർമ്മിയ്ക്കപ്പെട്ടത്. അതുകൊണ്ട് കാൽനടയായോ കാളവണ്ടിയിലോ സഞ്ചരിയ്ക്കാതെ 'എൻജിൻ വണ്ടി'യിലായി ജനങ്ങളുടെ പോക്കുവരവ്. അങ്ങനെ കച്ചവടക്കാര്യത്തിൽ രാജ്കോട്ട് ജംക്ഷന് പ്രാധാന്യം ഏറിവന്നു. തക്കംനോക്കി പ്രവർത്തിയ്ക്കാൻ ചാതുര്യമുള്ള കീല ഒരു ഉന്തുവണ്ടിയിൽ 'കളിക്കോപ്പുകച്ചവടം' തുടങ്ങി, ജംക്ഷനിൽ. എന്നാലും 'കംഘീവാല' (ചീർപ്പുകാരൻ) എന്ന പഴയപേർ പോയില്ല. ജനങ്ങളുടെ ഇടയ്ക്ക് - പ്രത്യേകിച്ച് പെണ്ണുങ്ങളുടെ ഇടയ്ക്ക് - കീലയുടെ കീർത്തി അങ്ങനെതന്നെ നിലനില്ക്കുകയും ചെയ്തു. രാജ്കോട്ട് പട്ടണത്തിൽ അയാൾ

ആദ്യമേ പ്രസിദ്ധനായിരുന്നു. ജംക്ഷനിൽ കളിക്കോപ്പു വില്ക്കാൻ തുടങ്ങിയതോടെ 'പോക്കുവരത്ത'രുടെ ഇടയ്ക്കും പ്രശസ്തനായി.

കീലയുടെ 'കളിക്കോപ്പുവണ്ടി' നരോത്തമിനെ ആകർഷിച്ചു. ആ ഉന്തുവണ്ടി നിറയെ മരംകൊണ്ടുണ്ടാക്കിയ പലനിറത്തിലുള്ള പലതരം കളിക്കോപ്പുകൾ – മയിൽ, ആന, സിംഹം, മണി, കിലുക്കി അങ്ങനെ എത്രയോ കളിക്കോപ്പുകൾ. ഒന്നുകണ്ടാൽ മറ്റൊന്ന് മറന്നുപോകത്തക്കവിധം അത്ര മനോഹരമായിരുന്നു, ഓരോ കളിക്കോപ്പും. നരോത്തം ഓരോന്നും നോക്കിക്കൊണ്ട് അങ്ങനെതന്നെ നിന്നുപോയി. ഒരു കുതിരവണ്ടി, അക്കൂട്ടത്തിൽ കണ്ടവാറെ അയാൾക്ക് വല്ലാത്ത സന്തോഷം തോന്നി. പെട്ടെന്ന് ബടുകിന്റെ ഓർമ്മ വന്നു. ഇത് വാംഘലണിയയ്ക്ക് അയച്ചു കൊടുക്കണം, ബടുകിന് വളരെ സന്തോഷമാകും എന്ന് അയാൾ മനസ്സിൽ കരുതി.

സ്റ്റേഷനിൽ തിരക്കില്ലാതിരുന്ന നേരത്ത് കീല ആൽത്തണലിൽ ഉന്തുവണ്ടി നിറുത്തി ബീഡി തെറുക്കുകയായിരുന്നു. നരോത്തം മടിച്ച് മടിച്ച് ഉന്തുവണ്ടിയുടെ അടുത്തുചെന്നുനിന്നു. കുതിരവണ്ടി എടുത്ത് തിരിച്ചും മറിച്ചും നോക്കാൻ തുടങ്ങി. ഒരു തനി കുതിരവണ്ടിയുടെ മാതിരിയിൽതന്നെ കരകൗശലക്കാരൻ അത് ഉണ്ടാക്കിയിരുന്നു.

മുന്തിയ നിറവും പണിത്തരവും കണ്ടപ്പോൾ, കുതിരവണ്ടിയുടെ വില ചോദിച്ചാലോ എന്ന് നരോത്തം ആലോചിച്ചു. പക്ഷേ ചോദിയ്ക്കാൻ ഒരു മടിയും തോന്നി. എന്നാലും ഞെരുങ്ങി പരുങ്ങി ചോദിച്ചു – "ഈ കുതിരവണ്ടിയ്ക്ക് എന്തുവില വരും?"

"വാങ്ങിക്കോളു. തികച്ചും ആദായവില!"

"ആദായവിലയാണെങ്കിലും എന്തു വരും?"

"വാങ്ങിക്കോളുന്ന്. ഞാൻ തട്ടിപ്പറിയ്ക്കുകയും മറ്റും ചെയ്യില്ല."

"എന്നാലും പറയു."

"കടകളിൽ ചെന്നുചോദിച്ചാൽ ഒന്നരരൂപ പറയും. എനിയ്ക്ക് വലിയ ലാഭമൊന്നും അടിച്ചെടുക്കണമെന്നില്ല. ഒരു രൂപ തന്നേയ്ക്കു."

അത് കേട്ട് നരോത്തം കീശയിൽ കൈയിട്ടു. അല്പസമയം ആലോചിച്ചുനിന്നു. പിന്നീട് കുതിരവണ്ടി എടുത്ത ദിക്കിൽതന്നെ വച്ചു. എന്നിട്ട് പയ്യെപ്പയ്യെ തിരിഞ്ഞുനടക്കാൻ തുടങ്ങി. അന്നേരം

കീല വിളിച്ചു ചോദിച്ചു – "ഏയ് ജവാൻ, എന്താണ് ഒന്നും മിണ്ടാതെ നടന്നു കളഞ്ഞത്?"

നരോത്തം ഒന്നും മിണ്ടാതെ തിരിഞ്ഞുനിന്നപ്പോൾ കീല വീണ്ടും വിളിച്ചു പറഞ്ഞു – "വാങ്ങിക്കൊണ്ടുപോകൂന്ന്. ഇത്തരം ഒരു വണ്ടി പട്ടണത്തിലെ ഒരു കടയിലും കിട്ടില്ല. തനി ഇലിപ്പമരം കൊണ്ടുള്ളതാണ്."

എന്നിട്ടും നരോത്തം ഇളകാഞ്ഞതുകണ്ട് കീല ചോദിച്ചു – "എന്നാൽ എന്തുതരും?" എന്നിട്ടും നരോത്തം ഒന്നും മിണ്ടിയില്ല. അതുകണ്ടിട്ട് കീല അല്പം തറച്ചു ചോദിച്ചു – "സത്യത്തിൽ വാങ്ങാൻ ആഗ്രഹമുണ്ടോ? അതോ വെറും നേരംപോക്കോ?"

"വാങ്ങണമെന്നുതന്നെയുണ്ട്" – അവസാനം നരോത്തം മിണ്ടി.

"ഒരണ കുറച്ചുതന്നാൽ മതി. എടുത്തോളൂ. എന്റെ ഉന്തു വണ്ടിയിൽ അത്രയിടം കാലിയാകുമല്ലോ."

എന്നാലോ നരോത്തം വണ്ടി വാങ്ങി കീലയുടെ ഉന്തുവണ്ടിയിലെ അത്രയിടം കാലിയാക്കുക ഉണ്ടായില്ല. ഒന്നും മിണ്ടാതെ അല്പം ലജ്ജിച്ച് നടന്ന് അകന്നു. അയാളുടെ സ്ഥാനത്ത് വേറെ ആരെങ്കിലും ആയിരുന്നെങ്കിൽ, കീല തന്റെ വഴക്കം അനുസരിച്ച് ഒന്നുരണ്ട് പറയുമായിരുന്നു – "മടിയിൽ കാശ് ഇല്ലാതെ വന്നിരിക്കയാണ്! കൊള്ളാമല്ലോ!" എന്നാൽ മനുഷ്യരെ തിരിച്ചറിയുന്നതിൽ മിടുക്കനായ കീലയ്ക്ക് തോന്നി, ഈ മനുഷ്യനെ പടച്ചിരിക്കുന്നത് സാധാരണ മണ്ണുകൊണ്ടല്ല എന്ന്. അതുകൊണ്ട് അയാൾ ഒന്നും മിണ്ടിയില്ല. നടന്ന് അകലുന്ന നരോത്തമിനെ കുതൂഹലത്തോടെ നോക്കി നില്ക്കുകമാത്രം ചെയ്തു.

പിറ്റേന്ന് ഉച്ചതിരിഞ്ഞ് കീല പതിവുപോലെ മരച്ചുവട്ടിൽ ഉന്തുവണ്ടി നിറുത്തി, അതിന്റെ അരികിൽതന്നെ കുത്തിയിരുന്ന് ബീഡി തെറുക്കുകയായിരുന്നു, ദാവൽശാ ഫക്കീറിനോടും ഭഗല പാഗലിനോടും തമാശ് കാച്ചിക്കൊണ്ട്. കളിക്കോപ്പ് കച്ചവടത്തിൽ നിന്ന് മതിയാവാതെ വരുന്ന ആദായം വർദ്ധിപ്പിക്കാൻ കീല കണ്ടുപിടിച്ച ഒരു വ്യവസായമാണ്, ഒഴിവുസമയത്തുള്ള ബീഡി തെറുക്കൽ. ഇതിന്റെ അടിയിലും അയാളുടെ ബീജമന്ത്രം, "കൈയിൽ കൗശലമുണ്ടെങ്കിൽ പേടി എന്തിന്?" എന്നതുതന്നെ ആയിരുന്നു. തയ്യാറായ ബീഡികൾ ഇരുപത്തഞ്ചുവീതമാക്കി രണ്ട് കെട്ടുണ്ടാക്കി, വെറ്റിലക്കച്ചവടക്കാരനായിട്ട്. അന്നേരമാണ് നരോത്ത

മിന്റെ അടിവെച്ച് അടിവെച്ചുകൊണ്ടുള്ള വരവ്. കീല തന്റെ പണിസ്ഥലത്തുതന്നെ അയാളെ പാരവശ്യത്തോടെ നോക്കി.

നരോത്തം ഉന്തുവണ്ടിയിൽ വെച്ചിരുന്ന കുതിരവണ്ടി നോക്കാൻ തുടങ്ങി. അയാൾക്ക് അതെടുത്ത് ഒന്നുകൂടി നോക്കാൻ കൊതി തോന്നി. എന്നാൽ ഇത്തവണ അതിനുള്ള സാഹസം ഉണ്ടായില്ല. കീല ആ 'അദ്ഭുതമനുഷ്യ'നെ ഇമ പൂട്ടാതെ നോക്കി ക്കൊണ്ടു നിന്നു. വളരെനേരം നരോത്തം ആ ഉന്തുവണ്ടിയുടെ മുന്നിൽതന്നെ നിന്നിട്ട്, നെടുവീർപ്പിട്ടുകൊണ്ട്, തിരിഞ്ഞുനടന്നു.

കീല വിളിച്ചു – "ഏയ് ചേട്ടാ, ഇങ്ങോട്ടുവരൂ. ഇങ്ങോട്ട് വരൂന്ന്."

ആ വിളിയിൽ ഒരുതരം സൗഹൃദഭാവം അനുഭവപ്പെട്ടതു നിമിത്തം അയാൾ തിരിച്ചുവന്നു.

കീലയ്ക്കുതോന്നി – ഈ മനുഷ്യൻ വേറെ തൊഴിലൊന്നും ഇല്ലാ ഞ്ഞിട്ട് വരുന്നതല്ല... കുറെ ദിവസമായി, ഇയ്യാൾ പ്ളാറ്റ്ഫാറത്തിൽ കറങ്ങാൻ തുടങ്ങിയിട്ട്... എന്തോ ഒരു രഹസ്യമുണ്ട്. അത് അറിയുകതന്നെ വേണം... അതുകൊണ്ട് അയാൾ നരോത്തമിനെ അടുത്ത് പിടിച്ചിരുത്തി.

"നാട് എവിടെയാണ്? ഇവിടെ എവിടെയാണ് താമസിക്കുന്നത്? ഇവിടെ ബന്ധുക്കളായിട്ട് ആരാണ് ഉള്ളത്?" – ഇത്തരം ഔപ ചാരികമായ കുശലപ്രശ്നത്തിനു പുറമെ, അയാൾ നരോത്തമിന്റെ ജീവിതത്തിലേയ്ക്ക് കുറെക്കൂടി ആഴ്ന്നിറങ്ങി. ഓരോന്ന് ചോദിച്ച് അറിയുംതോറും കൂടുതൽ കൂടുതൽ അറിയാൻ വെമ്പലായി, അയാൾക്ക്. കീലയ്ക്ക് തന്നോടുള്ള സഹാനുഭൂതി മനസ്സിലാക്കി, എല്ലാ ചോദ്യങ്ങൾക്കും നരോത്തം മറുപടിയും നല്കി ക്കൊണ്ടിരുന്നു.

ചോദിച്ച് ചോദിച്ച് കീല കണ്ടുപിടിച്ചു, ഏഴെട്ട് തലമുറ മുമ്പ് തങ്ങൾ ചാർച്ചക്കാരായിരുന്നുവെന്ന് – "നമ്മൾ ഒരേ ഗോത്ര ക്കാരാണ്. അതുകൊണ്ട് നമ്മൾ ഒരേ കുടുംബക്കാരുമാണ്."

ഇതുകേട്ടപ്പോൾ നരോത്തമിന്റെ സങ്കോചം തീരെ പോയി. ഉള്ളുതുറന്ന് തന്റെ എല്ലാ കഥയും പറഞ്ഞു. പിന്നീട് ഇരുവർക്കും തോന്നി, തങ്ങൾ ഒന്നാണ് എന്ന്. ഇടയ്ക്ക് കീലയും തന്റെ കഥ പറഞ്ഞു, നരോത്തമിന്റെ ജീവിതത്തിലെ സംഭവങ്ങളോട് താരതമ്യപ്പെടുത്തിക്കൊണ്ട്. കീലയും തന്നെപ്പോലെ ദുഃഖിതനാണ്

എന്ന് നരോത്തമിനു തോന്നി. അങ്ങനെ ഇരുവർക്കും അനുഭവപ്പെട്ടു, തങ്ങൾ ഉറ്റവരാണ് എന്ന്.

കറ ഏശാത്ത ആ ചെറുപ്പക്കാരന്റെ ഒരു പ്രതീകമെന്ന നിലയ്ക്ക്, ആ കുതിരവണ്ടി നരോത്തമിന് ഒരു ഉപഹാരമായി നല്കി. അത്ര വിലപിടിച്ച കുതിരവണ്ടി വിലകൊടുക്കാതെ സ്വീകരിക്കാൻ അയാൾ സങ്കോചപ്പെടുന്നതുകണ്ട് കില സമാധാനിപ്പിച്ചു – "നമ്മൾ ഒരേ നാട്ടുകാരല്ലേ. അതുകൊണ്ട് ഒരേ കുടുംബക്കാരുമായി. ബടുക് എന്റേയും കുഞ്ഞാണ്. അവന് കൊടുക്കാനുള്ള കുതിരവണ്ടിയ്ക്ക് ഈ ഞാൻ വില വാങ്ങുകയോ?"

പിന്നീട് രണ്ടു 'ബന്ധു'ക്കളും അന്തിയാകുംവരെ സംസാരത്തിൽ മുഴുകി കുത്തിയിരുന്നു. സംസാരത്തിനിടയ്ക്ക് നരോത്തം പറഞ്ഞു അപരിചിതമായ ആ പട്ടണത്തിൽ കഴിഞ്ഞുകൂടാൻ ഒരു ഇടം കിട്ടുക വിഷമമാണെന്ന്. അത് കേട്ടപാടെ കില ചോദിച്ചു – "അയ്യോ എന്റെ ചങ്ങാതി, ഇതുവരെ ആകാര്യം എന്തുകൊണ്ട് പറഞ്ഞില്ല? കിലയുടെ മുറി ഒരു ആശ്രമമല്ലേ? വരുന്നാളു താമസിക്കാൻ... ഇന്നുതന്നെ!".

ആ ക്ഷണം നരോത്തമിന് വളരെ ഇഷ്ടമായി. കില ചിരിച്ചുകൊണ്ട് ഒരു നിബന്ധന വെച്ചു – "പക്ഷേ എന്റെ മുറിയിൽ സ്വയം പാകം വേണ്ടിവരും, കേട്ടോ! കിലയുടെ 'ബാച്ചലർ വിലാസ' ത്തിൽ അടുക്കളക്കാരിയില്ല. ഈ പ്രായത്തിൽ ഇനി വരുമെന്നും ആശയില്ല."

"എനിയ്ക്ക് ഭക്ഷണം പാകംചെയ്യാൻ അറിയില്ല. എന്നാലും പഠിപ്പിച്ചാൽ പഠിച്ചോളാം. നല്ലവണ്ണം ശ്രദ്ധിച്ചോളാം പഠിത്തത്തിൽ." – നരോത്തം ഉറപ്പുകൊടുത്തു.

കില അത് അംഗീകരിച്ചു. നരോത്തം അയാളുടെ മുറിയിലേക്ക് പോയി.

മുറിയിൽ എമ്പാടുമുള്ള 'അരാജകാവസ്ഥ' കണ്ടപ്പോൾ നരോത്തം ആദ്യം തെല്ല് അമ്പരന്നുപോയി. കല്യാണം കഴിയ്ക്കാത്ത ഒരുത്തന്റെ ജീവിതത്തിൽ ഉണ്ടാകാവുന്ന അവ്യവസ്ഥ മൂർത്തീകരിച്ചു കാണായി, എങ്ങും.

നരോത്തം ഒരു ദിവസം അടിച്ചുവാരിക്കൊണ്ടിരിയ്ക്കെ, റൊട്ടി ഉണ്ടാക്കിക്കൊണ്ടിരുന്ന കിലയോട് അഭിപ്രായപ്പെട്ടു – "റൊട്ടി

ഉണ്ടാക്കുന്ന ഒരുത്തിയെ കൊണ്ടുവന്നാൽ എത്ര നന്നായിരിക്കും! ഈ പൊല്ലാപ്പെല്ലാം ഇല്ലാതാകുമല്ലോ."

"വേണ്ട, വേണ്ട. ഈ കീലയ്ക്ക് അത്തരം തലവേദനയൊന്നും ഇഷ്ടമല്ല. അതിലും ഭേദം സ്വയം പാകംതന്നെയാണ്. നരോത്തം ഭായീ, കല്യാണമെന്നു പറഞ്ഞാൽ മരംകൊണ്ടുള്ള ലഡ്ഡു ആണ്. തിന്നാൽ പശ്ചാത്തപിക്കേണ്ടി വരും. അതുകൊണ്ട് തിന്നാതെ തന്നെ പശ്ചാത്തപിക്കുന്നതല്ലേ, നല്ലത്. എന്റെ ചേട്ടാ, ദിവസത്തിൽ ഇരുപതുതവണ കുമ്പിടുവിക്കുന്നവൾ വരുമ്പോൾ ചേട്ടനും അറിയാറാകും, സംഗതി!"

കീലയുടെ മുറിയിൽ താവളം ഉറപ്പിച്ച ശേഷം നരോത്തം ജ്യേഷ്ഠന് വിസ്തരിച്ച് ഒരു കത്തെഴുതി. തന്റെ സ്ഥിരമായ മേൽ വിലാസവും അറിയിച്ചു. കീല വർത്തമാനത്തിനിടയ്ക്ക് പറഞ്ഞ, തങ്ങളുമായുള്ള ചാർച്ചയെപ്പറ്റിയും എഴുതി. അതുകൊണ്ട് കീല തന്റെ എല്ലാ കാര്യവും നോക്കിക്കോളും എന്ന് ജ്യേഷ്ഠനെ സമാധാനിപ്പിക്കുകയും ചെയ്തു.

കീല വാംഘണിയയ്ക്കു പോകുന്ന ഒരാളെ കണ്ടുപിടിച്ചു - കല്യാണത്തിനുവേണ്ട വിലപിടിച്ച സാമാനങ്ങൾ വാങ്ങാൻ വന്ന ഒരു പട്ടേൽ. നരോത്തം അയാളുടെ കയ്യിൽ കുതിരവണ്ടി കൊടു ത്തയച്ചു, ജ്യേഷ്ഠന് കൊടുക്കാൻ പറഞ്ഞ്. ഒപ്പം കുശലാന്വേ ഷണവും അറിയിച്ചു.

ഇനി ഒരു ജോലി കണ്ടുപിടിക്കേണ്ട പ്രശ്നമായി, നരോത്തമിന്. കീല പറഞ്ഞു ധരിപ്പിച്ചു - "കൈത്തണ്ടയ്ക്ക് കരുത്തുണ്ടെങ്കിൽ കാശ് ചിതറിക്കിടക്കുന്നത് വാരിയെടുക്കേണ്ട താമസമേയുള്ളു" എന്നിട്ട് തന്റെ ജീവിതമന്ത്രം ഉരുവിട്ടു - "കയ്യിൽ കൗശലമുണ്ടെങ്കിൽ പേടി എന്തിന്?"

എന്നാൽ ജീവിതത്തിന്റെ വെയിലും തണലും ഒരുപോലെ അനുഭവിച്ചിട്ടില്ലാത്ത നരോത്തമിന് കീലയെപ്പോലെ അത്ര സാമർത്ഥ്യം ഉണ്ടായിരുന്നില്ല. ജീവിതത്തിന്റെ കൊടുംവെയിൽ ഏറ്റ് പൊള്ളിയവനാണ്, കീല. അതുകൊണ്ട് സൂചിക്കുഴലിലൂടെയും കടന്നുപോകാൻ അയാൾക്ക് കഴിവുണ്ട്. നരോത്തമാകട്ടെ ഇതു വരെ ജീവിതത്തിന്റെ ചുഴലിക്കാറ്റിൽ അകപ്പെട്ടിട്ടേ ഇല്ല. അതു കൊണ്ട് കീല അയാളെ ധൈര്യപ്പെടുത്തി - "എന്റെ ഒപ്പം ആറുമാസം കഴിഞ്ഞുകൂടിയാൽ സാമർത്ഥ്യമെല്ലാം താനേ വന്നു

കൊള്ളും." എന്നിട്ട് സ്വയം പുകഴ്ത്തിക്കൊണ്ട്തുടർന്നു – "അറിയാമോ, ഞാനാരെന്ന്? കില കംഘീവാല. എത്ര മിടുക്കന്മാരേയും തമർത്തിക്കളയുന്നവൻ!"

# 14. സ്വന്തം കൂടപ്പിറപ്പ്

കൊച്ചച്ഛൻ കൊടുത്തയച്ച കുതിരവണ്ടി ബടുകിനെ ഭ്രാന്ത് പിടിപ്പിച്ചു. "കൊച്ചച്ഛൻ രാജ്കോട്ടിൽനിന്ന് കൊടുത്തയച്ച വണ്ടിയാണ്" എന്നുപറഞ്ഞ് തെരുവിലുള്ള എല്ലാ കൂട്ടുകാരേയും പുതിയ കളിപ്പാട്ടം അവൻ കാണിച്ചുകൊടുത്തു.

മകന്റെ ആഹ്ളാദം കണ്ട് ഉത്തംചന്ദും ലാഡ്കോറും മനോവേദന മറന്നപോലെ. നിറപ്പകിട്ടാർന്ന ആ പുതിയ കളിപ്പാട്ടത്തിനോടൊപ്പം ഒരു നൂതനലോകത്തിൽ വിഹരിയ്ക്കാൻ തുടങ്ങി, ബടുക്. മരംകൊണ്ടുള്ള ആ വണ്ടിയോടും കുതിരയോടും അവന് ഒരു വൈകാരികബന്ധംതന്നെ ഉളവായി. ജീവനില്ലാത്ത ആ വസ്തുവിനോട് അവൻ സംസാരിയ്ക്കും, നേരംപോക്ക് കാച്ചും, അതിനെ ഉമ്മവെയ്ക്കും. മകൻ കളിപ്പാട്ടത്തിൽ മതിമറക്കുന്നത് കാണെക്കാണെ, ലാഡ്കോറിന്റെ കണ്ണിണ താനേ കൂമ്പിപ്പോകും: കരളിലെ ആഴമുള്ള മുറിവ് നൂർന്നുപോകും. അലോസരപ്പെടുത്തുന്ന ഓർമ്മകൾ അവർ മറന്നുപോകും. നെറികേട് കാണിച്ച അനുജന്റേയും നാത്തൂന്റേയും നേരെയുള്ള ഈറയും ആ ഇമ്പത്തിൽ, അങ്ങനെ മെല്ലെമെല്ലെ അകന്നുപോയി. ലാഡ്കോറിന്റെ വത്സലഹൃദയത്തിൽ പഴയപോലെ സ്നേഹധാര സ്വന്തപ്പെട്ടവരുടെ നേരെ ഒഴുകാൻ തുടങ്ങി. ജീവിതത്തിൽ ഒരു ചുഴലിക്കാറ്റും നേരിട്ടില്ല, പഴയതിൽനിന്ന് യാതൊരു മാറ്റവും ഉണ്ടായില്ല – ഇത്തരം ഒരു മനോഭാവം അവർക്കുണ്ടായിത്തുടങ്ങി.

ഇതിനിടയ്ക്ക് ദകുഭായിയും മോൽമിനിൽ ഒന്ന് കറങ്ങി ഈശ്വരിയയിലേയ്ക്ക് തിരിച്ചെത്തിയിരുന്നു. അത്രദൂരം പോയിട്ട് ഇത്രവേഗം എന്തുകൊണ്ട് തിരിച്ചെത്തി എന്നതിനെപ്പറ്റി ഈശ്വരിയക്കാർ പലതരം ഊഹാപോഹങ്ങൾ നടത്തി. ദകുഭായിയുടെ പഴയ കുരുക്കുവിദ്യ അറിഞ്ഞിട്ടുള്ളവർ പറഞ്ഞു, ഈ ദുഷ്ടൻ ബർമ്മയിലും എന്തെങ്കിലും കറക്കൽകച്ചവടം നടത്തി ഓടിവന്നതായിരിയ്ക്കും എന്ന്. കൂടുതൽ അറിവുള്ളവർ മറ്റൊന്നാണ്

പറഞ്ഞുനടന്നത് – ദകുഭായിയുടെ മുടിഞ്ഞ മകൻ അച്ഛൻ നാട്ടിൽ ഇല്ലാത്തകാലത്ത് വലിയ ഒരു വിക്രമം നടത്തി. അയാൾ കാരണം ഒരു ഇടയത്തിയുടെ വയറ്റിൽ ഹറാമിന്റെ കുഞ്ഞുണ്ട്, വളരുന്നു. മകന്റെ പരാക്രമം ഒതുക്കിത്തീർക്കാനാണ് അയാൾ ഇത്രപെട്ടെന്ന് തിരിച്ചുവന്നത്... വേറെ ചിലർക്ക് മറ്റൊരു ഊഹവും ഉണ്ടായിരുന്നു; – ഉത്തംചംദിനെ വഞ്ചിച്ചതിന് വല്ല കോടതിക്കേസ്സിലും കുടുങ്ങേണ്ടിവന്നാലോ എന്ന് പേടിച്ച് ചാടിപ്പോയി; ഇനിമേൽ ആ പേടി വേണ്ടെന്നു കണ്ടപ്പോൾ തിരിച്ചുവന്നിരിക്കുയാണ്... അത് എന്തുമാകട്ടെ, ധൂർത്തനായ മകനെക്കൊണ്ട് കല്യാണം കഴിപ്പിക്കണം, അവനെ നിലയ്ക്ക് നിറുത്തണം എന്ന ദൃഢനിശ്ചയ ത്തോടെയാണ് ദകുഭായി വന്നത്. ഇത് സത്യവുമായിരുന്നു. കാരണം, ഈശ്വരിയയിൽ കാൽകുത്തിയ ഉടൻ അയാൾ മകൻ ജിമുനിമിനെ വിളിച്ച് ഏല്പിച്ചു – ഊമയോ ചെകിടിയോ എങ്ങനെ യുള്ളവൾ ആയാലും വേണ്ടില്ല, ഒരു പെണ്ണിനെ ബാലുവിനുവേണ്ടി കണ്ടുപിടിക്കണം... അതനുസരിച്ച് മകൻജി ദകുഭായിശേട്ടിന്റെ സമ്പൽസമൃദ്ധിയെപ്പറ്റി നാലുദിക്കും പരസ്യപ്പെടുത്തി നടക്കാനും തുടങ്ങി.

ദകുഭായിയുടെ പുതിയ ഐശ്വര്യത്തെപ്പറ്റിയുള്ള വാർത്ത പലകാതുകൾവഴി, ലാഡ്കോറിന്റെ കാതിലും എത്തിച്ചേർന്നു. കുട്ടികൾക്കുള്ള പകിട്ടേറിയ ഉന്തുവണ്ടി തന്റെ കുഞ്ഞിനുവേണ്ടി ബർമ്മയിൽനിന്ന് കൊണ്ടുവന്ന് ദകുഭായി ഈശ്വരിയക്കാരെ അമ്പരപ്പിച്ചു കളഞ്ഞു. അക്കാലത്ത് മദാമ്മകൾ മാത്രമേ തങ്ങളുടെ കുഞ്ഞുങ്ങളെ അത്തരം ഉന്തുവണ്ടികളിൽ ഇരുത്തി നടക്കാറുള്ളു. അല്ലെങ്കിൽ ചുരുക്കം ചില പാഴ്സി കുടുംബങ്ങളിലും അത്തരം ഉന്തുവണ്ടികൾ ഉണ്ടായിരുന്നു. ആദ്യത്തെ ദിവസം ദകുഭായി കുഞ്ഞിനേയും ഇരുത്തി ആ ഉന്തുവണ്ടി, ഇടുങ്ങിയ റോഡുകളി ലൂടെ ഉന്തിക്കൊണ്ട് നടന്നു. അന്നേരം ആ റോഡുകൾ കുറെക്കൂടി ഇടുങ്ങിയതായി തോന്നി. ജീവിതത്തിൽ കാളവണ്ടിയല്ലാതെ മറ്റൊരു വണ്ടിയും കണ്ടിട്ടില്ലാത്ത ആ നാട്ടുകാർ ആ പുതിയ വാഹനം കണ്ടപ്പോൾ വിസ്മയിച്ചു. അതിനുംപുറമെ ബർമ്മയിൽ നിന്ന് കൊണ്ടുവന്ന കളിക്കോപ്പുകൾ കാണാൻ ചുറ്റുവട്ടത്തിലുള്ള കൃഷിക്കാർ ദകുഭായിയുടെ മുറ്റത്ത് വരിവരിയായി നിന്നു വളരെ ദിവസങ്ങളോളം. സമർഥ് സ്വതവേതന്നെ നിലത്തുനിന്ന് ഒരു ഇഞ്ച് പൊങ്ങി നടക്കുന്ന ഒരു സ്ത്രീയാണ്. പുത്തൻ കൊഴുപ്പിൽ

മത്തുകയറി ആകാശം തൊഴിയ്ക്കാൻ തുടങ്ങി; പാവങ്ങളായ ഗ്രാമീണരെ മിരട്ടാനും. അവൾ വീമ്പിളക്കും – "നോക്കിക്കോളിൻ. മോൽമിനിൽനിന്ന് മോട്ടോർ വരും. മോട്ടോർ! എണ്ണ ഒഴിച്ച് ഓടിയ്ക്കുന്ന വണ്ടി!" ദകുഭായിയുടെ ഐശ്വര്യത്തെപ്പറ്റി കേൾക്കുമ്പോൾ ലാഡ്കോറിന് സന്തോഷം തോന്നും. അവർ വിചാരിയ്ക്കുകയും ചെയ്യും – "സോദരൻ നല്ലവണ്ണം സമ്പാദിച്ചു. എന്തായാലും എന്റെ കൂടപ്പിറപ്പല്ലേ ദകുഭായി. അന്യൻ അല്ലല്ലോ. സോദരന്റെ കയ്യിൽ നാലുകാശ് വന്നാൽ സോദരിയ്ക്കും കിട്ടുമല്ലോ ഉടുതുണിയും മറ്റും വല്ലപ്പോഴുമൊക്കെ. ഭഗവാൻ ഇനിയും കൊടുക്കട്ടെ അയാൾക്ക്! സ്വന്തപ്പെട്ടവരുടെ കയ്യിൽ കാശുണ്ടെങ്കിൽ വിഷമകാലത്ത് ചോദിയ്ക്കാം. അന്യരുടെ മുമ്പിൽ കൈനീട്ടാൻ കഴിയുമോ?" അങ്ങനെ യഥാർത്ഥത്തിൽ ദകുഭായിയുടെ മുമ്പിൽ കൈക്കുമ്പിൾ നീട്ടേണ്ട ഒരു ദയനീയസന്ദർഭം ലാഡ്കോറിന്റെ ജീവിതത്തിൽ ഉണ്ടാവുകയും ചെയ്തു.

ഒരുനാൾ സന്ധ്യക്ക് കടപൂട്ടി അല്പം വൈകിയാണ് ഉത്തംചന്ദ് വീട്ടിൽ എത്തിയത്. വീട്ടിൽ എത്തുന്ന അദ്ദേഹത്തെ, പ്രസന്നവദനയായി ഉമ്മറത്തുനില്ക്കുന്ന ലാഡ്കോറിന്റെ അമൃതനിഷ്യന്ദിയായ നയനങ്ങളാണ് എന്നും സ്വാഗതം ചെയ്യുക. എന്നാൽ അന്ന് പതിവനുസരിച്ച് ലാഡ്കോറിനെ കാണാഞ്ഞപ്പോൾ, കടയിൽനിന്ന് തളർന്ന് അവശനായി വന്ന അദ്ദേഹത്തിന് ആശ്ചര്യം തോന്നി. "ഇന്ന് വൈകിയല്ലേ എത്തിയത്. കാത്തുകാത്ത് ബേജാറായിട്ടുണ്ടാകും" എന്നു കരുതി, താൻ എത്തിയതിന്റെ ഒരു അടയാളമെന്ന മട്ടിൽ അദ്ദേഹം ഒന്നു ചുമച്ചു.

ഒരു മട്ടിൽ പറഞ്ഞാൽ, ഭർത്താവിന്റെ കാലൊച്ച കേൾക്കുമ്പോഴേക്ക്, നവോഢയായ ഒരു കാന്തയെപ്പോലെ, അവർ ഔത്സുക്യത്തോടെ ഉമ്മറത്തേക്ക് പാഞ്ഞുവരികയാണ് പതിവ്. എന്നാൽ ചുമച്ചിട്ടും ഭാര്യ വരാതിരിയ്ക്കുന്നതുകണ്ട്, അദ്ദേഹത്തിന് ആശ്ചര്യത്തോടൊപ്പം ആശങ്കയും ഉണ്ടായി. എന്തു സംഭവിച്ചു എന്നറിയാൻ അദ്ദേഹം പുറത്തളത്തിലേക്ക് കയറി. അവിടെ വിളക്കു കത്തിച്ച്‌വെച്ചിട്ടുപോലുമില്ല. എന്നാലും അരണ്ട നാട്ടുവെളിച്ചത്തിൽ അദ്ദേഹത്തിന് കാണായി, ഭാര്യയുണ്ട് ഒരു മൂലയ്ക്ക് ചാരിയിരുന്ന് സാരിത്തുമ്പുകൊണ്ട് പുതച്ച്, ബടുകിനെ മടിയിൽ ഇരുത്തി ഉറക്കം തൂങ്ങുന്നു.

ഉത്തംചന്ദ് വിമ്മിട്ടത്തോടെ ആ രംഗം തെല്ലുനേരം നോക്കി ക്കൊണ്ട് നിന്നു. ലാഡ്കോറിന്റെ അടക്കിപ്പിടിച്ച വിതുമ്പൽ കേട്ട പ്പോൾ അദ്ദേഹത്തിന് പരിഭ്രമമായി. ഭാര്യയെ കുലുക്കിവിളിച്ചു കൊണ്ട് ചോദിച്ചു – "എന്താണ്, പറയു... പറയൂന്ന്... സുഖമില്ലേ? വേദനിയ്ക്കുന്നുണ്ടോ എങ്ങാനും?"

ഭർത്താവ് വന്നത് അറിഞ്ഞ്, ലാഡ്കോർ ഞെട്ടിപ്പിടഞ്ഞു ണർന്ന് നേരെ കുത്തിയിരുന്നു. സാരിക്കോന്തലകൊണ്ട് നനഞ്ഞ കണ്ണുകൾ തുടച്ചു. ഇരുട്ടിയിട്ടും വിളക്കുകൊളുത്തിയിട്ടില്ലെന്ന് അവർക്ക് ഓർമ്മവന്നു. ഉടൻതന്നെ പൊത്തിൽ വെച്ചിരുന്ന ഗണപതി വിഗ്രഹത്തിനു മുമ്പിൽ നെയ്‌വിളക്ക് കൊളുത്തി. പിന്നീട് ഹരിക്കേൻലാംപ് കത്തിച്ചു. ഈ സമയമെല്ലാം അവർ ഒന്നും മിണ്ടിയില്ല.

ഉത്തംചന്ദ് വീണ്ടും ചോദിച്ചു – "എന്താണ് വിശേഷിച്ച്? സുഖമില്ലേ?" എന്നിട്ടും ലാഡ്കോർ മിണ്ടാത്തത്കണ്ട്, അദ്ദേഹം മറ്റൊരു ചോദ്യം ചോദിച്ചു – "ബടുക് ഇന്ന് എന്താണിത്രവേഗം ഉറങ്ങിക്കളഞ്ഞത്?"

ഒന്നും ഉരിയാടാതെ ലാഡ്കോർ അടുക്കളയിലേക്ക് പോയി, ഭക്ഷണം വിളമ്പാൻ തുടങ്ങി. ഉത്തംചന്ദ് ചോദ്യം ആവർത്തിച്ചു – "എന്താണ് ഉണ്ടായത്, പറയൂന്ന്. വല്ല അഹിതമായ വർത്തമാനവും കേൾക്കുകയുണ്ടായോ?"

വേണമെന്നുവിചാരിച്ചാലും ഒന്നും മിണ്ടാൻ ആകാത്തവിധം അവരുടെ തൊണ്ട കെട്ടിപ്പോയിരുന്നു. അതുകൊണ്ട് ഭർത്താവിന് വിളമ്പി, അവർ ചെന്നിയ്ക്ക് കയ്യും കൊടുത്ത് കുത്തിയിരിക്കുകമാത്രം ചെയ്തു.

കയ്യും മുഖവും കഴുകി ഉത്തംചന്ദ് ആഹാരത്തിന് ഇരുന്നു എന്നത് നേര്. എന്നാലോ ഭാര്യയുടെ കരയുന്ന മുഖഭാവം കണ്ട്കൊണ്ട് അദ്ദേഹത്തിന് ഒന്നും ഇറക്കാനേ ആയില്ല. പതിവു പോലെ ചോദിച്ചു – "ബടുക് ആഹാരം കഴിച്ചില്ലേ?"

അവർ ഒറ്റവാക്കിൽ മറുപടി പറഞ്ഞു – "ഇല്ല."

അതുകേട്ടപ്പോൾ അദ്ദേഹത്തിന് ആശങ്ക ഒന്നുകൂടി ഏറി. ചോദിച്ചു – "എന്തുപറ്റി? പനിയോ മറ്റോ ആണോ?"

"അല്ല" – വീണ്ടും ഒറ്റവാക്കിൽ ഉള്ള മറുപടി.

"എന്താണ് പിന്നെ ആഹാരം കഴിയ്ക്കാഞ്ഞത്?"

"ആഹാരം കഴിയ്ക്കുന്നതിനിടയ്ക്ക് ശാഠ്യം പിടിച്ചു. എന്നിട്ട് കരഞ്ഞു കരഞ്ഞ് ഉറങ്ങുകയും ചെയ്തു" – ലാഡ്കോർ പറഞ്ഞു. കിണ്ണത്തിലേയ്ക്കു നീണ്ട അദ്ദേഹത്തിന്റെ കൈപ്പത്തി അങ്ങനെതന്നെ തരിച്ചു നിന്നു. അദ്ദേഹത്തിന് മനസ്സിലായി, ഭാര്യയുടെ മൗഢ്യത്തിന്റെ കാരണമെന്തെന്ന്.

"എന്തിനാണ് ശാഠ്യം പിടിച്ചത്? നീ അവനെ ശാസിച്ചോ?"

"ഞാൻ എന്തിന് ശാസിക്കണം? മോനെ നിങ്ങൾക്കു മാത്രമേ വാത്സല്യമുള്ളുവെന്നാണോ?" – ലാഡ്കോർ ചോദിച്ചു.

"പിന്നെ എന്തുകൊണ്ടാണ് ഒന്നും കഴിയ്ക്കാതെ ഉറങ്ങിയത്?"

"ദൂധ്പേഡ (ഒരുതരം മധുരപലഹാരം) വേണം വേണം എന്ന് പറഞ്ഞ് ശാഠ്യം പിടിച്ചുകൊണ്ടിരുന്നു. സന്ധ്യയ്ക്ക് സോനിയുടെ പയ്യൻ തിന്നുന്നതു കണ്ടിട്ടാവും, പേഡ തന്നില്ലെങ്കിൽ ആഹാരം കഴിയ്ക്കില്ലെന്ന് ശാഠ്യം പിടിച്ചത്. എന്ത് പറഞ്ഞിട്ടാണ് ഒന്നും അറിയാത്ത അവനെ സംഗതി പറഞ്ഞു ധരിപ്പിക്കുക?"

ലാഡ്കോർ പറഞ്ഞു മുഴുമിച്ചില്ല, അപ്പോഴേക്കും ഉത്തംചാദിന് മനസ്സിലായി, ഭാര്യ മകനെ എന്ത് ധരിപ്പിക്കാനാണ് ഉദ്ദേശിച്ചതെന്ന്. വീട്ടിലെ ചുറ്റുപാടിന്റെ സത്യാവസ്ഥയെപ്പറ്റി ഓർമ്മ വന്നതോടെ അദ്ദേഹം പരവശനായി, വിഷണ്ണനായി.

ഉത്തംചാദിന് ഭക്ഷിയ്ക്കാൻ തീരെ രുചി തോന്നിയില്ല. ഭക്ഷണം ആറിത്തണുക്കാൻ തുടങ്ങി. ദു:ഖാർത്തരായ ദമ്പതികൾ തികച്ചും സൂക്ഷ്മമായ, പ്രായോഗികമായ പ്രശ്നങ്ങളെക്കുറിച്ച് ചിന്തിയ്ക്കാൻ തുടങ്ങി.

"എത്ര നാളാണ് ഇങ്ങനെ കഴിച്ചുകൂട്ടുക?" – ലാഡ്കോർ ചോദിക്കാറുണ്ട്.

"തലയിൽ എഴുതിയിട്ടുള്ളിടത്തോളം കാലം" – ഉത്തംചാദ് ഇതേ മറുപടിയും പറയും, എപ്പോഴും.

എന്നാൽ അന്ന് ഒന്നും ഭക്ഷിയ്ക്കാതെ കിടന്നുറങ്ങിയ മകന്റെ ദു:ഖം ഓർത്ത്, ആ ദമ്പതികൾ വ്യാകുലപ്പെട്ടു. വിളമ്പിവെച്ച കിണ്ണം അങ്ങനെതന്നെ വിട്ടുംവച്ച് ഉത്തംചാദ് എഴുന്നേറ്റു. ലാഡ്കോറിന് ഒന്നും തിന്നാനേ തോന്നിയില്ല.

പാതിരായുടെ മണി മുഴങ്ങി. ചുറ്റുവട്ടത്തിലുള്ള ഒച്ചയനക്കം നിലച്ചു. എന്നാലും ആ വീട്ടിലെ ഉറക്കറയിൽ ഭാര്യാഭർത്തക്കന്മാർ ഗംഭീരമായ പ്രശ്നങ്ങളെപ്പറ്റി പരസ്പരം ചർച്ച ചെയ്യുകയായിരുന്നു.

ഭർത്താവിന്റെ നൈരാശ്യബോധം ആവേശിച്ചത്കണ്ട് ലാഡ്കോർ ധൈര്യപ്പെടുത്തിക്കൊണ്ടിരുന്നു. "ഒരു ആണായിട്ട് പിറന്ന നിങ്ങൾ പെണ്ണുങ്ങളെപ്പോലെ ഇങ്ങനെ ദുർബ്ബലനായിത്തീരുന്നത് എന്താണ്? ഇങ്ങനെയൊക്കെ സംഭവിയ്ക്കും. വേറെ ആർക്കും ഉണ്ടാകുന്നില്ലേ വ്യാപാരത്തിൽ നഷ്ടം? നമുക്ക് മാത്രമേയുള്ളോ? മറ്റാരും പാപ്പരാകുന്നില്ലേ?.. കച്ചവടം എന്നു പറഞ്ഞാൽ ഇങ്ങനെയാണ് - ഇടയ്ക്ക് വെയിൽ, ഇടയ്ക്ക് തണൽ.. നാളെ ബടുകിന്റെ ഭാഗ്യം തെളിഞ്ഞാൽ എല്ലാം ശരിപ്പെടുകയായി.. നമ്മുടെ ആ വീട് വീണ്ടും നമ്മുടെ കയ്യിൽ വരും.. നല്ല കാലം വന്നാൽ അത്രയധികം സമയം വേണ്ട ആദ്യത്തേക്കാളും മെച്ചപ്പെടാൻ.."

ഉത്തംചംദിന്റെ മനസ്സ് മറ്റെവിടെയോ ആയിരുന്നു എന്നു തോന്നുന്നു. ഭാര്യ പറഞ്ഞതൊന്നും കേൾക്കാത്ത ഒരു മട്ട്.

ഭർത്താവിന്റെ പാരവശ്യം ലഘൂകരിക്കാൻ വേണ്ടി, ലാഡ്കോർ മടിച്ച് മടച്ച് അഭിപ്രായപ്പെട്ടു - "ഒരുതവണ ഈശ്വരിയയ്ക്ക് പോയി ദകുഭായിയോട് സംസാരിക്കൂന്ന്."

ഇത് കേട്ടപാടെ ഉത്തംചംദിന്റെ കണ്ണുകളിൽ രോഷം കത്തിക്കാളി. എന്നാൽ അത് വാക്കുകളിലൂടെ പ്രകടിപ്പിച്ച് ഭാര്യയെ കുണ്ഠിതപ്പെടുത്തുന്നത് ഉചിതമല്ലെന്നും അദ്ദേഹത്തിനു തോന്നി.

ഭർത്താവിന്റെ മൗനം സമ്മതസൂചകമായി കരുതി, അവർ തുടർന്നു - "ഉടൻതന്നെ ഈശ്വരിയയ്ക്കു പോകൂ. എന്റെ ദകുഭായി നിങ്ങളെ വെറും കൈയോടെ തിരിച്ചയയ്ക്കില്ല."

ഉത്തംചംദ് ദൃഢചിത്തതയോടെ ചോദിച്ചു - "ആരെങ്കിലും തരുന്നത് എത്രനാളത്തേയ്ക്ക് ഉണ്ടാകും?"

"അന്യന്മാരോടാണോ നാം അപേക്ഷിക്കുന്നത്?" - അവർ ചോദിച്ചു - "അയാൾ എന്റെ കൂടപ്പിറപ്പല്ലേ?"

"ഇന്ന് അതുകൊണ്ട് നടത്താം. നാളെയോ? ബാക്കിയുള്ള ജീവിതമോ?" - ഉത്തംചംദ് ചുരുക്കം വാക്കുകളിൽ ചോദ്യം തൊടുത്തുവിട്ട് മൗനംപൂണ്ടു.

"ഇന്നത്തെ കാര്യം നടന്നാൽതന്നെ ഈശ്വരകൃപയെന്നു കരുതണം" - ലാഡ്കോർ ഒറ്റവാചകത്തിൽ വീട്ടിലെ പഞ്ഞത്തിന്റെ നില വ്യക്തമാക്കി.

"ശരിയാണ്. നമ്മുടെ സ്ഥിതി മോശമായതിന് ആരെയാണ് കുറ്റപ്പെടുത്തേണ്ടത്?"

"ബടുക് ഇന്ന് ഒന്നിനുവേണ്ടി വാശിപിടിച്ചു. നാളെ കാലത്ത് എഴുന്നേറ്റ് മറ്റൊന്നിനുവേണ്ടി വാശിപിടിക്കും... അവന്റെ കണ്ണീർ കാണാൻ എന്നെക്കൊണ്ടാവില്ല" – ലാഡ്കോർ ഇംഗിതം വെളിപ്പെടുത്തി.

"പാവം കുഞ്ഞ്! എന്ത് ആവശ്യപ്പെടണം, എന്ത് ആവശ്യപ്പെടരുത് എന്നെല്ലാം അവന് അറിയാമോ?"

"അതുകൊണ്ടാണ് ഞാൻ പറയുന്നത്, മറ്റാർക്കും വേണ്ടിയല്ലെങ്കിലും പാവം കുഞ്ഞിനെ വിചാരിച്ച് ദയവായി ദകുഭായിയുടെ അടുത്ത് പോകൂ എന്ന്" – വെറും വയറോടെ കിടന്നുറങ്ങുന്ന ബടുകിനെ ചൂണ്ടിക്കാട്ടി, ലാഡ്കോർ തുടർന്നു – "സ്വന്തം അമ്മാവൻ സ്വന്തം മരുമകനെ പട്ടിണിയിടില്ല... ഒരു മരുമകൻ നൂറു ബ്രാഹ്മണർക്ക് തുല്യമെന്നാണ് ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളത്... എന്റെ ദകുഭായി..."

"എന്റെ ദകുഭായി, എന്റെ ദകുഭായി" എന്ന് ലാഡ്കോർ ഉരുവിടുന്നത് കേട്ട് ഉത്തംചംദിന് മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം കൈപ്പത്തി നിവർത്തി കാണിച്ചുകൊണ്ട് ചോദിച്ചു – "ഇതിനെന്തുപറയും?"

"വിരലുകൾ എന്ന്. അല്ലാതെന്താ?"

"ശരി. ഇതോ?"

"നഖങ്ങൾ."

"അതും ശരി" – എന്ന് പറഞ്ഞ് ഉത്തംചംദ് വിചിത്രമായ ഒരു ചോദ്യം തൊടുത്തുവിട്ടു – "എന്നാൽ ഈ നഖങ്ങൾ വിരലുകളേക്കാൾ എത്ര വ്യത്യസ്തമാണ്?" എന്നിട്ട് ഭാര്യയുടെ മറുപടിയ്ക്ക് കാത്തുനില്ക്കാതെ ഗൗരവംപൂണ്ട് തന്റെ അഭിപ്രായം തീർത്തു പറഞ്ഞു – "ദകുഭായി ലക്ഷം മടങ്ങ് നമ്മുടെ സ്വന്തക്കാരനായിരിക്കാം. എന്നാലോ നഖങ്ങൾക്കും വിരലുകൾക്കും തമ്മിലുള്ള അന്തരം ഉണ്ടെന്ന് മനസ്സിലാക്കിക്കോ!"

"എന്റെ കൂടപ്പിറപ്പായ ദകുഭായി സ്വന്തം സോദരിയോട് അന്യനെപ്പോലെ പെരുമാറും എന്നാണോ പറയുന്നത്?" – ലാഡ്കോറിന് ദേഷ്യം കയറി – "എന്റെ വീട്ടുകാർ അത്രയ്ക്ക് മൂശേട്ടകളാണെന്നാണോ നിങ്ങൾ കരുതിവെച്ചിരിക്കുന്നത്?"

"ഭഗവാൻ ആരെയും പട്ടിണിയിടാതിരിക്കട്ടെ!" – അദ്ദേഹം സ്വന്തം സ്ഥിതി വിചാരിച്ച് പ്രാർത്ഥിച്ചു. എന്നിട്ട് തുടർന്നു –

"അന്യരിൽനിന്ന് വാങ്ങി എത്രകാലം കഴിച്ചുകൂട്ടും എന്നാണ് ഞാൻ ചോദിച്ചതിന്റെ സാരം. ഇരന്നുവാങ്ങിയ നെയ്യ്കൊണ്ട് ചൂർമ (ഒരുതരം പലഹാരം) ഉണ്ടാക്കാൻ ആവില്ല" പിന്നീട് തന്നോടു തന്നെ എന്നപോലെ മൊഴിഞ്ഞു – "ആവശ്യപ്പെടാതെതന്നെ ചില പ്പോൾ മുത്തു കിട്ടിയെന്നു വരാം. ആവശ്യപ്പെട്ടാലും പിച്ച കിട്ടില്ല എന്നും വരാം."

"ഓ! നിങ്ങളുടെ ഒരു വേദാന്തം!" – സ്ത്രീസഹജമായ ഹാവഭാവ ത്തോടെ ലാഡ്കോർ തുടർന്നു – "സ്വന്തം സോദരന്റെ മുമ്പിൽ കൈ നീട്ടുന്നത് പിച്ച തെണ്ടുന്നതുപോലെയാണോ നിങ്ങൾക്ക്? സോദരിമാർ സോദരന്മാരോട് ആവശ്യപ്പെടും – ജീവിതം മുഴുവൻ. അത് അവരുടെ ഒരു അവകാശമാണ്."

ഭാര്യയുടെ നിഷ്കളങ്കമായ സ്വഭാവം ഓർത്ത്, ഉത്തംചംദ് ഉള്ളുക്കുള്ളെ ചിരിച്ചു.

ക്ഷമയുടേയും ഉദാരഭാവനയുടേയും മൂർത്തിയായ ലാഡ്കോർ ദകുഭായി ചെയ്ത ദ്രോഹം പാടെ മറന്നുപോയി. സോദരന്റെ ഐശ്വര്യത്തെപ്പറ്റി അവർ ഉത്സാഹപൂർവ്വം വർണിയ്ക്കാൻ തുടങ്ങി – "എന്റെ ദകുഭായി ഇന്ന് നല്ല കാശുകാരനായിട്ടുണ്ട്. വണ്ടി നിറച്ചാണ് മോൽമിനിൽനിന്ന് പണം കൊണ്ടുവന്നിരിയ്ക്കുന്നത്. കണ്ടില്ലേ കാലം നന്നായാൽ എല്ലാം എങ്ങനെ ഒത്തുവരുമെന്ന്? ഈശ്വരിയയിൽനിന്ന് വരുന്നവരെല്ലാം പറയുന്നുണ്ട്, എന്റെ ദകുഭായി എന്റെ നാത്തൂനെ അടിമുടി പൊന്നുകൊണ്ട് പൊതി ഞ്ഞിരിയ്ക്കുയാണെന്ന്. എന്റെ സ്വന്തം മോനെപ്പോലെയുള്ള ബാലു വിന്റെ കല്യാണാലോചനയ്ക്കായി എത്രയോ പെൺകുട്ടികളുടെ ജാതകങ്ങളോടൊപ്പം ദകുഭായിയുടെ ഉമ്മറത്ത് എത്ര നാളികേര മാണ് കുന്നുകൂടി കിടക്കുന്നതെന്ന് നിങ്ങൾക്കറിയാമോ?"

"ശരിയാണ്. വെടിയുണ്ടയ്ക്ക് വിലകയറിയ ഇക്കാലത്ത് നിന്റെ അനുജൻ നാളികേരംകൊണ്ട് കോട്ട കെട്ടാൻ പോകയാണെന്ന് എനിയ്ക്ക് എങ്ങനെ അറിയാനാണ്?"

വിപത്തും വിഷാദവും വലയം ചെയ്തിരിയ്ക്കുന്ന ഉത്തംചംദിന്റെ മനസ്സിൽനിന്ന് നേരംപോക്ക് ഇനിയും മാഞ്ഞുപോയിരുന്നില്ല.

ഈശ്വരിയയിലേയ്ക്ക് പോകണമോ വേണ്ടയോ എന്നതിനെപ്പറ്റി യുള്ള ചർച്ച നടന്നു, രാവുമുഴുവൻ. ദകുഭായിയുടെ എല്ലാത്തരം കുനിഷ്ടും അറിയാമായിരുന്നു, ഉത്തംചംദിന്. അതുകൊണ്ട്

അങ്ങനെയുള്ള ഒരുത്തന്റെ മുന്നിൽ കൈക്കുമ്പിൾ നീട്ടാൻ അദ്ദേഹത്തിന് നന്നെ മടിയുണ്ടായിരുന്നു. നാലുകാശ് ഉണ്ടാക്കാൻ രാജ്കോട്ടിലേയ്ക്കു പോയ നരോത്തം എന്തെങ്കിലും അല്പാല്പമായി അയയ്ക്കാൻ തുടങ്ങും, അങ്ങനെ വണ്ടി നേരായ പാളത്തിലൂടെ ഓടാൻ തുടങ്ങും എന്നൊക്കെ ആയിരുന്നു, അദ്ദേഹത്തിന്റെ ആലോചന... കച്ചവടവും മെച്ചപ്പെടാം, അതുകൊണ്ട് ആരേയും ആശ്രയിക്കേണ്ടിവരില്ല... എന്നാൽ ലാഡ്കോറിന് അത്രയ്ക്ക് കാത്തിരിക്കാൻ വിഷമം ആയിരുന്നു. പിന്നെ വൈകുന്നേരത്തെ സംഭവം നിമിത്തം നാരീസുലഭമായ ഒരുതരം വ്യാകുലത അവർക്ക് അനുഭവപ്പെടുകയും ചെയ്തു. അതുകൊണ്ടുകൂടിയാണ് അവർ ഭർത്താവിനെ ഈശ്വരിയയിലേക്ക് പോവാൻ നിർബന്ധിച്ചത്.

പോകണമോ വേണ്ടയോ എന്ന് ഉത്തംചന്ദ് വളരെനേരം ആലോചിച്ചു. അവസാനം സ്നേഹമുള്ള ഭാര്യതന്നെ വിജയിച്ചു. അദ്ദേഹം ഈശ്വരിയയിലേക്ക് പോകാൻതന്നെ തീർച്ചപ്പെടുത്തി – ഭാര്യയുടെ ആഗ്രഹം നിറവേറ്റാൻ, മോൽമിനിൽനിന്ന് വളരെ അധികം സമ്പാദിച്ചുകൊണ്ടു വന്നു എന്നു പറയപ്പെടുന്ന അളിയനെ ഒന്നു പരീക്ഷിച്ചു നോക്കാൻ. എല്ലാ ബന്ധവും അറത്തു മുറിച്ചുതള്ളിയ ദകുഭായിയുടെ മുമ്പിൽ പോകേണ്ടിവരുന്നത് വിചാരിച്ചപ്പോൾ അദ്ദേഹത്തിന്റെ മനസ്സ് വിരണ്ടു. എന്നാൽ "കൂടപ്പിറപ്പായ ദകുഭായി" എന്ന് ഉരുവിട്ടുകൊണ്ടിരുന്ന ലാഡ്കോർ അതെല്ലാം എങ്ങുകേൾക്കാൻ?

നല്ല വ്യാപാരമുള്ള കാലത്ത് പണം വസൂലാക്കുന്നതിന് പോകാൻ വേണ്ടി ഏതൊരു കുതിരപ്പുറത്തുനിന്ന് ജീനി ഇറങ്ങിയിരുന്നില്ലയോ വായുവേഗമുള്ള ആ കുതിരയെ കുറഞ്ഞ വിലയ്ക്ക് വില്ക്കേണ്ടിവന്നു, ദീവാളികുളിച്ചതിനുശേഷം കടം തീർക്കാനായിട്ട്. അതുകൊണ്ട് ഉത്തംചന്ദിന് ഈശ്വരിയയിലേക്കുള്ള വഴി കാൽനടയായിത്തന്നെ താണ്ടേണ്ടിവന്നു. വീട്ടിൽ നെയ്യ് എന്ന സാധനത്തിന്റെ സ്വാദുതന്നെ മറന്നുപോയിരുന്നു. അതുകൊണ്ട് പണ്ടത്തെപ്പോലെ 'ഗോൽപാപ്ഡി' പൊതിഞ്ഞുകെട്ടേണ്ട പ്രശ്നമേ ഉണ്ടായിരുന്നില്ല. ലാഡ്കോർ വെളുപ്പിന് എഴുന്നേറ്റ് കടലമാവ് പരത്തിവേവിച്ച് എടുത്തു, അല്പം ശർക്കരക്കഷണവും വെച്ച്, 'പൊതിച്ചോറാ'ക്കിക്കൊടുത്തു.

കാലത്ത് പുറപ്പെടുംനേരം ബടുക് ഉണർന്നുകഴിഞ്ഞിരുന്നു. അവൻ അച്ഛനോട് ചോദിച്ചു – "അച്ഛൻ എങ്ങോട്ടാണ് പോകുന്നത്?"

ഉത്തംചംദ് നിഷ്കളങ്കനായ ബടുകിനോട് നേര് പറയാൻ മടിച്ചു. എന്നാൽ ലാഡ്കോർ അത്യുത്സാഹത്തോടെ പെട്ടെന്ന് പറഞ്ഞു – "നിനക്ക് കളിപ്പാട്ടം കൊണ്ടുവരും! പിന്നെയും എന്തെല്ലാം, എന്തെല്ലാം കൊണ്ടുവരുമെന്നോ!"

അമ്മയുടെ വലിയ വലിയ ആശ്വാസവചനങ്ങൾകേട്ട് ബടുക് സന്തുഷ്ടനായി.

മകന്റെ മുഖത്ത് പരന്ന പുഞ്ചിരി, ഒരു വേദാന്തിയുടെ മട്ടിൽ നോക്കി, ഉത്തംചംദ് ഈശ്വരിയയിലേക്ക് പുറപ്പെട്ടു.

## 15. കള്ളൻ!... കള്ളൻ!

"മതി. മതി"

"എന്ത് മതീന്ന്! ഒരു കപ്പുകൂടി..."

"വളരെ കൂടുതലായി"

"ഏയ്! അത്രയ്ക്കൊന്നും കൂടുതലായില്ല. ഇനിയും അല്പം കൂടി ആകാം. ഞാൻ ആണയിട്ടു പറയുന്നു."

ദകുഭായി 'ദീവാൻഖാന' എന്ന തകർപ്പൻ പേർ നല്കിയിരുന്ന, തന്റെ വീട്ടിലെ 'പുറത്തള'ത്തിൽ 'കേസരിപ്പാലി'ന്റെ വിരുന്നൂട്ട് ആഘോഷിക്കുകയായിരുന്നു.

ഇളയ മകൾ ജസിയുടെ വിവാഹം ബാലുവുമായി നടത്തുന്നതിനു വേണ്ടി കപൂർശേട്ട് മെംഗണിയിൽ നിന്ന് എത്തിയിരിക്കയാണ്–അല്ലെങ്കിൽ മകൻജിമുനീം കപൂർശേട്ടിനെ പ്രലോഭിപ്പിച്ച് പിടിച്ചുവലിച്ച് കൊണ്ട് വന്നിരിക്കയാണ് എന്നും പറയാം. കപ്പുകപ്പായിട്ട് കേസരിപ്പാൽ കുടിപ്പിച്ച് അദ്ദേഹത്തെ "കുപ്പിയിലാക്കുക"യായിരുന്നു.

അന്നേരം രാജ്കോട്ടുകാരൻ മൻസുഖലാലും കപൂർശേട്ടിനോടൊപ്പം വന്നെത്തിയിരുന്നു. ചമ്പയുടെ വിവാഹനിശ്ചയം അമ്മാവന്റെ മുന്നറിവോടെ ആയിരുന്നില്ലല്ലോ. അതുകൊണ്ട് അയാൾക്ക് മുഷിച്ചിലായിരുന്നു. അതിന് പ്രായശ്ചിത്തമെന്ന നിലയ്ക്കാണ്

കപൂർശേട്ട് ജസിയുടെ വിവാഹനിശ്ചയത്തിന് അയാളെ മുന്നോട്ടു നിറുത്തിയത്.

ദകുഭായിയുടെ പുതിയ ഐശ്വര്യത്തിൽ കപൂർശേട്ട് ആദ്യമേ ചകിതനായി കഴിഞ്ഞിരുന്നു. അത് നേരിട്ട് കാണുന്നതിനുമുമ്പേ തന്നെ ജസിയുമായുള്ള വിവാഹം ഉറപ്പിയ്ക്കാൻ അദ്ദേഹത്തിന് വെമ്പലായിരുന്നു. എന്നാൽ രാജ്കോട്ടുപോലെയുള്ള പട്ടണത്തിൽ കഴിഞ്ഞുകൂടുന്ന മൻസുഖലാലിന്റെ കാര്യം ഒന്നു വേറെയായിരുന്നു. അതുകൊണ്ട് അയാളെ തന്റെ 'ശേട്ട് പ്രതാപം'കൊണ്ട് സ്വാധീനിയ്ക്കാൻ ദകുഭായിക്ക് വളരെ പണിപ്പെടേണ്ടിവന്നു.

'ദീവാൻഖാന' അലങ്കരിയ്ക്കുന്നതിൽ ദകുഭായി അല്പംപോലും കുറവു വരുത്തിയില്ല. ബർമ്മയിലെ ജീവിതത്തിന്റെ ഒരു പ്രദർശനം തന്നെ ആ മുറിയിൽ ഏർപ്പെടുത്തിയപോലെ തോന്നി. ചുമരിന്മേൽ ബർമ്മയിലെ പ്രകൃതിരംഗങ്ങളുടേയും സുന്ദരികളുടേയും ചിത്രങ്ങൾ; നിലത്ത് ബർമ്മയിലെ പണിത്തരമായ പരവതാനി; വെറ്റിലത്താമ്പാളത്തിന്മേലും ബർമ്മയിലെതന്നെ കൊത്തുപണി; ചില്ലലമാരിയിൽ മരംകൊണ്ടുള്ള കളിക്കോപ്പുകളും ബർമ്മയിലേതു തന്നെ. ഇത്തരം കണ്ണഞ്ചിക്കുന്ന പളപളപ്പ് കണ്ട് കപൂർശേട്ട് അദ്ഭുതപരതന്ത്രനായിക്കഴിഞ്ഞിരുന്നു. നഗരവാസിയായ മൻസുഖ്ലാലിനെപോലും അത് സ്വാധീനിച്ചു.

ദകുഭായി വർത്തമാനത്തിനിടയ്ക്ക് താൻ കണ്ട റംഗൂൺ, അക്യാബ് മുതലായ പട്ടണങ്ങളെപ്പറ്റിയും വർണിച്ചു. ഓരോ വാചകത്തിലും "നമ്മുടെ മോരൽമിൻ" എന്ന പ്രയോഗവും ഉണ്ടാകും. എന്തു പറഞ്ഞാലും, "നമ്മുടെ മോരൽമിൻ ഉണ്ടല്ലോ..." എന്നത് അയാളുടെ ഒരു വായ്ത്താരി ആയിക്കഴിഞ്ഞിരുന്നു.

മൻസുഖഭായിയെപ്പോലെയുള്ള നഗരവാസിയ്ക്കുപോലും തോന്നി, ജസിയ്ക്ക് ഇത്ര സമ്പന്നമായ ഒരു കുടുംബം കാഠിയാവാഡ് മുഴുവൻ തിരഞ്ഞാലും കിട്ടുകയില്ലെന്ന്.

ശുഭമുഹൂർത്തത്തിൽതന്നെ വിവാഹനിശ്ചയത്തിന്റെ ചടങ്ങു വേഗംവേഗം മുഴുമിയ്ക്കണമെന്ന് തീർച്ചപ്പെടുത്തി. അതിന്റെ പ്രാരംഭത്തിലുള്ള പ്രവർത്തനങ്ങൾക്കായി, ബാലുവിനെ ബസാറിലേക്ക് പറഞ്ഞയച്ചു. മകൻജിമുനിമിന്റെ 'വ്യൂഹരചന'യുടെ 'തന്ത്രം' ഇതായിരുന്നു – വിവാഹനിശ്ചയത്തിന്റെ ചടങ്ങ് കഴിയുന്നതുവരെ ബാലുവിനെ എങ്ങനെയെങ്കിലും മാന്യന്മാരായ ആ അതിഥി

കളുടെ സാന്നിദ്ധ്യത്തിൽ നിന്ന് അകറ്റി നിറുത്തണം, അങ്ങനെ ആ 'ഇമ്പിളിയാണ്ട'ന്റെ 'ബുദ്ധിവൈഭവം' അതിഥികളുടെ മുമ്പിൽ പ്രദർശിപ്പിയ്ക്കാനുള്ള അവസരംതന്നെ ഇല്ലാതാക്കണം.— ഈ 'തന്ത്രം' അനുസരിച്ച്, പച്ചക്കറികൊണ്ടുവരാൻ അല്ലെങ്കിൽ നൂറുരൂപ നോട്ടിന്റെ ചില്ലറ ദക്ഷിണയുടെ ആവശ്യാർത്ഥം കൊണ്ടുവരാൻ ഉള്ള പല ജോലികളും ഏല്പിച്ച് ദകുഭായി ബാലുവിനെ അങ്ങും ഇങ്ങും പായിച്ചുകൊണ്ടിരുന്നു.

കപൂർശേട്ട് കുപ്പിപ്പാത്രംങ്ങൾ കണ്ട്, കുതൂഹലം നിറഞ്ഞ പല ബാലിശചോദ്യങ്ങളും ചോദിയ്ക്കത്തക്കവിധം, ആശ്ചര്യചകിതനായി പ്പോയി. കുപ്പിക്കോപ്പകൾ, കുപ്പിപ്പിഞ്ഞാണംങ്ങൾ എന്നിങ്ങനെ കുപ്പികൊണ്ടുള്ള പാത്രംങ്ങളിൽ ബാദാം, പിസ്ത, ചിരൗംജി എന്നിവ ചേർത്തുള്ള പാൽ മുതലായത് കണ്ടപ്പോൾ കപൂർശേട്ട് നിഷ്കളങ്കഭാവത്തോടെ ചോദിച്ചു – "ദകുഭായിശേട്ടേ, ഈ പാത്രങ്ങൾ എന്തു ധാതുകൊണ്ട് ഉണ്ടാക്കിയവയാണ്?"

"ധാതു അല്ല, എല്ലാം കുപ്പിയാണ്" – ദകുഭായി സഗർവം പറഞ്ഞു – "തിളച്ചുകൊണ്ടിരിയ്ക്കുന്ന പാൽ ഒഴിച്ചാലും കൈപൊള്ളില്ല്.'

അങ്ങനെ ആയിരുന്നു, അക്കാലം. ഒന്നുരണ്ടു റെയിൽവേ ജംക്ഷനിലെ യൂറോപ്യൻ റിഫ്രഷ്മെന്റ് റൂമിലൊഴികെ, കാഠിയാവാഡിൽ മറ്റെംങ്ങും കുപ്പിപ്പാത്രങ്ങൾ ഉപയോഗിച്ചിരുന്നില്ല. അതുകൊണ്ട് കപൂർശേട്ട് സ്വാഭാവികമായ ജിജ്ഞാസയോടെ ചോദിച്ചു – "ഈ പാത്രംങ്ങൾ ചുണ്ടത്തുവെച്ചാൽ നമ്മുടെ ആചാരം നശിച്ചു പോവില്ല, ഉവ്വോ?"

ദകുഭായി, 'ദീവാൻഖാന' മുഴംങ്ങത്തക്കവിധം ഉറക്കെ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു – "എന്റെ ശേട്ടേ, ഇത്തരം കപ്പും സാസറുമുണ്ടല്ലോ, മുജ്ജന്മത്തിൽ ഇരുകൈകൊണ്ടും സുകൃതം ചെയ്തവർക്കുമാത്രമേ കിട്ടൂ. നമ്മുടെ മോൽമിനിൽ ഉണ്ടല്ലോ, കുപ്പിക്കിണ്ണംങ്ങൾ, കുപ്പിലോട്ടകൾ... നമ്മുടെ മോൽമിനിൽ തനി യൂറോപ്യൻ സ്റ്റൈലാണ്... നമ്മുടെ മോൽമിനിൽ ഉണ്ടല്ലോ..." വാചകം മുഴുമിച്ചില്ല. അപ്പോഴേയ്ക്കും, ദീവാൻഖാനയുടെ വാതില്ക്കൽ ഉത്തംചംദ് വന്നുനിന്നത് കാണായി.

അന്നേരത്തെ സ്ഥിതിയിൽ ഉത്തംചംദിനെ ഒറ്റ നോട്ടത്തിൽ തിരിച്ചറിയാൻ വിഷമം ആയിരുന്നു. വഴിനീളെ കാൽനടയായി വന്നതുനിമിത്തം അദ്ദേഹത്തിന്റെ മുട്ടുവരെ വയലിലെ പൂഴി

പൊതിഞ്ഞിരുന്നു. ഒരു ചാൺ കുഴിഞ്ഞ വയർ. കുണ്ടിലാണ്ട കണ്ണുകൾ. വഴിയിലെ പൂഴി നിറഞ്ഞ നീണ്ടുവളർന്ന താടിരോമം. അദ്ദേഹത്തിന്റെ ആകാരം തികച്ചും അപൂർവമായി തോന്നി.

ദകുഭായിയുടെ സ്വാഗതവചനവും പ്രതീക്ഷിച്ച്, ഉത്തംചംദ് വാതില്ക്കൽത്തന്നെ നിന്നു. ഭാവിയിലെ ബന്ധുക്കളുടെ മുമ്പിൽ തന്റെ ഐശ്വര്യത്തേയും പ്രതാപത്തേയും പറ്റി വർണിച്ചുകൊണ്ടിരുന്ന സമയത്ത്, ദീപാളികുളിച്ച് ദരിദ്രനായിത്തീർന്ന അളിയൻ വാതില്ക്കൽ വന്നുനില്ക്കുന്നതുകണ്ട് ദകുഭായിയുടെ കണ്ണുകൾ ക്രോധംകൊണ്ട് ചുമന്നു. അയാൾ കടിയ്ക്കുന്ന ഒരു നായയെപോലെ കുരച്ചുചാടി – "നേരം നോക്കാതെ, തോന്നുമ്പോൾ അങ്ങ് ഇറങ്ങിപുറപ്പെട്ടു, ഭാണ്ഡവും പേറിക്കൊണ്ട്!"

ചൂടുള്ള പാലും മധുരപലഹാരങ്ങളും ധാരാളമായി വിളമ്പിക്കൊണ്ടിരുന്ന ആ വിരുന്നൂട്ട് കണ്ട് ഉത്തംചംദ് അമ്പരന്നുപോയി. അതുകാരണം ദകുഭായിയുടെ വായിൽനിന്ന് ഉതിർന്നുവീണ ആ വാക്കുകൾ കേട്ട് അദ്ദേഹത്തിന് ഒന്നും മിണ്ടാനേ ആയില്ല. അദ്ദേഹത്തിന് തന്റെ കൺമുന്നിൽ പച്ചയും ചുമപ്പും നീലയും പരസ്പരം കെട്ടുപിണഞ്ഞ് കാണായി.

തന്റെ വായിൽനിന്ന് ആ വാക്കുകൾ പുറത്തേയ്ക്ക് വീണ ഉടൻ ദകുഭായിയ്ക്ക് ഓർമ്മവന്നു – ഭാവിയിലെ ബന്ധുക്കളുടെ മുമ്പിൽ അത്തരം പെരുമാറ്റം അന്തസ്സിന്റെ ദീപാളികുളിപ്പിയ്ക്കലായി കരുതപ്പെടുമെന്ന്; അളിയൻ സാമ്പത്തികമായി ദീപാളി കുളിച്ചു, താൻ തറവാടിത്തത്തെ സംബന്ധിച്ചേടത്തോളം ദീപാളികുളിച്ചു എന്നാവും പറയുക എന്ന്. അതുകൊണ്ട് അയാൾ, തെറ്റിയ പന്തയക്കളി ശരിപ്പെടുത്താനെന്ന മട്ടിൽ, ഉത്തംചംദിനോട് സൗമ്യമായി പറഞ്ഞു – "അല്പനേരം വരാന്തയിൽ ഇരുന്ന് വിശ്രമിയ്ക്കുന്ന്! കാറ്റുകൊള്ളുന്ന്!"

ഉത്തംചംദ് 'ദീവാൻഖാന'യുടെ വാതില്ക്കൽനിന്ന് പിൻതിരിഞ്ഞ്, തളർന്നവശനായി, വരാന്തയിൽ ചെന്ന് ഇരുന്നിട്ട്, വിചാരിച്ചു – "ശരിയാണ്. കാശുചെലവില്ലാതെ അനുഭവിക്കാൻ കഴിയുന്ന ഒരേ വസ്തു കാറ്റാണ്!"

വാതില്ക്കലൂടെ എത്തിനോക്കിയ സമയം അമ്പരന്നുപോയതുനിമിത്തം ഉത്തംചംദിന് തന്റെ ബന്ധുവായ കപൂർ ശേട്ടിനെ ശരിയ്ക്കും തിരിച്ചറിയാൻ കഴിഞ്ഞില്ല. എന്നാൽ കപൂർ

ശേട്ടാകട്ടെ ഒറ്റനോട്ടത്തിൽ അദ്ദേഹത്തെ തിരിച്ചറിയുകയും ചെയ്തു. ഉടൻതന്നെ മൻസുഖ്ഭായിയുടെ ചെകിട്ടിൽ പറഞ്ഞു – "ഇയ്യാൾ നമ്മുടെ ചമ്പയുടെ വലിയ അളിയനാണ്, നരോത്തമിന്റെ ചേട്ടൻ!"

അതുകേട്ട് ആവശ്യത്തിലും അധികം ബുദ്ധിയുള്ള മൻസുഖ് ലാൽ മുഖം കോട്ടി.

അതുകാണവേ, ആദ്യമേ അസ്വസ്ഥനായിത്തീർന്ന ദകുഭായി കുറെക്കൂടി അസ്വസ്ഥനായി. അയാൾ ചോദ്യരൂപത്തിലുള്ള ദൃഷ്ടി ഊന്നി, കപൂർശേട്ടിനെ നോക്കി.

"പാവം ബനിയ! വിഷമത്തിലായിട്ട് എത്തിയിരിയ്ക്കയാണ്!"

"ആരെങ്കിലും മനഃപൂർവം വിഷമത്തിൽ ചാടുകയാണ് എങ്കിൽ ആർക്ക് എന്തുചെയ്യാൻ കഴിയും?" – ദകുഭായി തുടർന്നു – "കഴിവു നോക്കാതെ വ്യാപാരം വികസിപ്പിക്കാൻ കൊതിച്ചാൽ ആർക്കും ഇതേനില വരും. ഇക്കാലത്ത് ഒരു ലക്ഷപ്രഭുവാകാൻ എല്ലാവർക്കും ഒരു പൂതിയാണ്. രൂപ അങ്ങനെ തൂവിക്കിടക്കയാണോ, വാരിയെടുക്കാൻ? നിങ്ങളുടെ കൺമുന്നിൽ വെച്ച് ഉണ്ടായ സംഗതിയാണ്. തലമൊട്ടയടിച്ചാണ് ഞാൻ മോൽമിനിലേക്കു പോയത്. അവിടെച്ചെന്ന് കിണഞ്ഞു പണിഞ്ഞതുകൊണ്ടാണ് ഈ നല്ലകാലം കാണാൻ കഴിഞ്ഞത്!"

ആത്മപ്രശംസയുടെ തികട്ടൽ കേട്ട്, മൻസുഖ്ലാൽ ദകുഭായിയുടെ നേരെ ഉറ്റുനോക്കി.

വരാന്തയിൽ കുത്തിയിരുന്ന ഉത്തംചംദ്, തനിയ്ക്ക് നേരിട്ട നീചമായ അപമാനത്തിന് അളിയനെ അല്ല, ഭാര്യയെ ആണ് കുറ്റപ്പെടുത്തിയത്. ദകുഭായിയോടല്ല, ലാഡ്കോറിനോടാണ് ക്രോധം തോന്നിയത്.

ബാലുവിന്റെ വിവാഹം നിശ്ചയിയ്ക്കുന്നതിന്റെ ആഹ്ളാദത്തിൽ വലിയ സദ്യയും ഏർപ്പാടു ചെയ്തിരുന്നു, ദകുഭായിയുടെ വീട്ടിൽ – ലാപസി (ഒരുതരം ഹലുവ), ഭജിയ (അരിയും പച്ചക്കറിയും തൈരും എല്ലാംകൂടി വേവിച്ചത്) എന്നിവയോടു കൂടി വമ്പിച്ച സദ്യ. സമർഥ് അടുക്കളയിൽ ചീനച്ചട്ടി അടുപ്പത്തു കയറ്റിവെച്ച് എണ്ണ എടുക്കാനായി, വരാന്തയിൽ വെച്ചിരുന്ന എണ്ണപ്പീപ്പയുടെ അടുത്തേയ്ക്കു വന്നു. വരാന്തയിൽ പൂഴിയിൽ പൊതിഞ്ഞ്, ഉദാസീനനായി കുത്തിയിരുന്ന ഉത്തംചംദിനെ കണ്ട്, അവൾ ഒന്നു നടുങ്ങി. പെട്ടെന്ന് പഴയ ശീലമനുസരിച്ച്, അളിയന്റെ മുമ്പിൽ

മൂടുപടം വലിച്ചിട്ടു. എന്നിട്ട് നാണിച്ച് മടിച്ച് എണ്ണപ്പീപ്പയുടെ അടുത്തേയ്ക്കു പോയി.

സമർഥ് എണ്ണപ്പീപ്പ അടച്ചുവെച്ചിരുന്ന അമ്മിക്കല്ല് തള്ളിനീക്കി. ഒരുകാലത്ത് പ്രഭുവിനെപ്പോലെയിരുന്ന അളിയന്റെ മുമ്പിൽ തെല്ല് ചൂളിപ്പോയതുനിമിത്തം, അവൾ എണ്ണ എടുത്തശേഷം പീപ്പ ശരിയായി അടയ്ക്കാൻപോലും നിന്നില്ല. മടിച്ച് നാണിച്ച് അടുക്കളയിലേയ്ക്ക് പാഞ്ഞുപോയി, അടുക്കളയും പാത്രങ്ങളും കഴുകിയതിനു ശേഷം സാവകാശം അടയ്ക്കാമെന്ന് കരുതിയിട്ട്.

ഉത്തംചംദ് വരാന്തയിൽ കുത്തിയിരുന്ന് തന്റെ ജീവിതനാടകത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരുന്നു. അപ്പോഴേയ്ക്കും ബാലു ബസാറിൽ നിന്ന് തിരിച്ചെത്തി. അയാളുടെ ഇരുകൈകളിലും ഓരോ സഞ്ചിയുണ്ടായിരുന്നു. ഒരു സഞ്ചി അടുക്കളവാതില്ക്കൽ നേരെ ചെന്ന് ചൊരിഞ്ഞു – വാഴപ്പഴം, വഴുതനങ്ങ മുതലായവ കുന്നുകുന്നായി വീണു. രണ്ടാമത്തെ സഞ്ചിയ്ക്ക് കൂടുതൽ ഭാരം ഉണ്ടായിരിയ്ക്കണമെന്നത് അയാളുടെ മുഖത്ത് കാണായ ചുളിവിൽനിന്ന് ഊഹിക്കാമായിരുന്നു.

അടുക്കളയിൽനിന്ന് സമർഥും ദീവാൻഖാനയിൽനിന്ന് ദകുഭായിയും ഒന്നിച്ച് ബാലുവിനെ വിളിച്ചുപറയുന്നത് കേൾക്കായി.

സമർഥ് ബാലുവിനെ ദേഷ്യപ്പെട്ടു – "ചട്ടിയിലെ എണ്ണ കരിയാറായി. അപ്പോഴേയ്ക്കുമേ നിനക്ക് പച്ചക്കറികൊണ്ടുവരാൻ ആയുള്ളുവല്ലോ. ഇനി ഇതെല്ലാം അരിഞ്ഞ് എപ്പോഴാണ് ഭജിയ ഉണ്ടാക്കാൻ കഴിയുക ആവോ?"

ദകുഭായി ബാലുവിനെ വിളിച്ചു ചോദിച്ചു – "നീ തുലജാ പണ്ഡിതനോട് വരാൻ പറഞ്ഞില്ലേ?"

"പറഞ്ഞു. ഇപ്പോൾ വരും."

"ഇപ്പോൾ വരും എന്നു പറഞ്ഞാൽ ഇവിടെ നടക്കില്ല. ഓടിച്ചെന്ന് തെളിച്ചു പറ" – ദകുഭായി കല്പിച്ചു – "വന്ന് ദക്ഷിണ മേടിയ്ക്കണമെന്നുണ്ടെങ്കിൽ കവിടിസ്സഞ്ചിയുമെടുത്ത് ഉടൻ വരാൻ പറ. കണ്ണിൽക്കണ്ടവരുടെ വീടല്ല, ഇത്! വേഗം പോ! പണ്ഡിതനെ കയ്യോടെ കൂട്ടിക്കൊണ്ടു വാ!"

ദകുഭായിയുടെ മനസ്സിൽ ഒരു ആശങ്ക പൊന്തിവന്നു – അളിയന്റെ പഞ്ഞവും തന്റെ തണ്ടും കണ്ട് ഭാവിയിലെ ബന്ധുക്കൾ

ബാലുവും ആയുള്ള വിവാഹനിശ്ചയം എങ്ങാനും വേണ്ടെന്നു വെച്ചാലോ എന്നൊരു ആശങ്ക. "ശുഭകാര്യത്തിൽ നൂറുതരം വിഘ്നം" – ദകുഭായി ഉള്ളിൽ കരുതി. അളിയൻ ഉണ്ടാക്കിയ തടസ്സത്തെപ്പറ്റി ഓർത്ത് അയാൾ പല്ലിറുമ്മി. എങ്ങിനെയായാലും സംഗതി ഉടൻ നടത്തണമെന്ന് തീർച്ചപ്പെടുത്തി.

തന്റെ നെറ്റിമേൽ സിന്ദൂരപ്പൊട്ട് തൊടാൻ ബാലുവിനും തിടുക്കമായിരുന്നു, ചെറുപ്പത്തിന്റെ തിളപ്പ് കാരണം. അയാൾ മറ്റൈ സഞ്ചി അകത്തുകൊണ്ടുപോയി വെയ്ക്കുന്നതിനു പകരം പീപ്പയുടെ ഒരറ്റത്ത് വെച്ചിട്ട്, വന്നതിലും അധികം വേഗത്തിൽ പണ്ഡിതനെ വിളിച്ചുകൊണ്ടുവരാൻ പാഞ്ഞു.

ദീവാൻഖാനയിൽ ഇരുന്ന കപൂർശേട്ട് വരാന്തയിലേയ്ക്ക് ചെന്ന് ഉത്തംചംദിനോട് കുശലം ചോദിയ്ക്കാൻ പലകുറി ആഗ്രഹിച്ചു. അത് കൂർമ്മ ദൃഷ്ടിയായ മകൻജിമുനീം മനസ്സിലാക്കി. അതുകൊണ്ട് അയാൾ അതിഥികളെ അവിടെത്തന്നെ ഇരുത്താൻ ബദ്ധപ്പെടുകയായിരുന്നു. ഒരു ഗുമസ്തനെന്ന നിലയ്ക്ക് താൻ കാണിച്ച നെറികേട് ഓർത്ത് തന്റെ പഴയ യജമാനന്റെ മുമ്പിൽ മുഖം കാട്ടാനുള്ള ധൈര്യവും അയാൾക്കുണ്ടായിരുന്നില്ല. കപൂർശേട്ടെങ്ങാനും പുറത്തുപോയാൽ ഉത്തംചംദ്ശേട്ടിനെ വല്ലതും പറഞ്ഞ് ധരിപ്പിച്ചാലോ എന്നായിരുന്നു, അയാളുടെ ഭയം. അങ്ങനെ സംഭവിച്ചാൽ ഇതുവരെ ചെയ്തതെല്ലാം വെള്ളത്തിലാവും. അതുകൊണ്ട് അതിഥികളെ സന്തോഷിപ്പിച്ച് മേല്ക്കുമേൽ തീറ്റിക്കൊണ്ടിരുന്നു.

ദകുഭായിയുടെ പരിശ്രമം ക്ഷണംതോറും ഏറിക്കൊണ്ടേവന്നു. ആ ശുഭവേളയിൽ, ക്ഷണിയ്ക്കപ്പെടാതെ ഒരു പാമ്പിനെപ്പോലെ എത്തിയ അളിയനിൽനിന്ന് എങ്ങനെ മാനമായി രക്ഷപ്പെടാൻ കഴിയും എന്നായിരുന്നു, അയാളുടെ ചിന്ത. പക്ഷേ അതിനുപറ്റിയ ഒരു സൂത്രവും അയാൾക്കു തോന്നിയില്ല.

സമർഥ് അടുക്കളയിൽ 'ഓസാമൺ' (പരിപ്പുവേവിച്ച വെള്ളം കൊണ്ട് പാകം ചെയ്യുന്ന ഒരു ഭക്ഷണപദാർത്ഥം) വറുത്തിടുകയായിരുന്നു. ഭജിയ കാച്ചാൻ എണ്ണ മൂപ്പിയ്ക്കുകയായിരുന്നു. ആ നല്ല മണത്തിനിടയ്ക്ക് ഉത്തംചംദിന് തോന്നി, അനേകം ഉറുമ്പുകൾ തന്റെ ശരീരത്തിൽ അരിച്ചുകയറി കടിയ്ക്കുകയാണെന്ന്. മാനമര്യാദയെ സംബന്ധിച്ച് നല്ല പരിചയമുള്ള ആ മനുഷ്യന് അപമാനജനകമായ ആ അന്തരീക്ഷത്തിൽ ഒരു നിമിഷം പോലും കഴിയുന്നത്

അസഹ്യമായി തോന്നി. അടിയേറ്റ ആത്മാഭിമാനത്തിന്റെ വ്രണം ഹൃദയത്തിൽ ഒളിപ്പിച്ച് അദ്ദേഹം അവിടെനിന്ന് എഴുന്നേറ്റു.

അവിടെ ആരോടും മിണ്ടാതെ വീട്ടിൽ നിന്ന് പുറത്തുകടന്നു, അദ്ദേഹം.

തന്നെ ഈശ്വരിയയിലുള്ള ആരും തിരിച്ചറിയരുത് എന്ന് കരുതി ഉത്തംചംദ് ഒളിഞ്ഞും മറഞ്ഞും ഗ്രാമത്തിന്റെ 'കവാട'ത്തിലെത്തി, പുറത്തുകടന്നു. അവിടെ പായയും വിരിച്ച് കുത്തിയിരുന്ന രണ്ടു ശിപ്പായികൾ പഞ്ഞംപിടിച്ച ആ മനുഷ്യനെ കണ്ടിട്ട് ഏതോ തട്ടിപ്പറിക്കാരനാകുമെന്നു വിചാരിച്ച് സംശയത്തോടെ ഉറ്റുനോക്കി.

ഈശ്വരിയയിലെ ആൾപ്പാർപ്പുള്ള സ്ഥലത്ത്നിന്ന് പുറത്തു കടക്കവേ, ഉത്തംചംദിന് ശ്വാസം നേരെ വീണു. സമാധാനത്തോടെ വാഘണിയയിലേയ്ക്കു നടന്നു, അദ്ദേഹം.

ദകുഭായിയുടെ ദീവാൻഖാനയിൽ ഇരുന്നവർ തുലജാശങ്കർ ബ്രാഹ്മണന്റെ വരവും കാത്ത് കുത്തിയിരിക്കുകയായിരുന്നു. അപ്പോഴേയ്ക്കുമുണ്ട്, രണ്ടുപൂച്ചകൾ വരാന്തയിൽ വന്ന് കടിപിടി കൂടാൻ തുടങ്ങുന്നു. അവറ്റയുടെ ഓട്ടവും ചാട്ടവും വളരെ ഏറിവന്നു. അതിനിടയ്ക്ക് എന്തോ 'ധിമീ'ന്നു വീഴുന്നപോലെ ഒരു ഒച്ചയും കേൾക്കായി. അതിഥികൾക്കുവേണ്ടി ബർമ്മത്താമ്പാള ത്തിൽ അടയ്ക്ക അരിഞ്ഞിട്ടുകൊണ്ടിരുന്ന ദകുഭായി ആ ഒച്ചകേട്ട് ഭാര്യയെ വിളിച്ചു ചോദിച്ചു – "എന്താണ് വീണത്?"

"നശിച്ച പൂച്ചകൾ കടിപിടി കൂടുകയാണ്" – ഭജിയ വറക്കുന്നതിൽ മുഴുകിയ സമർഥ് അടുക്കളയിൽ ഇരുന്നുകൊണ്ടു തന്നെ മറുപടി പറഞ്ഞ് 'കിസ്സ' മുഴുമിച്ചു.

"യജമാനന് മംഗളം" – തുലജാശംകർ ബ്രാഹ്മണൻ ഉമ്മറത്തു നിന്നുകൊണ്ട് പറഞ്ഞു, തന്റെ ആഗമനത്തിന്റെ സൂചനയായിട്ട്. എന്തായാലും ബ്രാഹ്മണദേവൻ വന്നെത്തിയല്ലോ എന്നു കരുതി ദകുഭായി ആശ്വാസംകൊണ്ടു. തുലജാപണ്ഡിതൻ മൊഴിഞ്ഞു – "പറയൂ, ശേട്ട്ജീ!"

ഉച്ചതിരിഞ്ഞപ്പോഴേയ്ക്ക് ഉത്തംചംദ് വാഘണിയയിലേയ്ക്കുള്ള പാതിവഴി താണ്ടിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ഉള്ളിൽ ഏതു നേരവും ഒരേ ചോദ്യമാണ് ഉയർന്നുകൊണ്ടിരുന്നത് – "ഞാൻ ഇവിടെ എന്തിനുവേണ്ടി വന്നു? ഇത്ര കൃതഘ്നനായ ഒരുത്തന്റെ

അടുത്തേയ്ക്ക് പറഞ്ഞയയ്ക്കാൻ തക്ക അവിവേകം ലാഡ്കോറിന് എന്തുകൊണ്ട് ഉണ്ടായി?"

ചൂടുള്ള പാലിന്റെ മണം തന്റെ മൂക്കിൽനിന്ന് പോയതോടെ ഉത്തംചംദിന്, ലാഡ്കോർ പ്രേമത്തോടെ കെട്ടിക്കൊടുത്ത 'പൊതിച്ചോറി'ന്റെ ഓർമ്മ വന്നു. വഴിവക്കിലുള്ള ഒരു അരുവികണ്ടതോടെ, ഒരു മരത്തണലിൽ കുത്തിയിരുന്ന് അദ്ദേഹം 'പൊതിച്ചോറ്' അഴിച്ചു. ദകുഭായിയുടെ ദീവാൻഖാനയിലെ രംഗത്തെപ്പറ്റി ഒരു വേദാന്തിയുടെ മട്ടിൽ ചിന്തിച്ച് പുഞ്ചിരിതൂകി. അരുവിയിൽനിന്ന് മൊന്തയിൽ വെള്ളം നിറച്ചുകൊണ്ടുവന്നു. അതിൽ ശർക്കര കലക്കി.

ഈ അരുവി മൂന്നു ഗ്രാമങ്ങളുടെ സംഗമസ്ഥാനത്തായിരുന്നു. ഇവിടെ നിന്ന് ഒരു വഴി മെംഗണിയ്ക്കുള്ളതായിരുന്നു; വടക്കു ഭാഗത്തുള്ള വഴി ഈശ്വരിയയിലേക്ക്; തെക്കുവശത്തുള്ളത് വാഘണിയയിലേയ്ക്കും. അന്നേരം എങ്ങും ആൾപെരുമാറ്റം ഉള്ളതായി തോന്നിയില്ല. തെല്ലകലെ വയലിൽ കന്നുകാലികൾ മേഞ്ഞുനടന്നിരുന്നു. മെംഗണിയയ്ക്കുള്ള വഴി കണ്ടതോടെ, ഉത്തംചംദിന് ബന്ധുക്കളെ ഓർമ്മവന്നു; നരോത്തമിനെ ഓർമ്മവന്നു; തന്റെ കുടുംബത്തിലേയ്ക്ക് ഗൃഹലക്ഷ്മിയായി വരാനിരിക്കുന്ന ചമ്പയെ ഓർമ്മവന്നു. അദ്ദേഹം തന്നോടുതന്നെ ഒരു ചോദ്യം ചോദിച്ചു – "പഞ്ഞം പിടിച്ച തന്റെ വീട്ടിലേയ്ക്ക് ഒരു വധുവായിട്ട് ചമ്പ വരുമോ?" ഈ ചോദ്യത്തിന് തൃപ്തികരമായ ഒരു മറുപടി അദ്ദേഹത്തിന് തന്റെ ഹൃദയത്തിൽനിന്ന് കേൾക്കാൻ കഴിഞ്ഞില്ല.

മൊന്തയിൽ ശർക്കര നല്ലവണ്ണം അലിഞ്ഞു. ഉത്തംചംദ് മലർപ്പൊടിയിൽ ആ 'പാനകം' (സർവത്ത്) ഒഴിച്ചു. നെല്ലിത്തണലിൽ ഇരുന്ന് ഭക്ഷിയ്ക്കാൻ ആരംഭിച്ചപ്പോഴേയ്ക്കും ആരോ പിന്നിൽനിന്ന് അദ്ദേഹത്തിന്റെ പിടലിയ്ക്ക് പിടിച്ചു. പിന്തിരിഞ്ഞു നോക്കി, അദ്ദേഹം. ഈശ്വരിയയിലെ 'കവാട'ത്തിൽ കണ്ട ആ രണ്ട് ശിപ്പായികളായിരുന്നു. അവർ കുതിരപ്പുറത്ത് വന്നെത്തിയിരിക്കയാണ്. എന്തെങ്കിലും പിടികിട്ടുന്നതിനുമുമ്പെ അദ്ദേഹത്തെ ഒരു ഇടി ഇടിച്ചു, ഒരു ശിപ്പായി.

"എടാ പോക്കിരി! നീ അന്യ ഗ്രാമത്തിൽവന്ന് ഇതാണോ നിന്റെ വേലയിറക്കം?" – ഒരു ശിപ്പായി തെറിപറഞ്ഞുകൊണ്ടിരുന്നു.

"സംഗതി എന്തെന്നു പറയു, ചേട്ടാ! ഞാൻ എന്തു കുറ്റമാണ് ചെയ്തത്?" – ഉത്തംചംദ് ചോദിച്ചു.

"നിന്റെ ഒരു കുറ്റത്തിന്റെ തല! നിന്റെ ബനിയത്തരം ഇവിടെ നടപ്പില്ല, മനസ്സിലായോ?" – ശിപ്പായി ഭീഷണിപ്പെടുത്തി – "നേരെ ചൊവ്വെ ഉറുപ്പിക മുഴുവൻ ഇങ്ങെടുക്ക്!"

"ഏത് ഉറുപ്പിക? ആരുടെ ഉറുപ്പിക?"

"മുതലാളിയുടെ വാൽ ഇളക്കണ്ട! കള്ളൻ!" – ഒരു ശിപ്പായി ഉത്തംചംദിന്റെ പള്ളയ്ക്ക് ലാത്തികൊണ്ട് മുക്രയിട്ടു – "ദകുഭായി യുടെ വരാന്തയിൽനിന്ന് പണസ്സഞ്ചിയും തട്ടിയെടുത്ത്..."

"ഇല്ല, ചേട്ട, തെറ്റുപറ്റി ചേട്ടന്–"

"മതി, മതി. മിണ്ടാതിരി. തെമ്മാടി! പോക്കിരി! ഞങ്ങളെ 'നിലത്തെഴുത്ത്' പഠിപ്പിയ്ക്കയാണോ? ഞങ്ങളുടെ ഗുരു ആകാൻ നോക്കയാണോ!" – അടിയ്ക്കുന്നതോടൊപ്പം തെറിപറയാനും തുടങ്ങി, മറ്റൊരു ശിപ്പായി.

"ഇതിൽ എന്തോ തെറ്റിദ്ധാരണ ഉള്ളപോലെ തോന്നുന്നു" – ഉത്തംചംദ് വാദിച്ചു – "വേറെ ആരെയോ സംശയിച്ച് എന്നെ..."

"എന്ത് തെറ്റിദ്ധാരണ ഉണ്ടാകാൻ?" – ശിപ്പായി വിസ്തരിയ്ക്കാൻ തുടങ്ങി – "ദകുഭായി പറഞ്ഞ എല്ലാ ലക്ഷണവും ഉണ്ട്. തനിയ്ക്ക്– നാൽമാസപ്പുഴ പോലെ നീണ്ട താടി– ചാക്കുപോലെയുള്ള കുപ്പായം... കടുവപ്പുതപ്പ്... കവാടം കടന്ന് പോന്നപ്പോഴേ ഞങ്ങൾക്ക് സംശയം തോന്നി, നീ എവിടേയോ കൈയടക്കം കാട്ടി വന്നിരിയ്ക്കയാണെന്ന്– അപ്പോഴേയ്ക്കും ദകുശേട്ട് ഓടിവന്ന് 'പറഞ്ഞു, ഒരു ബനിയ പട്ടാപ്പകൽ പണസ്സഞ്ചിയുമെടുത്ത് ഓടിക്കളഞ്ഞു എന്ന്..."

"അത് ഞാനല്ല... വേറെ ആരെങ്കിലും ആയിരിയ്ക്കും..."

"നിന്റെ ഈ സാമർത്ഥ്യമുണ്ടല്ലോ, ഈ വടിയുടെ മുമ്പിൽ നടപ്പില്ല, മനസ്സിലാക്കിക്കോ!" – ശിപായി ഭീഷണിപ്പെടുത്തി ക്കൊണ്ട് പറഞ്ഞു – "നേരെചൊവ്വെ സഞ്ചി ഇങ്ങ് എടുത്തു തന്നാൽ നല്ല ഒരുത്തനെന്ന് വിചാരിച്ച് പോലീസ് കേസ്സാക്കില്ല."

"എന്തു സഞ്ചി?"

"എന്റെ മോനേ, ഇനിയും നേർപിള്ള ചമയാൻ നോക്ക യാണോ?" – എന്നു ചോദിച്ചുകൊണ്ട് ഒരു ശിപ്പായി ഉത്തംചംദിന്റെ പുറത്ത് 'പട്പട്'ന്ന് ലാത്തിപ്രയോഗം നടത്തി. അടി വയറ്റിന് നല്ല

ഒരു തൊഴികൊടുത്തു. അതിനുംപുറമെ ഇടിയും. ഇതെല്ലാം ഏറ്റ് പട്ടിണികൊണ്ട് തളർന്ന ഉത്തംചംദിന്റെ വായിൽനിന്ന് "ആവൂ, അയ്യോ" എന്ന് കേൾക്കായി.

"പാവം ബാലുഭായി നീ നല്ല ഒരുത്തനാണെന്ന് കരുതി പീപ്പയുടെ അടുത്ത് സഞ്ചിവെച്ചിട്ടു പോയി. നീയോ സ്വന്തം തന്തയുടെ സ്വത്തെന്ന പോലെ അടിച്ചെടുത്തുംകൊണ്ട് പായുകയും ചെയ്തു."

"എന്റെ മോനാണേ സത്യം... ഞാൻ അങ്ങിനെ ചെയ്തിട്ടുണ്ടെങ്കിൽ..." – ഉത്തംചംദ് വിറച്ചുകൊണ്ട് പറഞ്ഞു. അതോടെ ഏകപുത്രനായ ബടുകിന്റെ ഓർമ്മവന്നു. അവന് നന്മ നേർന്നു.

"മകനെ പിടിച്ച് ആണയിടാൻ വന്നിരിയ്ക്കുന്നു. ഹും! ഞങ്ങളെ ബനിയവിദ്യ പഠിപ്പിയ്ക്കാൻ നോക്കുകയാണല്ലോ?" – ശിപ്പായി ദേഷ്യംപിടിച്ച് ഇരുമ്പ്കെട്ടിയ ലാത്തികൊണ്ട് ഉത്തംചംദിനെ പ്രഹരിച്ചു.

ഇക്കുറി ഉത്തംചംദിന്റെ വായിൽ നിന്ന് ഒച്ച പുറപ്പെട്ടില്ല, കൃഷ്ണമണി മേലോട്ടായി. അദ്ദേഹം മോഹാലസ്യപ്പെട്ട് വീണു.

ശിപ്പായി പിന്നെയും തെറിപറഞ്ഞ് തല്ലിക്കൊണ്ടിരുന്നു; ചോദ്യവും ആവർത്തിച്ചുകൊണ്ടിരുന്നു – "സഞ്ചി എവിടെയാണ് ഒളിച്ചുവെച്ചിരിയ്ക്കുന്നതെന്ന് പറ. അല്ലെങ്കിൽ നിന്റെ ശരീരം കീറി ഉപ്പു നിറയ്ക്കും!"

മോഹാലസ്യപ്പെട്ടു വീണത് കുറ്റവാളിയുടെ നാട്യമാണെന്ന് കരുതി, ശിപ്പായി കുറെക്കൂടി ആയത്തിൽ തല്ലിക്കൊണ്ട് ചോദിയ്ക്കാൻ തുടങ്ങി – "പണം ഇങ്ങ് തന്നേയ്ക്ക്. അല്ലെങ്കിൽ ജീവനോടെ ഈ മണ്ണിൽ കുഴിച്ചിടും!"

ശിപായിമാർ സാമം, ദാനം, ഭേദം, ദണ്ഡം എന്നീ എല്ലാ ഉപായങ്ങളും പരീക്ഷിച്ചുകൊണ്ടിരുന്നു.

"പണം എവിടെയാണ് കുഴിച്ചിട്ടിരിക്കുന്നതെന്ന് പറ. ഞങ്ങൾ മാന്തിയെടുത്തോളാം."

"നിന്നെ വെറുതെ വിട്ടയയ്ക്കാം."

"നിന്റെ മാനവും പോവില്ല."

"എവിടെയാണ് ഒളിപ്പിച്ചിരിയ്ക്കുന്നതെന്ന് പറ."

ഇത്തരം വാക്കുകൾ കേൾക്കത്തക്ക നിലയിൽ ആയിരുന്നില്ല, ഉത്തംചംദ്; നെല്ലിച്ചുവട്ടിൽ മോഹാലസ്യപ്പെട്ടു കഴിഞ്ഞിരുന്നു, എത്രയോ മുമ്പ്.

തങ്ങൾ കാതുംകണ്ണും ഇല്ലാതെ വേറെ ആരെയോ ആണ് അബദ്ധത്തിൽ തല്ലിക്കൊണ്ടിരുന്നത് എന്ന് അവസാനം ശിപ്പായിമാർക്കു തോന്നി. പക്ഷേ അപ്പോഴേയ്ക്കു സംഗതി വളരെ മുന്നോട്ട് പോയിക്കഴിഞ്ഞിരുന്നു. ഉത്തംചംദാകട്ടെ ചലനമറ്റ് കിടന്നു.

കുറ്റവാളിയെ ഇത്രയധികം പ്രഹരിച്ചതുനിമിത്തം തങ്ങൾ സ്വയം കുറ്റവാളികൾ ആയിപ്പോയാലോ എന്ന് ഭയപ്പെട്ട് ശിപ്പായിമാർ ഉടൻതന്നെ കുതിരപ്പുറത്തു കയറി ഗ്രാമത്തിലേയ്ക്കു തിരിച്ചുപോയി.

# 16. ഉയർന്ന ജാതിയിൽപെട്ടവൻ

താഴാറായ സൂര്യന്റെ അവസാനത്തെ കിരണങ്ങൾ മെംഗണിയിൽ, എഭൽ ഇടയന്റെ വളപ്പിൽ പരക്കാൻ തുടങ്ങിയിരുന്നു. അന്നേരം പുറത്തുനിന്ന് ഒച്ച കേൾക്കായി – "ഹീരച്ചിറ്റമ്മേ!"

"ആര്, ചമ്പയോ?"

"അതെ."

"വരൂ, വരൂ, അനിയത്തി!" – എന്ന് പറഞ്ഞ് ഹീർബായി കതക് തുറന്നു.

പതിവുപോലെ പാൽ വാങ്ങിയ്ക്കാൻ വന്ന ചമ്പ വാതില്ക്കൽ നില്ക്കുന്നുണ്ടായിരുന്നു. അവളുടെ ഒരു കൈയിൽ തേച്ച് മിനുക്കിയ പാൽമൊന്ത സന്ധ്യാസമയത്തെ സ്വർണരശ്മികൾ ഏറ്റ് തിളങ്ങിക്കൊണ്ടിരുന്നു. എന്നാൽ ചമ്പയുടെ സ്വർണവർണമുള്ള മുഖത്തിന്റെ തിളക്കത്തിനു മുമ്പിൽ ആ പാത്രത്തിന്റെ തിളക്കം തുച്ഛമായിരുന്നു. നിത്യവും കണ്ടു പരിചയിച്ച ഹീർബായിപോലും ചമ്പയുടെ വിടർന്ന മുഖത്തേയ്ക്ക് അന്ന് ഉറ്റുനോക്കി.

"കന്നുകാലികൾ ഇനിയും തിരിച്ചെത്തിയില്ലേ?" – ഒഴിഞ്ഞു കിടന്ന വളപ്പ് കണ്ട് ചമ്പ ചോദിച്ചു.

"വരുന്നുണ്ടാകും. വഴിയിൽ എവിടെയോ ആയിരിയ്ക്കും ഇപ്പോൾ" – എന്ന് പറഞ്ഞുകൊണ്ട് അവൾ ചമ്പയെ കട്ടിലിന്മേൽ തന്റെ അടുത്ത് പിടിച്ചിരുത്തി. ചമ്പയുടെ കൊഴുത്തുവരുന്ന മെയ്യ് നോക്കിക്കൊണ്ട്, സ്ത്രീസഹജമായ കുതൂഹലത്തോടെ മൊഴിഞ്ഞു – "അല്ല, ഒറ്റയടിക്ക് നീ പരന്നുവരികയാണല്ലോ. ഇനി

കല്യാണം കഴിഞ്ഞാലുണ്ടല്ലോ, വളഞ്ഞും പുളഞ്ഞും ആയിരിയ്ക്കും വളരുക!"

അത് കേട്ട് ചമ്പ ഒരു പെണ്ണിന്റെ മുമ്പിലായിട്ടും തെല്ല് നാണിച്ചു പോയി. വിഷയം മാറ്റാനായിട്ട്, അവൾ ചോദിച്ചു – "ഇന്നെന്താ ഇത്ര നേരം വൈകുന്നത്, എരൽ ചിറ്റപ്പൻ വരാൻ?"

തുണിയുടെ കീറൽ തുന്നി ശരിപ്പെടുത്തിക്കൊണ്ട്, അവൾ ഒരു യന്ത്രംപോലെ മറുപടി പറഞ്ഞു – "കന്നുകാലികൾ എങ്ങാനും അങ്ങുമിങ്ങും ആയിട്ടുണ്ടാകും. എല്ലാറ്റിനേയും തെളിച്ചുകൊണ്ട് വരികയാവും."

ചമ്പ കണ്ണാടിപോലെ മിന്നുന്ന മൊന്തയിൽ തന്റെ വെളുത്ത മുഖം നോക്കാൻ തുടങ്ങി.

ഹീർബായി വീണ്ടും നേരംപോക്ക് പറഞ്ഞു – "നല്ല അഴകുള്ള വർക്ക് കണ്ണാടി വേണോ!"

"ചിറ്റമ്മയോളം ഇല്ല, എനിയ്ക്ക് അഴക്!" – ഇപ്പോൾ നേരം പോക്കിന്റെ ഊഴം ചമ്പയുടേതായിരുന്നു. അവൾ ചിരിച്ചുകൊണ്ട് ആ ഇടയത്തിയുടെ മെയ്ക്കെട്ട് വിസ്മയത്തോടെ നോക്കാൻ തുടങ്ങി.

"ഞങ്ങൾ കീഴ്ജാതിക്കാർ... രാവുംപകലും പണിയെടുക്കു ന്നവർ... കന്നുകാലികളുടെ ചാണകവും മൂത്രവും കോരുന്നവർ..." – അവൾ തികഞ്ഞ വിനയത്തോടെ പറഞ്ഞു – "ചമ്പയോ, കല്യാണം കഴിഞ്ഞ്, നാളെ വാഘലണിയയിലെ കൊട്ടാരത്തിൽ വാഴാൻ പോകുന്നവൾ!"

ഇടയത്തി കരുതിയത്, താൻ പറഞ്ഞത്കേട്ട്, ചമ്പ നാണം പൂണ്ട് കുനിഞ്ഞുപോകുമെന്നാണ്. എന്നാലോ സംഭവിച്ചത് നേരെ മറിച്ചും.

കല്യാണം, വാഘലണിയ, കൊട്ടാരം എന്നെല്ലാം കേട്ടപാടെ ചമ്പ നെടുവീർപ്പിട്ടു. അത് മിടുക്കിയായ ഇടയത്തിയുടെ നോട്ടത്തിൽ നിന്ന് മറയ്ക്കാൻ ആയില്ല. അതുകൊണ്ട് ഹീർബായി ചോദിച്ചു – "ചമ്പയുടെ മുഖമെന്താണ് ഇങ്ങനെ വാടിപ്പോയത്?"

ചമ്പയ്ക്ക് മറുപടി പറയാൻ കഴിഞ്ഞില്ല. അവളുടെ കണ്ണുകൾ തുളുമ്പിനിന്നു.

"എന്റെ മോൾ ഇത്ര കരുത്തില്ലാത്തവളാണെന്ന് ഇന്നാണ് മനസ്സിലായത്!" – സ്നേഹശീലയായ ഒരു മാതാവിനെപ്പോലെ

ഹീർബായി ചമ്പയെ കെട്ടിപ്പിടിച്ചു. എന്നിട്ടുചോദിച്ചു – "എന്താണ് ഇത്ര വലിയ ഒരു ദുഃഖത്തിന് കാരണം?"

ഹീർബായിയുടെ ചൂടുള്ള മടിയിൽ ചമ്പയുടെ സന്തപ്ത ഹൃദയത്തിന് സാന്ത്വനം തോന്നി. ഹൃദയവ്യഥ വ്യക്തമാക്കുന്നതിന്, സഹാനുഭൂതിയുള്ള ഒരു ആളെയും കിട്ടി. വാഘണിയയിൽ നിന്ന് ചെവിയ്ക്കുചെവി വന്നുകൊണ്ടിരുന്ന സംഗതികൾ ചമ്പ ഹീർബായിയെ പറഞ്ഞുകേൾപ്പിച്ചു. തന്റെ ഭാവിയിലെ ഭർത്താവിന് വാഘണിയ വിട്ട് പട്ടണത്തിലേയ്ക്ക് പോകേണ്ടിവന്നു. പട്ടണത്തിൽ എങ്ങനെയോ കഷ്ടപ്പെട്ട് കഴിഞ്ഞുകൂടുകയാണ് – പട്ടണത്തിൽനിന്ന് വരുന്നവർ പറഞ്ഞ ഈ സംഗതിയും അവൾ ഹൃദയവ്യഥയോടെ പറഞ്ഞു.

"എടീ പ്രാന്തീ! മണ്ണും പുഴിയുംപോലെയുള്ള ഇത്തരം വർത്തമാനം കേട്ട് നീ എന്തിനാണ് ഇത്ര ദുഃഖിയ്ക്കുന്നത്?" – ഹീർബായി പൊട്ടിച്ചിരിച്ച് ചമ്പയെ ധൈര്യപ്പെടുത്തി – "സുഖവും ദുഃഖവും ചന്ദ്രനേയും സൂര്യനേയും പോലെ ഊഴമിട്ട് വന്നുകൊണ്ടിരിയ്ക്കും. ഇത് ഒരു പുതിയ സംഗതിയാണോ? അതുകൊണ്ട് ധൈര്യം കളഞ്ഞുകുളിയ്ക്കുമോ മനുഷ്യൻ? എല്ലാ നഷ്ടവും സഹിയ്ക്കാം. എന്നാൽ ഒരു മനുഷ്യന്റെ നഷ്ടം സഹിയ്ക്കാനാവില്ല. തന്റെ ദേഹം മനുഷ്യൻ സൂക്ഷിച്ചാൽ മതി. എന്നാൽ എല്ലാ ദുഃഖത്തിൽനിന്നും കരകയറാം. അതുകൊണ്ട് മനസ്സിനെ വെറുതെ പൊള്ളിയ്ക്കരുത്. എന്റെ അനിയത്തി, നിങ്ങൾ രണ്ടുപേരും സന്തോഷത്തോടെ ഇരിയ്ക്കിൻ! പിന്നെ, ഈ പണം ആരാണ് ഉണ്ടാക്കുന്നത്? മനുഷ്യനല്ലേ? നായപോലും പൈസ മണപ്പിയ്ക്കാറില്ല. അതുകൊണ്ട് പൈസയ്ക്കല്ല നേരിനും നെറിയ്ക്കും ആണ് മേന്മ, എന്റെ മോളേ!"

ചമ്പയെ സന്തോഷിപ്പിയ്ക്കാൻ വേണ്ടി ഹീർബായി ചോദിച്ചു – "ആകട്ടെ, എന്നാണ് കല്യാണം? വേഗം പറ!"

ഒരു ദിവസം മകൻജിമുനീം വന്ന് അച്ഛനെ ധർമ്മസങ്കടത്തിൽ അകപ്പെടുത്തിപ്പോയ സംഗതി ഓർമ്മിപ്പിയ്ക്കവേ അവൾക്ക് പറയാൻ തോന്നി, കല്യാണം നടന്നാൽ നടന്നു എന്ന്. പക്ഷേ അത്തരം അസുഖകരമായ കാര്യം പറയാൻ ആയില്ല, അവൾക്ക്. അതുകൊണ്ട് ഹീർബായിയുടെ ചോദ്യത്തിൽനിന്ന് ഒഴിഞ്ഞുമാറാൻവേണ്ടി പറഞ്ഞു – "എന്റേയും ജസിയുടേയും കല്യാണം ഒന്നിച്ചുനടത്തണം എന്നാണ് അച്ഛന്റെ ആഗ്രഹം."

"പക്ഷേ ജസിയുടെ വിവാഹനിശ്ചയം പോലും ആയില്ലല്ലോ."

"അച്ഛൻ ഇന്ന് അതിന് പോയിരിക്കയാണ്."

"എവിടെ? ഏതു ഗ്രാമത്തിൽ?"

"ഈശ്വരിയയിൽ."

"ആരുടെ വീട്ടിൽ?" – ഹീർബായി കുതൂഹലത്തോടെ ചോദിച്ചു പോയി. ഈശ്വരിയയിൽ അവളുടെ പല ചാർച്ചക്കാരും വേഴ്ചക്കാരും ഉണ്ട്. അതുകൊണ്ട് അവൾക്ക് ഈശ്വരിയയുമായി ഒരുതരം മമത ഉണ്ടായിരുന്നു.

"ദകുഭായിശേട്ടിന്റെ പേർ കേട്ടിട്ടുണ്ടോ?"

"അയാളുടെ വീട്ടിലാണോ? അന്യനാട്ടിൽ പോയി വന്ന ഒരാളുണ്ടല്ലോ, അവിടെയാണോ?"

"അതെ, അതെ. ചിറ്റമ്മയ്ക്ക് അറിയാമെന്ന് തോന്നുന്നല്ലോ?"

"ദകുഭായിശേട്ടിനെ അറിയാത്തവർ ആരുണ്ട്?" – അല്പം വ്യംഗ്യം കലർന്ന മട്ടിൽ ചോദിച്ചു. പക്ഷേ പിന്നീട് അവൾക്കു തോന്നി, ഒരു പക്ഷേ ചമ്പയ്ക്ക് അത് ഇഷ്ടമായില്ലെന്ന്. അതുകൊണ്ട് വാചകത്തിന്റെ അടുത്തഭാഗം ഒച്ചമാറ്റിയിട്ട് പറഞ്ഞു – "പരദേശത്തുനിന്ന് വണ്ടിനിറച്ചാണ് പണം കൊണ്ടുവന്നിരിക്കുന്നത് എന്ന് കേൾക്കുന്നുണ്ടല്ലോ!"

"ഉവ്വ്. കേൾക്കുന്നുണ്ട്. അദ്ദേഹത്തിന്റെ മകൻ ബാലുവിനാണ് ജസിയെ കൊടുക്കാൻ ആലോചിക്കുന്നത്."

"ബാലുവോ? ജസിയെ ബാലുവിന് കൊടുക്കാൻ പോകയാണോ?" ചമ്പ പറയുന്നതിനിടയ്ക്കുതന്നെ അവൾ വിസ്മയം പ്രകടിപ്പിച്ചു.

"അതെ. അതിനെന്താ?" – ചമ്പ ഇരട്ടി വിസ്മയം പ്രകടിപ്പിച്ചു.

"ദകുഭായിയുടെ മകൻ ബാലുവിന് ജസിയെ കെട്ടിച്ചു കൊടുക്കുമെന്നോ?"

"കല്യാണ നിശ്ചയം ഇനിയും കഴിഞ്ഞില്ല. ഇപ്പോൾ കഴിഞ്ഞിട്ടുണ്ടാകണം. അച്ഛനും അമ്മാമനും ഇന്ന് കാലത്തേ പോയി. അതുകൊണ്ട് ഉച്ചതിരിയുമ്പോഴേയ്ക്ക് കഴിഞ്ഞിട്ടുണ്ടാകണം എന്ന് ഞാൻ വിചാരിയ്ക്കുകയാണ്."

"മുടിഞ്ഞു!"

"എന്താണ് അങ്ങനെ പറയുന്നത്? ദകുഭായി ശേട്ടിന്റെ മകനെ അറിയുമോ?"

"എനിയ്ക്ക് നേരിട്ട് അറിയാൻ മേല. ഞങ്ങളുടെ ബന്ധത്തിൽപെട്ട എല്ലാവർക്കും അറിയാം, അയാളെ!"

"വല്ല ദുഷ്യവും ഉണ്ടോ, അയാൾക്ക്?"

"കുരുത്തംകെട്ടവന്റെ മകന് ദൂഷ്യമല്ലാതെ പിന്നെ എന്താണ് ഉണ്ടാവുക?.. പോകട്ടെ, സാരമില്ല.. എല്ലാം ജസിയുടെ വിധി പോലെ.."

"ഹീരച്ചിറ്റമ്മേ, സത്യം തുറന്നു പറയുന്ന്!" – ചമ്പ വല്ലാതെ വ്യാകുലപ്പെട്ടു – "ഇന്ന് കാലത്തുമുതല്ക്കേ എനിയ്ക്കും ഒരു തോന്നൽ, അച്ഛൻ നല്ല ഇടമല്ല തേടിപ്പോയതെന്ന്!"

"എന്റെ കുഞ്ഞേ, സത്യാവസ്ഥ എനിയ്ക്കെന്തറിയാം? നമ്മൾ ആരും സ്വന്തം കണ്ണുകൊണ്ട് കണ്ടതല്ല" – ഹീർബായി തുടർന്നു – "കഴിഞ്ഞ അക്ഷയതൃതീയയ്ക്ക് ഞാൻ ഈശ്വരിയയ്ക്കു പോയിരുന്നു. അപ്പോൾ നാട്ടുകാർ പറഞ്ഞുകേട്ടതാണ്.."

"എന്ത്?"

"ദകുഭായിശേട്ടിന്റെ മോന്റെ നടത്ത അത്ര കൊള്ളുകയില്ലെന്ന് പറഞ്ഞു."

"നേരോ?"

"കേട്ടുകേൾവിയാണ്, മോളെ! പറഞ്ഞില്ലേ, ഞാൻ കണ്ണുകൊണ്ട് കണ്ടതല്ല. ആ മുടിഞ്ഞവൻ ഞങ്ങളുടെ ജാതിയിൽപെട്ട ഒരു പെണ്ണിനെ കുരുക്കിലാക്കി. അവൾ അന്തിയ്ക്ക് പാൽ കൊടുക്കാൻ പോയതാണ്. അന്നേരം ആ തെമ്മാടിയുണ്ടല്ലോ, അവളെ കേറി പൊത്തിപ്പിടിച്ചു.."

"എന്താണീ പറയുന്നത്?" – ചമ്പ നടുങ്ങിപ്പോയി.

"പറഞ്ഞില്ലേ, കേട്ടതാണ്. ഞാൻ കണ്ണുകൊണ്ട് കണ്ടതല്ല. നാട്ടുകാർ പറയുന്നത് നുണയും ആകാം" – മിടുക്കിയായ ഹീർബായി പറഞ്ഞവസാനിപ്പിച്ചു.

ചമ്പയ്ക്ക് വല്ലാത്ത വ്യസനം തോന്നി.

"ഛേ! അല്പം നേരത്തെ ഇതറിഞ്ഞിരുന്നെങ്കിൽ അച്ഛനെ എങ്ങനെയെങ്കിലും ധരിപ്പിക്കാമായിരുന്നു.. മോൽമിനിൽനിന്ന് കൊണ്ടുവന്ന സമ്പാദ്യത്തെപ്പറ്റി മകൻജിമുനീം പറഞ്ഞപാടെ എല്ലാവരും കുരുടന്മാരും ചെകിടന്മാരും ആയിത്തീർന്നു. മൻസുഖ് മാമനെപോലെയുള്ള പട്ടണക്കാരൻ പോലും ദകുശേട്ടിന്റെ നവാബ്

മേനി കേട്ട് അലിഞ്ഞുപോയി.. പാവം ജസിയുടെ തലയിലെഴുത്ത് എന്താണാവോ?"

താൻ പറഞ്ഞ് ചമ്പയെ കുഴപ്പത്തിലാക്കിയല്ലോ എന്ന് കരുതി, ഹീർബായി വിഷയം മാറ്റാനായിട്ട് പറഞ്ഞു – "അല്ല, ഇരുട്ടിയല്ലോ. ഇനിയും കന്നുകാലി തിരിച്ചെത്തിയില്ലല്ലോ. വല്ല പുലിയും വന്നോ എന്തോ?"

"ഈയിടെയായി ഇവിടെയൊക്കെ പുലിവരാൻ തുടങ്ങി എന്നു കേൾവിയുണ്ടല്ലോ. നേരാണോ?"

"ആതെ. ആ മുക്കൂട്ട് വഴിയിൽ വന്ന് മുയലുകളേയും ആടുകളേയും തിന്ന് പുഴയിൽ വെള്ളം കുടിയ്ക്കാൻ പോകും, ദിവസേന."

"പക്ഷേ എടൽച്ചിറ്റപ്പന്റെ കന്നുകാലികളെ പുലിയ്ക്ക് ആക്രമിയ്ക്കാൻ കഴിയില്ല" – ചമ്പ പൊട്ടിച്ചിരിച്ചുകൊണ്ട് മൊഴിഞ്ഞു – "എടൽ ച്ചിറ്റപ്പൻ ഒരൊറ്റ വടിപ്രയോഗം നടത്തിയാലുണ്ടല്ലോ, പുലി ചമ്മന്തിയാകും."

"ഇന്ന് ആ അസത്ത് ഏതിന്റെയെങ്കിലും ചോര സ്വാദ് നോക്കിയിരിയ്ക്കുമെന്ന് തോന്നുന്നു.. നാലുദിവസം മുമ്പാണ് ഒരു പശുവിനെ ചീന്തിത്തിന്നത്.. ദിവസവും വരുന്നുണ്ട്, ഇപ്പോൾ. അതുകൊണ്ട് കന്നുകാലിയെ ഒറ്റയ്ക്കു വിടാൻ പറ്റാതായി."

ഇങ്ങനെ ഹീർബായി വിഷാദിച്ചുകൊണ്ടിരിക്കേ, പുറത്ത് കളിക്കാൻ പോയിരുന്ന ബീജൽ ഓടിവന്നിട്ട് പറഞ്ഞു – "അമ്മേ, അമ്മേ, കന്നുകാലി വന്നു.. കട്ടിൽ ശരിപ്പെടുത്തൂ, വേഗമാകട്ടെ."

"കട്ടിലോ? ആർക്ക്?"

"അച്ഛന്റെ ചുമലിൽ ഒരു ചുമടുണ്ട്. എന്നോട് പറഞ്ഞു, വേഗം കട്ടിൽ ശരിപ്പെടുത്താൻ."

"എന്തുപറ്റി? ആരാണ്?" എന്നിങ്ങനെ വ്യാകുലപ്പെട്ട് ഹീർബായി മുറിയിലേക്കുപോയി, ചട്ന്ന് കട്ടിൽ ശരിപ്പെടുത്തി.

ചമ്പ ഇതെല്ലാം നോക്കിക്കൊണ്ടേ കുത്തിയിരുന്നു.

വളപ്പിന്റെ പടിവാതിലിനുള്ളിലേയ്ക്ക് കന്നുകാലി തള്ളിക്കയറി. പിന്നാലെ എടൽ പുറത്തുപേറിയിരുന്ന ചുമടുകാരണം അല്പം കുനിഞ്ഞ്കുനിഞ്ഞ് നടന്ന് അകത്തു കടന്നു. ഹീർബായി കണ്ണു കൊണ്ട് സൂചന നല്കി, ശരിപ്പെടുത്തിയിട്ട കട്ടിലിന്റെ നേരേയ്ക്ക്.

ആ ചുമട് കട്ടിലിന്മേലേയ്ക്ക് ഇറക്കിവെച്ചുകൊണ്ട്, എഭൽ ഭാര്യയ്ക്ക് കല്പന നല്കി – "തീകത്തിയ്ക്ക്, വേഗം വേഗം... പിന്നെ.. മേല്ക്കൂരയിൽ നിന്ന് ഒന്നുരണ്ട് മാടോടും എടുക്ക്.. ചൂടുപിടിപ്പിയ്ക്കണം..."

"സംഗതി എന്താ, പറഞ്ഞില്ലല്ലോ?" – ഹീർബായി പരിഭ്രമംപൂണ്ട് ചോദിച്ചു.

"നോക്ക്!" – ബോധക്കേട് വന്ന ഒരു മനുഷ്യശരീരത്തെ കട്ടിലിന്മേൽ കിടത്തിക്കൊണ്ട് എഭൽ പറഞ്ഞു.

"ആരാണ്?"

"എനിയ്ക്കറിയാമോ?"

"എവിടെ കിടന്നിരുന്നു?"

"പുഴക്കരെയ്ക്ക്."

അതുകേൾക്കവേ ചമ്പയുടെ ജിജ്ഞാസ ഏറി. അവൾ മുറിയുടെ വാതില്ക്കലേയ്ക്കു ചെന്ന്, നിലയായി.

"മിണ്ടാട്ടമോ അനക്കമോ ഒന്നും ഇല്ലല്ലോ" – ഹീർബായി പറഞ്ഞു.

"മോഹാലസ്യപ്പെട്ട് വീണു കിടന്നിരുന്നു" – എഭൽ വിസ്തരിക്കാൻ തുടങ്ങി – "കുന്നിന്മേൽനിന്ന് കന്നുകാലികളേയും തെളിച്ച് ഞാൻ കീഴെ ഇറങ്ങി. പുഴയിൽ കാൽകുത്താൻ തുടങ്ങിയപ്പോഴുണ്ട്, നെല്ലിച്ചുവട്ടിൽ ഒരാൾ കമിഴ്ന്നുകിടന്ന് ഉറങ്ങിക്കിടക്കും പോലെ തോന്നി. ആരെങ്കിലും വഴിപോക്കൻ തളർന്നു കിടന്ന് വിശ്രമിയ്ക്കുകയായിരിയ്ക്കും എന്നാണ് ആദ്യം എനിയ്ക്കു തോന്നിയത്. പക്ഷേ ആരാണ് ഇത്ര ഇരുട്ടുംവരെ കിടന്നു വിശ്രമിയ്ക്കുക? അടുത്തുചെന്നു നോക്കി. അപ്പോൾ മനസ്സിലായി ഉറങ്ങുകയല്ലെന്ന്. "ഏയ് ചേട്ട! ഏയ് ചേട്ട!" എന്ന് ഞാൻ ഒന്നുരണ്ടു തവണ വിളിച്ചു. വിളികേൾക്കാഞ്ഞപ്പോൾ എനിയ്ക്ക് സംശയം തോന്നി..."

"എന്നിട്ടോ?" – ഹീർബായിയ്ക്ക് ശ്വാസം പോകാതായി, മേലോട്ടും കീഴോട്ടും.

ചമ്പ കുറെക്കൂടി അരുകിലേയ്ക്കു നീങ്ങിനിന്നു, ജിജ്ഞാസ ഏറിവന്നതു നിമിത്തം.

"എന്റെ മനസ്സ് സമ്മതിച്ചില്ല. ഞാൻ പിടിച്ചു കുലുക്കി. എന്നിട്ടുമില്ല ഒരൊച്ചയും. ഞാൻ വല്ലാതെ അമ്പരന്നുപോയി. കൈയും കാലും തണുത്തിരുന്നു. അതുകൊണ്ട് ചത്തുപോയിരിയ്ക്കുന്നോ എന്ന് സംശയിച്ചു. തലയിൽ കൈവെച്ച് നോക്കി, അപ്പോൾ ചൂട്

തോന്നി. മൂക്കിന്റെ ഓട്ടയിൽ വിരൽ വെച്ചുനോക്കി, നേർത്ത ശ്വാസവും ഉണ്ട്. അന്നേരം ഞാൻ തീർച്ചപ്പെടുത്തി, ഇനിയും ഉയിരുണ്ടെന്ന്..."

"പാമ്പോ മറ്റോ കടിച്ചതായിരിയ്ക്കുമോ?" – ഹീർബായി ചോദിച്ചു.

"അങ്ങനെയാണ് ആദ്യം എനിയ്ക്കും തോന്നിയത്. ശരീരം മുഴുവൻ നോക്കിയപ്പോൾ കണ്ടു, പുറത്ത് ലാത്തികൊണ്ടുള്ള അടിയേറ്റതിന്റെ നീലിച്ച തിണർപ്പ്. പൊതിരെ തല്ലിയത്കൊണ്ടാണ്, മറ്റൊന്നും പേടിയ്ക്കേണ്ടതായിട്ടില്ല എന്ന് എനിയ്ക്ക് മനസ്സിലായി. എന്നാൽ ആ ഭയങ്കര സ്ഥലത്ത് ഇയ്യാളെ വിട്ടിട്ടുപോരാൻ എന്റെ മനസ്സ് സമ്മതിച്ചില്ല. ആ 'നായ' ആടുകളെ കൊന്നുതിന്ന് പുഴയിൽ വെള്ളം കുടിയ്ക്കാൻ വരും, ദിവസവും രാത്രി സമയത്ത്. അവൻ വന്നാൽ ഇയ്യാളെ തിന്നാതിരിയ്ക്കുമോ? അതുകൊണ്ട് കൂടുതൽ ആലോചിയ്ക്കാൻ നിന്നില്ല. ഉടനെ തൂക്കിക്കൊണ്ടുപോന്നു, ഇങ്ങോട്ട്..."

"അത് നന്നായി" – ഹീർബായി പറഞ്ഞു – "ഏതോ ഉയർന്ന ജാതിയിൽപെട്ടവനാണെന്ന് തോന്നുന്നു" – എന്നിട്ട് മകന് കല്പന നല്കി – "ബീജൽമോനേ, മുകളിൽ കയറി രണ്ടുമൂന്ന് മാടോട് എടുത്തുകൊണ്ടു വാ..." പിന്നീട് സ്വയം അടുപ്പിൻ കടയ്ക്കലേയ്ക്ക് പോയിക്കൊണ്ട് പറഞ്ഞു – "ഇതാ നല്ല വിറകിട്ട് കത്തിച്ച് ചൂട് പിടിപ്പിക്കാം. ചൂടു പിടിപ്പിച്ചാൽ തല്ലുകൊണ്ടതിന്റെ വിഷമം നീങ്ങും..."

"ഉയർന്ന ജാതിയിൽപെട്ടവൻ തന്നെ എന്നു തോന്നുന്നു. പക്ഷേ പൂണൂലും മുദ്രയും ഇല്ല. അതുകൊണ്ട് ബ്രാഹ്മണൻ ആയിരിക്കാൻ വഴിയില്ല" – എഭൽ പറഞ്ഞു – "ഒരുപക്ഷേ ബനിയ ജാതിയിൽ പെട്ടവനായിരിക്കും..."

"ആരാണ് എഭൽച്ചിറ്റപ്പാ?" എന്നു ചോദിച്ചുകൊണ്ട് ചമ്പ കട്ടിലിന്റെ അരുകിലേയ്ക്കു വന്നു, ബോധംകെട്ടു കിടക്കുന്ന മനുഷ്യനെ കണ്ടിട്ട് സ്തബ്ധയായി പോയി.

ചമ്പ സാരിത്തുമ്പ് താനറിയാതെതന്നെ നെറ്റിത്തടത്തിലേയ്ക്ക് വലിച്ചിട്ടു.

# 17. "ഇദ്ദേഹം എന്റെ മൂത്ത അളിയനല്ലോ!"

"ഇദ്ദേഹം എന്റെ മൂത്ത അളിയനാണ്-നേരെ മൂത്ത അളിയൻ!" – കട്ടിലിന്റെ നിരപ്പലകമേൽ കുത്തിയിരുന്ന്, മോഹാലസ്യപ്പെട്ട ആ മനുഷ്യന്റെ ഉള്ളംകാൽ തിരുമ്മിക്കൊണ്ടിരുന്ന ചമ്പ ഹീർബായി യോട് പറഞ്ഞു – "ഇദ്ദേഹം വാഘണിയയിലെ ഉത്തംചംദ് ശേട്ട് ആണ്."

"നേരോ?"

"അതെ. വാഘണിയയിൽ പോയപ്പോൾ ഞാൻ എന്റെ കണ്ണു കൊണ്ട് കണ്ടതല്ലേ?"

എഭൽ കന്നുകാലികളെ കെട്ടാൻ പോയി. ചമ്പയും ഹീർബായിയും കട്ടിലിന്മേൽ കിടന്നിരുന്ന ഉത്തംചംദിനെ ശുശ്രൂഷിച്ചുകൊണ്ട് വർത്തമാനവും പറഞ്ഞുകൊണ്ടിരുന്നു. ചമ്പ ബുദ്ധിപൂർവകമായിട്ട് ബീജലിന്റെ കൈയിൽ പാൽ കൊടുത്തയച്ചു. സന്തോക്ബാ പരിഭ്രമിയ്ക്കാതിരിയ്ക്കാൻ വേണ്ടി താൻ തെല്ലുനേരം വൈകിയേ വരികയുള്ളു എന്ന് പറഞ്ഞയയ്ക്കുകയും ചെയ്തു.

"പാവം പുഴക്കരയിൽ എങ്ങനെ വന്നുപെട്ടുവോ?" – ഹീർബായി ചോദിച്ചു.

"ഭഗവാനേ അറിയാവൂ. പണം വസൂലാക്കാൻ പുറപ്പെട്ട തായിരിയ്ക്കും..."

"വല്ല തട്ടിപ്പറിക്കാരും പണം അടിച്ചെടുത്തിരിയ്ക്കും. അല്ലാതെ ആരാണ് ഇങ്ങനെ തല്ലുക?"

"ഭഗവാനേ അറിയൂ!"

"നിന്റെ അമ്മയെ അറിയിയ്ക്കണ്ടേ?"

"അറിയിച്ചാൽ മാത്രം മതിയോ! അതിഥിയെ കട്ടിലോടെ ഞങ്ങ ളുടെ വീട്ടിലേക്ക് കൊണ്ടുപോകേണ്ടി വരും" – ചമ്പ മൊഴിഞ്ഞു – "പക്ഷേ ഇദ്ദേഹം കണ്ണു മിഴിയ്ക്കാതെ എനിയ്ക്ക് മനസ്സു വരുന്നില്ല, ഇവിടെനിന്നു പോകാൻ!"

ചൂടുപിടിപ്പിച്ചതുകൊണ്ട് ഉത്തംചംദിന്റെ മരവിച്ച അംഗങ്ങൾക്ക് ഒരു ഉണർവ് വരാൻ തുടങ്ങി. കൈ തെല്ല് ഇളകി. കാൽ തെല്ല് വളഞ്ഞു. ഹീർബായിയുടെ വിഷാദംപൂണ്ട മുഖത്ത് ആശയുടെ തുടുപ്പ് പാഞ്ഞു. അവൾ ആശ്വസിച്ചു – "ഇനി എല്ലാം ശരിപ്പെടും."

അതുവരെ ഉത്തംചന്ദിന്റെ പല്ലുകൾ വരിഞ്ഞുപൂട്ടിയിരിയ്ക്കു യായിരുന്നു. ഇപ്പോൾ തെല്ല് അയഞ്ഞുതുടങ്ങി. നാവ് ചുണ്ടിന്മേൽ നക്കാൻ തുടങ്ങി.

"നോക്ക്. വായതുറന്നു" – ഹീർബായി സന്തോഷംപൂണ്ട് പറഞ്ഞു – "ചുണ്ട് നക്കാൻ തുടങ്ങി. തൊണ്ട ഉണങ്ങിയിട്ടു ണ്ടാകും. മോളേ, എഴുന്നേറ്റ് വെള്ളം കൊടുക്ക്."

ചമ്പ കട്ടിലിന്മേൽനിന്ന് എഴുന്നേറ്റ് വെള്ളത്തൊട്ടിയുടെ അടുത്തേയ്ക്ക് പോയപ്പോൾ ഹീർബായി താക്കീതു നല്കി – "കുടത്തിൽനിന്ന് വെള്ളം എടുക്കരുത് കേട്ടോ!"

"എന്തുകൊണ്ട്?"

"ഇടയന്മാരുടെ വെള്ളം കുടിപ്പിച്ച് ഉയർന്നവരുടെ ജാതി കെടുത്തരുത്!"

"ആയിക്കോട്ടെ!" – ചമ്പ ചിരിച്ചുകൊണ്ട് മൊഴിഞ്ഞു – "ഒരു കൈക്കുമ്പിൾ വെള്ളം കുടിച്ചാൽ ജാതി പോവുകയും മറ്റുമില്ല."

"അങ്ങനെയല്ല, അനിയത്തീ. ഞങ്ങൾ അങ്ങനെ പാപം ചെയ്യില്ല. എല്ലാവർക്കും അവരവരുടെ ജാതി വലിയതാണ്. ഒരു കാര്യംചെയ്യ്. തേച്ചുവെച്ച ആ മൊന്ത എടുത്ത് ആ തോട്ടിൽനിന്ന് വെള്ളം കൊണ്ടു വാ."

ഉത്തംചന്ദ് വീണ്ടും ചുണ്ട് നക്കാൻ തുടങ്ങി.

"മോളേ, വേഗം കൊണ്ടുവാ വെള്ളം!" –ഹീർബായി ആജ്ഞാപിച്ചു.

ഉത്തംചന്ദിന്റെ മിഴി അപ്പോഴും അടഞ്ഞാണിരുന്നത്. എന്നിട്ടും ചമ്പയ്ക്ക് ശ്വശുരഗൃഹത്തിലെ ഒരു കാരണവരുടെ മുമ്പിൽ ഇരിയ്ക്കാൻ സങ്കോചം തോന്നി. എന്നാലും അത് തന്റെ അനി വാര്യമായ കർത്തവ്യമെന്നു കരുതി, ഭാവി ഭർത്താവിന്റെ ജ്യേഷ്ഠന്റെ വായിൽ വളരെ സങ്കോചംപൂണ്ട് വെള്ളം വീഴ്ത്താൻ തുടങ്ങി.

ഉത്തംചന്ദ് ഗട്ഗട്ന്നു തൊണ്ടയിലൂടെ വെള്ളം കീഴോട്ട് ഇറക്കാൻ തുടങ്ങി. മൊന്തയിലെ വെള്ളം തീർന്നപ്പോൾ ചമ്പ നിറുത്തി. പക്ഷേ ഉത്തംചന്ദ് വീണ്ടും വായ പൊളിച്ചു, വെള്ള ത്തിനുവേണ്ടി.

"മോളേ, ഇനിയും മൊന്ത നിറച്ച് വെള്ളം കൊണ്ടുവാ. വല്ലാതെ തൊണ്ട വരളുന്നുണ്ടാകും. വെള്ളം ദാഹിച്ച് പുഴക്കരെയ്ക്ക് കിടക്കാൻ

തുടങ്ങിയിട്ട് എത്ര നേരമായോ എന്തോ?" – ഹീർബായി സഹാനുഭൂതി പ്രകടിപ്പിച്ചു.

ചമ്പ തലയ്ക്കൽ ഇരുന്ന്, ഉത്തംചംദിന്റെ വായിൽ വെള്ളം ഒഴിച്ചുകൊടുക്കാൻ തുടങ്ങി. അതിഥിയുടെ യുഗയുഗംങ്ങളായിട്ടെന്ന പോലെ ദാഹിച്ചുവരണ്ട തൊണ്ട ഓരോ വെള്ളത്തുള്ളിയേറ്റ് ആശ്വാസംകൊള്ളും പോലെ കാണായി. അനക്കമില്ലാതിരുന്ന ശരീരത്തിൽ ഉശിരുണ്ടാവാൻ തുടംങ്ങി.

അല്പസമയം കഴിയവേ, ഉത്തംചാംദ് കണ്ണുമിഴിയ്ക്കാൻ തുടംങ്ങി.

ചമ്പ പെട്ടെന്ന് മൂടുപടം വലിച്ചിട്ടു.

ഹീർബായി ആഹ്ളാദത്തോടെ ഭർത്താവിനെ വിളിച്ചു – "പുത്ര! വേഗം വരുന്ന്, അകത്തേയ്ക്ക്!"

എഭൽ അകത്തുവന്നപ്പോൾ ഹീർബായി പറഞ്ഞു – "നോക്കൂ, അതിഥി കണ്ണുമിഴിച്ചു."

ബീജൽകുഞ്ഞും അകത്തേയ്ക്ക് ഓടി വന്നു. എല്ലാവരും അതിഥിയുടെ കട്ടിൽ വളഞ്ഞു.

ഉത്തംചംദ് അപരിചിതമായ ആ ചുറ്റുപാടിനേയും അപരിചിതരായ ആ ആളുകളേയും ഉറ്റുനോക്കി കിടന്നു.

എഭൽ ആഹ്ളാദത്തോടെ ഉത്താംചാംദിന്റെ തലയ്ക്കൽ വന്നു നിന്നു.

ഉത്തംചംദ് എഭലിന്റെ മുഖത്തേയ്ക്ക് കുറെനേരം തുറിച്ചുനോക്കി. അയാൾ ആരെന്ന് മനസ്സിലാക്കാൻ ശ്രമിച്ചു. എന്നാൽ എഭലുമായി തെല്ലുപോലും ഇതിനുമുമ്പ് പരിചയമില്ലെന്ന് മനസ്സിലാക്കി; പിന്നീട് ചോദിച്ചു – "ആരാണ്, നിങ്ങൾ!"

"ശേട്ടിന് എന്നെ എംങ്ങനെ പരിചയം ഉണ്ടാവാനാണ്! എന്റെ പേർ എഭൽ. കന്നുകാലികളെയും തെളിച്ചുകൊണ്ട് കുന്നിന്റെ അടിവാരത്തിൽനിന്ന് ഗ്രാമത്തിലേയ്ക്കു വരികയായിരുന്നു. മുക്കൂട്ടു വഴിയിൽ, പുഴക്കരയ്ക്ക്, നെല്ലിച്ചുവട്ടിൽ അംങ്ങയെ കണ്ടു. മൂക്കിന്റെ ഓട്ടയിൽ വിരൽ വച്ചു നോക്കി. ശ്വാസം ഉണ്ടായിരുന്നു. തലയ്ക്ക് ചൂടും ഉണ്ടായിരുന്നു. അതുകൊണ്ട് എനിയ്ക്കു തീർച്ചയായി, ഉയിർ പോയിട്ടില്ലെന്ന്. അടിവാരത്തിൽ ഇയ്യിടെയായി പുലി വരാൻ തുടംങ്ങിയിട്ടുണ്ട്. അത് ദിവസേന രാത്രിനേരത്ത് പുഴയിൽ വെള്ളം കുടിയ്ക്കാൻ വരും. അതുകൊണ്ട് അസമയത്ത് അംങ്ങയെ തനിയെ വിട്ടിട്ട് പോരാൻ എനിയ്ക്ക് എംങ്ങനെ ധൈര്യം വരും" – എഭൽ എല്ലാം

വിസ്തരിച്ചു – "ഞാൻ അങ്ങയെ ചുമന്നുകൊണ്ട് വീട്ടിലേയ്ക്കു വന്നു, ശ്രീരാമനെ ഉള്ളിൽ വിചാരിച്ച്!"

"ഭഗവാൻ നിങ്ങൾക്ക് നല്ലത് വരുത്തട്ടെ!" ഉത്തംചംദിന് പുഴക്കരെയ്ക്ക് നടന്നതെല്ലാം ഓർമ്മ വന്നു. സുരക്ഷിതമായ ആ ചുറ്റുപാടിൽപോലും അദ്ദേഹം പേടിച്ചുവിറച്ചു. എന്നാൽ, ഇനി പേടിയ്ക്കേണ്ടതില്ല എന്ന് ബോധ്യപ്പെട്ടതോടെ, അദ്ദേഹം ആ അപരിചിത മനുഷ്യനോട് തന്റെ നന്ദി പ്രകടിപ്പിച്ചു – "സോദരാ, നിങ്ങൾ എനിയ്ക്കു ഉയിർ നല്കി!"

"എന്നെക്കൊണ്ടാവുന്നത് ചെയ്തു. അതുമാത്രം. ഒരു മനുഷ്യനെ പുലിയുടെ വായിലേയ്ക്ക് അറിഞ്ഞുകൊണ്ട് എങ്ങനെ തള്ളിയിടാൻ ധൈര്യം വരും?"

"ഇത് ഏത് ഗ്രാമമാണ്!" – ഉത്തംചംദ് ചോദിച്ചു – "ഈശ്വരിയ അല്ലല്ലോ?"

അതുകേട്ട് എഭൽ ചിരിച്ചുകൊണ്ട് പറഞ്ഞു – "ഈശ്വരിയ വടക്കുഭാഗത്താണ്. അങ്ങ് ബോധംകെട്ട് കിടക്കുകയായിരുന്നില്ലേ! അപ്പോൾ എങ്ങനെ മനസ്സിലാകും? ഇത് മെംഗണിയാണ്, മെംഗണി."

"മെംഗണിയോ?" – ഉത്തംചംദ് നടുങ്ങി.

"അതെ, മെംഗണി. അങ്ങയുടെ ചാർച്ചക്കാരുടെ നാട്" – ഹീർബായി പറഞ്ഞു.

"ഇതാ നില്ക്കുന്നു, അനിയന്റെ പെണ്ണ്, ചമ്പ. ഇവളാണ് അങ്ങയെ തിരിച്ചറിഞ്ഞത്" – ഹീർബായി അരുകിൽ നിന്നിരുന്ന ചമ്പയെ ചൂണ്ടിക്കാട്ടി.

ചമ്പയ്ക്ക് കുറെക്കൂടി സങ്കോചം അനുഭവപ്പെട്ടു. അവൾ മൂടുപടം കുറെക്കൂടി കീഴോട്ട് വലിച്ചിട്ടു. ഉത്തംചംദ് വീണ്ടും നടുങ്ങി. അവസാനം എവിടെയാണ് താൻ വന്നുപടിഞ്ഞത് എന്ന് അദ്ദേഹം അല്പസമയം ചിന്തിച്ചു കിടന്നു... ഈശ്വരിയയിലെ കുപ്പയിൽ നിന്ന് മെംഗണിയിലെ അടുപ്പിൽ വന്നു വീണപോലെ ആയല്ലോ, ഇത്!

"കപൂർശേട്ടുമായിട്ട് കുടുംബബന്ധം പോലെയാണ്, ഞങ്ങൾക്ക്" – എഭൽ പറഞ്ഞു.

"ചമ്പ ദിവസേന പാൽ വാങ്ങാൻ വരും" – ഹീർബായി ഉത്സാഹം പൂണ്ട് പറയാൻ തുടങ്ങി – "അങ്ങയെ കട്ടിലിന്മേൽ

കിടത്തിയ ഉടൻ ചമ്പയ്ക്ക് മനസ്സിലായി. ഇത് എന്റെ മൂത്ത അളിയനാണ്, കട്ടിലോടെ എന്റെ വീട്ടിലേയ്ക്കുകൊണ്ടു പോകണം എന്നെല്ലാം പറയുകയാണ്."

"വേണ്ട. അതുവേണ്ട" – ഉത്തംചന്ദ് പെട്ടെന്ന് തടുത്തു. എന്നിട്ട് മൗനംപൂണ്ടു.

അതുകേട്ട് എല്ലാവരും ആശ്ചര്യപ്പെട്ടു. ചാർച്ചക്കാരുടെ വീട്ടിൽ പോകാൻ ഈ മനുഷ്യൻ എന്തുകൊണ്ടാണ് വിരോധം കാണിയ്ക്കുന്നത്?.. തങ്ങളുടെ വീട്ടിൽ വരുന്നതിന് എന്താണ് കുഴപ്പം? വല്ലതും തെറ്റിദ്ധരിച്ചോ എന്തോ? – ചമ്പയ്ക്ക് ആശങ്കയായി.

"വേണ്ട. അതുവേണ്ട" എന്ന് പറഞ്ഞതിന്റെ അർത്ഥം മനസ്സിലാക്കാൻ എല്ലാവരും ആഗ്രഹിച്ചു. എന്നാലോ ഉത്തംചന്ദ് ഒന്നും മിണ്ടുന്നേയില്ല. അദ്ദേഹം ആലോചിയ്ക്കുകയായിരുന്നു – താൻ എന്തൊരു മാനംകെട്ട നിലയിലാണ് എത്തിവീണിരിയ്ക്കുന്നത് എന്ന് ബന്ധുക്കൾ അറിഞ്ഞാൽ സംഗതി തകരാറാകും, തന്റെ മാനം മണ്ണായിത്തീരും എന്നെല്ലാം... ഉത്തംചന്ദ് ചോദിച്ചു – "കപൂർശേട്ടിന് അറിയാമോ, ഞാൻ ഇവിടെയാണെന്ന്?"

"ഇല്ല. ചമ്പ ഉടൻപോയി അറിയിയ്ക്കും" – ഹീർബായി പറഞ്ഞു – "അങ്ങ് കണ്ണുമിഴിയ്ക്കാൻ കാത്തിരിയ്ക്കുകയായിരുന്നു..."

"എന്നാൽ ഇത് അറിയിക്കേണ്ട" – മൂടുപടം ഇട്ടുനിന്നിരുന്ന ചമ്പയോട് ഉത്തംചന്ദ് പറഞ്ഞു – "ഞാൻ മെംഗണിയിൽ വന്നേ ഇല്ല എന്ന് ധരിച്ചാൽ മതി."

ഇതുകേട്ട് എല്ലാവരും വിസ്മയം പൂണ്ടു.

"എന്താണീ പറയുന്നത്, ശേട്ടേ?" – എഭൽ ചോദിച്ചു – "അങ്ങ് ഇവിടെ വന്നു എന്നും ഞങ്ങൾ അറിവുകൊടുത്തില്ല എന്നും കപൂർശേട്ട് പിന്നീട് അറിഞ്ഞാൽ ഞങ്ങൾ എന്ത് മറുപടി പറയും?"

"അതുകൊണ്ടല്ലേ ഞാൻ പറഞ്ഞത്, കപൂർശേട്ടിന് ഇക്കാര്യം അറിയാനേ ഇടകൊടുക്കരുതെന്ന്? എനിയ്ക്ക് ഉടൻതന്നെ വാഘണിയയിൽ എത്തണം. കപൂർശേട്ട് അറിഞ്ഞാൽ ഒരാഴ്ച എന്നെ ഇവിടെ പിടിച്ചു നിറുത്തും. ഇവിടെനിന്ന് വേഗം പുറപ്പെടാൻ സമ്മതിയ്ക്കില്ല. അവർക്ക് അത്ര സ്നേഹമുണ്ട്, ഞങ്ങളോട്."

എല്ലാവരും കേട്ടു. പക്ഷേ ആർക്കും അത് ബോദ്ധ്യപ്പെട്ടില്ല.

"ഇതാ ചമ്പ വീട്ടിലേയ്ക്കു പോകയാണ്" – ഹീർബായി പറഞ്ഞു – "കപൂർശേട്ട് ഇപ്പോൾ വരും, ഓടിപ്പിടഞ്ഞ്!"

"ചമ്പയോട് പറയൂ, എന്റെ പേരിന്റെ ഒറ്റ അക്ഷരം പോലും മിണ്ടിപ്പോകരുതെന്ന്!"

"ശേട്ടേ, അങ്ങനെപറ്റുമോ? അങ്ങ് മെംഗണിയിൽ വരിക, എന്നിട്ട് ചമ്പ അച്ഛനമ്മമാരോട് പറയാതിരിക്കുക – ഇത് നല്ലതാണോ?"

"പറഞ്ഞാലുണ്ടല്ലോ, നല്ലതാവില്ല" – ഉത്തംചംദ് മൊഴിഞ്ഞു – "ഏറ്റവും പ്രിയമുള്ളവരെ പിടിച്ച് ആണയിട്ടിട്ട് പറയിൻ, ഈ സംഗതി ആരോടും മിണ്ടില്ല എന്ന്!"

"ശേട്ടേ, അതു ഞങ്ങളുടെ വലിയ ഒരു കുറ്റം ആയിത്തീരും" എടൽ തന്റെ ഭയം വെളിപ്പെടുത്തി – "കപൂർബാപ്പ ഞങ്ങളെ ചീത്തപറയും!"

"അതിന് ഞാൻ ഇടവരുത്തില്ല. വാഘണിയയിൽ ചെന്ന് നല്ലപോലെ സുഖപ്പെട്ടതിനുശേഷം വീണ്ടും വരാം, ഞാൻ. എന്നാൽ ഇപ്പോൾ ഈ സംഗതി ഒറ്റ ഒരുത്തന്റെ ചെവിയിലും എത്തിയ്ക്കരുത്! ഞാൻ മെംഗണിയിൽ വന്നിരുന്നു എന്ന് ആരോടും മിണ്ടിപ്പോകരുത്!"

"നാണംകൊണ്ട് ചമ്പയ്ക്ക് ഒന്നും മിണ്ടാനാവുന്നില്ല എന്നേയുള്ളു. എന്നാൽ വല്ലാത്ത വ്യസനമുണ്ട്" – ഹീർബായി പറഞ്ഞു – "കണ്ണീർ ഇറ്റിറ്റ് വീഴുകയാണ്, മൂടുപടത്തിനുള്ളിൽ!"

"വ്യസനിക്കരുത്, മോളേ, വ്യസനിക്കരുത്!" – ഉത്തംചംദ് സമാധാനിപ്പിച്ചു – "ഞാൻ വാഘണിയയിൽ ചരക്ക് എടുക്കാൻ വന്നതാണ്. വഴിയ്ക്ക് ശത്രുക്കൾ കൊള്ളചെയ്തു.. വല്ലാതെ മുറിവുപറ്റി. പക്ഷേ നിന്നെപ്പോലുള്ള പതിവ്രതയുടെ പുണ്യം കൊണ്ട് ആണ് ഞാൻ രക്ഷപ്പെട്ടത്. പരമേശ്വരന്റെ കൃപയുണ്ട്. എന്നാൽ ഞാൻ ഇവിടെ ഉണ്ടെന്ന് ആരും അറിയരുത്. അതുമാത്രം ശ്രദ്ധിയ്ക്കണം. എന്റെ മര്യാദ വലിയതാണെന്ന് ബോധ്യമുണ്ടെങ്കിൽ വായിന് പൂട്ട് ഇടണം. ഞാൻ മെംഗണിയിൽ കാൽ കുത്തിയില്ലെന്ന് ധരിച്ചോളണം."

"ശേട്ടേ, ചമ്പ പറയുകയാണ്, ഈ സംഗതി ആരുടെയെങ്കിലും ചെവിയിൽ എത്തുമെന്ന് പേടിയ്ക്കേണ്ട" – ഹീർബായി ചമ്പയുടെ മറുപടി കേൾപ്പിച്ചു.

"മോളേ, നിനക്ക് ദീർഘായുസ്സ് ഉണ്ടാവട്ടെ. നിന്റെ അളിയന്റെ മര്യാദ നിന്റെ കയ്യിലാണ്."

മൂടുപടത്തിന്റെ ഉള്ളിൽനിന്ന് ചമ്പ പറയുന്നതെല്ലാം ഹീർ ബായി, ഒരു ദ്വിഭാഷിയെപ്പോലെ, ഉത്തംചംദിനെ കേൾപ്പിച്ചു കൊണ്ടിരുന്നു.

"ചമ്പ പറയുകയാണ്, ഭർത്താവിന്റെ കുടുംബത്തിലെ മര്യാദ അങ്ങയേക്കാളും കൂടുതൽ ചമ്പയ്ക്ക് വിലയുള്ളതാണെന്ന്."

"ഇങ്ങനെയുള്ളവരെയാണ് കുടുംബത്തിൽ പിറന്ന സന്തതി യെന്ന് പറയുന്നത്."

"ചമ്പ പറയുകയാണ്, അങ്ങയുടെ വാക്ക് ധിക്കരിക്കുക യില്ലെന്ന്; അളിയൻ ഇവിടെ വന്നിരുന്നതിനെപ്പറ്റി വീട്ടിൽ ആർക്കും അറിയാൻ ഇട വരുത്തുകയില്ലെന്ന്."

"മോളേ, ഭേഷ്! ഇതിനാണ് വിവേകം എന്നു പറയുന്നത്" ചമ്പ പറഞ്ഞുകൊടുത്ത മറുപടി കേട്ട് ഉത്തംചംദ് തന്റെ സന്തോഷം വ്യക്തമാക്കി.

"ചമ്പ ചോദിയ്ക്കുകയാണ്, പൊയ്ക്കോട്ടേ എന്ന്."

"പൊയ്ക്കോ. സന്തോഷത്തോടെ പൊയ്ക്കോ."

മറുപടി ലഭിക്കേണ്ട പല പ്രശ്നങ്ങളുമായി ചമ്പ വീട്ടിലേക്ക് നടകൊണ്ടു.

വീട്ടിലേയ്ക്കുള്ള വഴിനീളെ ചമ്പയുടെ മനസ്സിൽ പ്രശ്നങ്ങൾ ചുഴിഞ്ഞ് ആഴ്ന്നുകൊണ്ടിരുന്നു.– ശേട്ട് താൻ വന്നത് ഇത്ര രഹസ്യമായി എന്തിനാണ് വെയ്ക്കുന്നത്!– വീട്ടിന്റെ ഉമ്മറത്ത് കാൽകുത്തിയതോടെ അവളുടെ ചെവികൾക്ക് കേൾക്കായി:

"ഉത്തംചംദ് തന്നെ. മറ്റാരും അല്ല."

"തെണ്ടി! പിച്ച!"

"കള്ളന്മാരുടെ സർദാർ!"

മൻസുഖ്മാമന്റെ 'പട്ടണപ്പേച്ച്' കേട്ടതോടെ ചമ്പ മനസ്സിലാക്കി, അച്ഛൻ വിവാഹനിശ്ചയം നടത്തി ഈശ്വരിയയിൽനിന്ന് തിരിച്ചെത്തിയിരിക്കുന്നുവെന്ന്.

ഊഞ്ഞാൽക്കട്ടിലിന്മേൽ ഇരുന്ന് ആടിക്കൊണ്ട് കപൂർശേട്ട് പറയുകയായിരുന്നു – "മൻസുഖ്ലാൽ, നിങ്ങൾ എന്തുവേണ മെങ്കിലും കരുതിക്കോളു. ഉത്തംചംദിനെപ്പോലെ പണക്കാരനായ ഒരുത്തൻ അങ്ങനെ ചെയ്യില്ല എന്നാണ് എനിയ്ക്ക് തോന്നുന്നത്."

ചമ്പ അവർ പറയുന്നതെല്ലാം കേട്ട്, നേരെ അടുക്കള യിലേക്കുപോയി.

"എന്താണ് അടുപ്പത്ത് വെച്ചിരിക്കുന്നത്?" – ചമ്പ ജസിയോട് ചോദിച്ചു.

"ലാപസി ഉണ്ടാക്കുകയാണ്" – ജസി പ്രസന്നതയോടെ മൊഴിഞ്ഞു.

"മനസ്സിലായി. ഒരുപക്ഷേ അച്ഛൻ അനിയത്തിയുടെ വിവാഹ നിശ്ചയം ശരിപ്പെടുത്തിയിട്ടാവും എത്തിയിരിക്കുക, അല്ലേ?"

ജസി സഗർവം പുഞ്ചിരിതൂകി, അംഗീകാരത്തിന്റെ മട്ടിൽ.

പുറത്ത് സംസാരം നടന്നുകൊണ്ടിരുന്നു.

"ഉത്തംചംദ് ഇന്ന് എന്ത് പണക്കാരൻ? ഉള്ളപ്പോൾ ഉണ്ടായിരുന്നു. ഇന്ന് എല്ലാം മുടിഞ്ഞില്ലേ?" – മൻസുഖ്ലാൽ പറഞ്ഞു – "ലക്ഷ്മിയെ കണ്ടാൽ മഹാമുനിപോലും ഇളകിപ്പോകും... പിന്നെയാണോ, പിച്ചക്കാരനായ ആ മനുഷ്യൻ പണസ്സഞ്ചിയും എടുത്ത് പായാതിരിക്കുക!"

"ആർക്കറിയാം? എന്നാലും എന്തോ എന്റെ തലയിൽ അത് കയറുന്നില്ല" – കപൂർശേട്ട് പറഞ്ഞു.

സന്തോക്ബാ പതിവുപോലെ വാതില്ക്കൽ കുത്തിയിരുന്ന് അവരുടെ സംസാരം കേട്ടുകൊണ്ടിരുന്നു. ജസി അടുക്കളയിൽ ലാപസി ഉണ്ടാക്കിക്കൊണ്ടിരുന്നു. ചമ്പയാകട്ടെ അവരുടെ സംസാരം ഉൽക്കണ്ഠയോടെ കേൾക്കുകയായിരുന്നു.

"എണ്ണവീപ്പയുടെ പുറത്ത് ബാലുവെച്ച സഞ്ചി അത്രവേഗം എങ്ങോട്ട് പോകാനാണ്?" – മൻസുഖ്ലാൽ പൊട്ടിച്ചിരിച്ചുകൊണ്ട് ചോദിച്ചു – "സഞ്ചിക്ക് ചിറക് മുളച്ചോ, അപ്പോഴേയ്ക്ക്?"

"എല്ലാം ഭഗവാനേ അറിയാവൂ. ഇത് കാറ്റുകൊണ്ട് കതക് അടയ്ക്കുംപോലെയുള്ള ഒരു അദ്ഭുത വിദ്യയായി തോന്നുന്നു. എന്നാൽ കണ്ണുകൊണ്ട് നേരിൽ കാണാതെ ഒരു മനുഷ്യനെ കുറ്റപ്പെടുത്തുന്നത് ഉചിതമല്ല."

"എന്നാൽ അന്നേരം ഉത്തംചംദല്ലാതെ മറ്റാരും വന്നേ ഇല്ലല്ലോ. സഞ്ചി സീതയെപ്പോലെ ഭൂമിപിളർന്ന് ഇറങ്ങിപ്പോകാനും വഴിയില്ല" – മൻസുഖ്ലാൽ വീണ്ടും ചിരിച്ചു.

ചമ്പ കൂടുതൽ വിഷാദിച്ച് എല്ലാം കേൾക്കാൻ തുടങ്ങി.

"ഒരു കാലത്ത് ഒരുലക്ഷം വെച്ച് ഒന്നരലക്ഷം ഉണ്ടാക്കിയിരുന്ന ഒരു മനുഷ്യൻ നൂറോ ഇരുന്നൂറോ വെള്ളിത്തുട്ടിനുവേണ്ടി നേരും

നെറിയും കളഞ്ഞു കുളിയ്ക്കുമോ?" – കപൂർശേട്ട് ഉത്തംചംദിനെ ഒരു കുറ്റവാളിയായി അംഗീകരിയ്ക്കാൻ ഇനിയും തയ്യാറായിരുന്നില്ല.

"അങ്ങനെതന്നെ ആകട്ടെ. എന്നാൽ അയാൾ എന്തിനാണ് അത്ര പെട്ടെന്ന് വരാന്തയിൽ നിന്ന് പോയിക്കളഞ്ഞത്! അയാളുടെ ഉള്ളിൽ പാപബോധം ഉണ്ടായിരുന്നില്ലെങ്കിൽ ആരോടും മിണ്ടാതെ ഓടി മറയുമായിരുന്നോ?"

"നിങ്ങൾ ഈ പറഞ്ഞത് ശരിയാണ്" – കപൂർശേട്ട് സമ്മതിച്ചു – "അതുമാത്രം അല്പം സംശയത്തിന് വഴി നല്കുന്നുണ്ട്."

"ഇപ്പോൾ ബോധിച്ചോ?" – മൻസുഖ്ഭായിയുടെ ഒച്ച ഉച്ചത്തിലായി – "ഈ ഒരു സംശയം വെച്ചാണ് ദകുഭായി ശിപ്പായികളെ ഓടിച്ചത്. പുഴക്കരെയ്ക്കുവെച്ച് അവർ അയാളെ പിടികൂടുകയും ചെയ്തു... എവിടെയാണ് ആവോ പണസ്സഞ്ചി അയാൾ ഒളിച്ചു വെച്ചിരിക്കുന്നത്!"

ഹീർബായിയുടെ വീട്ടിൽവെച്ചു കേട്ട വാർത്തയുടെ നൂലിഴ ചമ്പയ്ക്ക് അല്പാല്പമായി പിടികിട്ടാൻ തുടങ്ങി.

ജസി പുഞ്ചിരിതൂകിക്കൊണ്ട് പറഞ്ഞു – "ചേച്ചിയുടെ മൂത്ത അളിയനെപ്പറ്റിയാണ് സംസാരം നടക്കുന്നത്."

"എനിയ്ക്ക് മനസ്സിലായി" – എന്ന് പറഞ്ഞ് ചമ്പ മൗനം പൂണ്ട്, അലമാരിയിൽനിന്ന് പാത്രങ്ങൾ എടുക്കാൻ തുടങ്ങി. മൻസുഖ്ഭായിയുടെ ഒച്ച അപ്പോഴും കേട്ടുകൊണ്ടിരുന്നു –

"അതുകൊണ്ടാണ് ഞാൻ പറയുന്നത്, ഉത്തംചംദിന്റെ പഴയ പ്രതാപത്തെ പറ്റിയുള്ള മോഹം മനസ്സിൽനിന്ന് തള്ളിമാറ്റി, ചമ്പയ്ക്ക് നല്ല ഒരിടം കണ്ടുപിടിയ്ക്കാൻ!"

അടുക്കളയിൽനിന്ന് 'ഢൺ ഢൺ' എന്ന് കേൾക്കായി.

"എങ്!... എന്താണിത്?" – സന്തോക്ബാ വിളിച്ചുചോദിച്ചു.

"ഒന്നുമില്ല...ഒന്നുമില്ല" – ജസി മറുപടി പറഞ്ഞു – "ചേച്ചിയുടെ കൈയിൽനിന്ന് കിണ്ണം വീണതാണ്."

"അല്പം സൂക്ഷിച്ച് ജോലി ചെയ്യരുതോ?" – സന്തോക്ബാ വിമർശനം നടത്തി – "പിച്ചളപ്പാത്രം ഞണുങ്ങാൻ എത്ര നേരം വേണം!... പിച്ചളക്ക് പൊന്നിനേക്കാൾ കൂടുതൽ വിലയുമാണ്, ഇക്കാലത്ത്..."

അമ്മ ചമ്പയെ ചീത്ത പറഞ്ഞത് കേട്ട് ജസിക്ക് സന്തോഷമായി. 'ഇനിയും കേട്ടോ' എന്ന ഒരു ഭാവത്തോടെ അവൾ കണ്ണ് തുള്ളിച്ചു. ചമ്പയുടെ മിഴി തെല്ല് കൂമ്പിപ്പോയി.

അന്നേരം എടുത്തിട്ട പ്രശ്നത്തിന്റെ 'സൂക്ഷ്മഭാവം' ഓർത്ത്, മൻസുഖ്ഭായിയുടെ ഒച്ച പിന്നീട് മന്ദമായിത്തീർന്നു. കപൂർശേട്ടും ഗൗരവംപൂണ്ട് പതിഞ്ഞ ഒച്ചയിൽ സംസാരിയ്ക്കാൻ തുടങ്ങി. അതു നിമിത്തം ചമ്പയ്ക്ക് തന്റെ ഭാവിയെ പറ്റിയുള്ള സ്വകാര്യം പറച്ചിൽ കേൾക്കാൻ കഴിഞ്ഞില്ല. എന്നാലും ഒരു സംഗതി മാത്രം മനസ്സിലായി – മൻസുഖ്ഭായി മുമ്പോട്ട്വെച്ച പ്രസ്താവന അമ്മയും അച്ഛനും സമ്മതിയ്ക്കുന്നില്ലെന്ന്, അതിനെ ശക്തിയായി എതിർക്കുന്നുവെന്ന്.

ചമ്പയ്ക്ക് മറ്റൊരു സംഗതികൂടി മനസ്സിലായി, ഉത്തംചംദ് എന്തിനുവേണ്ടിയാണ്, താൻ വന്നത് രഹസ്യമായി വെയ്ക്കാൻ നിർബന്ധിച്ചതെന്ന്. അദ്ദേഹത്തിന് സംശയം തോന്നിയോ, വിവാഹബന്ധം തകരുമെന്ന്?

ചമ്പ സ്വയം സംശയത്തിന്റെ ചുഴിയിൽ അകപ്പെട്ടു.

# 18. ആപത്തിലെ ബന്ധു

ഉത്തംചംദിന് കുറെക്കൂടി സുഖമായി. അദ്ദേഹം എടലിന്റേയും ഹീർബായുടേയും സുഖദു:ഖങ്ങളെപ്പറ്റി അന്വേഷിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോഴുണ്ട്, ചമ്പ വന്ന് വാതില്ക്കൽ നില്ക്കുന്നു. അവളുടെ കൈയിൽ ഒരു കിണ്ണം ഉണ്ടായിരുന്നു. കിണ്ണം സാരിത്തുമ്പ്കൊണ്ട് മൂടിയിരുന്നു.

ഉത്തംചംദിന്റെ മുമ്പിലേക്ക് വരാൻ ചമ്പ മടിയ്ക്കുകയാണ് എന്ന് കണ്ട് ഹീരാബായി എഴുന്നേറ്റ് ഇറയത്തേയ്ക്കു ചെന്നു.

"ചമ്പ കിണ്ണത്തിൽ ആഹാരം കൊണ്ടുവന്നിരിയ്ക്കയാണ്, ശേട്ടിന്" – ഹീർബായി തുള്ളിച്ചാടി വിളിച്ചുപറഞ്ഞു.

"മെല്ലെ പറയു, ഹീർച്ചിറ്റമ്മേ" – ചമ്പ പതിഞ്ഞ ഒച്ചയിൽ പറഞ്ഞു – "ആരും കേൾക്കണ്ട. ഒളിഞ്ഞ് മറഞ്ഞാണ് വീട്ടിൽനിന്ന് പോന്നത്... ഇത് ആരോടും പറഞ്ഞു പോകരുത്, കേട്ടോ... അതിഥിയോടും അരുത്... വീട്ടിൽ ഇപ്പോഴേ തീ പിടിച്ചിരിക്കയാണ്. ഇത് കേട്ടാൽ ആളിപ്പടരും..."

"എന്തുപറ്റി?" – ഹീർബായി അമ്പരപ്പോടെ ചോദിച്ചു.

"സാവകാശത്തിൽ എല്ലാം പറയാം, പിന്നീട്" – എന്ന് പറഞ്ഞ് ചമ്പ നെടുവീർപ്പിട്ടു – "ഭാഗ്യഹീനയായ എന്റെ വിധിതന്നെ കെട്ടതാണെങ്കിൽ ആർക്ക് എന്തുചെയ്യാൻ കഴിയും?"

ഈ പറഞ്ഞതിൽനിന്ന് ഹീർബായി വളരെയധികം മനസ്സിലാക്കി. സന്ധ്യയ്ക്ക് സംസാരിച്ചതിന്റെ ചരടും അവൾക്ക് പിടികിട്ടി. ചമ്പയുടെ ഹൃദയം വിലപിയ്ക്കുകയാണെന്ന് മനസ്സിലായി. ആ വിലാപം മൂകമായതുകൊണ്ട് കുറെക്കൂടി ദയനീയവും ആയി തോന്നി.

"ഇപ്പോൾ എങ്ങനെയുണ്ട്, അതിഥിയുടെ സ്ഥിതി?" – ചമ്പ ആരാഞ്ഞു.

"വല്ലാത്ത മുറിവ് പറ്റിയിട്ടുണ്ട്. കൈയും കാലും ഇനിയും സുഖപ്പെട്ടിട്ടില്ല. ദേഹം മുഴുവൻ തകരുകയാണ്" – ഹീർബായി പറഞ്ഞു – "ഇനിയും മരുന്ന് പുരട്ടി ചൂടാക്കണം" – എന്നിട്ട് അല്പം മടിച്ച് ചോദിച്ചു – "സൗകര്യമുണ്ടെങ്കിൽ ഈ മരുന്ന് കല്ലിന്മേൽ ഇട്ട് അരച്ചുതരാമോ?"

"ഓ അതിനെന്താണ്?" – ചമ്പ ഉത്സാഹത്തോടെ മൊഴിഞ്ഞു – "വേഗം വീട്ടിൽ ചെന്ന് എനിയ്ക്കെന്താ വല്ല ഉണ്ടിക മാറ്റാനോ മറ്റോ ഉണ്ടോ. ഇങ്ങ് കൊണ്ടുവരു, അരച്ചുതരാം."

ഇറയത്ത് കുത്തിയിരുന്ന് ചമ്പ മരുന്ന് അരയ്ക്കാൻ തുടങ്ങി. ഉത്തംചന്ദ് കട്ടിലിന്മേൽ കുത്തിയിരുന്ന് ആഹാരത്തിന്റെ കിണ്ണത്തിലേക്ക് സ്നേഹവശഗനായിട്ട്, നോക്കുകയായിരുന്നു. ചമ്പ വീട്ടുകാരുടെ കണ്ണുവെട്ടിച്ച് കൊണ്ടുവന്നതാണ് എന്ന് ഹീർബായി അദ്ദേഹത്തിനോട് പറഞ്ഞിരുന്നു. അതുകൊണ്ട് ഉത്തംചന്ദിന്റെ മനസ്സിൽ ആ 'പൂജാ ദ്രവ്യ'ത്തിന്റെ മൂല്യം പതിന്മടങ്ങ് വർദ്ധിച്ചു.

ഭക്ഷണത്തിനിടയ്ക്ക് ഉത്തംചന്ദ് വാഘണിയിലേയ്ക്ക് പോകുന്നതിനെപ്പറ്റി പറഞ്ഞു. അതുകേട്ട് എഭൽ ചോദിച്ചു – "ഇനിയും അനങ്ങാനും മെനങ്ങാനും ആയില്ല, പിന്നെ എങ്ങനെയാണ് വാഘണിയയിലേക്കു പോവുക?"

"പയ്യെപ്പയ്യെ അങ്ങനെ പോകാം."

"തനിയെപോകാൻ പറ്റില്ല. വണ്ടിയിൽ ഇരുത്തി അവിടെവരെ എത്തിച്ചിട്ട് വരും, ഞാൻ... രണ്ടുദിവസം വൈകി. ഇനി രണ്ടു

ദിവസം കൂടി വൈകുന്നതുകൊണ്ട് എന്തു വരാനാണ്?" – എടൽ ചോദിച്ചു.

"വീട്ടിൽ എല്ലാവരും കാത്തിരിക്കുകയാവും... കാക്ക കരയുന്നതിന്റെ ലക്ഷണവും നോക്കി ഇരിക്കുകയാവും..."

"നാളെ കാലത്ത് ഞാൻ വാഘണിയയിലേക്കു പോകുന്ന ഏതെങ്കിലും വണ്ടിക്കാരൻ വഴി പറഞ്ഞയയ്ക്കാം, ശേട്ടിനെ കാത്ത് വിഷമിക്കേണ്ട, രണ്ടു ദിവസം കഴിഞ്ഞ് എത്തിച്ചേരും എന്ന്."

"അതുവേണ്ട, സോദരാ വേണ്ട. വാഘണിയയിലേക്ക് വിവരം അറിയിക്കേണ്ട. വെറുതെ പരിഭ്രമിക്കും. ചരക്ക് കൊള്ളാൻ പോന്നതായതുകൊണ്ട് രണ്ടുനാലു ദിവസം വൈകിയേക്കും എന്ന് അവിടെ അറിയുകയും ചെയ്യാം" – ഉത്തംചന്ദ് പറഞ്ഞു.

ഉത്തംചന്ദ് തന്റെ വീട്ടുകാരെപ്പോലും ഈ സംഭവം അറിയിക്കാൻ ആഗ്രഹിക്കുന്നില്ല എന്ന് മനസ്സിലാക്കിയപ്പോൾ ചമ്പ കുറെക്കൂടി വിസ്മയിച്ചു... മൻസുഖ്മാമൻ പറഞ്ഞ മോഷണക്കാര്യം നേരാണോ?... തന്റെ മൂത്ത അളിയൻ ഉത്തംചന്ദ് ദകുഭായിയുടെ വീട്ടിൽനിന്ന് യഥാർത്ഥത്തിൽ പണസ്സഞ്ചി മോഷ്ടിച്ചുകൊണ്ട് പോന്നോ?... തന്നെക്കൊണ്ട് ആണിയിടുവിച്ചു, ഏറ്റവും പ്രിയപ്പെട്ടവരെ പിടിച്ച് ആണയിടുവിപ്പിച്ചു, താൻ ഈ സംഗതി വീട്ടിൽ ആരോടും മിണ്ടിപ്പോകരുത് എന്ന്... അതിന്റെ പിന്നിൽ എന്തായിരിക്കും, രഹസ്യം?...

'ഏറ്റവും പ്രിയപ്പെട്ട' എന്ന വാക്ക് ഓർമ്മിച്ചതോടെ ചമ്പയുടെ ഭാവനാചക്ഷുസ്സിന്റെ മുമ്പിൽ തന്റെ പ്രിയതമൻ നരോത്തമിന്റെ വിഗ്രഹം നൃത്തം വെയ്ക്കാൻ തുടങ്ങി... ഈ സമയത്ത് അദ്ദേഹം എവിടെ ആയിരിക്കും? എന്തു സ്ഥിതിയിൽ ആയിരിക്കും? സുഖമായിരിക്കുമോ ദുഃഖമായിരിക്കുമോ, അദ്ദേഹത്തിന്?... രാവു മുഴുവൻ ഉറക്കമിളച്ച് താൻ അദ്ദേഹത്തെ സ്മരിച്ചുകൊണ്ട് കിടക്കുന്നു. അദ്ദേഹവും ഇതുപോലെ സ്മരിക്കുന്നുണ്ടാകുമോ തന്നെപ്പറ്റി?

വീട്ടിൽ ആരോടും മിണ്ടാതെ ആഹാരം ഒളിച്ചുകൊണ്ടുപോന്ന ചമ്പയെപ്പറ്റി ഉത്തംചന്ദ് ആലോചിക്കുകയായിരുന്നു – ഇത്ര ഗുണവതിയായ ഒരു ഗൃഹലക്ഷ്മി തന്റെ മുറ്റത്ത് പ്രകാശം പരത്തില്ലേ? നരോത്തമിന്റെ തലയിൽ ഈശ്വരൻ അങ്ങനെ എഴുതിയിട്ടുണ്ടാകുമോ?...

ഭക്ഷണത്തിനുശേഷം ഉത്തംചംദിനോട് ഹീർബായി പറഞ്ഞു – "ചേട്ടാ, ഞാൻ മുറിവുള്ള ദിക്കിലെല്ലാം മരുന്നുപുരട്ടി ഉഴിയാം. എന്നാൽ നാളെ വെളുപ്പിന് ദേഹം ഒരു പൂവുപോലെ ആയിത്തീരും."

ഇത്ര ചുരുങ്ങിയ പരിചയമേ ഉള്ളുവെങ്കിലും ഹീർബായി അതിഥിയെ തികഞ്ഞ മമതയോടെ 'ചേട്ടാ' എന്ന് വിളിയ്ക്കാൻ തുടങ്ങി കഴിഞ്ഞിരുന്നു.

"അനിയത്തിയെ ഞാൻ വല്ലാതെ ബുദ്ധിമുട്ടിച്ചു" – ഉത്തംചംദും അത്രതന്നെ മമതയോടെ സംസാരിച്ചു.

"ഇതിൽ എന്ത് ബുദ്ധിമുട്ടാണ്? മനുഷ്യന് ചേർന്ന വേല മനുഷ്യൻ ചെയ്തില്ലെങ്കിൽ പിന്നെ ആരാണ് ചെയ്യുക? ഒരു മനുഷ്യൻ മാത്രമേ മറ്റൊരു മനുഷ്യന് പ്രയോജനപ്പെടൂ!"

ഇറയത്ത് ഇരുന്നുകൊണ്ട് ചമ്പ "ചേട്ടാനിയത്തി'മാരുടെ സംഭാഷണം കുതൂഹലത്തോടെ കേട്ടുകൊണ്ടിരുന്നു.

"അനിയത്തി എനിയ്ക്ക് ഒരു പുതിയ ജീവിതം സമ്മാനിച്ചു. ആ പുഴക്കരെയ്ക്ക് ഞാൻ കിടന്നിരുന്നുവെങ്കിൽ പുലി എന്നെ തീർച്ചയായും കൊന്നുതിന്നുമായിരുന്നു!"

"ജീവിതം തരുന്നവൻ മുകളിലാണ് ഇരിയ്ക്കുന്നത് – ആയിരം കൈകൾ ഉള്ളവൻ! അദ്ദേഹത്തിന്റെ മുമ്പിൽ എനിക്കെന്തുണ്ട് കരുത്ത്!"

"ഈ ഉപകാരത്തിനു പകരമായി ഞാൻ എന്താണ് തിരിച്ചു തരിക?"

"എയ്, ഇതിലെന്താണ് അത്ര വലിയ ഒരു ഉപകാരം? മനുഷ്യൻ മനുഷ്യന് പ്രയോജനപ്പെടേണ്ടേ?" – ഹീർബായി ഉള്ളതു നേരെ ചൊവ്വെ പറഞ്ഞു.

"എന്നാൽ എന്നെക്കൊണ്ട് നിങ്ങൾക്കെല്ലാം എപ്പോൾ ആണ് പ്രയോജനപ്പെടുക?"

"അതിനുള്ള കാലം വരണം. എന്നെങ്കിലും ഒരിയ്ക്കൽ ഒരുത്തൻ മറ്റൊരുത്തന് പ്രയോജനപ്പെടാതെ വരില്ല, ചേട്ടാ, ഇത് ധരിച്ചോളു."

"വാഘണിയ എവിടെ കിടക്കുന്നു? മെംഗണി എവിടെ കിടക്കുന്നു? ഇനി എന്നാണ് കണ്ടുമുട്ടുക എന്ന് ആർക്കറിയാം?"

"യഥാർത്ഥത്തിൽ സ്നേഹം ഉണ്ടെങ്കിൽ എപ്പോഴും എപ്പോഴും കാണണമെന്നുണ്ടോ? പിന്നെ യഥാർത്ഥമായ സ്നേഹമുണ്ടെങ്കിൽ ആയിരം നാഴിക ദൂരത്താണെങ്കിലും മനുഷ്യൻ കാണാൻ വരും."

ആതിഥേയിയുടെ കപടമില്ലാത്ത സ്നേഹത്തിന്റെ പ്രവാഹത്തിൽ ഉത്തംചന്ദ് നിശ്ശബ്ദം മുങ്ങിപ്പൊങ്ങി.

തെല്ലിട കഴിയവേ, ഹീർബായി പറഞ്ഞു – "എനിക്ക് എല്ലാ സുഖവും ഉണ്ട്. പക്ഷേ ഒരു ദു:ഖം മാത്രം ഉണ്ട്, എപ്പോഴും."

"എന്താണ് അനിയത്തീ, അത്?"

"എന്റെ പിറന്നവീട്ടിൽ ആരുമില്ല. സ്വന്തമെന്ന് പറയാൻ ആരുമില്ല. ഒറ്റ കൂടപ്പിറപ്പില്ല. അതുകൊണ്ട് ഇന്നുമുതൽ ഞാൻ അങ്ങയെ ചേട്ടനായി കരുതും!"

"വളരെ നല്ലത്, അനിയത്തി! അങ്ങനെതന്നെ കരുതിക്കോളൂ, തികഞ്ഞ തൃപ്തിയോടെ" – ഉത്തംചന്ദ് വികാരാവേശത്തോടെ പറഞ്ഞു.

ഹീർബായിയും വികാരവിവശയായി. അല്പസമയം കഴിഞ്ഞ് അവൾ മൊഴിഞ്ഞു – "എനിയ്ക്ക് ഒരു സോദരൻ ഉണ്ടായിരുന്നു. നല്ല ഒരു ചെറുപ്പക്കാരൻ. പക്ഷേ കഴിഞ്ഞ കൊല്ലം മഹാമാരിയിൽപെട്ട് ചത്തുപോയി. അയാളുടെ മുഖവും അങ്ങയുടെ മുഖംപോലെ തന്നെ ആയിരുന്നു. അങ്ങയെ കണ്ടതോടെ അയാളുടെ ഓർമ്മ വന്നു. അതുകൊണ്ടാണ് ഞാൻ അങ്ങയെ ചേട്ടനായി കരുതിയത്."

"വളരെ നല്ലത്, അനിയത്തി, വളരെ നല്ലത്."

അപ്പോൾ എഭൽ പറഞ്ഞു – "അങ്ങ് ഞങ്ങളുടെ വീട്ടിൽ വരണമെന്ന് മുകളിലുള്ള ആൾ നിശ്ചയിച്ചിട്ടുണ്ടാകണം. അങ്ങനെയിങ്ങനെയൊന്നും മനുഷ്യർ പരസ്പരം കണ്ടുമുട്ടില്ല..."

ഹീർബായി പറഞ്ഞു – "ഭഗവാൻ തന്നെയാണ്, അങ്ങയെ ഇങ്ങോട്ട് എത്തിച്ചത്, ചേട്ടാ, സോദരൻ ഇല്ലാത്ത എനിയ്ക്ക് സോദരൻ ഉണ്ടാവാൻ വേണ്ടി."

"ഭഗവാന്റെ ലീല അപാരമാണ്, അനിയത്തി. എന്നെ ഇനിയും ജീവനോടെ ഇരുത്തണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. അതുകൊണ്ടാണ്, നിങ്ങളുമായി കൂട്ടിമുട്ടിച്ചത്" – ഉത്തംചന്ദ് കൃതജ്ഞതാ ഭാവത്തോടെ പറഞ്ഞു – "അല്ലെങ്കിൽ, ആ ഇരുണ്ട രാവിൽ, പുഴക്കരയിൽ, ആരോരുമില്ലാത്ത ഇടത്തിൽ, എനിയ്ക്ക് എന്ത് പറ്റുമായിരുന്നോ! ജന്മജന്മാന്തരങ്ങളിൽ ഞാൻ ഈ

ഉപകാരം സ്മരിക്കും. നിങ്ങൾ ചെയ്ത ഉപകാരത്തിന് എത്ര നന്ദി പറഞ്ഞാലും മതിയാവില്ല."

"പരമേശ്വരന്റെ ഉപകാരം സ്മരിക്കൂ, ചേട്ടാ" – ഹീർബായി പറഞ്ഞു – "എല്ലാം ചെയ്യുന്നത് അദ്ദേഹമാണ്. അദ്ദേഹത്തിന്റെ കല്പന ഇല്ലെങ്കിൽ മരത്തിന്റെ ഒറ്റ ഇലപോലും അനങ്ങില്ല. പിന്നെയാണോ 'കറുത്ത തല'യുള്ള മനുഷ്യന്റെ ഒരു സാമർത്ഥ്യം! ഞാൻ ചെയ്തു, ഞാൻ ചെയ്തു എന്നിങ്ങനെ നമ്മൾ വെറുതെ അഹങ്കരിയ്ക്കുകയാണ്!..."

"ഹീരിച്ചിറ്റമ്മേ!" – ഇറയത്ത് നിന്ന് ഒരു മന്ദസ്വരം കേൾക്കായി. ഹീർബായി എഴുന്നേറ്റ് ഇറയത്തേയ്ക്കു ചെന്നു. ചമ്പ മരുന്ന് അരച്ച് തയ്യാറാക്കി കഴിഞ്ഞിരുന്നു, അപ്പോഴേക്കും.

"ഇനി ഞാൻ പോകട്ടെ" – ചമ്പ വീട്ടിൽ പോകാൻ സമ്മതം ചോദിച്ചു – "നേരം വൈകിയാൽ അമ്മ ദേഷ്യപ്പെടും."

"സന്തോഷത്തോടെ പൊയ്ക്കോ, മോളെ! ആരെയും ദേഷ്യപ്പെടുത്തരുത്!"

"എന്തെങ്കിലും വേണ്ടിവന്നാൽ ബീജലിനെ പറഞ്ഞയയ്ക്കണം" – ചമ്പ പോകുന്നതിനിടയ്ക്ക് പറഞ്ഞു – "നാളെ വെളുപ്പിന് വരാം."

നേരം വൈകിയിരുന്നു. അതുകൊണ്ട് ചമ്പ തുരുതുരെ നടന്നു, വീട്ടിലേക്ക്. ആരോടും മിണ്ടാതെ പോന്നതിന് ശകാരം കേൾക്കേണ്ടി വരുമെന്ന് അവൾക്ക് പേടിയുണ്ടായിരുന്നു.

രാത്രിയിൽ, ജോലിയെല്ലാം തീർന്നപ്പോൾ, ഇടയദമ്പതികൾ വിളക്കുംകത്തിച്ച്, ഇറയത്ത് കുത്തിയിരുന്ന് ഉത്തംചംദിനോട് സംസാരിച്ചുകൊണ്ടിരുന്നു. ബീജൽ മുറ്റത്ത് കളിയ്ക്കുകയായിരുന്നു – അവൻ ചിലപ്പോൾ കുഴലൂതും, ചിലപ്പോൾ മരക്കുതിരപ്പുറത്ത് സവാരിചെയ്യും.

ഉത്തംചംദ് വിസ്മയം മുറ്റിയ കൗതുകത്തോടെ ബീജലിന്റെ കളിസ്സാമാനങ്ങൾ നോക്കിക്കൊണ്ടിരുന്നു. തെല്ലുനേരം കഴിഞ്ഞ്, ബീജലിനെ വിളിച്ചു.

എന്നാൽ കുഴലൂത്തിൽ മതിമറന്ന ബീജൽ അതുണ്ടോ കേൾക്കുന്നു! ഉത്തംചംദ് വീണ്ടും വിളിച്ചു, സ്നേഹം വഴിഞ്ഞ്.

എന്നിട്ടും ബീജൽ വരാഞ്ഞപ്പോൾ ഹീർബായി ഉറക്കെ വിളിച്ച്, കുഴലൂത്ത് നിറുത്തിച്ച്, മകനോട് പറഞ്ഞു – "ബീജൽ മോനെ, ഇങ്ങു വാ. മാമൻ വിളിക്കുന്നു."

ഹീർബായി 'മാമൻ' എന്ന വാക്ക് ഉച്ചരിച്ചത് തികച്ചും സ്നേഹം കലർന്നാണ്. അത് കേട്ട് ഉത്തംചംദിന് കൃതാർത്ഥത തോന്നി. അദ്ദേഹം ബീജലിനെ മരുമകനെ പോലെ മടിയിൽ പിടിച്ചിരുത്തി; വാത്സല്യത്തോടെ, അവന്റെ നെറുകയിൽ വിരലോടിച്ചുകൊണ്ട് ചോദിച്ചു – "നിന്റെ കളിസ്സാമാനങ്ങൾ എന്നെ കാട്ടിത്തരുമോ?"

"ഇല്ല!"

"മാമനോട് ഇല്ല എന്നു പറയുന്നോ, മോനെ?" – ഇത്തവണ എടലും 'മാമൻ' എന്ന വാക്ക് ഉപയോഗിച്ചു.

"എന്നെയും ഒന്നു കാണിച്ചു താ, നിന്റെ കളിസ്സാമാനങ്ങൾ!" – ഉത്തംചംദ് അവനെ പറഞ്ഞു മിരട്ടാൻ തുടങ്ങി.

തന്റെ അമൂല്യമായ ഖജനാവ് എങ്ങാനും കൊള്ളചെയ്യപ്പെട്ടാലോ എന്ന പേടികൊണ്ട് അവൻ കുറെക്കൂടി കടുപ്പത്തിലായി. അവസാനം അതിഥിയും അച്ഛനമ്മമാരും ചേർന്ന് പല കൊതിയും കാട്ടിയതിനുശേഷം മാത്രം അവൻ തന്റെ കളിസ്സാമാനങ്ങൾ കാട്ടിക്കൊടുക്കാൻ സമ്മതിച്ചു.

പലതരം കളിക്കോപ്പുകൾ കണ്ടിട്ട്, ഉത്തംചംദിന് ആഹ്ളാദം തോന്നി. ഇതിന്റെയെല്ലാം പിന്നിൽ അദ്ദേഹത്തിന് ഒരു ഉദ്ദേശ്യം ഉണ്ടായിരുന്നു – ബടുകിന് ഒന്നുരണ്ട് നല്ല കളിക്കോപ്പ് കൊണ്ടുപോകണം. താൻ വാഘണിയയിൽ എത്തിയ ഉടൻ, വീടിന്റെ ഉമ്മറത്ത് കാൽ കുത്തിയ ഉടൻ, അവൻ ആവശ്യപ്പെടാവുന്നത് പൂർത്തീകരിക്കാൻ പ്രയത്നിയ്ക്കുകയായിരുന്നു, അദ്ദേഹം.

"എന്റെ വീട്ടിലും ഉണ്ട്, നിന്നെപ്പോലെ ഒരു കുട്ടി – നിന്റെ സഹോദരൻ. പേര് ബടുക് എന്ന്."

"അവന് നൂറുകൊല്ലത്തെ ആയുസ്സ് കൊടുക്കട്ടെ, ഭഗവാൻ!" – ഹീർബായി ആശീർവദിച്ചു.

"ബടുകിന് നീ ഒരു കളിക്കോപ്പു തരുമോ?" – അവനെ നല്ലപോലെ ചിരിപ്പിച്ച് കളിപ്പിച്ച്, ഉത്തംചംദ് ചോദിച്ചു.

തന്റെ എതിർപ്പ് കാണിക്കാൻ അവൻ മുക്രയിട്ടു. ഫുട്പാത്തിൽ കുത്തിയിരുന്ന് വില്ക്കുന്ന 'പെട്ടിക്കച്ചവട'ക്കാർ പോലീസ് വരുന്നുവെന്നറിഞ്ഞ് സാമാനങ്ങൾ വാരിക്കൂട്ടി ഒതുക്കുംപോലെ, ബീജലും തന്റെ അമൂല്യമായ ഖജനാവ് കൊള്ളയിടുമെന്ന് പേടിച്ച് വാരിക്കൂട്ടി ഒതുക്കിവെച്ചു. എന്നാലോ ഹീർബായി അവനെ

തടുത്തു – "മോനേ, മാമന്റെ മോന് കളിക്കോപ്പ് കൊടുക്കാൻ വിരോധം കാട്ടുമോ, വല്ലവരും?"

ഉത്തംചംദ് പറഞ്ഞു – "ബടുകിന് നീ കുഴൽ കൊടുത്താൽ അവൻ നിനക്ക് ആനയെ അയച്ചു തരും."

ഈ കൈമാറ്റം അവന്റെ തലയിൽ കയറി. അകലെ ഏതോ ഒരു ഗ്രാമത്തിൽ കഴിയുന്ന, ഇതുവരെ കണ്ടിട്ടില്ലാത്ത സഹോദരന് അവൻ ഒരു കുഴൽ എടുത്ത് കൊടുത്തു. ഈ ഔദാര്യം ഉപയോഗപ്പെടുത്തി, ഹീർബായി നാലഞ്ച് കളിക്കോപ്പുകൂടി ബടുകിന് മകനെക്കൊണ്ട് കൊടുപ്പിച്ചു.

"നിനക്ക് ഞാൻ കുന്നുകുന്നായിട്ട് കളിക്കോപ്പ് അയച്ചുതരാം, മോനെ!" – ഉത്തംചംദ് സന്തോഷത്തോടെ അവനെ സമാശ്വസിപ്പിച്ചു.

ഇത്തരുണത്തിൽ, ഹീർബായി അതിഥിയുടെ കുടുംബത്തെപ്പറ്റി അന്വേഷിച്ചു. അങ്ങനെ അല്പസമയത്തിനുള്ളിൽ എല്ലാവർക്കും അനുഭവപ്പെട്ടു, തങ്ങളുടെ കുടുംബങ്ങൾ തമ്മിൽ എത്രയോ കാലത്തെ പഴക്കമുണ്ടെന്ന പോലെ.

അത്ര അടുപ്പം തോന്നിയതുനിമിത്തം ഹീർബായി ചോദിച്ചു – "ഞാൻ ഒരു സംഗതി പറയട്ടേ?"

"പറയൂ, അനിയത്തി!"

"അടുത്ത അക്ഷയതൃതീയയ്ക്ക് ബീജലിന്റെ കല്യാണമാണ്."

"ഇത്രയും പോന്ന കുട്ടിയുടെ കല്യാണമോ?"

"ബീജലിന് ഇപ്പോൾ കൂടുതൽ പ്രായമായി, ഞങ്ങളുടെ ഇടയ്ക്ക്, തൊട്ടിലിൽ കിടക്കുമ്പോഴേ കല്യാണം നടത്തും. വരനേയും വധുവിനേയും ഒക്കത്ത് ഇരുത്തിക്കൊണ്ടാണ് തീയിന് പ്രദക്ഷിണം വെപ്പിക്കുക" – ഹീർബായി വിവരിച്ചു – "സഹോദരൻ മരിച്ചു പോയില്ലേ. ആ ദുഃഖം കാരണം ബീജലിന്റെ കല്യാണം മുടങ്ങിപ്പോയതാണ്. അടുത്ത കൊല്ലം ഇവന് 'കുതിരപ്പുറത്ത്' കയറുകതന്നെ വേണം" (വരൻ കുതിരപ്പുറത്ത് ഇരുന്ന് കല്യാണത്തിന് വരിക എന്നതാണ് ആചാരം – വിവർത്തകൻ)

"വളരെ, വളരെ സന്തോഷം, അനിയത്തി."

"ഇങ്ങനെ വാക്കുകൊണ്ടുള്ള സന്തോഷം പോരാ, എനിയ്ക്ക്" – ഹീർബായി തെല്ല് കൊഞ്ചലോടെ മൊഴിഞ്ഞു – "കല്യാണത്തിന്

വന്നാലേ എനിയ്ക്ക് സന്തോഷമുണ്ടാകൂ. എന്നാലേ യഥാർത്ഥത്തിലുള്ള ചേട്ടനെന്ന് ഞാൻ കരുതൂ."

"തീർച്ചയായും വരും, അനിയത്തി!"

"തീർച്ചയായും?"

"ഉവ്വ്."

"എന്റെ ചേട്ടത്തിയമ്മയേയും കൂട്ടിക്കൊണ്ട്?"

"ചേട്ടത്തിയമ്മയേയും കൂട്ടി വരും. പോരേ?" – ഉത്തംചംദ് ആവേശം പൂണ്ട് വാക്കുകൊടുത്തു.

പിന്നീട് ഹീർബായി, ധൈര്യം അവലംബിച്ച്, തന്റെ അവസാനത്തെ അപേക്ഷയും മുന്നോട്ടുവെച്ചു – "ബീജലിന്റെ കല്യാണത്തിന് അമ്മാമൻ എന്ന നിലയ്ക്കുള്ള സമ്മാനവും കൊണ്ടു വരില്ലേ?"

"അതും കൊണ്ടുവരും" – ഉത്തംചംദ് സമാധാനിപ്പിച്ചു – "ഞാൻ നിന്നെ അനിയത്തിയായി അംഗീകരിച്ചു. അപ്പോൾപിന്നെ മരുമകന്റെ കല്യാണത്തിന് അമ്മാമൻ എന്ന നിലയ്ക്കുള്ള സമ്മാനം കൊണ്ടുവരാതെ പറ്റുമോ?"

അതുകേട്ട്, ഹീർബായിയുടെ സന്തോഷത്തിന് അതിരില്ലായിരുന്നു. ബീജലിന്റെ അമ്മാമന്റെ നിലയ്ക്കുള്ള സമ്മാനം ഉത്തംചംദ് കൊണ്ടുവരുമെന്നത് അവൾക്ക് ഊഹിക്കാനേ കഴിഞ്ഞിരുന്നില്ല. ആദ്യം. ആഹ്ളാദം നിമിത്തം തൊണ്ടയിടറിക്കൊണ്ട് അവൾ പറഞ്ഞു – "ഒരു നാളികേരം, ഒരു പുടവ – ഇതെല്ലാം കൊണ്ടുവരണം. എന്നാലേ ഞാൻ കരുതൂ, വിവാഹത്തിനുള്ള സമ്മാനം കൊണ്ടുവന്നു എന്ന്."

"വിഷാദിയ്ക്കേണ്ട, അനിയത്തി. നീ എനിയ്ക്ക് ഒരു പുതിയ ജീവിതം നല്കി. അതുകൊണ്ട്, ദരിദ്രനെങ്കിലും കഴിവ് അനുസരിച്ച് ഞാൻ സമ്മാനം കൊണ്ടുവരാതിരിക്കുമോ?"

"വളരെക്കാലം ജീവിച്ചിരിയ്ക്കട്ടെ. മുട്ടുവരെ ജവാർ (ചോളം) നിറഞ്ഞു കിടക്കട്ടെ, വീട്ടിൽ. ഭഗവാൻ അങ്ങയുടെ കുടുംബത്തേയും വംശത്തേയും വളർത്തട്ടെ! സുഖമായി നിലനിറുത്തട്ടെ!" – അവൾ പ്രാർത്ഥിച്ചു.

സ്നേഹമുള്ള ആ കുടുംബത്തിൽ അനുഭവപ്പെട്ട മമതനിമിത്തം ഉത്തംചംദിന് തന്റെ ശാരീരികമായ വേദനപോലും ഓർമ്മയില്ലാതായി. രാത്രി വളരെ ചെന്നിട്ടും സംസാരത്തിൽ മുഴുകിക്കൊണ്ടിരുന്നു.

എഭൽ അതിനിടയ്ക്ക് ബജാറിൽ പോയി, പിറ്റേന്ന് കാലത്ത് പരുത്തിയുംകൊണ്ട് അമർഗഡ് സ്റ്റേഷനിലേയ്ക്ക് പോകുന്ന ഒരു വണ്ടിക്കാരനുമായി സംസാരിച്ചിട്ടു വന്നു. അതിഥിയെ അമർഗഡ് സ്റ്റേഷൻവരെ കൊണ്ടുപോകണമെന്ന് ചട്ടംകെട്ടുകയും ചെയ്തു.

ഉത്തംചന്ദ് അല്പനേരമേ ഉറങ്ങിയിട്ടുണ്ടാവുകയുള്ളു. അപ്പോഴേക്കും വണ്ടിക്കാരന്റെ വിളി തെരുവിൽ കേൾക്കായി –

“എഭൽഭായി, അതിഥിയോട് തയ്യാറാകാൻ പറയു. അപ്പോഴേക്ക് ഞാൻ ചരക്കും കയറ്റി വരാം.”

ഹീർബായി ഉടൻതന്നെ അതിഥിയെ പല്ലുതേപ്പിച്ചു. ഉറിയിൽ നിന്ന് തൈർക്കുടം താഴെ എടുത്തുവെച്ചു. തളികയിൽനിന്ന് റൊട്ടി എടുത്തു. ഉത്തംചന്ദിന് പ്രാതൽ വിളമ്പി. ഹീർബായി ഇറയത്ത് വന്ന് നോക്കിയപ്പോഴുണ്ട് പാലിന്റെ മൊന്തയുമായി ചമ്പ നില്ക്കുന്നു. പുലരിയിൽ വിടർന്ന ചമ്പകപ്പൂവ് പോലെ.

ഹീർബായി ആശ്ചര്യപ്പെട്ട്, ചോദിച്ചു – “ഇന്നെന്താണ് ഇത്ര നേരത്തെ?”

“പാലിന് വന്നതാണ്.”

“ഞാൻ പാൽ കറന്നതേയില്ലല്ലോ.”

“എന്നാൽ വേഗം കറക്കണം” – കല്പനപോലെ ചമ്പ മൊഴിഞ്ഞു.

“എന്താണ് സംഗതി? ഇന്ന് കല്യാണമാണോ ഇത്ര വെപ്രാളപ്പെടാൻ?”

“കല്യാണം ആകേണ്ടവർക്ക് ആകും” – ചമ്പ പറഞ്ഞു – “മൻസുഖ് മാമൻ ഇന്ന് രാജ്കോട്ടിലേക്ക് തിരിച്ചുപോകയാണ്. അതുകൊണ്ടാണ് വേഗം പാലിനുവേണ്ടി വന്നത്.”

“പോകുന്ന സമയം ആരും പാൽ കുടിയ്ക്കാറില്ലെന്ന് അറിയരുതോ നിനക്ക്?” – ഹീർബായി കടുത്ത ഒച്ചയിൽ പറഞ്ഞു – “പാൽ കുടിച്ചിട്ടു പോകുന്നത് അപശകുനമാണ്.”

“മാമൻ പാൽ കുടിയ്ക്കാറില്ല. ചായയാണ് കുടിക്കുക.”

“എന്ത്! എന്ത് കുടിയ്ക്കുമെന്നാണ് പറഞ്ഞത്?”

“ചായ... ചായ...” – ചമ്പ ചിരിച്ചുകൊണ്ട് പറഞ്ഞു – “പട്ടണത്തിൽ ഇക്കാലത്ത് ഈ പുതിയ സാധനമാണ് കുടിക്കുന്നത്. മാമനും പട്ടണത്തിലല്ലേ?”

ആ പുതിയ പാനീയത്തെപ്പറ്റി തീരെ അറിവില്ലാത്ത ഹീർബായി, ആ പുതിയ സാധനത്തിന്റെ പേർ കേട്ട് മൗനംപൂണ്ടു. അല്പനേരത്തേക്ക് ഒരുതരം വല്ലായ്മ തോന്നി, അവൾക്ക്. പിന്നീട് ചോദിച്ചു – "ചായ കുടിച്ചാൽ നമ്മുടെ ജാതി പോവില്ലേ?"

"ഇല്ല, ഇല്ല" – ചമ്പ വീണ്ടും ചിരിപൊട്ടി – "മാമൻ വെള്ളം പോലെയാണ് ചായ കുടിക്കുന്നത്. പട്ടണത്തിൽ ഇക്കാലത്ത് ശേട്ടുമാരുടെ വീടുകളിൽ ചായയാണ് കുടിക്കുന്നത്."

"അതെല്ലാം നിനക്കേ അറിയാവൂ. എന്നാൽ ഒരു കാര്യം. ഒരു ദിക്കിലേക്ക് പോകുമ്പോൾ പാൽ കുടിക്കുന്നത് ശകുനപ്പിഴയാണ്."

"പട്ടണത്തിൽ താമസിക്കുന്നവർക്ക് ശകുനം അപശകുനം എന്നൊന്നും ഇല്ല."

"എന്നാൽ കുറച്ച് നേരം നില്ക്ക്" – ഹീർബായി പറഞ്ഞു – ആദ്യം നമ്മുടെ അതിഥിയെ വണ്ടിയിൽ ഇരുത്തട്ടെ. എന്നിട്ടാവാം നിന്റെ അതിഥിയ്ക്ക് പാല്!" – പിന്നീട് കുറെക്കൂടി സ്പഷ്ടമായിട്ട് പറഞ്ഞു – "ഇന്ന് നിന്റെ അളിയൻ വാഘണിയയിലേക്ക് പോകയാണ്, മനസ്സിലായോ?"

ഉത്തംചന്ദിനെ പറ്റി അങ്ങനെ സൂചിപ്പിച്ചത് കേൾക്കേ, അന്ന് ആദ്യമായിട്ട് ചമ്പയുടെ മുഖം വാടി. 'നിന്റെ അളിയൻ' എന്ന പ്രയോഗം ആ ദു:ഖിതയായ യുവതിയുടെ ഹൃദയത്തിൽ കൂടുതൽ വേദന ഉണർത്തിവിട്ടു. കഴിഞ്ഞ രാത്രി, തന്റെ വീട്ടിൽ നടന്ന നീണ്ട ചർച്ചക്കുശേഷം എടുത്ത തീർപ്പിനെ പറ്റി ഓർമ്മ വന്നതോടെ അവൾ തന്നോടുതന്നെ ചോദിച്ചു – "ഇനിയും ഇദ്ദേഹം എന്റെ മൂത്ത അളിയനെന്ന് സമ്മതിയ്ക്കുമോ?"

ലൗകിക ദൃഷ്ടി വെച്ചുനോക്കിയാൽ, ചമ്പയ്ക്ക് ആ അതിഥിയുമായി യാതൊരു ബന്ധവും ഇനി ഉണ്ടായിരുന്നില്ല. എന്നാലും സ്നേഹബന്ധം അത്ര വേഗം തകരുന്ന ഒന്നല്ലല്ലോ. കഴിഞ്ഞ രാത്രി എങ്കൽ വണ്ടി ചട്ടംകെട്ടിയ വിവരം മിടുക്കിയായ ചമ്പ മനസ്സിലാക്കിയിരുന്നു. അതുകൊണ്ടാണ്, സ്നേഹബന്ധത്താൽ പ്രേരിതയായിട്ട്, അവൾ തന്റെ കാരണവന് വിട നല്കാൻ ഇത്ര വെളുപ്പിനുതന്നെ വന്നെത്തിയത്, പാലിന്റെ ഒഴികഴിവും പറഞ്ഞ്.

"മോളെന്താണ് ഇത്രയധികം ആലോചിക്കുന്നത്?" – ഹീർബായി സ്നേഹപൂർവം ചോദിച്ചു.

"ഒന്നുമില്ല... ഒന്നുമില്ല" – എന്ന് പറഞ്ഞ് ചമ്പ പതിവുപോലെ വിഷയം മാറ്റി.

"നീ എന്തോ എന്നിൽ നിന്ന് ഒളിച്ചു വെയ്ക്കുന്നപോലെ തോന്നുന്നല്ലോ."

"ഇല്ല, ചിറ്റമ്മേ. ഞാൻ എന്തെങ്കിലും അങ്ങനെ ഒളിച്ചു വെച്ചിട്ടുണ്ടോ?" – ചമ്പ ഇത് പറയുമ്പോഴേക്കും ഉത്തംചംദ് ഇറയത്ത് എത്തിക്കഴിഞ്ഞു. അതുകൊണ്ട് ലജ്ജാലുവായ ആ യുവതി മൂടുപടം വലിച്ചിട്ട് ഒരു വശത്തേക്ക് മാറിനിന്നു. മൂകമായ ആ പെരുമാറ്റത്തിൽ നിന്ന് ഉത്തംചംദ് വളരെ അധികം മനസ്സിലാക്കി.

തെരുവിൽ വണ്ടി വന്നെത്തി. അതിന്റെ 'കടകട' – ശബ്ദത്തോടൊപ്പം ഒരു വിളിയും കേൾക്കായി – "ഓ. എദൽഭായി! വേഗമാകട്ടെ!"

ഉത്തംചംദ് ചട്പട്ന്ന് പുറപ്പെടാൻ ഒരുങ്ങി. ഹീർബായി 'പൊതിച്ചോറ്' ശരിപ്പെടുത്തി. ചമ്പ നേരിയ മൂടുപടത്തിലൂടെ അതെല്ലാം നോക്കിക്കൊണ്ടിരുന്നു. ഉത്തംചംദിന് അവളുടെ ഹൃദയവേദന അറിയാമായിരുന്നു. അദ്ദേഹത്തിന്റെ സഹാനുഭൂതി മുറ്റിയ ഹൃദയത്തിന് ആ യുവതിയുടെ ആന്തരികമായ വ്യഥ അനുഭവപ്പെട്ടുകൊണ്ടിരുന്നു. ഇരുവരും മൗനം. ഒരാൾക്ക് വിട നല്കണം, മറ്റൊരാളിന് വിടവാങ്ങണം – ഇതെല്ലാം മൂകമായിട്ട് നടന്നു.

കനത്ത ഹൃദയത്തോടെ, കനംതൂങ്ങിയ കാലടികൾ വെച്ച് ഉത്തംചംദ് പുറത്തേക്ക് ഇറങ്ങി. അന്നേരം ചമ്പ അദ്ഭുതകരമായ ധൈര്യത്തോടെ, മൂടുപടത്തിൽ പൊതിഞ്ഞ ഒരു ഭാണ്ഡക്കെട്ട് പോലെ, അളിയന്റെ മുമ്പിൽ നമസ്കരിച്ചു. ഉത്തംചംദിന്റെ കാലടികൾ തരിച്ചു നിന്നു. സുഖദു:ഖങ്ങൾ പരസ്പരം കൂടിപ്പിണഞ്ഞ അദ്ദേഹത്തിന്റെ ഹൃദയത്തിൽ വികാരം നിറഞ്ഞു തുളുമ്പി. അതുനിമിത്തം അദ്ദേഹത്തിന് ഒരു പിടിയും കിട്ടിയില്ല, അവളെ എങ്ങനെ ആശീർവദിക്കേണ്ടൂ എന്ന്. അവസാനം തൊണ്ട ഇടറിക്കൊണ്ട് ഇത്രമാത്രം പറഞ്ഞൊപ്പിച്ചു –"മോളേ, സുഖമായി ഇരിക്ക്!"

ആശീർവചനത്തിൽ അന്തർലീനമായ ആത്മാർത്ഥതയുടെ അനുരണനം ചമ്പയെ കൃതാർത്ഥയാക്കി. അവൾ എഴുന്നേറ്റുനിന്ന് ഹീർബായിയോട് മൊഴിഞ്ഞു – "ഹീരച്ചിറ്റമ്മേ, അളിയനോട്

പറഞ്ഞേക്കു, ചമ്പയുടെ അന്നവും ജലവും അദ്ദേഹത്തിന്റെ വീട്ടിലാണ് വിധിച്ചിട്ടുള്ളതെന്ന്"

തന്റെ ഉള്ളിലുള്ളത് മറ്റൊരാൾ ഒറ്റ അക്ഷരം വിടാതെ പറഞ്ഞാൽ ഉണ്ടാകുന്നപോലെ, ഉത്തംചംദ് ആശ്ചര്യപ്പെട്ടുപോയി. ഒരു കടപ്പാടോടെ പറഞ്ഞു – "മോളെ, എല്ലാം വിധിപോലെ വരും... പിന്നെ ഞങ്ങളുടെ കുടുംബത്തിന് വലിയ ബുദ്ധിമുട്ടും ആണ്, ഇപ്പോൾ."

"ഹീരച്ചിറ്റമ്മേ, ഇത് പറഞ്ഞേയ്ക്കു – വാഘണിയയിലെ ഒരു കുടുംബമാണ് എന്റെ തലയിൽ എഴുതിയിരിക്കുന്നത്."

"എനിയ്ക്കും അങ്ങനെതന്നെയാണ് തോന്നുന്നത്. ഇതിൽ യാതൊരു നീക്കുപോക്കും ഉണ്ടാവില്ലെന്ന് എന്റെ ഹൃദയം പറയുന്നു."

"ഒരു നീക്കുപോക്കും ഉണ്ടാവില്ല" – ചമ്പ മൂടുപടത്തിലൂടെ ധൈര്യപൂർവം പറഞ്ഞു.

"വളരെ നല്ലത്, മോളെ" – ഉത്തംചംദും പുളകംകൊണ്ടിട്ട് പറഞ്ഞു – "കാലം കാർമേഘം പോലെ വരും, പോകും. അതിനെ പ്പറ്റി ദുഃഖിക്കരുത്. ആപത്തുകാലത്തും ചേർന്നുനില്ക്കുന്നവനെ യാണ് മനുഷ്യൻ എന്നു പറയുന്നത്" നടക്കുന്നതിനിടയ്ക്ക് ഉത്തം ചംദ് കൃതാർത്ഥതയോടെ അവസാനത്തെ വാചകം പറഞ്ഞൊ പ്പിച്ചു – "നിന്നെപ്പോലെയുള്ള ലക്ഷ്മി ഞങ്ങളുടെ ദരിദ്രമായ കുടുംബത്തിന്റെ മുറ്റത്ത് പ്രകാശം പരത്തും."

ഭർത്തൃഗൃഹത്തിന്റെ മകുടംപോലെയുള്ള കാരണവരോട് താൻ വാക്കുകൊടുത്തതിനെ പറ്റി ഓർത്ത് ചമ്പയ്ക്ക് കൃതാർത്ഥത അനുഭവപ്പെട്ടു.

വണ്ടിയിൽ കയറി ഇരിക്കവേ, ഉത്തംചംദ് നാലഞ്ചുദിവസത്തെ പീഡയുടെ ആ മധുരസമാപനം നിമിത്തം തന്റെ വേദനയെല്ലാം വിസ്മരിച്ചപോലെ ആയിത്തീർന്നു. ധർമ്മിഷ്ഠനായ ആ ജീവി ശാശ്വതമായ നന്മയിൽ വിശ്വസിച്ചുകൊണ്ട് അമർഗഢിലേക്കുള്ള വഴിയിലൂടെ മുന്നോട്ട് നീങ്ങി.

## 19. സ്വന്തം ദകുഭായി

"അമ്മേ, അച്ഛൻ വന്നു... അച്ഛൻ വന്നു..."

മൂന്നു ദിവസമായി മിഴിപൂട്ടാതെ അച്ഛനേയും കാത്തുകൊണ്ടിരുന്ന ബടുക് തെരുവിന്റെ തിരിവിൽ അച്ഛനെ കണ്ട ഉടൻ, അതുപോലെതന്നെ കാത്തിരിക്കുന്ന അമ്മയെ ആ വാർത്ത അറിയിക്കാൻ പാഞ്ഞു.

"വളരെ നന്നായി. വളരെ നന്നായി."

ആ വാർത്ത കേട്ട് ലാഡ്കോർ മകനെക്കാളുമധികം ആഹ്ളാദിച്ചു. എന്നാൽ മകനെപ്പോലെ ബാലിശമായി അത് പ്രദർശിപ്പിക്കുന്നത് ചിതമല്ലെന്ന് അവർക്കു തോന്നി. അതുകൊണ്ട് അവർ ആഹ്ളാദത്തിന്റെ തരംഗങ്ങളെ ഉള്ളിലൊതുക്കി.

ഒട്ടകപ്പുറത്ത് സവാരിചെയ്തുവന്ന് ദൂതൻ മഹത്തായ സന്ദേശവും നല്കി ഉടൻ തിരിച്ചുപോകുംപോലെ, അച്ഛൻ വരുന്ന വാർത്ത അറിയിച്ചിട്ട് ബടുക് തെരുവിലേക്ക് തിരിച്ചുപാഞ്ഞു എന്നിട്ട് അപ്പോഴേക്കും വീട്ടിനടുത്ത് എത്തിക്കഴിഞ്ഞിരുന്ന അച്ഛനെ കെട്ടിപ്പിടിച്ചു.

"എനിക്ക് കളിക്കോപ്പ് തരൂ."

വീട്ടിനുള്ളിൽ കടക്കുന്നതിന് മുമ്പേ ബടുക് അച്ഛനെ അലോസരപ്പെടുത്തി. "അല്പം ക്ഷമിക്ക്" എന്ന് പറഞ്ഞുകൊണ്ട് ഉത്തംചംദ് അറിവില്ലാത്ത ആ കുട്ടിയെ സമാധാനിപ്പിച്ചു.

ലാഡ്കോർ വാതില്ക്കൽതന്നെ നിന്നിരുന്നു. ഉത്തംചംദ് ഉമ്മറപ്പടിമേൽ കാൽകുത്തിയതോടെ ഭാര്യയുടെ മുഖത്തേയ്ക്ക് ഉറ്റുനോക്കി. ലാഡ്കോർ തന്റെ സ്നിഗ്ധഹൃദയത്തിന്റെ ഒരു പ്രതീകം എന്ന മട്ടിലുള്ള പുഞ്ചിരിയോടെ ഭർത്താവിനെ സ്വാഗതം ചെയ്തു. ഉത്തംചംദും അതേ മട്ടിലുള്ള പുഞ്ചിരിയോടെ അത് സ്വീകരിക്കുകയും ചെയ്തു.

അമർഗഢ് സ്റ്റേഷനിൽനിന്ന് വാഘലണിയവരെ കാൽനടയായി വന്ന ഉത്തംചംദ് ചുമലിലെ ഭാരം കുറയ്ക്കാനായി പൊതിക്കെട്ട് കീഴെ ഇറക്കിവെച്ചു. ലാഡ്കോർ സോദ്ദേശ്യം പൊതിക്കെട്ടിലേക്ക് നോക്കാൻ തുടങ്ങി; എന്നിട്ട് ദകുഭായിയുടെ വീട്ടിൽനിന്ന് ആ പൊതിക്കെട്ടിൽ എന്തൊക്കയായിരിക്കും കൊണ്ടുവന്നിരിക്കുക എന്ന് അവർ ഊഹിക്കാനും തുടങ്ങി.

"പൊതിക്കെട്ട് അകത്തേക്ക് വെയ്ക്കുന്ന്" – ലാഡ്കോർ ഉദ്ദേശ്യംവെച്ച് പറഞ്ഞു. ദകുഭായിയുടെ വീട്ടിൽനിന്ന് കൊണ്ടുവന്ന 'പൊന്നും പണവും' ഇറയത്ത് വെക്കുന്നത് അപായകരമായിട്ട്

അവർക്കു തോന്നി. ഭാര്യ പറഞ്ഞതിന്റെ പൊരുൾ മനസ്സിലാക്കാൻ ഉത്തംചംദിന് അധികംനേരം വേണ്ടിവന്നില്ല. ലൗകികവ്യവഹാര ത്തെപ്പറ്റി 'മൂക്കുവരെ' പരിചയം നേടിയ, സാംസാരികമായ സുഖദു:ഖങ്ങളെ കലക്കിക്കുടിച്ച ഒരു വേദാന്തിയെപ്പോലെ അദ്ദേഹം ഉള്ളിൽ ചിരിച്ചു. അത് മുഖത്ത് പ്രകടമാകാതിരിക്കാനും ശ്രദ്ധിച്ചു. താൻ വന്നുകയറിയതോടെ ഭാര്യയുടെ സ്വപ്നമെല്ലാം എങ്ങാനും തകർന്നുപോയാലോ, അവർക്ക് മോഹഭംഗം വന്നു പോയാലോ എന്ന് ആശങ്കിച്ച് ഉത്തംചംദ് അർദ്ധാംഗിനിയുടെ ആജ്ഞ ശിരസാവഹിച്ച്, അനുസരണയുള്ള ഒരു ശേവകക്കാരനെ പ്പോലെ, ഇറയത്ത് നിന്ന് പൊതിക്കെട്ട് എടുത്ത്, അകത്തുപോയി, പെട്ടിപ്പുറത്ത് വെച്ചിട്ട്, വന്നു.

ഭാര്യ വെള്ളത്തൊട്ടിയിൽനിന്ന് മൊന്തയിൽ വെള്ളം നിറച്ച് കൊണ്ടുവന്നു കൊടുത്തു. ഭർത്താവ് ഇറയത്തിന്റെ അറ്റത്ത് കുത്തിയിരുന്ന് കൈകാൽ കഴുകാൻ തുടങ്ങി. അതിനിടയ്ക്ക് ഭാര്യ തിടുക്കപ്പെട്ട് അകത്തേക്കു പോയി. അരയിൽ തിരുകിയ താക്കോൽക്കൂട്ടം എടുത്ത് പെട്ടി തുറന്നു. "പൊന്നുംപണവും സൂക്ഷിച്ചുവെയ്ക്കുന്നത് നല്ലൂ" എന്ന് പറഞ്ഞ് പൊതിക്കെട്ട് ചട്ചടന്ന് പെട്ടിക്കകത്ത് വെച്ചു.

റാഘണിയയിലെ പ്രശസ്തനായ ഒരു കെപ്ലൻ നിർമ്മിച്ച, ഭണ്ഡാരം പോലെയുള്ള ആ പെട്ടിയിലേക്ക് പൊതിക്കെട്ട് വെയ്ക്കുംനേരം ലാഡ്കോറിന്റെ മനസ്സിൽ ഒരു ചോദ്യം പൊന്തിവന്നു – "ഇതിന് വലിയ കനം തോന്നുന്നില്ലല്ലോ!" എന്നാൽ അവരുടെ ആശനിറഞ്ഞ മനസ്സിൽ ആ ചോദ്യത്തിന് ഇങ്ങനെ ഒരു ഉത്തരവും പൊന്തിവന്നു – "നാണ്യമായിരിക്കില്ല. നോട്ടായിരിക്കും. അല്ലെങ്കിൽ പണം കുപ്പായക്കീശയിലോ മടിസ്സഞ്ചിയിലോ വെച്ചിരിക്കും."

"എനിക്ക് കളിപ്പാട്ടം തരൂന്ന്!"

ഉത്തംചംദ് കൈകാൽ കഴുകി, അയയിൽനിന്ന് തോർത്തു മുണ്ടെടുത്ത് മുഖം തുടയ്ക്കുന്നതിനിടയ്ക്ക് ബടുക് തുടർച്ചയായി "എനിക്ക് കളിക്കോപ്പ്" എന്ന് ഉരുവിട്ടുകൊണ്ടിരുന്നു. മകന്റെ ബാല സുലഭമായ അവകാശവാദംകേട്ട് അച്ഛന് ആഹ്ളാദം തോന്നി, കളിക്കോപ്പ് എടുത്തുകൊടുക്കാൻ മനപ്പൂർവം വൈകിക്കുന്നതിൽ കുറെക്കൂടി ആഹ്ളാദം തോന്നി. എന്നാൽ അമ്മയ്ക്ക് മകന്റെ ബാലസുലഭമായ ആ ചേഷ്ട അന്നേരം തീരെ രസിച്ചില്ല. അവർ

അവനെ ശകാരിച്ചു – "ക്ഷീണിച്ച് വന്നിരിക്കയാണ്. ഒന്ന് ശ്വാസം വിടട്ടെ. അപ്പോഴേക്കും നീ കളിക്കോപ്പ്, കളിക്കോപ്പ് എന്നു പറഞ്ഞ് ചോര കുടിക്കുകയാണല്ലോ!"

"എയ് അങ്ങനെ കടുവാക്ക് പറയരുത്!" – ഉത്തംചംദ് ഭാര്യയെ തടഞ്ഞു – ബടുകിന്റെ പ്രായത്തിൽ ഞാനും എന്റെ അച്ഛനെ വളരെ അലോസരപ്പെടുത്തിയിട്ടുണ്ട്. ഇതിന് വല്ലവരും ചോര കുടിക്കുക എന്നു പറയുമോ? പാവം കുഞ്ഞ്!" എന്ന് പറഞ്ഞ് അകത്തേക്ക് പോകവേ, അഭിപ്രായപ്പെട്ടു – "ആദ്യം മോന്റെ വഴക്ക് തീർക്കട്ടെ. പൊതിക്കെട്ട് എവിടെ?"

"പൊതിക്കെട്ട് ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ട്" – ലാഡ്കോർ പറഞ്ഞു.

"എവിടെ?"

"പതുക്കെ പറയൂന്ന്" – ഭർത്താവിനെ താക്കീത് ചെയ്ത് അവർ ഭർത്താവിന്റെ ചെവിയിൽ മന്ത്രിച്ചു – "പെട്ടിയിൽ."

ചുറ്റ്പാട് അല്പം മറ്റൊരുതരത്തിലായിരുന്നെങ്കിൽ അത്കേട്ട് ഉത്തംചംദ് പൊട്ടിച്ചിരിച്ചേനെ. എന്നാൽ അന്നത്തെ ലോലമായ ആ ചുറ്റുപാടിൽ ഭാര്യയെ നടുക്കാൻ അദ്ദേഹം ആഗ്രഹിച്ചില്ല. അതു കൊണ്ട് അദ്ദേഹം ഗൗരവത്തിൽതന്നെ ഭാര്യയുടെ കയ്യിൽനിന്ന് താക്കോൽ വാങ്ങി, പൊതിക്കെട്ടിൽനിന്ന് 'ചരക്ക്' പുറത്തെടുത്തു.

"ഇതാ എടുത്തോ, ഈ കുഴൽ" – മെംഗണിയിൽവെച്ച് ബിജൽ കൊടുത്ത കുഴൽ ബടുകിന്റെ കൈയിൽ കൊടുത്തുകൊണ്ട് ഉത്തംചംദ് പറഞ്ഞു.

കുഴൽ ഊതവേ അതിന്റെ നാദം കേട്ട് ബടുക് നൃത്തം വെച്ചു.

"കുഴൽ ആരാണ് കൊടുത്തയച്ചത്? പറ, മോനേ, കേൾക്കട്ടെ" – ലാഡ്കോർ, തന്റെ മാതൃഗൃഹത്തിൽ നിന്നുവന്ന അമൂല്യമായ ആ ഉപഹാരം കൊടുത്തയച്ച ആളുടെ പേർ പുത്രന്റെ മനസ്സിൽ ഉറപ്പിക്കാൻ ശ്രമിച്ചു. എന്നാൽ ഉല്ലാസപ്രിയനായ ആ ബാലൻ പുതിയതായി ലഭിച്ച 'പീപ്പി' ഊതുന്നതിൽ മുഴുകി കഴിഞ്ഞിരുന്നു, അപ്പോഴേക്കും. അതുകൊണ്ട് അത്തരം ലൗകിക കാര്യങ്ങളിൽ അവന് യാതൊരു താൽപര്യവും ഉണ്ടായില്ല.

"പീപ്പി ആരാണ് കൊടുത്തയച്ചത്, മോനേ? പറ." – മകന്റെ വായിൽ നിന്ന് ഉത്തരം കിട്ടാൻ അമ്മ നിർബന്ധിച്ചു.

എന്നിട്ടും സമ്മാനം കൊടുത്തയച്ച ആളോടുള്ള കടപ്പാട് മകൻ അംഗീകരിക്കാൻ തയ്യാറായില്ല. അന്നേരം ഉത്തംചംദിന് സ്വയം ഉപദേശിക്കേണ്ടിവന്നു – "പറ, മോനേ, മാമന്റെ മോൻ കൊടുത്തയച്ചതാണെന്ന്... ബാലുഭായി..."

"മാമന്റെ മോൻ ബാലുഭായി കൊടുത്തയച്ചതാണ്" – അച്ഛൻ പഠിപ്പിച്ചുകൊടുത്ത വാചകം തത്തയെ പോലെ ഉരുവിട്ടത് കേൾക്കവേ, അമ്മയുടെ ഹർഷാവേശത്തിന് അതിരുണ്ടായില്ല. എന്നാലോ സന്തോഷംകൊണ്ട് ഭ്രാന്തിയായിത്തീർന്ന ലാഡ്കോർ അത് ഒന്നുകൊണ്ടു മാത്രം തൃപ്തിപ്പെട്ടില്ല. കുഴലിന്റെ നാദത്തിൽ തികച്ചും മതിമറന്ന മകനെക്കൊണ്ട് അവർ വീണ്ടുംവീണ്ടും പറയിപ്പിച്ചു –

"മാമൻ കുഴൽ കൊടുത്തയച്ചു..."

"മാമൻ കളിക്കോപ്പ് കൊടുത്തയച്ചു..."

ഇത് മകൻ ഓരോതവണ പറയുമ്പോഴും അമ്മ "എന്റെ ദകുഭായി", "എന്റെ ദകുഭായി" എന്ന് പറഞ്ഞ്, സോദരന്റെ ഔദാര്യമോർത്ത് കൃതാർത്ഥത നേടി. വിശാല ഹൃദയനായ സോദരൻ ഈ കളിക്കോപ്പുകൾക്കുവേണ്ടി എത്രമാത്രം പണം മുടക്കിയിട്ടുണ്ടായിരിക്കണമെന്ന് അവർക്ക് ഊഹിക്കാനേ കഴിഞ്ഞില്ല... പൊതിക്കെട്ട് രാത്രിയേ തുറക്കൂ, തെരുവിൽ എല്ലാവരും ഉറങ്ങട്ടെ— ഈ മധുര സങ്കല്പത്തിൽ അവർ സ്വയം ആഹ്ളാദംകൊണ്ടു—

'കളിക്കോപ്പ് പ്രകരണം' തീർന്നശേഷമേ ലാഡ്കോറിന് ഭർത്താവിനോട് സംസാരിക്കാനുള്ള സൗകര്യം കിട്ടിയുള്ളു. ഉച്ചയ്ക്ക് ഭർത്താവിന് ആഹാരം വിളമ്പുന്നേരം അവർ പരാതിപ്പെട്ടു – "ഈശ്വരിയയിൽ വളരെ ദിവസം താമസിച്ചു!"

അതുകേട്ട് ഉത്തംചംദ് വിചിത്രമായ വ്യംഗ്യം കലർന്ന പുഞ്ചിരി പൊഴിക്കുകമാത്രം ചെയ്തു.

"അടുപ്പത്തുവെച്ച വെള്ളത്തിൽ അരിയും പരിപ്പും ഇടുന്നതിനു മുമ്പേ, നിങ്ങൾ വരുന്നുണ്ടോ എന്ന് നോക്കാറുണ്ട്, ദിവസവും. ബടുകോ ദിവസവും ഗ്രാമത്തിലേക്കുള്ള തിരിവുവരെ പോയി നോക്കിയിട്ടു വരും, പാവം!"

"എനിക്കും എപ്പോഴും ഒരേ വിചാരമായിരുന്നു, വീട്ടിൽ എല്ലാവരും കാത്തിരിക്കുകയാവുമല്ലോ എന്നോർത്തിട്ട്."

ഇനിയാണ് സംസാരം ആരംഭിക്കേണ്ടതെന്ന് ഉത്തംചംദിനു തോന്നി – "പക്ഷേ നിന്റെ ദകുഭായി അത്രവേഗം പറഞ്ഞയ ച്ചിട്ടുവേണ്ടേ?"

"എന്റെ ദകുഭായി! സ്വന്തം ദകുഭായി!" – ലാഡ്കോർ ഒരുതരം അഭിമാനത്തോടെ, ആനന്ദത്തോടെ മൊഴിഞ്ഞു.

"ദിവസവും എഴുന്നേറ്റാലുടൻ വാഘണിയയിലേക്ക് പുറപ്പെ ടാൻ ഞാൻ തയ്യാറാകും. അന്നേരം നിന്റെ ദകുഭായി ഉണ്ടല്ലോ, ആണയിട്ട് പിടിച്ചു നിറുത്തും..."

"എന്റെ ദകുഭായി! സ്വന്തം ദകുഭായി!"

"ഏതായാലും വന്നില്ലേ, ഇനി ഒരാഴ്ച ഇവിടെ താമസിച്ചിട്ട് പോയാൽ മതി എന്ന് നിർബന്ധിക്കാൻ തുടങ്ങി."

"എന്റെ ദകുഭായി!" – ഭർത്താവ് ഓരോ വാചകം പറയുമ്പോഴും ലാഡ്കോർ ഈ 'പ്രശസ്തിവാക്ക്' ഉരുവിട്ടുകൊണ്ടിരുന്നു.

"ഇന്ന് കാലത്തും പുറപ്പെടുന്നേരം ദകുഭായി വിലക്കിയ താണ്!..."

"എന്റെ ദകുഭായി സൽക്കരിക്കുന്നതിൽ ആരുടേയും പിന്നിലല്ല!"

"ഇന്ന് എനിക്ക് പോവുകതന്നെ വേണമെന്ന് ഞാൻ നിർബന്ധ മായിട്ട് ധരിപ്പിച്ചു. പാവം ദകുഭായിയുടെ ഉന്മേഷം പോയി... മറ്റു പോംവഴിയില്ലെന്നു കണ്ട് എന്നെ പറഞ്ഞയച്ചു... ഈ മധുരപല ഹാരങ്ങളും കെട്ടിത്തന്നു..." മെംഗണിയിൽ നിന്ന് ഇടയത്തി പൊതികെട്ടി കൊടുത്തയച്ച ഭക്ഷണസാധനങ്ങൾ ലാഡ്കോർ കിണ്ണത്തിൽ വെച്ചിരുന്നു.

"എന്റെ ദകുഭായി!" – ഭർത്താവിന്റെ ഓരോ വാചകത്തിന്റേയും അവസാനം ഭാര്യക്ക് ഒരുതരം കൃതാർത്ഥത അനുഭവപ്പെട്ടു കൊണ്ടിരുന്നു – "നാത്തൂൻ അന്യർക്ക് പിറന്നവളാണ്. അതു കൊണ്ട് തലതെറിച്ചവളും ധിക്കാരിയും ആകാം. പക്ഷേ ദകുഭായി എന്റെ സ്വന്തം അമ്മയ്ക്ക് പിറന്നവനല്ലേ? അതുകൊണ്ട് എങ്ങനെ സ്വന്തം സഹോദരനെ മറക്കും?"

"മതി, മതി. ഇനി നിറുത്ത്!" – ഭർത്താവ് പറയുന്നത് കേട്ട് ലാഡ്കോർ നടുങ്ങി. അദ്ദേഹം എന്ത് നിറുത്താനാണ് പറയുന്നത്? ദകുഭായിയെ പുകഴ്ത്തുന്നത് നിറുത്താനോ? ലാഡ്കോർ

ആലോചിക്കുന്നത് കണ്ട് ഉത്തംചന്ദ് സ്പഷ്ടമായിട്ട് പറഞ്ഞു – "മതി. ഇനി തിന്നാൻ മേല"

"ഹെയ്! ഇത്ര തിന്നപ്പോഴേക്കും വയർ നിറഞ്ഞുപോയോ?" – ലാഡ്കോർ സ്നേഹത്തോടെ ചോദിച്ചു.

"എന്തായാലും ഇനി തിന്നാൻ ആവില്ല."

"എന്താണിത്? ഇന്ന് നീണ്ട വഴി നടന്നു വന്നതല്ലേ? കൂടുതൽ വിശപ്പ് തോന്നേണ്ടതല്ലേ? അതിനു പകരം..."

"ഇന്ന്, എന്തോ, തീരെ വിശപ്പ് തോന്നുന്നില്ല. പിന്നെ തിന്നാൻ വേണ്ടി തിന്നുകയാണ്."

"എന്താണങ്ങനെ വിശപ്പു തോന്നാത്തത്?" – ഭാര്യ സ്നിഗ്ധതയോടെ ചോദിച്ചു.

"ഇനി ഒരു മാസത്തേക്ക് വിശപ്പു തോന്നാതിരിക്കത്തക്കവണ്ണം ദകുഭായി പലതരം മധുരപലഹാരങ്ങൾ ദിവസവും തീറ്റിക്കൊണ്ടിരുന്നു."

ഉത്തംചന്ദ് നേരമ്പോക്ക് പറഞ്ഞതാണ്. പക്ഷേ ലാഡ്കോർ അത് സത്യമാണെന്ന് ധരിച്ചു. സഹോദരന്റെ 'ബിരുദാവലി' വീണ്ടും എണ്ണിപ്പാടാൻ തുടങ്ങി – "എന്റെ ദകുഭായി! സൽക്കരിക്കുന്ന കാര്യത്തിൽ ആരുടേയും പിന്നിലല്ല."

"സൽക്കരിക്കുക എന്നു പറഞ്ഞാലോ! വലിയ വലിയ രാജാക്കന്മാരുടേയും മഹാരാജാക്കന്മാരുടേയും കൊട്ടാരങ്ങളിൽ പോലും അത്തരം സൽക്കാരം കണികാണാൻ കിട്ടില്ല" – ഇത് പറഞ്ഞ് ഉത്തംചന്ദ് ഭക്ഷണക്രമം വിവരിക്കാൻ തുടങ്ങി – "ഒരു നേരം 'പൂരൻപോളി' (ഒരുതരം മധുരപലഹാരം) പിന്നെ ഒരു നേരം പായസം... ഒരു നാൾ പാൽപ്പായസം... പിന്നെ ഒരു നാൾ ബെഡ്ധി (ഒരുതരം കാച്ചിക്കുറുക്കിയ പാൽ)... പിന്നെ ഒരു നാൾ..."

"എന്റെ ദകുഭായി! ഞാൻ പറയാറില്ലേ, എന്തായാലും അയാൾ എന്റെ ഉടപ്പിറപ്പാണെന്ന്! ഈശ്വരിയയിൽ പോകാൻ നിങ്ങൾ വെറുതെ വിമ്മിട്ടപ്പെട്ടുകൊണ്ടിരുന്നു..."

"ദകുഭായി ഈശ്വരിയയിൽ ഒരു 'രാജ്യം'തന്നെ കെട്ടിപ്പടുത്തിരിക്കയാണ്. ഒരു 'രാജ്യം'! അന്തസ്സുള്ള ഒരു വലിയ ബംഗ്ലാവ് പണിയിച്ചിട്ടുണ്ട്. അതുകണ്ടാൽ വലിയ രാജാക്കന്മാർ പോലും നാണിച്ചുപോകും...."

"പാവം എന്റെ ദകുഭായി!... മോൽമിനിൽ പോയിട്ട് അയാളുടെ ഭാഗ്യം തെളിഞ്ഞു. അപ്പോൾ എല്ലാം സുഖമായി!"

ദകുഭായിയെ പ്രശംസിച്ച് പ്രശംസിച്ച് ലാഡ്കോർ ആകാശത്ത് പറക്കാൻ തുടങ്ങി. ഉത്തംചന്ദ് അവരെ കുറെക്കൂടി പറപ്പിക്കുകയും ചെയ്തു – "ഓ! ദകുഭായിയുടെ ബംഗളാവിലെ അലങ്കാരത്തെപ്പറ്റി എന്തു പറയാനാണ്? മുന്തിയ സായ്പന്മാരുടെ ബംഗളാവുകളിൽ പോലും കാണാൻ കഴിയാത്ത രീതിയിലുള്ള സാമാനങ്ങളാണ് ഉള്ളത്!"

"നേരോ?"

"അതേന്ന്! മോൽമിനിൽ നിന്ന് വണ്ടി നിറച്ചാണ് സമ്പാദ്യം കൊണ്ടുവന്നത്... പിന്നെ എന്തെല്ലാം സാധനങ്ങൾ! എന്ത് കരവിരുതാണ്, അവയെല്ലാം!... കണ്ടാൽ ബുദ്ധിമയങ്ങിപ്പോകും!... ഒന്നു കണ്ടാൽ മറ്റൊന്നു മറന്നുപോകും..."

"എന്റെ ദകുഭായി!... ഇന്ന് അയാളുടെ ഭാഗ്യം തെളിഞ്ഞു... നമ്മുടെകൂടെ കഴിഞ്ഞുകൂടിയിരുന്നുവെങ്കിലോ, ജീവിതം മുഴുവൻ ശേവുകം ചെയ്ത് കഴിയേണ്ടി വന്നേനെ!"

ഈശ്വരിയയിൽ അല്ല, സ്വർഗത്തിലാണ് ഞാൻ ചെന്നുപെട്ടിരിക്കുന്നത് എന്നാണ് എനിക്ക് അവിടെ കഴിഞ്ഞ ആ ദിവസങ്ങളിൽ തോന്നിക്കൊണ്ടിരുന്നത്!" – ഉത്തംചന്ദ് ദ്വയാർത്ഥത്തിൽ ആണ് പറഞ്ഞത് – "ദകുഭായിയുടെ വീട്ടിലുള്ളത്ര സുഖവും സമ്പത്തും സ്വർഗത്തിൽ പോലും ഉണ്ടാവില്ല."

"എങ്ങനെ ഉണ്ടാകും?... അത്രക്കധികം ദു:ഖം സഹിച്ചതിനു ശേഷമാണ് ദകുഭായിക്ക് ഇത്ര സുഖവും സമ്പത്തും കിട്ടിയത്!"

"എന്നാൽ ഈ നല്ല കാലത്തെപ്പറ്റി തീരെ അഹങ്കാരവും ഇല്ല, കേട്ടോ" – ആവശ്യപ്പെടാതെ തന്നെ ഉത്തംചന്ദ് സർട്ടിഫിക്കെറ്റ് നല്കി.

"ഇതിനാണ് മനുഷ്യത്വം എന്നു പറയുന്നത്!" – ലാഡ്കോർ പിൻതാങ്ങി – "കരിവേല മരത്തിനും മാവിനും തമ്മിലുള്ള വ്യത്യാസം അതാണ് – കരിവേല മരം എപ്പോഴും ഉയർന്നുതന്നെ നില്ക്കും. എന്നാൽ മാവ് കായ്ക്കുംതോറും കുനിഞ്ഞുകൊണ്ട് വരികയും ചെയ്യും."

"ഞാൻ പറഞ്ഞുവന്നത് ഇതാണ്– മറ്റെന്തും മറന്നു പോകത്തക്കവിധം എന്നെ സൽക്കരിച്ചു കളഞ്ഞു, ദകുഭായി!"

"എന്നേയും മറന്നുപോയോ?" – ലാഡ്കോർ ഏറുകണ്ണിട്ടു കൊണ്ട് ചോദിച്ചു.

അത് കേട്ട് ഉത്തംചംദ് പുഞ്ചിരിതൂകി. ആ പ്രൗഢദമ്പതികളുടെ കണ്ണുകൾ ഇടഞ്ഞു. പിന്നീട് ഇരുവരുടേയും ദൃഷ്ടി ബടുക്കി ലേക്കായി.

"എല്ലാവരേയും മറന്നു. പക്ഷേ ബടുകിനെ ഓർമ്മിച്ചു. ആ ഓർമ്മ വന്നതോടെ മടങ്ങി പോന്നു" – ഉത്തംചംദ് ഉപസംഹരിച്ചു കൊണ്ട് പറഞ്ഞു – "ഇനി ആറുമാസത്തേക്ക് വിശക്കില്ല. അത്രക്കും മുക്കറ്റം ഉണ്ടായിരുന്നു, ദകുഭായിയുടെ സൽക്കാരം."

"എന്റെ ദകുഭായി!" – ലാഡ്കോർ ഉരുവിട്ടു.

ഭക്ഷണം കഴിഞ്ഞ്, അടുപ്പും പാത്രങ്ങളും വെടിപ്പാക്കി, അന്തി യാവുന്നതും പ്രതീക്ഷിച്ച് കുത്തിയിരുന്നു, ലാഡ്കോർ. ദകുഭായി യുടെ അവിടുന്ന് കൊണ്ടുവന്ന പണത്തെ പറ്റി രാത്രിയേ മനസ്സിലാ ക്കാൻ കഴിയൂ. ഭക്ഷണം കഴിഞ്ഞ് നേരെ കടയിലേക്ക് പോയി, ഉത്തംചംദ്. എപ്പോഴാണ് അന്തിയാവുക, എപ്പോഴാണ് ഭർത്താവ് വീട്ടിലേക്ക് തിരിച്ചുവരിക – ഇതിലായിരുന്നു, ലാഡ്കോറിന്റെ ശ്രദ്ധ മുഴുവൻ.

അന്നത്തെ പകൽ വളരെ നീണ്ടതാണെന്ന് ലാഡ്കോറിന് തോന്നി. എത്രയായിട്ടും അന്തിയാവുന്നില്ല. ഭർത്താവിനെ കാത്തിരി ക്കാതെ താൻതന്നെ പെട്ടി തുറന്ന് എത്രയുണ്ട് എന്നു നോക്കി യാലോ – അവർ ആലോചിച്ചു. എന്നാൽ ദാമ്പത്യ സംബന്ധമായ അനേകം അലിഖിത നിയമങ്ങൾക്ക് വശഗയായ അവർക്ക് അങ്ങനെ ചെയ്യാൻ കഴിഞ്ഞില്ല. "സാരമില്ല, ഈ അല്പസമയം കൊണ്ട് ഒന്നും തകരാറാവാൻ പോകുന്നില്ല" എന്ന് നിശ്ചയിച്ച് ഭർത്താവിനെ കാത്ത് കുത്തിയിരുന്നു.

അവസാനം രാത്രി ആയി.

ലാഡ്കോർ പതിവുപോലെ ഭർത്താവിന്റെ കാൽ തടവി ക്കൊണ്ട്, സുഖദു:ഖങ്ങളെപ്പറ്റി സംസാരിച്ചുകൊണ്ടിരിക്കേ, ഭർത്താവിനോട് സമ്മതം ചോദിച്ചു – "ഞാൻ പെട്ടി തുറക്കട്ടെ?"

അതുകേട്ട് ഉത്തംചംദ് തെല്ലു നടുങ്ങിപ്പോയി. ഉച്ച മുതല്ക്കേ ഒളിച്ചുവെച്ചിരുന്ന രഹസ്യം പുറത്താവും. മറ്റ് സംഗതികളെ സംബ ന്ധിച്ചേടത്തോളം ഭാര്യയെ കബളിപ്പിക്കുക എളുപ്പമായിരുന്നു. അതിൽ വിജയിക്കുകയും ചെയ്യും. എന്നാൽ പൊതിക്കെട്ടിനെ

സംബന്ധിച്ചേടത്തോളം അധികനേരത്തേക്ക് കബളിപ്പിക്കുക സാധ്യമല്ല.

"ഞാൻ പെട്ടി തുറക്കട്ടെ?" എന്ന ഔപചാരികമായ ചോദ്യത്തിന് ഉത്തംചംദ് മറുപടിയൊന്നും പറഞ്ഞില്ല. അദ്ദേഹത്തിന്റെ മൗനം സമ്മതമായി കരുതി, ലാഡ്കോർ എഴുന്നേറ്റ് പെട്ടി തുറന്നു. പെട്ടിയിൽ അവിടവിടെ തപ്പിനോക്കിയിട്ട് അവർ പറഞ്ഞു – "എങ്! പൊതിക്കെട്ട് ആരോ അഴിച്ചപോലെയുണ്ടല്ലോ!"

"ഞാൻ ആണ് അഴിച്ചത്" – ഉത്തംചംദ് പറഞ്ഞു.

"ഹും! ഇപ്പോൾ മനസ്സിലായി, എന്നെ പറ്റിക്കാൻ വേണ്ടി അത് ആദ്യമേ അഴിച്ചു, അല്ലേ?"

ഉത്തംചംദ് ആലോചിച്ചു – "ശരിയാണ്. പറ്റിക്കാൻ വേണ്ടിയാണല്ലോ, ഈ കളിയൊക്കെ കളിക്കേണ്ടി വരുന്നത്!"

"പൊതിക്കെട്ടിൽ എന്തെല്ലാം ഉണ്ടായിരുന്നു? വേഗം വേഗം പറയൂന്ന്!"

"ഒന്നും ഉണ്ടായിരുന്നില്ല" – ഉത്തംചംദ് ആദ്യമായി നേര് പറഞ്ഞു.

"എന്ത്! ഞാനാണല്ലോ പൊതിക്കെട്ട് പെട്ടിയിൽ വെച്ചത്? ഇപ്പോൾ പുതപ്പ് മാത്രമേയുള്ളൂ."

"അതിൽ കളിക്കോപ്പും പലഹാരപ്പൊതിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ"

"മറ്റൊന്നും ഉണ്ടായിരുന്നില്ലേ?"

"ഇല്ല. മറ്റൊന്നും ഉണ്ടായിരുന്നില്ല."

കുറച്ചുനേരത്തേക്ക് ലാഡ്കോർ സ്തംഭിച്ച് കുത്തിയിരുന്നു. എന്നാൽ അവരുടെ അതിരില്ലാത്ത ആശ അങ്ങനെയിങ്ങനെ അടങ്ങിപ്പോകുന്നതായിരുന്നില്ല. അവർ ചോദിച്ചു – "കുപ്പായക്കീശയിലായിരിക്കും പണം കൊണ്ടുവന്നത്, അല്ലേ?"

"കുപ്പായക്കീശ കാലിയാണ്."

"എന്റെ ദകുഭായി ഒന്നും തന്നയച്ചില്ലയോ ?" – ലാഡ്കോർ നെടുവീർപ്പിട്ടു ചോദിച്ചു.

"പാവം ദകുഭായി വളരെ അധികം തന്നയച്ചതാണ്" – ഉത്തംചംദ് വീണ്ടും അസത്യത്തെ ആശ്രയിച്ചു.

"തന്നുവെങ്കിൽ, പിന്നെ എങ്ങുപോയി?"

"നമുക്ക് വിധിച്ചിട്ടില്ല"

"എന്നുവെച്ചാൽ? എന്തുപറ്റി, നേരെചൊവ്വെ പറയൂന്ന്!" – ലാഡ്കോർ വെമ്പലാർന്നു.

"ജീവിതം മുഴുക്കെയുള്ള കഷ്ടപ്പാട് തീരത്തക്കവിധം വേണ്ടത് ദകുഭായി തന്നു... പക്ഷേ..."

"പക്ഷേ, എന്തുപറ്റി? വേഗം പറയൂന്ന്. എന്റെ ജീവൻ പോകയാണ്!"

"ഈശ്വരിയയിൽ തട്ടിപ്പറിക്കാരും തെമ്മാടികളും ധാരാളം ഉണ്ട്. എന്റെ കയ്യിൽ പണമുണ്ടെന്നുള്ള രഹസ്യം ആരെങ്കിലും അറിഞ്ഞിരിക്കും."

"നേരാണ്. ഈശ്വരിയക്കാർ മുടിഞ്ഞ രാക്ഷസന്മാരാണ്. പട്ടാപ്പകൽ തല ഉടച്ചിടുന്നവരാണ്."

"അക്കൂട്ടരിൽ ആർക്കെങ്കിലും ഈ രഹസ്യം മനസ്സിലായിരിക്കും. ഇപ്പോൾ മനസ്സിലാവുന്നുണ്ടോ?" – ഭർത്താവ് ഭാര്യയെ ധരിപ്പിക്കാൻ ശ്രമിച്ചു – "ഞാൻ സഞ്ചിയുമെടുത്ത് വാഘലണിയയിലേക്ക് പുറപ്പെട്ടു ... പുഴക്കരെക്ക് അല്പനേരം വിശ്രമിക്കാൻ കുത്തിയിരുന്നു... അന്നേരം ആരോ വന്ന് തമർത്തിക്കളഞ്ഞു!..."

"ഹയ്യോ!... തെമ്മാടികൾ..."

"പണമെല്ലാം ഇങ്ങെടുക്ക് എന്നു പറഞ്ഞു."

"എന്നിട്ട്? എന്നിട്ട്?"

"എന്നിട്ടെന്താ?... അടിക്കാൻ തുടങ്ങി... ബടുകിന്റെ അത്ര ഒരു കുട്ടിയാണോ ഞാൻ, പേടിപ്പിച്ചാൽ അങ്ങെടുത്തുകൊടുക്കാൻ?..."

"അങ്ങനെ വല്ലവരും കൊടുക്കുമോ?"

"എന്റെ കൈയിൽ ഒന്നും ഇല്ലെന്നു പറഞ്ഞുകൊണ്ടിരുന്നു. പക്ഷേ അവന് നല്ല ഉറപ്പുണ്ടായിരുന്നു, എന്റെ കൈയിൽ പണമുണ്ടെന്ന്. അതുകൊണ്ട് എന്നെ ടേ-ടേന്ന് വടികൊണ്ട് അടിക്കാൻ തുടങ്ങി..."

"ഹൗ!... നശിച്ച രാക്ഷസൻ!" – എന്ന് പറഞ്ഞ്, ചോദിച്ചു – "സത്യത്തിൽ വടികൊണ്ട് തല്ലിയോ?"

"വിശ്വാസം വന്നില്ലെങ്കിൽ ഇതാ നോക്ക്... പുറത്ത് നീലനിറത്തിലുള്ള തിണർപ്പുണ്ടാകും" – ഉത്തംചംദ് പുറംതിരിച്ചു വടികൊണ്ട് അടിച്ചതിന്റെ അടയാളം കാട്ടിക്കൊടുത്തു.

എണ്ണവിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ, ഭർത്താവിന്റെ പുറത്ത് തലങ്ങനെയും വിലങ്ങനെയും ഉള്ള തടിപ്പും ചോരകെട്ടിയതും

കണ്ട് ലാഡ്കോറിന്റെ വായിൽനിന്ന് സീൽക്കാരം പുറപ്പെട്ടു – "ഉശ്! ... ആ മുടിഞ്ഞ രാക്ഷസന് ദയ തോന്നിയില്ലേ, തല്ലും നേരം? ... ആ മുടിഞ്ഞവൻ പുറം മുഴുവൻ പൊളിച്ചിരിക്കുന്നു!..."

"തല്ലും കുത്തും ഏറ്റ് ഞാൻ വീണു... ആ തെമ്മാടി എല്ലാം കൊള്ളയടിച്ച്, ബോധക്കേട് വന്ന എന്നെ അവിടെ വിട്ടുംവച്ച് നടന്നുകളഞ്ഞു..."

എല്ലാം കേട്ട് ലാഡ്കോർ നടുങ്ങി. ഭർത്താവിനെ കൊള്ളയടിച്ച ശത്രുവിനെ ശപിച്ചുകൊണ്ട് മൊഴിഞ്ഞു – "അവൻ ചത്താൽ ആരും ഉണ്ടാകാതിരിക്കട്ടെ, കണ്ണീർ വീഴ്ത്താൻ!... രാക്ഷസന്റെ രോമംതോറും കുഷ്ഠം നിറയട്ടെ!... നമ്മുടെ സമ്പത്ത് തട്ടിയെടുത്ത അവൻ തുലഞ്ഞു പോകട്ടെ!!..."

"അവനെ തെറിപറഞ്ഞ് നീ എന്തിനാണ് വെറുതെ പാപം ഏല്ക്കുന്നത്?"

"തെറിപറയാതെ, ചന്ദനം പൂശി പൂജിക്കണോ, പിന്നെ?... ആ മൂക്കുമുറിയന്റെ ഏഴുതലമുറ മുടിഞ്ഞു പോകട്ടെ!..."

"ഓരോ ധാന്യമണിയിന്മേലും അത് തിന്നുന്നവന്റെ പേർ എഴുതിയിട്ടുണ്ടാകും. ദകുഭായി തന്നത് നമുക്ക് വിധിച്ചതായിരുന്നില്ല. അവന് വിധിച്ചതായിരുന്നു, അതുകൊണ്ട് അവൻ കൊണ്ടുപോയി എന്ന് കരുതിക്കോ!..." ഭർത്താവ് ഭാര്യയെ ആശ്വസിപ്പിച്ചു.

എന്നാൽ ലാഡ്കോറിന്റെ സന്താപം അത്തരം 'തത്ത്വമൊഴി' കൊണ്ട് അടങ്ങുന്ന ഒന്നായിരുന്നില്ല. അവർ പിന്നെയും വ്യസനിച്ചു കൊണ്ടേയിരുന്നു – "കഷ്ടം! നിങ്ങൾ വെറുതെ ചുറ്റിത്തിരിഞ്ഞു വന്നല്ലോ... വീണ്ടും പഴയപോലെ തന്നെ ആയി..."

"അതുകൊണ്ടാണ് ഞാൻ പറയുന്നത്, അന്യന്റേത് ആശിച്ചാൽ നിരാശപ്പെടേണ്ടിവരുമെന്ന്. അന്യർ തരുന്നത് എത്രകാലം നിലനിൽക്കും?" – ഉത്തംചന്ദ് ഭാര്യയുടെ നടുക്കം ശാന്തമാക്കാൻ വേണ്ടി 'സൂത്രപാഠം' തുടങ്ങി – "ഈ സംസാരസമുദ്രത്തിൽ അവരവർക്ക് വിധിച്ച ചൊരക്കുടുക്കയുടെ സഹായത്തോടെ നീന്തണം... മനസ്സിലായോ?"

ഉത്തംചന്ദ് ദകുഭായിയുടെ അപമാനം സഹിച്ചത്ര എളുപ്പത്തിൽ, കെട്ടിച്ചമച്ച ആ വർണനമൂലം തനിക്കേറ്റ നടുക്കം സഹിക്കാൻ ലാഡ്കോർ ശക്തയായില്ല. പുഴക്കരെക്ക് അടിവീണത് ഉത്തം

ചംദിന്റെ പുറത്തായിരുന്നു. എന്നാലോ അതിന്റെ പീഡ അനുഭവിച്ചത് ലാഡ്കോറും. അവർ ചോദിച്ചു – "ഞാൻ ചൂടാക്കട്ടെ?"

"എയ്, വേണ്ട. അത്രയ്ക്കൊന്നും പറ്റിയിട്ടില്ല" – ഉത്തംചംദ് ചിരിച്ച് തള്ളി.

"നിങ്ങൾ എന്തൊരു മൂങ്ങയാണ്, ഉള്ളിലുള്ളതൊന്നും മിണ്ടാതെ! വന്നിട്ട് ഇതുവരെ പറഞ്ഞേയില്ലല്ലോ!"

"നീ വെറുതെ പരിഭ്രമിക്കേണ്ട എന്നു വിചാരിച്ചു. അതുകേട്ട് നിന്റെ കരൾ നീറാൻ തുടങ്ങും."

എന്നാലോ ഭാര്യയുടെ കരളിന്റെ നീറ്റൽ ഏറിക്കൊണ്ടേയിരുന്നു. രാവുമുഴുവൻ വല്ലായ്മയോടെ കഴിച്ചുകൂട്ടി. എന്നാൽ പിറ്റേന്ന് കാലത്ത് മെംഗണിയിൽ നിന്ന് വന്ന കപൂർശേട്ടിന്റെ കത്താകട്ടെ അനേകം രാവുകളിലേക്ക് വല്ലായ്മയും കരൾനീറ്റലും ഉളവാക്കുന്ന ഒന്നായിരുന്നു.

ആ കത്തിൽ കപൂർശേട്ട്, നരോത്തമനുമായുള്ള വിവാഹനിശ്ചയം വേണ്ടെന്നു വെയ്ക്കുന്നതിനെപ്പറ്റി തെളിവുസഹിതം എഴുതിവിട്ടിരുന്നു.

## 20. കാംദാർ അല്ല, കംഘീവാല

"എന്റെ ചേട്ടാ! ഇത്ര നിസ്സാരകാര്യത്തിന് ഇത്ര ബേജാറോ! ധൈര്യം വേണം ധൈര്യം.. ഇതെല്ലാം അങ്ങനെ നടന്നു കൊണ്ടിരിക്കും.. ലോകം എന്നു പറഞ്ഞാൽ, പിന്നെ എന്താണ്?.. ഒരു നിമിഷം സുഖം, ഒരു നിമിഷം ദുഃഖം, പിന്നേയും സുഖം. മനസ്സിലായോ? അതുകൊണ്ട് നെഞ്ചിന് കരുത്ത് വേണം.."

പകൽ മുഴുവൻ ജോലിചെയ്ത്, രാത്രി കീലയുടെ മുറിയിൽ വന്നപ്പോൾ നരോത്തമിന് ജ്യേഷ്ഠന്റെ കത്ത് കിട്ടി. തന്റെ വിവാഹനിശ്ചയം തകർന്നുപോയതിനെ പറ്റി വായിച്ച് നരോത്തം ഉദാസീനനായി. അതുകണ്ട് കീല അയാളെ ധൈര്യപ്പെടുത്താൻ ശ്രമിച്ചു.

"ചേട്ടാ, എന്താണിങ്ങനെ തളർന്ന് തകർന്ന് കുത്തിയിരിക്കുന്നത്?" – അടുത്ത പരിചയം ഉണ്ടായശേഷം കീല തന്നേക്കാളും പ്രായം കുറഞ്ഞ നരോത്തമിനെ 'ചേട്ടാ' എന്ന് വിളിക്കാൻ തുടങ്ങിയിരുന്നു.

എത്ര സാന്ത്വനപ്പെടുത്തിയിട്ടും നരോത്തം മൂകനായി ഇരിക്കുന്നത് കണ്ട്, കീല തന്റെ സ്വഭാവമനുസരിച്ച് മുരത്ത് സംസാരിക്കാൻ തുടങ്ങി – "ഏയ്! താൻ ഒരു ആണോ പെണ്ണോ? വിധവകളെപോലെ തലയ്ക്ക് കൈയും കൊടുത്ത് എന്താണ് ഇങ്ങനെ ഇരുന്നുപോയത്? കല്യാണമെന്നാൽ അത്ര പെരുത്ത കാര്യമാണോ? പറയു, വേണമെങ്കിൽ നാളെ വെളുപ്പിന് ഞാൻ വിവാഹനിശ്ചയം ശരിപ്പെടുത്തി തരാം..." എന്ന് പറഞ്ഞ് പതിവുപോലെ സ്വയം പുകഴ്ത്തി – "എന്നെ അറിയാമോ? ഞാൻ ആരാണ്? കീല കംഘലീവാല!"

എന്നാൽ ഈ 'കംഘലീവാല'യെ പരിചയപ്പെടുത്തലിനും നരോത്തമിനെ സാന്ത്വനപ്പെടുത്താൻ കഴിയാഞ്ഞപ്പോൾ കീല മറ്റൊരു ഉപായം പരീക്ഷിച്ചു നോക്കാൻ ആലോചിച്ചു.

പിറ്റേന്ന് മറ്റുദിവസങ്ങളേക്കാൾ കൂടുതൽ നേരത്തെ കീല ഉണർന്നെഴുന്നേറ്റ് അടുപ്പിൽ തീ പൂട്ടാൻ തുടങ്ങവേ, നരോത്തമിന് വിസ്മയം തോന്നി. ഇത്ര നേരത്തെ എഴുന്നേറ്റതിന്റെ കാരണം ചോദിച്ചപ്പോൾ ചുരുക്കം വാക്കുകളിൽ മറുപടി പറഞ്ഞു – "ഇന്ന് നമുക്ക് അപാസരയിലേക്ക് പോകണം!" (അപാസര = ജൈന സന്യാസിമാരുടെ വാസസ്ഥാനം – വിവർത്തകൻ)

"അപാസരയിലേക്കോ?" – നരോത്തമിന് കുറെക്കൂടി ആശ്ചര്യം തോന്നി. ഇത്ര നാൾ ആ മുറിയിൽ താമസിച്ചിട്ടും, കീലയുടെ വായിൽ നിന്ന് 'അപാസര' എന്ന വാക്ക് അയാൾ ഒരിക്കലും കേട്ടിട്ടേഇല്ല.

"എന്താ, മതസ്ഥലങ്ങളിൽ പോകുന്നത് ചേട്ടന് വിരോധ മാണോ?" – കീല ചോദിച്ചു.

"അല്ലേ അല്ല. വിരോധമെന്തിന്?"

"എന്നാൽ ശരി. മതത്തിലെ രണ്ട് വാക്ക് കേട്ടാൽ പുണ്യം കിട്ടും."

"എന്നാൽ അങ്ങനെയാകട്ടെ!" – നരോത്തം ഒരുതരം ഉദാസീന മട്ടിൽ പറഞ്ഞു.

"അപാസരയിൽ ബാലബ്രഹ്മചാരിണി മീഠിബായിസാധ്വി വിരാജിക്കുന്നുണ്ട്... രാജ്കോട്ടിന്റെ ഭാഗ്യം. ഈ 'ചാതുർമാസ്യ' ക്കാലത്ത് വലിയവലിയ ധർമ്മിഷ്ഠരും മുനികളും എഴുന്നള്ളിയിരിക്കുന്നു. അവരെ ദർശിച്ചാൽ ഈ സംസാരസമുദ്രത്തിൽനിന്ന്

കരകയറാം" - കീല ആ സാധ്വിയെപ്പറ്റി നരോത്തമിനോട് എന്നതി നേക്കാളേറെ തന്നോടുതന്നെയാണ് പുകഴ്ത്തി പറഞ്ഞുകൊണ്ടി രുന്നത് - "ദിവസേന കാലത്ത് ആ സാധ്വിയുടെ ധർമ്മോപദേശം ഉണ്ടാകും... തത്വജ്ഞാനിയായ മീഠീബായിയുടെ വായിൽ നിന്ന് അമൃത് പൊഴിയുംപോലെ തോന്നും... അവരുടെ ദിവ്യവാണി ശ്രവിക്കാൻ ദൂരദൂരത്തുനിന്നാണ് 'ശ്രാവക'ന്മാരും 'ശ്രാവിക'മാരും വരുന്നത്."

കീല പറയുന്നതിൽ നരോത്തം യാതൊരു രസവും കാണിച്ചില്ല. എന്നാലും അയാൾ തന്റെ 'പ്രഭാഷണം' തുടർന്നു - "സാധ്വിക്ക് അത്ര പ്രായമൊന്നും ആയിട്ടില്ല. എന്നാലും എന്തൊരു കഠിന തപസ്സ്! സംസാരസാഗരത്തിൽനിന്ന് സ്വയം കരകയറി. ഇപ്പോൾ നമ്മെപോലെയുള്ള ദുഷ്കർമ്മക്കാരായ ജീവികളെ കരകയറ്റുക യാണ്... മീഠീബായിയുടെ ആത്മാവ് മഹാപുണ്യശാലിയായി രിക്കും... അല്ലെങ്കിൽ ഇത്ര ചെറുപ്രായത്തിൽ, സാംസാരിക സുഖങ്ങൾ അനുഭവിക്കേണ്ട ഇളം വയസ്സിൽ, 'പഞ്ചമുഷ്ടി ലോചനം' ചെയ്യിച്ച് സാധ്വിയായി തീരുമായിരുന്നോ!"

കീലയുടെ അത്തരം ബന്ധമുള്ളതും ഇല്ലാത്തതുമായ 'സ്വഗതോക്തി'യുമായി നരോത്തമിന് നല്ല പരിചയമായി കഴിഞ്ഞി രുന്നു. അതുകൊണ്ട് അയാൾ ആ 'സാധ്വിപ്രകരണ'ത്തിൽ വലിയ താൽപര്യമൊന്നും കാണിച്ചില്ല. കുതൂഹലത്തോടെ കേട്ടുകൊണ്ടി രിക്കുക മാത്രം ചെയ്തു, ഒന്നും മിണ്ടാതെ.

"ചേട്ടാ വേഗം തയ്യാറായിക്കോളൂ. സമയത്തിനെത്തിച്ചേരണം, ധർമ്മോപദേശത്തിന്... എട്ടുമണിക്കുതന്നെ അപാസര നിറഞ്ഞു കവിയും, ജനങ്ങളെകൊണ്ട്... വലിയവലിയ ഉദ്യോഗസ്ഥന്മാരും രാജാക്കന്മാരും മഹാരാജാക്കന്മാരും വരും... വൈകിയാൽ നില്ക്കാൻ പോലും ഇടം കിട്ടില്ല..."

"നേരാണോ?" - അന്നേരം നരോത്തം അല്പം താൽപര്യം കാണിച്ചു.

"പിന്നല്ലാതെ! ചീഖലിയയിലേയും ഹാഥിയയിലേയും രാജാ ക്കന്മാർപോലും വരാറുണ്ട്... മീഠീബായി സാധ്വിയുടെ അമൃത വാണി ചേട്ടൻ ഇതുവരെ കേട്ടിട്ടില്ല... എങ്ങനെയാണ് ഞാൻ അത് വർണിക്കേണ്ടത്?... മഹാവീര ഭഗവാൻ സ്വയം 'ദേശന' (ഉപദേശം) നല്കുംപോലെ തോന്നും... ഈ തുലഞ്ഞ കാലഘട്ടത്തിൽ

അത്തരം പുണ്യാത്മാക്കളെ ദർശിക്കുന്നതുതന്നെ പാപഹര മാണ്_"

കുട്ടുകാർ ഇരുവരും മുറിയിൽനിന്ന് പുറത്തിറങ്ങി ജൈന വിഹാരത്തിലേക്ക് പോയി. വഴിക്കും കീലയുടെ നാവ് അടങ്ങി യിരുന്നതേ ഇല്ല. മീഠീബായി സാധ്വിയുടെ ആ ആരാധകൻ തന്റെ വാക്പ്രവാഹം തുടർന്നുകൊണ്ടേ പോയി – "മീഠീബായി കുട്ടി ക്കാലത്തുതന്നെ ഉപ്പുവെള്ളം നിറഞ്ഞ സമുദ്രംപോലെയുള്ള ഈ ലോകത്തെ മനസ്സിലാക്കി കഴിഞ്ഞു... പിതൃഗൃഹത്തിലെ ആഡം ബരപൂർണമായ ഐശ്വര്യഭോഗങ്ങളെ ത്യജിച്ച് ഇത്ര കഠോരമായ വ്രതം ധരിച്ചു... മുജ്ജന്മത്തിൽ സൽക്കർമ്മം ചെയ്ത ഏതോ ഒരു ജീവി ആയിരുന്നിരിക്കും... അതുകൊണ്ടാവണം, ഈ കലിയുഗ ത്തിൽ പാപനാശനത്തിനുവേണ്ടി ലൗകികം ത്യജിച്ച് ഇറങ്ങി പുറപ്പെട്ടിരിക്കുന്നത്!_"

രാജ്കോട്ടിലെ രാജവീഥിയിലൂടെയാണ് കീല ഇത്ര ഉറക്കെ ഉറക്കെ സംസാരിച്ചുകൊണ്ടു പോയിരുന്നത്. അത് നരോത്തമിന് അത്ര ഇഷ്ടപ്പെട്ടില്ല. ആ സാധ്വിയെപ്പറ്റികേട്ട് നരോത്തമിന്റെ മനസ്സിൽ കുതൂഹലത്തിനുപകരം ആശങ്ക തോന്നിതുടങ്ങി – ഈ കീലാഭായി തന്നെ എങ്ങോട്ടാണ് പിടിച്ചുകൊണ്ടു പോകുന്നത്? എന്തിനാണ് കൊണ്ടുപോകുന്നത്? ലോകത്തിന്റെ നിസ്സാരത്വം എന്നെ ധരിപ്പിച്ച് ധരിപ്പിച്ച് സന്യാസദീക്ഷ എടുപ്പിക്കാൻ പോകയാണോ?

കീല പല പരിചയക്കാരേയും ബജാറിൽ കണ്ടെത്തി. ഈ വായാടിമനുഷ്യൻ അവരെ എല്ലാവരേയും ഉറക്കെ വിളിച്ചിട്ട്, ചോദിച്ചു – "മുത്തച്ഛാ, സുഖമില്ലേ?" അല്ലെങ്കിൽ "വലിയച്ഛൻ എങ്ങോട്ടാണ്?" എന്നെല്ലാം. ചിലരോട് 'രാമ–രാമ' എന്ന് പറഞ്ഞു; മറ്റുചിലരോട് 'ജയ ശ്രീകൃഷ്ണ' എന്നും. പിന്നീട് പതിഞ്ഞ ഒച്ചയിൽ നരോത്തമിന്റെ ചെവിയിൽ പറഞ്ഞു, 'ജയശ്രീകൃഷ്ണ' എന്നതിന്റെ അപഭ്രംശ പ്രയോഗം 'ജേഠി ഖത്രിൻ' എന്നാണെന്ന്. എന്നിട്ട് തുടർന്നു – "ഞങ്ങളുടെ ഗ്രാമത്തിൽ ഒരു ചായം മുക്കുന്നവന്റെ മകന്റെ ഭാര്യയുടെ പേര് ജേഠി ഖത്രിൻ എന്നാണ്. നേരം വെളുത്തപ്പോഴേ അവളുടെ പേർ സ്മരിക്കേണ്ടി വരുന്നല്ലോ!" അതുപോലെതന്നെ ഏതെങ്കിലും മുസ്ളീമിനെ കാണുമ്പോൾ

'സലാം ആലേക്കും', എന്ന് പറഞ്ഞിട്ട് നരോത്തമിന്റെ ചെവിയിൽ മന്ത്രിച്ചു – "അടി പഹയനെ!" എന്നിട്ട് പൊട്ടിച്ചിരിച്ചു.

പരിചയമുള്ള ഒരു വെറ്റിലക്കടക്കാരനെ കണ്ടപ്പോൾ കീല പറഞ്ഞു – "ഛി! ഛി! ഇന്ന് നിന്റെ കൂനാണ് ആദ്യം കണ്ടത്. ഇന്നത്തെ ദിവസം മുഴുവൻ തുലഞ്ഞു!"

കീലയോട് സാധാരണമായി നേരംപോക്ക് പറയാറുള്ള ഒരു പലഹാരക്കടക്കാരൻ കീലയേയും കളിയാക്കി – "ഇത്ര വെളുപ്പിന് എന്ത് വില്ക്കാനാണ് പുറപ്പാട്?"

"ഇപ്പോൾ ഞാൻ എന്നെത്തന്നെ വില്ക്കാൻ ഇറങ്ങിയിരിക്കയാണ്. പക്ഷേ വാങ്ങാൻ ആളില്ല. കീലയുടെ മൂന്നരമന്ന് തൂക്കമുള്ള ഈ ശരീരത്തിന് മൂന്നര പൈസ തരാൻ പോലും ആരും തയ്യാറില്ല."

ചോദിച്ചവന് പൂർണമായ ഉത്തരം നല്കിയിട്ട്, കീല നരോത്തമിനോട് ഗൗരവംപൂണ്ട് അഭിപ്രായപ്പെട്ടു – "ചേട്ടാ, തമാശ് നോക്കു. ജന്തുക്കൾക്ക് വില കിട്ടും. മനുഷ്യനു മാത്രം കിട്ടില്ല. മീഠീബായി ഇത് തന്റെ 'പ്രവചന'ത്തിൽ പറയും. എന്നാലോ ഞാൻ എന്റെ ഈ കണ്ണുകൊണ്ട് കാണുന്നതല്ലേ, മനുഷ്യനേക്കാൾ വിലകുറഞ്ഞ മറ്റൊരു ജന്തു ഇല്ല എന്ന്."

കീലയുടെ നടുക്കമുണ്ടാക്കുന്ന അത്തരം വേദാന്തം പേറാൻ നരോത്തം തയ്യാറില്ലായിരുന്നു. അതുകൊണ്ട് തന്റെ സ്നേഹിതന്റെ നേരെ അമ്പരപ്പോടെ നോക്കാൻ തുടങ്ങി.

താൻ പറഞ്ഞത് സ്പഷ്ടമാക്കാൻവേണ്ടി കീല ഉദാഹരണം എടുത്തുകാട്ടി – "ചേട്ടന് ഇനിയും മനസ്സിലായില്ല... ആടിനും മാടിനും കിട്ടും നാലഞ്ച് രൂപ... ആനയ്ക്ക് ജീവിച്ചിരിക്കെ ഒരു ലക്ഷം, മരിച്ചാൽ ഒന്നേകാൽ ലക്ഷവും!... എന്നാലോ മനുഷ്യനെ വിറ്റാൽ ഒരു പൈസപോലും കിട്ടില്ല. മരിച്ചാൽ അവൻ മണ്ണായിത്തീർന്നു..." പിന്നീട് കീല ഈ 'മൂല്യ വിജ്ഞാനീയം' വിട്ട് 'വൈരാഗ്യശാസ്ത്ര'ത്തിലേക്ക് കടന്നു – "ചേട്ടാ, നാം എത്ര ശാഠ്യം പിടിച്ചാലും എത്ര അഹങ്കരിച്ചാലും ഈ ദേഹമുണ്ടല്ലോ, ഒരു പളുങ്കുകുപ്പിയാണ്... മീഠീബായി സാധ്വി ദൃഷ്ടാന്തസഹിതം പറയുമ്പോൾ നമുക്ക് ബോധ്യമാകും, തോലൊട്ടിച്ച ഈ അസ്ഥികൂടത്തെ പറ്റി നാം അത്രയധികം അഹങ്കരിക്കുന്നത് ഉചിതമല്ല എന്ന്!..."

നരോത്തമിന് പരിഭ്രമമായി – കീലാഭായി ഇനി തന്റെ ശരീരത്തിൽ ഭസ്മം പൂശുകകൂടി ചെയ്യുകളയുമോ!

കീലയുടെ അന്നത്തെ മാനസികാവസ്ഥ തികച്ചും നിഗൂഢമായി തോന്നി, നരോത്തമിന്. അയാളുടെ വിരക്തിയുടേയും അനാസക്തിയുടേയും പിന്നിൽ ഒളിഞ്ഞു കിടക്കുന്നത് എന്താണ് – ഇതറിയുക വിഷമമായിരുന്നു. വഴിയിൽ കണ്ടെത്തുന്ന പരിചയക്കാരോട് നേരം പോക്ക് പറഞ്ഞ് അയാൾ പൊട്ടിച്ചിരിച്ചിരുന്നു. എന്നാലും അസ്സമയം അയാളുടെ മിഴികളിൽ നിഴകാണാനാവാത്ത ഒരു വിഷാദഭാവം തിളങ്ങുന്നത് കാണാമായിരുന്നു. പുറമേക്ക് രസികത്തം തോന്നിക്കുന്ന ഈ മനുഷ്യന്റെ ഹൃദയത്തിലെ ഏതെങ്കിലും ഒരു ഉൾമൂലയിൽ ആഴത്തിലേറ്റ വല്ല നോവും നിറഞ്ഞു കിടപ്പുണ്ടോ? ആ തുറന്ന പൊട്ടിച്ചിരിയുടെ പിന്നിൽ ഏതെങ്കിലും കണ്ണീരിന്റെ കഥ മറഞ്ഞു കിടപ്പില്ല, ഉവ്വോ? കരച്ചിലും ചിരിയും ഇയ്യാളുടെ ജീവിതത്തിൽ ഊടുംപാവും പോലെ ആണോ?... ഇത്ര നാൾ ഒപ്പം കഴിച്ചുകൂട്ടിയിട്ടും തന്റെ സഖാവ് ഒരു അപരിചിതനെന്നപോലെ തോന്നി, നരോത്തമിന് അന്നേരം.

രണ്ടു സുഹൃത്തുക്കളും കഴിവതും തിടുക്കപ്പെട്ട് നടന്ന് 'വിഹാര'ത്തിൽ എത്തിച്ചേർന്നു. എന്നിട്ടും തെല്ലു വൈകി. അത്ര നേരത്തെതന്നെ 'പ്രവചനശാല' ശ്രോതാക്കളെക്കൊണ്ട് നിറഞ്ഞു കഴിഞ്ഞു. പ്രവേശദ്വാരത്തിൽ ചെരിപ്പുകൾ കുന്നുകൂടി കിടന്നിരുന്നു. അതുകണ്ട് കീല നരോത്തമിനോട് പറഞ്ഞു – "നമ്മുടെ തലയിൽ ചെരിപ്പുകളാണ് എഴുതിവിട്ടിരിക്കുന്നത് എന്നു തോന്നുന്നല്ലോ!"

അത് കേട്ട് സന്താപംകൊണ്ട നരോത്തം ഖിന്നതയോടെ പുഞ്ചിരി തൂകവേ, കീല താൻ പറഞ്ഞതിന് മറ്റൊരു 'തിരിവ്' നല്കിക്കൊണ്ട് തുടർന്നു – "ഇത്ര വലിയവലിയ മാന്യന്മാരുടെ ചെരിപ്പുകൾപോലും എവിടെയാണ് കിട്ടുക? ഈ ചെരിപ്പുകളിൽ പറ്റിയ പുഴി നെറ്റിമേൽ പുശിയാൽ തന്നെ നാം പരിശുദ്ധരാകും. മനസ്സിലായോ, ചേട്ടന്?"

തുളച്ചുകയറുന്ന മട്ടിൽ അങ്ങനെ പരിഹസിച്ചിട്ട്, നഗ്നപാദനായ കീല ആ 'ചെരിപ്പ് കൂമ്പാര'ത്തിലേക്ക് നോക്കിക്കൊണ്ട് ഒരു വേദാന്തികണക്കെ പുഞ്ചിരി തൂകാൻ തുടങ്ങി.

"അവരിൽ ആരാണ് മീഠീബായിസാധ്വി?" – നരോത്തം ചോദിച്ചു.

"മനസ്സിലായില്ലേ? നോക്കൂ. ആ മണ്ഡപത്തിൽ ഏറ്റവും മുന്നിലായി ഗ്രന്ഥം വായിച്ചുകൊണ്ടിരിക്കുന്നില്ലേ, അവരാണ്... അങ്ങുമിങ്ങും കുത്തിയിരിക്കുന്നത് മറ്റ് സന്യാസിമാരും ധർമ്മനിഷ്ഠൻമാരും ആണ്" – ഇത്രയും പറഞ്ഞിട്ട് കീല വീണ്ടും തുടങ്ങി, സാധ്വിയുടെ ഗുണഗാനം – "എല്ലാ സന്യാസിമാരും എനിക്ക് ആദരണീയന്മാർ തന്നെ. എന്നാലും മീഠിബായിയോട് കിടപിടിക്കാൻ ആരും ഇല്ല. ധർമ്മവചനങ്ങൾ ഓതുമ്പോൾ പൂവുകൾ കൊഴിഞ്ഞുവീഴുന്നു, പൂവുകൾ!!..."

നരോത്തം കണ്ണുകൾ പായിച്ചു. എങ്ങും കാണായില്ല, പൂക്കൾ! തന്റെ നേരെ പുറംതിരിഞ്ഞ് കുത്തിയിരിക്കുന്ന ശ്രോതാക്കളുടെ കൂറ്റൻ തലപ്പാവുകൾ മാത്രം കാണായി!

"എല്ലാറ്റിലും മുമ്പിൽ, മണ്ഡപത്തിന്റെ കാലിന്നരികെ കുത്തിയിരിക്കുന്നില്ലേ, ഹാദിയയിലെ രാജാവാണ്" – കീല കൂർത്ത ദൃഷ്ടി ഊന്നിക്കൊണ്ട് ശ്രോതാക്കളെ പരിചയപ്പെടുത്താൻ തുടങ്ങി – "അദ്ദേഹത്തിന്റെ ഒരുവശത്ത് ഇരിക്കുന്നത് വിക്രമഗഢിലെ കാര്യസ്ഥൻ... അദ്ദേഹത്തിന്റെ ഇപ്പുറത്തുള്ളത്, പീഠഡിയയിലെ ദിവാൻ... ഇങ്ങേവരിയിൽ, പുൽക്കെട്ടുപോലെയുള്ള തലപ്പാവ് ധരിച്ച് കുത്തിയിരിക്കുന്ന ആൾ നഗരാധ്യക്ഷൻ മോതീശാഹ്... ഈ കൂറ്റൻ തലപ്പാവുകാരായ മാന്യന്മാർ..."

നരോത്തം വിസ്മയത്തോടെ ആ ജന സമൂഹത്തെ നോക്കി.

ലോക പരിചയം കുറഞ്ഞ ആ യുവാവിന്റെ വിസ്മയത്തെ ഭഞ്ജിക്കാനെന്നവണ്ണം കീല പറഞ്ഞു – "ഈ അപാസരയിൽ കൊക്കിന്റെ ചിറകുപോലെ തലപ്പാവും ധരിച്ച് കുത്തിയിരിക്കുന്ന മഹാന്മാരുണ്ടല്ലോ, അവരെ ഓരോരുത്തരേയും എനിക്ക് നന്നായിട്ട് അറിയാം. തലപ്പാവ് എത്ര വെളുപ്പാണോ, അതിലേറെ അഴുക്കാണ് മനസ്സ്... തലപ്പാവിന് എത്ര കെട്ടുകളുണ്ടോ, അതിലേറെ മടിക്കുത്തുകളുണ്ട് വയറ്റത്ത്... മനസ്സിലായോ, ചേട്ടാ!"

അന്ന് കീല പറഞ്ഞതൊന്നും നരോത്തമിന്റെ തലയിൽ കയറിയിരുന്നില്ല. തെല്ലുമുമ്പാണ് ഈ മനുഷ്യൻ ആ മഹാന്മാരുടെ പാദധൂളിയേറ്റാൽ പരിശുദ്ധരാകുമെന്ന് പറഞ്ഞത്. എന്നാൽ ഇപ്പോൾ പറയുന്നു, അവരുടെ മനസ്സെല്ലാം അഴുക്കാണെന്ന്. ഇതെല്ലാം കീല കാര്യമായിട്ട് പറയുകയാണോ? അതോ അയാളുടെ ജീവിതവും പെരുമാറ്റവും നിലവിലുള്ള സമുദായത്തിനോടുള്ള

പരിഹാസത്തിന്റെ പ്രതീകമാണോ? നരോത്തമിന് ഒന്നും മനസ്സിലായില്ല.

'പ്രവചനം' കേൾക്കാൻ വന്ന പെണ്ണുങ്ങളുടെ കാതുകൾ ഒരു പക്ഷേ സാധ്വിയുടെ നേരെ ആയിരിക്കാം; കണ്ണുകൾ കീലയുടെ നേരെ ആയിരുന്നു. അത് കണ്ടിട്ട് ഒരു വല്ലായ്മയോടെ കീല പറഞ്ഞു – "ഇത് അങ്ങനെ ഒരു പൊല്ലാപ്പ്!"

"എന്താ? എന്താ?" – നരോത്തം ഒരു ഞെട്ടലോടെ ചോദിച്ചു പോയി.

"ഈ സാരിക്കാരെല്ലാവരും മിഴിച്ച്മിഴിച്ച് എന്റെ നേരെ നോക്കുന്നില്ലേ? ഞാൻ ഇടുവിച്ച കുപ്പിവളകളാണ് എല്ലാവരുടെ കൈയിന്മേലും... കാലം മാറിയപ്പോൾ ലോഹവള വേണ്ടെന്ന്വെച്ച് കുപ്പിവള ഇടാൻ തുടങ്ങി... ഇവരെല്ലാവരും ഈ കംഘീവാലയെ അറിയും..."

"അറിയാതിരിക്കുന്നതെങ്ങനെ? വീടുതോറും ചുറ്റിക്കറങ്ങി വളവിറ്റിട്ടില്ലേ?"

"അറിഞ്ഞോട്ടെ. എന്നാലും ഈ പുണ്യസ്ഥലത്ത് സാധ്വിയെ ദർശിക്കുന്നതിനു പകരം എന്റെ നേരെ ഉറ്റുനോക്കുന്നല്ലോ!"

"കീലയും ഒരു സന്യാസിയാണല്ലോ!" – നരോത്തം തമാശയായിട്ട് പറഞ്ഞു.

"ഞാൻ സന്യാസിമാരേക്കാളും മേലെയാണ്. പക്ഷേ ഞാൻ ലൗകികത്തിൽ കഴിഞ്ഞുകൂടുന്നു. തലമൊട്ടയടിച്ചിട്ടില്ല. അതു കൊണ്ട് ഒരു നായപോലും എന്റെ കാൽ തൊടാൻ വരുന്നില്ല– ഈ സന്യാസിമാരെ വന്ദിക്കാൻ ആളുകൾ പാഞ്ഞുപാഞ്ഞ് വരികയും ചെയ്യുന്നു..."

"സ്വന്തം തലമൊട്ടയടിക്കുന്നതിനു പകരം അന്യരുടെ തലയല്ലേ മൊട്ടയടിക്കുന്നത്! അത്ര മിടുക്കനാണ്, കീല! എനിക്ക് ഭയമാവുകയാണ്, ഈ അപാസരയിൽ കൂട്ടിക്കൊണ്ടുവന്ന് എന്റെ തലയും എങ്ങാനും മൊട്ടയടിച്ചാലോ എന്ന്."

"ഇല്ല, ചേട്ട. പേടിക്കേണ്ട" – കീല സ്നേഹംവഴിഞ്ഞ് മൊഴിഞ്ഞു – "ഇല്ല. ചേട്ടനെക്കൊണ്ട് എനിക്ക് കല്യാണം കഴിപ്പിക്കണം. നോക്കിക്കോളു, ചേട്ട. ലോകമെല്ലാം മിഴിച്ചുനോക്കത്തക്കവിധം ചേട്ടനെ ഞാൻ അന്തസ്സോടെ കുതിരപ്പുറത്തിരുത്തി വിവാഹ

ഘോഷയാത്ര നടത്തും. ചേട്ടൻ എന്നെ നല്ലവണ്ണം മനസ്സിലാക്കിയിട്ടില്ല. ഞാൻ ആരാണ്? അറിയാമോ? കീല കംഘലീവാല!"

"ഓ. കാംദാർ വന്നുവോ!" – മേൽമീശ നരച്ച ഒരു കിഴവൻ കീലയുടെ തോളത്ത് കൈയിട്ടുകൊണ്ട് പറഞ്ഞു.

നരോത്തം അദ്ഭുതപ്പെട്ടു, ഇരട്ടി അദ്ഭുതപ്പെട്ടു – ഒന്നാമത് വിചിത്രമായ മുഖഭാവത്തോടുകൂടിയ ആ കിഴവനെ കണ്ടിട്ട്; രണ്ടാമത് 'കംഘലീവാല'യ്ക്കുപകരം 'കാംദാർ' എന്ന സംബോധന കേട്ടിട്ട്.

"നിശ്ശബ്ദം!" – കീല അല്പം മ... ആ കിഴവനോട് പറഞ്ഞു – "സുക്ഷിച്ചോളൂ. എന്നെ കാംദാർ എന്നു വിളിച്ചാലുണ്ടല്ലോ! കംഘലീവാലാന്നു വിളിക്കൂ, കംഘലീവാലാന്ന്!"

"വളവിറ്റത് നേരാണ്. അതുകൊണ്ട് കാംദാർ അല്ലാതാകുമോ?" – കിഴവൻ ചിരിച്ചുകൊണ്ട് ചോദിച്ചു – "എന്റെ നല്ലവനായ മനുഷ്യാ, മുതുമുത്തച്ഛന്മാർ തൊട്ടുള്ള ഏഴുതലമുറയുടെ ഗൗരവം വല്ലവരും വിസ്മരിച്ചു കളയുമോ?"

"വിസ്മരിക്കുന്നത് ശരിയല്ലെങ്കിലും എനിക്ക് വിസ്മരിക്കേണ്ടതുണ്ട്. എല്ലാവരും എന്നെ കംഘലീവാല എന്നാണ് വിളിക്കുന്നത്. മനസ്സിലായോ?"

"എന്നാലും ഞാൻ കാംദാറെന്നേ വിളിക്കൂ" – കിഴവൻ പറഞ്ഞു.

"വിളിച്ചോളൂ. എന്നാൽ ഈ ഉപാസരയിൽ വെച്ച് വേണ്ട. കീലയുടെ മുറിയിൽ വന്ന് വിളിച്ചാൽ ഒരു കുഴപ്പവും ഇല്ല."

"തന്റെ മുറിയിൽ എനിക്ക് വരണം–തന്നെക്കൊണ്ട് ഒരു കാര്യമുണ്ട്."

"ശരി. ആനന്ദാശ്രമം എന്നുതന്നെ ആയിക്കോട്ടെ. തന്റെ ആനന്ദാശ്രമത്തിൽ ഒരു തവണ വരണം. അല്പം പൊല്ലാപ്പായി. തന്റെ ഉപദേശം വേണം. എപ്പോഴാണ് ഞാൻ വരേണ്ടത്?"

"കീലയുടെ ആനന്ദാശ്രമം രാവും പകലും തുറന്നു കിടക്കും" – കീല പതിവുപോലെ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു.

തുറന്നടിച്ച ആ പൊട്ടിച്ചിരി വിഹാരത്തിലെ പ്രശാന്തമായ അന്തരീക്ഷത്തിന് വിഘ്നം ഉണ്ടാക്കി. അല്പം കൂടുതൽ ഭക്തനായ ഒരു 'ശ്രാവകൻ' കീലയുടെ നേരെ തിരിഞ്ഞ് ദേഷ്യപ്പെടുക തന്നെ ചെയ്തു – "മഹാസതിയുടെ പ്രവചനം കേൾക്കാനാണോ വന്നിരിക്കുന്നത്, അതോ കളിച്ചുചിരിക്കാനോ?... രണ്ടുനിമിഷം

മനസ്സിനെ ശാന്തമാക്കിവെച്ച് ധാർമ്മികവചനം കേട്ടാൽ ആത്മോദ്ധാരണം സാധ്യമാകും_"

അത് കേട്ട് കീല നിശ്ശബ്ദനായി. എന്നാലും പയ്യെ പയ്യെ പിറുപിറുത്തുകൊണ്ടിരുന്നു – "എന്റെ ഉദ്ധാരണം എന്നേ സാധിച്ചി രിക്കുന്നു!... ഞാൻ അലഞ്ഞുനടക്കുന്ന വില്പനച്ചരക്കാണ്_ വിറ്റഴിഞ്ഞില്ലെങ്കിൽ ഉടമയുടെ അടുത്തേക്ക് തിരിച്ചുപോകും_ ധാർമ്മികവചനം താൻ കേട്ടോളൂ, വയറുനിറയെ_ പിറവിമുതൽ ഇന്നുവരെ ഞാൻ ഒരു പാപവും ചെയ്തിട്ടില്ല. പിന്നെ എനിക്കെ ന്തിനാണ് ധർമ്മകർമ്മങ്ങൾ!_ താൻ വലിയ ഒരു ധർമ്മസ്തംഭ മാണെങ്കിൽ എനിക്കുപകരം സ്വർഗത്തിൽ പോയിക്കോളൂ. എനിക്ക് യാതൊരു വിരോധവും ഇല്ല."

നരോത്തം കീലയുടെ പിറുപിറുക്കൽ കേട്ടുകൊണ്ടിരുന്നു. തന്റെ സഖാവിനെ പറ്റി കുറെക്കൂടി കുരുക്കായി, അയാളുടെ മനസ്സിൽ.

മീരിബായിസാധ്വിയുടെ വാക്ക്പ്രവാഹം അവിരളമായി ഒഴുകിക്കൊണ്ടിരുന്നു. ശ്രോതാക്കൾ ആ വചനാമൃതം ഭക്തിഭാവത്തോടെ പാനം ചെയ്തുകൊണ്ടിരുന്നു. വായാടിയായ കീലയും അവസാനം മൗനംപൂണ്ട് ഏതോ വിചിത്ര ഭാവനയോടെ മീരിബായിസാധ്വിയുടെ മുഖത്തേക്ക് നോക്കിക്കൊണ്ടിരുന്നു_

## 21. മൂകവേദനയുടെ മന്ദഹാസം

കീലയുടെ നാവ് അടങ്ങിയപ്പോൾ നരോത്തമിന് ആശ്ചര്യം തോന്നി. തന്റെ സഖാവിന്റെ മുഖത്തേക്ക് ദൃഷ്ടി പായിച്ചപ്പോൾ കൂടുതൽ ആശ്ചര്യം തോന്നി. കീല മിണ്ടാതായി എന്നു മാത്രമല്ല, അയാളുടെ മുഖത്ത് ഒരുതരം ഉദാസീനതയും വ്യാപിച്ചിരുന്നു. അയാളുടെ കണ്ണുകൾ അനേകം ശ്രോതാക്കളെ മറികടന്ന് നേരെ സാധ്വിയിൽ കേന്ദ്രീകരിച്ചിരുന്നു. ഇമപൂട്ടാത്ത ആ കണ്ണുകളിൽ എന്തൊരുതരം ഭാവമായിരുന്നു? സാധ്വിയുടെ നേരെ ശ്രദ്ധാ ഭാവമോ? സാംസാരികസുഖങ്ങൾ ഉപേക്ഷിച്ചവരുടെ നേരെ തോന്നുന്ന ആദരഭാവമോ? അനുകമ്പയോ? ഉപേക്ഷയോ? അസൂയയോ? നിന്ദയോ?_ അതെല്ലാം മനസ്സിലാക്കുക,

നരോത്തമിനെപ്പോലെ ലോകപരിചയമില്ലാത്ത ഒരുത്തന് സാധ്യമായിരുന്നില്ല.

ധർമ്മോപദേശം തീർന്നു. ശ്രോതാക്കൾ ചിന്നിച്ചിതറാൻ തുടങ്ങി. എന്നാലോ കീല തന്റെ സ്ഥാനത്തുനിന്ന് ഇളകിയതേ ഇല്ല. മണ്ഡപത്തിൽ തറഞ്ഞിരുന്ന നോട്ടവും ഇളക്കിയില്ല. നരോത്തം അത്യന്തം അദ്ഭുതത്തോടെ കുറെനേരം കീലയെ ഉറ്റു നോക്കി. പിന്നീട് ക്ഷമ കെടാൻ തുടങ്ങിയപ്പോൾ കീലയെ ഉണർത്തി – "ഏയ് കീലാഭായി, നമുക്കിനി വീട്ടിലേക്കു പോകണ്ടേ?"

"മഹാസതിയെ വന്ദിക്കാതെയോ?" – കീല ഒന്നു ഞെട്ടി, ചുരുക്കം വാക്കിൽ മറുപടി പറഞ്ഞ്, വീണ്ടും മൗനം പൂണ്ടു.

വിഹാരം ഏതാണ്ട് ശൂന്യമായി. സാധ്വിജിയുടെ അരികിൽ നാലഞ്ച് 'ശ്രാവക'ന്മാരും 'ശ്രാവിക'മാരും മാത്രമേ ഉണ്ടായിരുന്നുള്ളു. അന്നേരം കീല മെല്ലെമെല്ലെ മുന്നോട്ടു നീങ്ങി.

"ഇവിടംവരെ വന്നിട്ട് വന്ദിക്കാതെ പോകുന്നത് ഒരു പാപമല്ലേ?" – എന്ന് ചോദിച്ച് കീല നരോത്തമിനേയും ഒപ്പം കൂട്ടി.

നരോത്തം ഒരു കാര്യം മനസ്സിലാക്കി – കീലാഭായി ഉത്സാഹത്തോടെയാണ് മുന്നോട്ട് പോകുന്നത്, എന്നാൽ സാധ്വിയുടെ സമക്ഷത്തിൽ ചെല്ലാൻ സങ്കോചപ്പെടുംപോലെ, കാലുകൾ വിറയ്ക്കുന്നില്ലേ?...

കീല നേരെ മണ്ഡപത്തിലേക്കുപോകാതെ, ഇടയ്ക്കുള്ള ഒരു തൂണിന്റെ മറവിൽ തരിച്ചുനിന്നു. അതുകണ്ടപ്പോൾ നരോത്തമിന് അദ്ഭുതം തോന്നി. അയാൾ ചോദിച്ചു – "എന്താ, വന്ദിക്കാൻ പോകേണ്ടേ?"

"ഇത്തിരി ക്ഷമിക്കൂ!" – കീല ചില തലപ്പാവുകാരെ ചൂണ്ടിക്കൊണ്ട് പറഞ്ഞു – "മതത്തിന്റെ ഈ കുത്തകക്കാരെല്ലാം പോകട്ടെ. തങ്ങളുടെ 'മോക്ഷത്തെപ്പറ്റി ഇവർക്ക് നമ്മേക്കാൾ കൂടുതൽ വെമ്പലാണ്. അതുകൊണ്ട് കൂടുതൽ കൂടുതൽ വന്ദിക്കുകയാണ്" – എന്നിട്ട് തന്റെ സങ്കേതം അനുസരിച്ച് നിന്ദിച്ചു – "വഞ്ചകന്മാർ വന്ദിക്കും മേല്ക്കുമേൽ."

വളരെ നേരത്തെ മൗനത്തിനുശേഷം കീല ആ 'ചാട്ടവാർ' പ്രയോഗിക്കവേ, നരോത്തമിന് ഉന്മേഷം തോന്നി. കീല അപ്പോഴേക്ക് തന്റെ സ്വന്തമായ വർണ്ണം ഏന്തി.

മഠത്തിന്റെ കുത്തകക്കാർ പോയശേഷം, മഹാസതി കീലയെ സ്വയം സ്വാഗതം ചെയ്തു – "വരൂ, കാംദാർ! എന്താണിത്ര അകലെ നില്ക്കുന്നത്?"

"മഹാസതിജി, കാംദാർ എന്നല്ല കംഘലീവാല എന്ന് വിളിക്കൂ."

"എന്നെക്കൊണ്ട് അത് പറയുവാൻ കഴിയുമോ?" – മീരീബായി വിചിത്രമായ മാധുര്യത്തോടെ ചോദിച്ചു.

"ലോകമാകെ കംഘലീവാല എന്ന പേരിലാണ് എന്നെ അറിയുന്നത്. പട്ടണത്തിലെ ഒന്നും തിരിയാത്ത കുഞ്ഞുങ്ങളോട് ചോദിക്കൂ, എന്റെ പേർ എന്താണെന്ന്. അവരും പറയും കംഘലീവാല എന്ന്."

"യഥാർത്ഥമായ പേരും പൊരുളും അറിയാതിരിക്കത്തക്കവിധം ഞാൻ ഒന്നും തിരിയാത്ത ഒരു കുഞ്ഞാണോ?"

"അറിവുള്ളവർക്ക് അറിയാം... അവിടുന്ന് ഈ ലോകംതന്നെ ത്യജിച്ചു... ഈ സംസാരസാഗരത്തിൽനിന്ന് കരകയറി– ഞങ്ങളെപ്പോലെയുള്ള ലൗകികന്മാരെ സ്മരിക്കുന്നതുകൊണ്ട് അവിടുത്തേക്ക് എന്തു പ്രയോജനം?" – കീല വികാരാവേഗത്തോടെ മൊഴിഞ്ഞു.

"ലൗകികം ഞാൻ ത്യജിച്ചത് വെറും യാദൃച്ഛികം" – മഹാസതി അരുളി – "എന്നാൽ ഓർമ്മകളെ ത്യജിക്കുക അത്ര എളുപ്പമാണോ?"

"അവിടുന്ന് സൽക്കർമ്മം ചെയ്ത ഒരു ജീവിയാണ്. അതുകൊണ്ടാണല്ലോ മായാമോഹങ്ങൾ അറുത്ത് എറിയാൻ കഴിഞ്ഞത്, കർമ്മകാണ്ഡത്തിൽ നിന്ന് മുക്തിനേടി, സാംസാരിക ചക്രത്തിൽ നിന്ന് ഊരിപ്പോന്നത്!"

"എല്ലാം വിധിയാണ്!" – മീരീബായി നെടുവീർപ്പിട്ടു – "ആർക്കെങ്കിലും അറിയാമായിരുന്നോ, നമുക്ക് ഇങ്ങനെ ഒരു വിയോഗം വേണ്ടിവരും എന്ന്?"

അതുകേട്ട് കീലയുടെ ഹൃദയത്തിന് ഇളക്കംതട്ടി. സാധ്വിയുടെ നേരെ ശ്രദ്ധാഭാവം വ്യക്തമാക്കാൻ വേണ്ടി അയാൾ കുനിഞ്ഞ് കുനിഞ്ഞ് വന്ദിക്കാൻ തുടങ്ങി.

"എയ്, കാംദാർ! എന്താണ് ചെയ്യുന്നത്? ഞാൻ നിങ്ങളെയാണ് വന്ദിക്കേണ്ടത്!"

"എന്നെ ലജ്ജിപ്പിക്കരുത്! അവിടുന്ന് മഹാസതിയാണ്!" – കീല ഇടറിയ ഒച്ചയിൽ പറഞ്ഞു.

പിന്നീട് ഇരുവരും മൂകരായി. ഇരുവരുടേയും പ്രക്ഷുബ്ധമായ ചിത്തമണ്ഡലത്തിൽ നടന്നിരുന്ന തുമുലമായ വിചാരമന്ഥനം അത്യന്തം പേശലമായിരുന്നു. അതിനെ അവ്യക്തമായി വെയ്ക്കുന്നതു കൊണ്ടുമാത്രമേ അതിന്റെ പരിശുദ്ധി നിലനിറുത്താനാവൂ.

മൂകത അസഹ്യമായപ്പോൾ മീരീബായി ചോദിച്ചു – "ഇത് ആരാണ്?"

"ഇത് എന്റെ പുതിയ കൂട്ടുകാരൻ. പേർ നരോത്തം."

തന്റെ പുതിയ സഖാവിനെപ്പറ്റി കൂടുതൽ പറയാൻ കീല ശ്രമിക്കുന്നതിനുമുമ്പേ, പുറത്തുനിന്നുള്ള കുറെ ഭക്തന്മാർ ദർശനത്തിനായി വന്നെത്തി. അതുകൊണ്ട് രണ്ടുസുഹൃത്തുക്കളും വിടവാങ്ങി, നടന്നു.

"കണ്ടോ, ചേട്ടാ, ജീവിതത്തിന്റെ ലീലകൾ!" – വഴിക്ക് നരോത്തമിന്റെ ചുമൽ പിടിച്ചു കുലുക്കിക്കൊണ്ട്, കീല അഭിപ്രായപ്പെട്ടു. "ഇതിനാണ് വിധിവിലാസം എന്നു പറയുന്നത്!"

എന്നാൽ ആ 'ലീല'യെ പറ്റി, ആ 'വിലാസ'ത്തെപറ്റി യാതൊന്നും നരോത്തമിന് പിടികിട്ടിയില്ല. അതുകൊണ്ട് അയാൾ "അഃ" എന്നോ "ഉം" എന്നോ ഒന്നും മിണ്ടാഞ്ഞപ്പോൾ കീല തന്നോട് തന്നെ എന്ന മട്ടിൽ പറഞ്ഞു – "കർമ്മത്തിന്റെ ഗതി ആർക്കും പിടികിട്ടില്ല."

കർമ്മം, ഗതി എന്നിങ്ങനെയുള്ള ഗഹനമായ വേദാന്തവിഷയത്തിലും നരോത്തമിന്റെ 'കൊക്ക്' ഏറ്റില്ല. അന്നു കാലത്തുമുതലേ അയാൾക്ക് എല്ലാംതന്നെ അദ്ഭുതമായിരുന്നു. ഒന്നും വ്യക്തമായി മനസ്സിലാക്കാൻ ആവാത്ത പലതും കീല പറയുന്നത്കേട്ട് അയാൾ കൂടുതൽ കൂടുതൽ കുരുക്കിൽ പെടുകയാണ് ഉണ്ടായത്.

"ചേട്ട, മീരീബായി സാധ്വിയെ പരിചയപ്പെട്ടില്ലേ?" – ഇത്രയും ചോദിച്ചിട്ട്, കീല 'വെടിപൊട്ടിച്ചു' – "ഇവരുടെ വിവാഹനിശ്ചയം ആദ്യം ഞാനുമായി കഴിഞ്ഞിരുന്നതാണ്!"

"ഹെന്ത്!" – നരോത്തം സ്തംഭിച്ചുപോയി. വീർപ്പടക്കിക്കൊണ്ട് ചോദിച്ചു – "എന്നിട്ടോ?"

"എന്നിട്ട് ഞങ്ങൾക്കു വിലങ്ങനെ..."

"ആര്? അച്ഛനമ്മമാരോ? മറ്റുകാരണവന്മാരോ?"

"അവർ ആരും അല്ല! പാവം അച്ഛനമ്മമാർ വിലങ്ങനെ വരുമോ? ഞങ്ങളുടെ വിലങ്ങനെ വന്നത് കർമ്മം, വെറും കർമ്മം ആണ്!"

ഏറ്റവും മഹത്തായ ഒരു ജീവിത പ്രശ്നത്തെകുറിച്ച്, ചന്തനടുക്ക് വെച്ച് ചർച്ചചെയ്യുന്നത് നരോത്തമിന് ഉചിതമായി തോന്നിയില്ല. അതുകൊണ്ട് അയാൾ കൂടുതലായി ഒന്നും ചോദിച്ചില്ല. എന്നാൽ പ്രത്യേകമായ ഒരു പ്രയോജനംവെച്ചുകൊണ്ട് തന്റെ ജീവിതകഥ അന്ന് പറഞ്ഞുകേൾപ്പിക്കാൻ ഉറപ്പിച്ച കീലയുണ്ടോ തന്റെ സഖാവിൽ നിന്ന് ചോദ്യങ്ങൾ പ്രതീക്ഷിക്കാൻ പോകുന്നു!

"ഞങ്ങൾ തമ്മിലുള്ള കൂട്ടുകെട്ട് ഞങ്ങളുടെ തലയിൽ എഴുതിയിട്ടില്ല. അല്ലാതെന്താ?" – കീല പിന്നീട് മുഖത്തിലേക്ക് തിരിച്ചുവന്നു – "അല്ലെങ്കിൽ എന്തുകൊണ്ട് ഈ വിയോഗം നേരിട്ടു? ഞങ്ങൾ തമ്മിലുള്ള വിവാഹനിശ്ചയം കുട്ടിക്കാലത്തേ നടന്നു. എന്നെ എഴുത്തിന് ഇരുത്തിയതുപോലും ഇല്ല. അപ്പോഴേക്കും എന്റെ നെറ്റിയിൽ വിവാഹനിശ്ചയത്തിന്റെ തൊടുകുറി വരച്ചു. എന്നാലോ തലയിൽ വരച്ചിരുന്നത് മറ്റൊന്നായിരുന്നു. എനിക്ക് പ്രായമായി കല്യാണത്തിന്റെ സമയം വന്നു. അപ്പോഴുണ്ട് വലിയ ഒരു രോഗം വന്ന് എന്നെ തമർത്തുന്നു!"

"രോഗമോ? വലിയ രോഗമോ?"

"അതെ. പക്ഷേ ആ രോഗത്തെപ്പറ്റി ഇന്നുവരെ ആരും മനസ്സിലാക്കിയിട്ടില്ല. ക്ഷയരോഗംപോലെ ഒന്ന്. ഞാൻ ചടച്ച് ശോഷിച്ചുകൊണ്ടു വന്നു."

ഇത്ര തടിച്ച ശരീരം ശോഷിച്ചുവെന്നോ?" – നരോത്തം കീലയുടെ തടിച്ച ശരീരം നോക്കിക്കൊണ്ട് ചോദിച്ചു.

"എനിക്ക് ആശ്ചര്യം തോന്നി. എനിക്കുമാത്രമല്ല. നല്ലനല്ല വൈദ്യന്മാർക്കും ആശ്ചര്യം തോന്നി. അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, രോഗം എന്തെന്ന് ആർക്കും മനസ്സിലായില്ല. വലിയ ഒരു രോഗമായിരുന്നു. ദിവസേന ദേഹം ഉണങ്ങിക്കൊണ്ടേ വന്നു. നല്ല തടിയുണ്ടായിരുന്ന ഈ ശരീരം ഉണങ്ങിയുണങ്ങി വിറകുകൊള്ളി പോലെ ആയി.. എല്ലാവർക്കും പരിഭ്രമമായി. രോഗം ഏറിവരുന്ന തിന് അനുസരിച്ച് കല്യാണക്കാര്യവും മുന്നോട്ട് തെന്നിത്തെന്നി പ്പോയി. പാവം എന്റെ ശ്വശുരന് ചിന്തയായി. അടുത്തകൊല്ലം ആകുമ്പോഴേയ്ക്ക് രോഗം ഭേദമാകും. അപ്പോൾ കല്യാണം നടത്താം എന്ന് വിചാരിച്ച് വിചാരിച്ച് കൊല്ലം മൂന്ന് താണ്ടിപ്പോയി.

"എന്നിട്ടും എന്റെ രോഗം ഭേദമായില്ല. അന്നേരം ചാർച്ച ക്കാർക്കും വേഴ്ചക്കാർക്കും എല്ലാവർക്കും പരിഭ്രമമായി. എന്റെ രോഗം ഭേദപ്പെടും എന്ന ആശപോലും വൈദ്യന്മാർ ഉപേക്ഷിച്ചു. എന്റെ അമ്മായിഅച്ഛനും വിശ്വാസമായി, മരുമകൻ ഈ രോഗ ത്തിൽനിന്ന് സുഖപ്പെട്ട് ഇനി എഴുന്നേല്ക്കാൻ പോവുന്നില്ലെന്ന്. അതുകൊണ്ട് മകളുടെ കല്യാണം വേറെ എവിടെയെങ്കിലും ആലോചിക്കുന്നതാണ് നല്ലതെന്ന് അദ്ദേഹത്തിന് തോന്നി ത്തുടങ്ങി. എന്റെ രോഗം അങ്ങനെതന്നെ നിലനിന്നു – ഏറിയതു മില്ല, കുറഞ്ഞതുമില്ല. എന്റെ രോഗം അങ്ങനെ നീണ്ടുപോയപ്പോൾ എല്ലാവരും ഉറച്ചു, ഇതിന് എന്തെങ്കിലും ഒരു അവസാനം ഉണ്ടാകണമെന്ന്. ഞാൻ രക്ഷപ്പെടും എന്ന ആശ എല്ലാവരും ഉപേക്ഷിച്ചു കഴിഞ്ഞിരുന്നു. അതുകൊണ്ട് എല്ലാവരും എന്റെ മരണം കാത്ത് കുത്തിയിരിപ്പായി!"

ഇത്രയും പറഞ്ഞ് കീല ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. കീലയുടെ കണ്ണുകൾ ഭയാനകമായി തിളങ്ങുന്നത് നരോത്തം ശ്രദ്ധിച്ചു. എന്നിട്ട് അയാൾ പറഞ്ഞു – "പക്ഷേ നിങ്ങൾ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടല്ലോ!"

"ഞാൻ ചത്തില്ല, ജീവിച്ചു – അതിന്റെ കഥയാണ് ഞാൻ പറയാൻ പോകുന്നത്" – കീല തുടർന്നു – "ഞാൻ ഇനി രക്ഷ പ്പെടില്ല എന്ന് മനസ്സിലാക്കിയിട്ട്, എന്റെ അച്ഛനമ്മമാർ എന്റെ അമ്മായിഅച്ഛനോട് പറഞ്ഞു, മകൾക്ക് വേറെ എവിടെയെങ്കിലും വരനെ അന്വേഷിക്കാൻ. അക്കാലത്ത് ഞങ്ങളുടെ വീട്ടിൽ നല്ല ഐശ്വര്യമുണ്ടായിരുന്നു. അതുകൊണ്ട് എന്റെ അമ്മായിഅച്ഛൻ ഞങ്ങളുട കുടുംബവുമായുള്ള ചാർച്ച വേണ്ടെന്നുവെയ്ക്കാൻ തയ്യാറില്ലായിരുന്നു. മീരീബായിയുടെ കരൾ വ്രണപ്പെട്ടു. ആർക്ക് എന്ത് ചെയ്യാൻ കഴിയും, വിധി സ്വയം ഞങ്ങളോട് പിണങ്ങിയാൽ? അവസാനം കാത്ത്കാത്ത് ഇരുന്നിട്ട് പ്രയോജനമില്ലെന്ന് കണ്ട പ്പോൾ മീരീബായിയുടെ വിവാഹനിശ്ചയം മറ്റൊരിടത്ത് ശരിപ്പെടു ത്തേണ്ടി വന്നു. ഞങ്ങളെപ്പോലെതന്നെ തറവാട്ടുകാരായിരുന്നു, അവരും."

"എന്നിട്ട്?" – വിവാഹനിശ്ചയത്തിന്റെ വിഷയം വന്നതോടെ നരോത്തമിന് കീലയുടെ 'പരിണയപ്രകരണ'ത്തിൽ താൽപര്യം തോന്നി തുടങ്ങി.

"അച്ഛനമ്മമാർ വിവാഹനിശ്ചയം ചെയ്തത് നേര്. പക്ഷേ മീഠീബായിയ്ക്ക് അതിൽ സന്തോഷം തോന്നിയില്ല. എന്നാലോ ഞാൻ മരിക്കാൻ കിടക്കുകയായിരുന്നു. അവൾ എന്തുചെയ്യും? എന്റെ നാളുകൾക്ക് കണക്കുവെയ്ക്കാൻ തുടങ്ങിയിരുന്നു, ആളുകൾ. ഇന്നോ നാളെയോ എന്ന നിലയിൽ ആയിക്കഴിഞ്ഞിരുന്നു, ഞാൻ– ആരാണ് തന്റെ ഓമനമകളെക്കൊണ്ട് എന്നെപ്പോലെ രോഗിയായ ഒരുത്തനെ കെട്ടിക്കുക? കല്യാണം കഴിക്കാതെ നിർവാഹമില്ല, മീഠീബായിക്ക് എന്ന മട്ടിലായി, ആളുകളുടെ പെരുമാറ്റം. അങ്ങനെ, അച്ഛനമ്മമാർ നല്ല മുഹൂർത്തം നോക്കി കല്യാണത്തിനുള്ള ഒരുക്കങ്ങൾ ചെയ്തു. കല്യാണത്തിന് മൂന്നു ദിവസം ബാക്കി– അപ്പോഴാണ്–"

കീല പെട്ടെന്ന് നിറുത്തിയപ്പോൾ നരോത്തം ചോദിച്ചു – "ഹെന്തായി പിന്നെ? കല്യാണത്തിന് വല്ല തടസ്സവും നേരിട്ടോ?"

"ഞാൻ ആദ്യമേ പറഞ്ഞില്ലേ, മീഠീബായിക്ക് സാംസാരികസുഖം വിധിച്ചിട്ടില്ലെന്ന്... ചേട്ടന് എങ്ങനെ ഓർമ്മയുണ്ടാകാനാണ്? അക്കാലത്ത് കാഠിയാവാഡിൽ മഹാമാരി പരന്നു. ഗ്രാമംതോറും. വീടുതോറും മനുഷ്യർ ചാവാൻ തുടങ്ങി. ശ്മശാനത്തിലേക്ക് ശവം എടുത്തുകൊണ്ടു പോകുന്നവരുടെ മേൽമുണ്ട് ഉണക്കാൻ ഇടകിട്ടാറില്ല എന്നാണ് പറഞ്ഞുകേട്ടിരുന്നത്. ഒരു ശവം ചിതയിൽ ദഹിപ്പിച്ച് വരുമ്പോഴേക്ക് മറ്റൊരു ശവം തയ്യാറുണ്ടാകും, കൊണ്ടുപോകാൻ... ആ മാരിയിൽ മീഠീബായിയുടെ കൊഴുത്തു തടിച്ച വരനും മരിച്ചുപോയി. കല്യാണത്തിന് വെറും മൂന്നുദിവസം ഉള്ളപ്പോഴാണ്, ഈ അത്യാഹിതം!... മഞ്ഞളണിഞ്ഞ് യുവാവായ വരരാജൻ ഒരു കുമിളപോലെ പൊട്ടിച്ചിതറി. അങ്ങനെ, മീഠീബായിയുടെ കെട്ടിയുയർത്തിയ വിവാഹമണ്ഡപം തെറിച്ചുവീണു–

"ഛെ! ഛെ! പാവത്തിന്റെ ഭാഗ്യക്കേട്! എന്നിട്ടോ?" – നരോത്തം ഔത്സുക്യത്തോടെ ചോദിച്ചു.

"മീഠീബായിയുടെ കരളിൽ മറ്റൊരു വ്രണം കൂടിയായി. ഇത്തവണത്തെ വ്രണം വളരെ ആഴ്ന്നതായിരുന്നു. കയ്പുള്ള, വിഷമയമായ ഈ ലോകസുഖങ്ങളോടുപോലും അവളുടെ മനസ്സ് മടുത്തുപോയി. ഇത്തരം അത്യാഹിതം നേരിട്ടിട്ടും വിരക്തി വന്നില്ലെങ്കിൽ പിന്നെ എന്തുണ്ടാകാനാണ്?... മൃത്യുശയ്യയിൽ കിടന്നിരുന്ന ഞാൻ രക്ഷപ്പെട്ടു; നവത്തിന്റെ അറ്റത്തുപോലും

യാതൊരു രോഗവും ഇല്ലാതിരുന്ന ചെറുപ്പക്കാരൻ "പട്ടന്ന്" ചത്തുംപോയി. ഇതെല്ലാം കണ്ട് മീരീബായിക്ക് തോന്നി, വിധിക്കു പോലും തന്നോട് പിണക്കമാണെന്ന്, മംഗല്യപ്പൊട്ട് തന്റെ തലയിൽ എഴുതിയിട്ടില്ലെന്ന്... മറ്റൊരു അദ്ഭുതം... എല്ലാവരും, ഞാൻ രക്ഷപ്പെടുമെന്ന ആശപോലും കൈവെടിഞ്ഞിരുന്നതാണ്. ഓന്നാം കിടയിലുള്ള ധന്വന്തരിമാർ കൈകുടഞ്ഞ് വിട്ടതാണ്, എന്നെ... എന്നിട്ടും ഞാൻ സുഖപ്പെടാൻ തുടങ്ങി... വിധിയുടെ ലീലാ വിലാസം എന്നുതന്നെയല്ലേ പറയേണ്ടത്?... പിന്നീട് ഒറ്റ മാസം കൊണ്ട് ഞാൻ കിടക്കയിൽനിന്ന് എഴുന്നേറ്റ് വീട്ടിനുള്ളിൽ നടക്കാൻ തുടങ്ങി..."

"പിന്നീട് മീരീബായിക്ക് എന്തു പിണഞ്ഞു?" – നരോത്തമിന്റെ ജിജ്ഞാസ അങ്ങേയറ്റം എത്തിയിരുന്നു.

"പാവം മീരീബായിയുടെ സന്താപത്തിന് അതിരില്ലായിരുന്നു... നാട്ടുകാർ സംസാരിക്കാൻ തുടങ്ങി – നല്ല ആരോഗ്യമുള്ളവർ ചത്തു, മരിക്കാൻ കിടന്നവൻ ജീവിച്ചു. ഇതെല്ലാം കേൾക്കുമ്പോൾ മീരീബായിയുടെ കരൾ തുളയും... കാംദാറിന്റെ അവിടെ വേണ്ടെന്നുവെച്ച് വേറൊരിടത്ത് വിവാഹനിശ്ചയം ശരിപ്പെടുത്തി; അതിന്റെ ശിക്ഷയാണ് വിധി തനിയ്ക്ക് നല്കിയത് – അവൾക്ക് തോന്നി... ലൗകികത്തിൽനിന്ന് മീരീബായിയുടെ മനസ്സ് അങ്ങനെ അകന്നുപോയി. അതുകൊണ്ട് ദീക്ഷയെടുത്ത് സാധ്വിയായി... ഇപ്പോൾ മനസ്സിലായോ, ചേട്ടാ, വിധി മനുഷ്യനെക്കൊണ്ട് എന്തെല്ലാം കളിയാണ് കളിപ്പിക്കുന്നതെന്ന്?"

എല്ലാം കേട്ട്, കീലയുടെ 'ചേട്ടൻ' തീരെ നിശ്ശബ്ദനായി.

"ഇതിനാണ് പറയുന്നത്, ജീവിതത്തിലെ കൊള്ളക്കൊടുക്ക എന്ന്. ഇപ്പോൾ മനസ്സിലായോ, ചേട്ടാ?"

'ചേട്ടൻ' കീലയുടെ കഥയിൽനിന്ന് വളരെ ഏറെ മനസ്സിലാക്കി കഴിഞ്ഞിരുന്നു. അതുകൊണ്ട് എന്തെങ്കിലും അഭിപ്രായം അയാൾക്ക് തോന്നിയതേ ഇല്ല.

"ഇപ്പോൾ മനസ്സിലായോ, ചേട്ടാ? ഇതിനാണ് കടപ്പാട് എന്ന് പറയുന്നത്; വിധിയുടെ ലീലാവിലാസം എന്നു പറയുന്നത്. ഭഗവാൻ മനുഷ്യനെ ഈ ലോകാരണ്യത്തിൽ എങ്ങനെയെല്ലാം ചുറ്റിക്കറക്കുന്നു! മനസ്സിലായോ, ചേട്ടാ?"

കീല പറഞ്ഞു കേൾപ്പിച്ചത് സ്വന്തം ആത്മകഥയാണ്. പക്ഷേ നരോത്തമിന് ആ 'അന്യ കഥ'യിൽ 'ആത്മകഥ'യുടെ അനുഭൂതി ഉണ്ടായി. കീല സ്വന്തം കഥയാണ് പറഞ്ഞത്. പക്ഷേ അതിന്റെ പീഡ നരോത്തമിന്റെ മുഖത്താണ് പ്രതിഫലിച്ചത്. മനുഷ്യജീവിതത്തിലെ അത്തരം സംഭവങ്ങൾ കേട്ട്, ഒന്നുംതന്നെ പറയാൻ കെല്പില്ലാത്തവിധം, അയാൾ തന്നിൽതന്നെ ആണ്ടുമുങ്ങിപ്പോയി.

ഇത്തരം സംഗതികൾ കേട്ട് തന്റെ സുഹൃത്ത് അമ്പരന്നു പോയാലോ എന്ന് ഭയന്ന് കീല തന്റെ സംസാരത്തിന്റെ രാഗം മാറ്റി – "വിവാഹനിശ്ചയം തകർന്നുപോയി, മനസ്സിലായോ ചേട്ടാ!... വിധിയുണ്ടെങ്കിൽ ഇനിയും ആകാം. അല്ലെങ്കിലോ, 'അള്ളഅള്ള ഖൈർസള്ളാ' അത്രതന്നെ... ധൈര്യം വെടിഞ്ഞാൽ ജീവിതവും വെടിയേണ്ടി വരും" – കീല വീണ്ടും സംഗതിയുടെ 'മൂലം' സ്പർശിക്കവേ, നരോത്തമിന് കുറെക്കൂടി അദ്ഭുതം തോന്നി. ഈ മനുഷ്യന്റെ അസംബന്ധമെന്നു തോന്നുന്ന സംസാരത്തിന് ഒളിഞ്ഞു കിടക്കുന്ന ഒരു തരം ബന്ധമുണ്ടോ? ഇയാളുടെ മനസ്സിന് 'ശതാവധാന'ത്തോടെ എന്ന മട്ടിൽ പലതരം വിതാനങ്ങളിൽ വിഹരിക്കാൻ കഴിയുമോ?

ഇനിയും നരോത്തം മൂകനായിരിക്കുന്നത് കണ്ടിട്ട്, കീല തന്റെ ഒച്ചയ്ക്ക് കൃത്രിമമായ ഒരു ഗാംഭീര്യം വരുത്തിക്കൊണ്ട് തുടർന്നു – "ചേട്ടാ, ചേട്ടന്റെ നിലവിളിക്കുന്ന മട്ടിലുള്ള മുഖം കണ്ടാൽ എനിക്കും വരുമേ, നിലവിളി! ചേട്ടന്റെ തലയിൽ ആകാശം എങ്ങാനും ഇടിഞ്ഞു വീണോ?... ജീവിക്കുന്നവന് അനുഭവിക്കേണ്ടിയും വരും എന്നാണ് പറയുന്നത്. ജീവിച്ചിരുന്നാൽ, വിധിയുണ്ടെങ്കിൽ ചേട്ടന്റെ കല്യാണവും നടക്കും. എന്നാലേയ്, ഇങ്ങനെ കരഞ്ഞുകൊണ്ടിരുന്നാൽ മരണം ഉറപ്പുതന്നെ..."

അവസാനം നരോത്തമിന് ചിരിവന്നു. കീലയുടെ ആജ്ഞ പാലിക്കാനല്ല, അയാളുടെ കുഴഞ്ഞുമറിഞ്ഞ സംസാരം കേൾക്കേ, അനായാസമായി വന്നുപോയ ചിരിയായിരുന്നു, അത്.

"ഇത് കൊള്ളാം. ഇങ്ങനെ കളിച്ചു ചിരിച്ച് ഇരുന്നാൽ എത്ര നല്ലതാണ്!" – കീല തന്റെ ആഹ്ളാദം വെളിപ്പെടുത്തി – "ചേട്ടാ, കീല നേരു പറയുകയാണ്, മൗഢ്യം ഉള്ള മുഖങ്ങൾ കീലയ്ക്കുതീരെ ഇഷ്ടമല്ല, കേട്ടോ!"

നരോത്തമിന് വീണ്ടും ചിരിവന്നു. അതുകണ്ടിട്ട്, കീലയ്ക്കും വന്നു, ചിരി. എന്നാൽ അയാളുടെ ചിരിയിൽ നിർമ്മലമായ ഉല്ലാസം ഉണ്ടായിരുന്നില്ല. ഇരുവരുടെ ചിരിയിലും സമാനരീതിയിലുള്ള ഒരു മൂകവേദന മുറ്റിനിന്നിരുന്നു.

# 22. ലജ്ജിച്ചുപോയവൾ

രാജ്കോട്ട് ജംക്ഷനിൽ വൈശാഖത്തിലെ ചൂടുകാറ്റ് വീശിക്കൊണ്ടിരുന്നു. ഉത്തരഫാൽഗുനത്തിന്റേയും ചിത്രയുടേയും നക്ഷത്രങ്ങളുടെ അസഹ്യമായ ചൂടുകാലം. പൊള്ളിക്കുന്ന കാറ്റ്. എന്നാലും പ്ളാറ്റുഫാറത്തിൽ യാത്രക്കാർ നിറഞ്ഞിരുന്നു. മെയിൽട്രേൻ വരാനുള്ള സമയം.

ആ യാത്രക്കാരിൽ ആരും കളിക്കോപ്പു വാങ്ങുന്നവർ ഉണ്ടായിരുന്നില്ല. അതുകൊണ്ട് കീല തന്റെ ഉന്തുവണ്ടിയിന്മേൽ ഒരു ചക്രവർത്തിയുടെ അന്തസ്സോടെ ചമ്രംപടിഞ്ഞ് കുത്തിയിരുന്നു. തണ്ണീർപ്പന്തലിന്റെ നിഴലിൽ കിടന്നിരുന്ന ആ ഉന്തുവണ്ടിയുടെ അരികിലായി നരോത്തമും നിന്നിരുന്നു. ദാവൽ ഷാ ഫക്കീർ മതിലും ചാരി കുത്തിയിരുന്ന്, ഇടയ്ക്കിടയ്ക്ക് ചില 'പീറു'കളെ (മുസ്ളീം സിദ്ധന്മാർ) സ്മരിച്ചുകൊണ്ടിരുന്നു. ഭഗലാപാഗൽ തന്റെ സ്വഭാവം അനുസരിച്ച് ആ വഴി പോകുന്നവരോട് അസംബന്ധങ്ങൾ പ്രലപിച്ചുകൊണ്ടിരുന്നു.

കീലയോടൊന്നിച്ച് മീഠീബായി സാധ്വിയെ ദർശനംകഴിച്ചതിനു ശേഷം, കീലയുടെ മർമ്മം തുളയ്ക്കുന്ന കഴിഞ്ഞ കഥകൂടി കേട്ടു കഴിഞ്ഞപ്പോൾ, നരോത്തമിന് കീലയോട് കുറെക്കൂടി അടുപ്പം തോന്നാൻ തുടങ്ങി. കരൾ എരിഞ്ഞവനെങ്കിലും സഹാനുഭൂതിയുള്ള ഒരുത്തനെ കീലയിൽ കണ്ടു, നരോത്തം. ആ സഹാനുഭൂതികൊണ്ടു മാത്രമാണ് അയാൾക്ക് കീലയോട് ആദ്യത്തേതിലും അധികമായി സ്നേഹവും അടുപ്പവും തോന്നാൻ തുടങ്ങിയത്. കീലയോടു മാത്രമല്ല, കീലയുടെ നിത്യസുഹൃത്തുക്കളായ ഫക്കീറിനോടും പാഗലിനോടും അയാൾക്ക് സ്നേഹം തോന്നിത്തുടങ്ങി.

"ചേട്ടാ, വിഷമിക്കേണ്ട കാര്യമൊന്നും ഇല്ല" – കീല വീണ്ടും വീണ്ടും നരോത്തമിനോട് പറയാറുണ്ട്. എന്നാൽ ഇപ്പോൾ നരോത്തമിന് വിവാഹം തകർന്നുപോയതിനെപ്പറ്റി ആയിരുന്നില്ല

വിഷമം തോന്നിയത്, പണം ഉണ്ടാക്കുന്നതിനെപ്പറ്റി ആയിരുന്നു. വാഘലണിയയിൽ നിന്ന് പോന്നിട്ട് ഇത്ര ദിവസമായി. എന്നിട്ടും ഒരിടത്തും ഒരു വേല കിട്ടിയില്ല. അതുകൊണ്ട് ഉള്ളുക്കുള്ളെ അയാൾക്ക് വിഷമം തോന്നാൻ തുടങ്ങി.

"ചേട്ടാ, കീല ജീവനോടെ ഇരിക്കുന്നേടത്തോളം കാലം ചേട്ടന് ഒന്നിനെപ്പറ്റിയും ചിന്ത വേണ്ട. ദിവസേന ഇങ്ങനെ വേല, വേല എന്ന് ഉരുവിടുന്നത് എന്തിനാണ്? ചേട്ടനെപ്പോലെ മിടുക്കനായ ഒരുത്തൻ അന്യരുടെ അടുത്ത് വേലചെയ്യുന്നത് കീലയ്ക്ക് ലജ്ജാകരമല്ലേ? ചേട്ടനെ എനിക്ക് ഒരു ശേട്ട് ആക്കണം, വലിയ ഒരു ശേട്ട്. രാജ്കോട്ടിന്റെ തട്ടകത്ത് ചേട്ടന്റെ പേരുള്ള ഒരു ഉണ്ടികക്കാനെര ഉയർത്തി നിറുത്തായില്ലെങ്കിൽ ഈ കീല മേൽമീശ വടിക്കും, മേൽമീശ!"

കീല ലക്ഷത്തിന്റെ കണക്ക് പറയാൻ തുടങ്ങവേ, നരോത്തം പൊട്ടിച്ചിരിച്ചു. എന്നിട്ട് പറഞ്ഞു – "യാതൊരു തൊഴിലും ഇല്ലാതെ, ഞാനിപ്പോൾ കീലയുടെ റൊട്ടി തിന്നു തുലയ്ക്കുകയാണ്. എന്നിട്ടാണ് എന്നെ ഉണ്ടികക്കാരൻ ആക്കാൻ പോകുന്നത്, കീല!"

"ചേട്ടാ, കള്ളം പറയുകയല്ല. ഇതുവരെ ഞാൻ ചേട്ടനെ പരീക്ഷിക്കുകയായിരുന്നു. എത്രയ്ക്കുണ്ട് കരുത്ത് എന്നു നോക്കുകയായിരുന്നു. അതിനാണ് എന്റെ മുറിയിൽ താമസിപ്പിച്ചത്. ഇപ്പോൾ ഞാൻ ചേട്ടന്റെ മാറ്റ് ഉരച്ചു കഴിഞ്ഞു. മുന്തിയവരെ ആയിരിക്കും, ഞാൻ ചേട്ടന്റെ കാര്യസ്ഥന്മാരാക്കുക, നോക്കിക്കോളൂ. ഇനിയും മനസ്സിലാക്കിയില്ല എന്നെ, ചേട്ടൻ! ഞാൻ ആരാണ്? കീല കംഘലീവാല!"

"ഇന്ന് വാഘലണിയയിൽനിന്ന് ജ്യേഷ്ഠന്റെ കത്തു വന്നിട്ടുണ്ട്. അദ്ദേഹത്തിന് വല്ലാത്ത പരിഭ്രമം. ജോലി കിട്ടാത്തതു നിമിത്തം ഞാൻ വിഷമിക്കുന്നുണ്ടാകും എന്ന് കരുതി ചേട്ടത്തിയമ്മ എന്നെ തിരിച്ചു വിളിച്ചിരിക്കയാണ്."

"തനി ഭ്രാന്ത്! വല്ലവരും ഇങ്ങനെയങ്ങ് വാഘലണിയയിലേക്ക് തിരിച്ചുപോകുമോ? വന്നപോലെതന്നെ, കഴുകിയെടുത്ത മുള്ളങ്കി പോലെ തിരിച്ചുപോയാൽ നാട്ടുകാർ പറയും, തോറ്റു തുന്നംപാടി തിരിച്ചുവന്നിരിക്കുന്നുവെന്ന്!"

"അതു തന്നെയാണ് ഉണ്ടാകാൻ പോകുന്നത് എന്നു തോന്നുന്നു" – നരോത്തം ഖിന്നതയോടെ പറഞ്ഞു.

"അങ്ങനെ സംഭവിച്ചാൽ ഉണ്ടല്ലോ, ഈ കീല മേൽമീശ വടിക്കും, മേൽമീശ!" – കീല മേൽമീശ പിരിച്ചുകൊണ്ടു പറഞ്ഞു – "മനുഷ്യനെ പരീക്ഷിച്ചറിഞ്ഞിട്ടുവേണ്ടേ, ജോലി അന്വേഷിക്കുക! കണ്ണിൽകണ്ട ജോലിക്ക് പിടിച്ചിരുത്തിയാൽ കീലയുടെ മര്യാദ പോവില്ലേ? ചേട്ടനെ അറിയാൻ മേലേ? ചേട്ടൻ ഏതുകുടുംബത്തിൽ പിറന്നവനാണ്? ആരുടെ സന്തതിയാണ്? എല്ലാം മനസ്സിലായി. മനുഷ്യൻ ശോഭിക്കേണ്ടിടത്ത് ശോഭിക്കണം. അതാണ് ഭംഗി. വല്ല ദിക്കിലും പിടിച്ചിരുത്തിയാൽ, നാളെ നിങ്ങളുടെ ജ്യേഷ്ഠന്റെ പരാതി കേൾക്കേണ്ടി വരില്ലേ, കീലയ്ക്ക്? മനസ്സിലായോ, ചേട്ടാ!"

തന്റെ സഖാവിന്റെ സംസാരത്തിൽ നരോത്തമിന് ഉത്സാഹം കുറഞ്ഞുവന്നു. അതുകൊണ്ട് അയാൾ ഒന്നും മിണ്ടിയില്ല. വെറുതെ ചിരിക്കുകമാത്രം ചെയ്തു.

പ്ളാറ്റുഫാറത്തിൽ യാത്രക്കാരുടെ തിരക്ക് ഏറിവന്നു. വണ്ടിയുടെ സിഗ്നൽ വീണു കഴിഞ്ഞു. അതുകൊണ്ട് കൂലിക്കാർ സാമാനം എടുക്കാൻ വേണ്ടി തയ്യാറായിട്ട് നിലകൊണ്ടു. കീലയും തന്റെ ഉന്തുവണ്ടി തണലിൽനിന്ന് വെളിയിലേക്ക് കൊണ്ടുവന്നു. "ഉം വരൂ ചേട്ടാ, ഒന്നുരണ്ട് കളിക്കോപ്പ് വില്ക്കാം" എന്ന് പറഞ്ഞ് ഒരു കിലുക്കിയെടുത്ത് കിലുക്കാൻ തുടങ്ങി.

പ്ളാറ്റുഫാറത്തിൽ മെല്ലെമെല്ലെ നീങ്ങിക്കൊണ്ടിരുന്ന ഉന്തുവണ്ടിയോടൊപ്പം നരോത്തമും നടക്കാൻ തുടങ്ങി. കിലുക്കിയെടുത്ത് കിലുക്കി കിലുക്കി കീല തന്റെ കളിക്കോപ്പുകൾ പരസ്യപ്പെടുത്തിക്കൊണ്ടിരുന്നു. അതുകണ്ട്, നരോത്തമിന്റെ മനസ്സിൽ അന്ന് ആദ്യമായി ഒരു ചോദ്യം പൊന്തിവന്നു – "യാതൊരാളുടെ മുതുമുത്തച്ഛന്മാർ, തലമുറതലമുറയായി ഒരു കാലത്ത് രാജകൊട്ടാരങ്ങളിലെ കാര്യസ്ഥന്മാരായിരുന്നുവോ അയാൾ ഇന്ന് വെറും കളിക്കോപ്പുകളുടെ ഉന്തുവണ്ടി തള്ളുന്നുവെന്നത് അയാളുടെ യഥാർത്ഥ രൂപമോ അഭിനയമോ? ഒരു കാലത്ത് വലിയ പണക്കാരന്റെ വീട്ടിലെ അംഗമായിരുന്ന ഈ മനുഷ്യൻ, ഇന്ന് ദരിദ്രന്റെ നാട്യം കാട്ടി ലോകത്തെ വഞ്ചിക്കുകയാണോ അതോ തന്നെത്തന്നെ വഞ്ചിക്കുകയാണോ?"

"വർണ്ണപ്പകിട്ടുള്ള ഒന്നാംതരം കളിക്കോപ്പുകൾ!"

"കൈമണിയും കുതിരയും വാങ്ങിൻ!"

"തുമ്പിക്കൈയുള്ള ആന, നൃത്തംവെയ്ക്കുന്ന മയിൽ!"

"വാങ്ങിൻ, വാങ്ങിൻ!"

"പഞ്ചവർണപ്പാവ, വാങ്ങിൻ!"

കടുത്ത ചൂട്! കീല ഒരു കൈകൊണ്ട് വിയർപ്പ് തുടച്ചു കൊണ്ടിരുന്നു. മറ്റെ കൈകൊണ്ട് കിലുക്കി കിലുക്കിക്കൊണ്ടിരുന്നു. പ്ളാറ്റ്ഫോറത്തിൽ ഉന്തുവണ്ടിയും തള്ളി പരസ്യവും നടത്തിക്കൊണ്ടിരുന്നു.

നരോത്തം ആലോചിക്കുകയായിരുന്നു – അഞ്ചുനിറമുള്ള പാവയെ വില്ക്കുന്ന ഈ മനുഷ്യന്റെ നിറം എന്താണ്? മഞ്ഞയോ കാവിയോ? മർമ്മം പിടികൊടുക്കാത്ത ഈ മനുഷ്യനെ തിരിച്ചറിയുന്നതിനുള്ള ചിഹ്നം എന്താണ്? കുങ്കുമമോ ഭസ്മമോ? അതോ ഇവ രണ്ടും ഈ മനുഷ്യന്റെ ജീവിതത്തിൽ ഊടുംപാവും പോലെ പിണഞ്ഞു കിടക്കയാണോ? ഈ രണ്ടു ചിഹ്നങ്ങളും പരസ്പരം വേർപെടുത്തി തിരിച്ചറിയാൻ ആകാത്തവിധം കൂടിച്ചേർന്നിരിക്കയാണോ? ആർക്കറിയാം?

കീല പെട്ടെന്ന് ഉന്തുവണ്ടി നിറുത്തി. കളിക്കോപ്പുകളുടെ പരസ്യം വിളിച്ചുപറയൽ നിന്നു. എന്നിട്ട് ഏതോ ആലോചനയിൽ ആണ്ടു.

"ചേട്ടാ, ചേട്ടന് സ്റ്റേഷനിൽ സാമാനം ചുമക്കുന്ന പണി അറിയാമോ?" – കീല സഗൗരവം ചോദിച്ചു.

നരോത്തം നടുങ്ങിപ്പോയി. അല്പസമയത്തിനുശേഷം എന്തെങ്കിലും പറയാൻ വേണ്ടി എന്ന മട്ടിൽ ചോദിച്ചു – "അതിൽ അത്രയ്ക്ക് അറിയാൻ എന്തിരിക്കുന്നു?"

"അതല്ല" – കീല അല്പം കടുപ്പത്തിൽ പറഞ്ഞു – "അറിയുമോ ഇല്ലയോ എന്ന് നേര് പറയൂ."

നരോത്തം കുറെക്കൂടി അമ്പരന്നു; ചോദിച്ചു – "കീലാഭായി, ചുമടു ചുമക്കുന്നതിന് അത്ര പഠിക്കാൻ വല്ലതും ഉണ്ടോ?"

"പഠിക്കാൻ ഒന്നും ഇല്ല. പക്ഷെ ചിലർക്ക് നാണമുണ്ടാകും. താൻ കീഴ്ജാതിക്കാരനായ ഒരു തന്തയ്ക്ക് പിറന്നവനാണ് എന്ന് ചിലർക്കു തോന്നും. ഉയർന്ന ജാതിക്കാർക്ക് അത്തരം പണി എടുക്കുന്നത് അപമാനമായി തോന്നും" – എന്നിട്ട് ചോദിച്ചു – "ചേട്ടന് നാണം തോന്നില്ലല്ലോ ഉവ്വോ?"

ഈ ചോദ്യത്തിന് മറുപടി പറയുക അത്ര എളുപ്പം ആയിരുന്നില്ല, നരോത്തമിന്. എന്നാൽ കീലയുടെ കണ്ണുകളിലെ ചൂട് കണ്ടിട്ട്, അയാൾ ഇടറി പറഞ്ഞു – "ഇ–ല്ല.."

"സബാഷ്, ബഹാദൂർ, സബാഷ്!" – കീലയ്ക്ക് സന്തോഷമായി.

വണ്ടി യാർഡിൽ പ്രവേശിച്ചു. എൻജിന്റെ 'ഫൂ–ഫാ', കമ്പാർട്ടുമെന്റുകളുടെ 'കട്കട്–ഥട്ഥട്' ഇതെല്ലാം കേട്ട് വിരണ്ട് യാത്രക്കാർ ഒന്നുരണ്ടടി പിന്നോക്കം വെച്ചുപോയി.

വണ്ടിയുടെ ഗതി പതുക്കെയായി. കമ്പാർട്ടുമെന്റുകളുടെ വാതിലുകൾ തുറക്കപ്പെട്ടു.

കീല കളിക്കോപ്പുകളെപ്പറ്റി ഉച്ചത്തിൽ വിളിച്ചുപറയാൻ തുടങ്ങി.

വണ്ടി പ്ളാറ്റുഫാറത്തിൽ വന്നു നിന്നു. തുറക്കപ്പെട്ട വാതിലുകളിലൂടെ ഇറങ്ങുകയും കയറുകയും ചെയ്യുന്ന യാത്രക്കാരുടെ ഉന്തും തള്ളും ആരംഭിച്ചു. കളിക്കോപ്പുകളെപ്പറ്റി വിളിച്ചുപറഞ്ഞു കൊണ്ടിരുന്ന കീല പെട്ടെന്ന് മിണ്ടാതായി. എന്നിട്ട് നേരെ മുമ്പിലുള്ള കമ്പാർട്ടുമെന്റിൽനിന്ന് ഇറങ്ങിക്കൊണ്ടിരുന്ന, പരിചയക്കാരനായ ഒരു മാന്യനെ കണ്ടതോടെ വിളിച്ചുപറഞ്ഞു – "ജയ്, ശേട്ട്ജി, ജയ്! ശേട്ട്ജി വന്നല്ലോ!"

മറുഭാഗത്തുനിന്ന് ഒരു മൂളൽ മാത്രം.

കീല ആ യാത്രക്കാരനോട് പറഞ്ഞു – "സാമാനങ്ങൾ ചുമക്കുന്നതിനെപ്പറ്റി ഒരു ചിന്തയും വേണ്ട... എന്റെ ഒരാളുണ്ട്... വീട്ടിൽ എത്തിച്ചുതരും... ചേട്ടാ, ശേട്ടിന്റെ സാമാനങ്ങളുമെടുത്ത് ടീമാണിയുടെ പടിവാതില്ക്കൽ ഇറക്കിയിട്ട് വരൂ!"

തിടുക്കത്തിൽ ഇത്രയും പറഞ്ഞിട്ട്, കീല കിലുക്കി കിലുക്കാൻ തുടങ്ങി; കളിക്കോപ്പു വാങ്ങുന്നവരെ തിരക്കി ഉന്തുവണ്ടിയും കൊണ്ട് മുന്നോട്ടു നീങ്ങി.

തന്റെ സഖാവിന്റെ ആ നിർദേശം കേട്ട് നരോത്തം സ്തംഭിച്ചു പോയി. തെല്ലു മുമ്പ് കീല തന്നോട് കൂലിപ്പണി ചെയ്യാൻ തയ്യാറുണ്ടോ എന്ന് ചോദിച്ചത് ഇത്രവേഗം നടപ്പിലാക്കുമെന്ന് അയാൾ സങ്കല്പിക്കുകപോലും ചെയ്തിരുന്നില്ല. എന്നാൽ അന്നേരം ചിന്തിക്കാനുള്ള അവസരം ഉണ്ടായിരുന്നില്ല; എന്തുകൊണ്ടെന്നാൽ ആ മാന്യൻ ഉടൻതന്നെ ആജ്ഞാപിച്ചു – "തയ്യാറുണ്ടെങ്കിൽ വേഗം എടുക്കണം. അല്ലെങ്കിൽ എനിക്ക് മറ്റൊരുത്തനെ അന്വേഷിക്കണം. വണ്ടിയോ നേരം വൈകിയാണ് വന്നത്. ഇനി താനും

വൈകിച്ചാൽ വീട്ടിൽ എത്തുമ്പോഴേക്ക് വളരെ അധികം നേരം വൈകിപ്പോകും."

ആ മാന്യൻ എന്താണ് പറയുന്നത് എന്ന് മനസ്സിലാക്കാൻ പോലും നരോത്തം ശക്തനായില്ല. കാരണം അയാളുടെ മനസ്സ് അത്രയ്ക്ക് അസ്വസ്ഥമായിത്തീർന്നു. അയാൾ സാമാനം എടുക്കാനുള്ള ആജ്ഞമാത്രമേ കേട്ടുള്ളു. തന്റെ സുഹൃത്തിന്റെ നിർദേശം അനുസരിച്ച് അയാൾ സാമാനം തലയിലേന്തി, ആ യാത്രക്കാരനെ പിൻതുടർന്നു.

ഗെയ്റ്റിൽ ടിക്കറ്റ് കളക്ടർ ആ മാന്യനോട് കുശലം ചോദിച്ചു – "എങ്ങോട്ടായിരുന്നു സർക്കീട്ട്, മൻസുഖ്ഭായി?"

"മെംഗണിവരെ" – ഇത്രയും പറഞ്ഞ് മൻസുഖ്ഭായി മുന്നോട്ടു നീങ്ങി.

അത്കേട്ട് നരോത്തമിന് തീരെ ശങ്കയുണ്ടായില്ല, ആ മാന്യന്റെ പേരിനേയും വീട്ടിനേയും കുറിച്ച് യാതൊന്നും അറിയാതെ തന്നെ കില കുരുക്കിൽ അകപ്പെടുത്തിയല്ലോ എന്ന് അയാൾക്ക് തോന്നി. ഒന്നും മിണ്ടാതെ അയാൾ മുന്നോട്ടു നടന്നു. ഉടൻ അയാളുടെ ശ്രദ്ധയിൽപെട്ടു, വണ്ടിയിൽനിന്ന് ഒരാൾ മാത്രമല്ല, രണ്ടുപേർ കൂടി ഇറങ്ങി എന്ന്. തന്റെ പിന്നാലെ മെല്ലെമെല്ലെ വരുന്നവൾ മൻസുഖ്ഭായിയുടെ വീട്ടുകാരി ആയിരിക്കും. മൻസുഖ്ഭായി ഇടയ്ക്കിടക്ക് പിൻതിരിഞ്ഞു നോക്കിക്കൊണ്ടിരുന്നു, സാമാനം ചുമക്കുന്ന കൂലിക്കാരനും ആ സ്ത്രീയും തന്നെ പിൻതുടരുന്നുണ്ടോ എന്ന്.

ആ സ്ത്രീ തന്റെ പിന്നിലായി മനഃപൂർവം വരുന്നത് താൻ സാമാനവുംകൊണ്ട് എങ്ങാനും പാഞ്ഞുകളഞ്ഞാലോ എന്ന് ഭയപ്പെട്ടിട്ട് ആയിരിക്കണം എന്ന് നരോത്തമിന് തോന്നി. തന്നെ ഇവർ ഇതിനുമുമ്പ് കണ്ടിട്ടില്ല, അതുകൊണ്ട് തിരിച്ചറിയുകയും ഇല്ല–അത് വളരെ നന്നായി. അല്ലെങ്കിൽ തന്റെ മാനവും മര്യാദയും കളിമണ്ണാക്കി കളഞ്ഞേനെ, കിലാഭായി!– നരോത്തമിന്റെ തലയിലൂടെ പല വിചാരങ്ങളും കടന്നു പോയി...

ഒന്നാമത്, നരോത്തമിന്റെ തലയിൽ ചുമട്, പിന്നെ പല വിചാരങ്ങളുടെയും വേലിയേറ്റം – ഇതെല്ലാം കൊണ്ട് അയാളുടെ നടത്തം ആവശ്യത്തിലധികം പതുക്കെ ആയി. മൻസുഖ്ഭായി പിൻതിരിഞ്ഞ്, കൂലിക്കാരന്റെ മന്ദഗതിയെപ്പറ്റി ആവലാതിപ്പെട്ടു –

"ഓ. കൊള്ളരുതാത്ത ഒരുത്തനെ പറഞ്ഞയച്ചല്ലോ, കീലാഭായി!" – എന്നിട്ട് ഉച്ചത്തിൽ ആജ്ഞാപിച്ചു – "എടോ, താൻ ഇങ്ങനെ അടി അളന്ന് അളന്ന് നടന്നാലുണ്ടല്ലോ, വീട്ടിൽ എത്തുമ്പോഴേക്ക് സന്ധ്യയാകും!"

ഇത്രയും പറഞ്ഞ് പിന്നീട് പിന്നിലായിവരുന്ന സ്ത്രീയോട് പറഞ്ഞു – "മോളേ, ചമ്പേ, കാൽ അല്പം നീട്ടിവലിച്ചുവെച്ച് നടക്ക്. അമ്മായി കാത്ത് കാത്ത് കുത്തിയിരിക്കുകയാവും."

അതുകേട്ട് ചമ്പ നടത്തം വേഗമാക്കിയോ എന്തോ, അറിയാൻ മേല. എന്നാലോ നരോത്തമിന്റെ കാൽ തെല്ലുനേരത്തേക്ക് തരിച്ചു നിന്നുപോയി. ഒരു നിമിഷ നേരത്തേക്ക് ഇരുവരുടെയും കണ്ണുകൾ പരസ്പരം ഇടഞ്ഞു. "എങ്! ... അങ്ങോ?... അങ്ങോ?" – അവളുടെ വായിൽനിന്ന് ഇത്രയും വാക്കുകൾ അറിയാതെ പുറത്തേക്കു വന്നു.

"അതെ" എന്ന് പറഞ്ഞ് അയാൾ മുഖം തിരിച്ച് വേഗം മുൻസുഖ്ഭായിയുടെ പിന്നാലെ നടന്നു.

ആ യുവാവിനോട് തന്റെ സങ്കടം പറയാൻ വേഗം വേഗം നടക്കുകയല്ലാതെ മറ്റു പോംവഴിയില്ല എന്ന് സാധാരണ മട്ടിൽ പയ്യെപ്പയ്യെ നടക്കുന്ന ചമ്പയ്ക്ക് തോന്നി. അവൾ വേഗം അയാളുടെ അടുത്ത് എത്തിയിട്ട് ചോദിച്ചു – "ഇതെന്ത് പറ്റി?... അങ്ങയ്ക്ക് ഇതെങ്ങനെ തോന്നി?"

"ചുറ്റുപാടുകൊണ്ട്" – ഇത്രയും പറഞ്ഞ് അയാൾ മുന്നോട്ട് നടന്നു.

"സാമാനം താഴെ വെയ്ക്കൂ!... വലിച്ചെറിയൂ, ദൂരെ!... ഇത് അന്തസ്സാണോ, അങ്ങയ്ക്ക്?" – പിന്നിൽനിന്ന് കേൾക്കായി.

"അന്തസ്സാണ്" – മുന്നിൽനിന്ന് മറുപടി കേൾക്കായി.

"അങ്ങ്... എന്റെ..." – പിന്നിൽനിന്ന് പരാതി.

"ഇപ്പോൾ ഒന്നും അല്ല" – പരാതി പറച്ചിൽ ഇടയ്ക്കുവെച്ച് അറ്റുപോയത് നന്നായി. അല്ലെങ്കിൽ 'അങ്ങ് എന്റെ' എന്നു പറഞ്ഞതിനുശേഷം എന്തു ബന്ധമാണ് പറയേണ്ടത് എന്ന് ആ യുവതിക്ക് വിഷമിക്കേണ്ടിവന്നേനെ.

തെല്ലുനേരം കഴിഞ്ഞ് അവൾ ദൈന്യത കലർന്ന് മൊഴിഞ്ഞു – "ഞാൻ പറയുന്നു, ആ പെട്ടി താഴെ ഇറക്കൂന്ന്, ദൂരെ വലിച്ചെറി

യുന്ന്... അങ്ങയ്ക്ക് ഇത് അന്തസ്സല്ല... നാണംകൊണ്ട് ഞാൻ ചാവുകയാണ്..."

ഇക്കുറി അയാൾ നിന്നു, പിന്നോക്കം നോക്കിയിട്ട് പറഞ്ഞു – "നിങ്ങൾക്ക് നാണിക്കേണ്ട കാര്യമില്ല. നമ്മൾ തമ്മിൽ ഇപ്പോൾ എന്തുബന്ധമാണ് ഉള്ളത്?"

"ഒരു ബന്ധവും ഇല്ലെന്നോ?"

"ഉള്ളപ്പോൾ ഉണ്ടായിരുന്നു... ഇപ്പോൾ... ഇപ്പോൾ... നിങ്ങൾ..."

"ഇപ്പോഴും ഞാൻ അങ്ങയുടെ ആരുമല്ലേ?" – ചമ്പ തുറന്നടിച്ച് ചോദിച്ചു.

"ഞാൻ എന്ത് പറയാൻ?... ലൗകികം അനുസരിച്ച്..."

"ലൗകികം കൊണ്ടുപോയി അടുപ്പിൽ ഇടൂ... അങ്ങയുടെ സ്വന്തം മനസ്സ് എന്താണ് പറയുന്നത്?"

ഈ തുറന്നടിച്ച ചോദ്യം കേട്ട് നരോത്തം നിശ്ശബ്ദനായി. എന്താണ് മറുപടി പറയുക എന്ന് തീർച്ചപ്പെടുത്തുന്നതിനു മുമ്പേ, മറ്റൊരു വളവ് തിരിഞ്ഞുകൊണ്ട് മൻസുഖ്ഭായി വിളിച്ചു പറഞ്ഞു – "എടോ, ഞങ്ങളെ വേഗം വീട്ടിൽ എത്തിക്ക്!"

ഇരുവരും നിശ്ശബ്ദരായിട്ട് തെരുതെരെ നടന്നു, മുന്നോട്ട്. മൂകമായ ഒരു വേദന ഇരുവരുടേയും ഹൃദയത്തെ കടഞ്ഞുകൊണ്ടിരുന്നു. എന്നാൽ വിചിത്രമായ ആ ചുറ്റുപാടിൽ ആ വേദന വെളിപ്പെടുത്താനും സാധ്യമല്ലായിരുന്നു.

അവസാനം ഭീമാണിയുടെ പടിവാതിൽ എത്തി.

മൻസുഖ്ഭായി വിശാലമായ പടിവാതിൽ തുറന്നു. അതിഥികൾ എത്തിച്ചേർന്നു എന്ന് മനസ്സിലാക്കി ധീരജ്മാമി ചടപടാന്ന് പുറത്തേക്കു വന്നു. "വാ, ചമ്പേ, വാ" എന്നു പറഞ്ഞ് ചമ്പയെ അകത്തേക്ക് വിളിച്ചുകൊണ്ടുപോയി.

ചമ്പ പോണപോക്കിൽ നരോത്തമിന്റെ കണ്ണുകളിലേക്ക് ഊന്നി നോക്കി.

മൻസുഖ്ഭായി ഒന്നും മിണ്ടാതെ കീശയിൽനിന്ന് മടിശ്ശീല എടുത്ത്, കൂലിക്കാരന് കൂലികൊടുത്തു. എന്നിട്ട് സാമാനമെല്ലാം വാതിൽക്കൽനിന്ന് സ്വയം എടുത്തുകൊണ്ടു പോയി. കൂലിക്കാരെ പ്പോലെയുള്ള കീഴ്ജാതിക്കാരെ വീട്ടിനുള്ളിലേക്ക് കടത്തുന്നത് അപകടകരം എന്നാണ് ബുദ്ധിയുള്ള ശേട്ട് കരുതിയിരുന്നത്.

വാതിൽക്കൽ നിന്നിരുന്ന ചമ്പയെ നരോത്തം നോക്കിക്കൊണ്ടിരിക്കെത്തന്നെ, കതകുകൾ വലിയ ഒച്ചയോടെ അടച്ചുകളഞ്ഞു. അയാൾ ഞെട്ടിയുണർന്നപോലെ ആയി. ആ ഉണർച്ചയിൽ നിന്ന് കീഴോട്ടു നോക്കിയപ്പോഴുണ്ട്, മടിശ്ശീല തന്റെ കാലിന്നടുത്തു കിടക്കുന്നു.

കുതൂഹലത്തോടെ അയാൾ ആ തോൽമടിശ്ശീല തുറന്നു നോക്കി. ഒരു കള്ളിയിൽ പത്തുരൂപ നോട്ടുകളുടെ ഒരു കെട്ട്. മറ്റെകള്ളിയിൽ നിറച്ച് ചില്ലറനാണ്യങ്ങളും. അനായാസം കൈയിൽ കിട്ടിയ ആ സമ്പത്തിന്റെ നേരെ നരോത്തം മിഴിച്ചുമിഴിച്ചു നോക്കിനിന്നു, തെല്ലുനേരത്തേക്ക്... ശേട്ട് തനിയ്ക്ക് കൂലിതരാൻ ഈ സഞ്ചി പുറത്ത് എടുത്തിരിക്കും, പരിഭ്രമത്തിനിടയ്ക്ക് കുപ്പായത്തിന്റെ ഉൾക്കീശയിൽ വെയ്ക്കാൻ പോകവേ, കീശയിലേക്ക് വീഴുന്നതിനു പകരം താഴെ വീണിരിക്കും... എന്നെല്ലാം മനസ്സിലാക്കുന്നതിന് നരോത്തമിന് അധികനേരം വേണ്ടിവന്നില്ല.

തെല്ലുനേരം അയാൾ അടഞ്ഞിരുന്ന കതകുകളുടെ നേരെ നോക്കിക്കൊണ്ടു നിന്നു. അയാളുടെ ഒരു കണ്ണിൽ ഒരു വ്യക്തിയെ കാണുന്നതിനുള്ള ഔത്സുക്യമായിരുന്നുവെങ്കിൽ മറ്റേ കണ്ണിൽ മറ്റേ വ്യക്തിയോട് തിരസ്കാരവും. അവസാനം അയാൾ കതകിന്റെ ഓടാമ്പൽ പിടപ്പിച്ചു.

വാതിൽ തുറന്ന്, മൻസുഖ്ഭായി "ആരാണ്?" എന്നു ചോദിച്ചുകൊണ്ട് പുറത്തേക്കുവന്നു.

"അങ്ങയുടെ മടിശ്ശീല ഇവിടെ വീണുപോയി എന്നു തോന്നുന്നു."

"എന്ത്! സഞ്ചിയോ?" – മൻസുഖ്ലാലിന്റെ ശ്വാസം എന്തിയോടത്ത് വെച്ച് നിന്നുപോയി.

നരോത്തം സഞ്ചി ഏല്പിച്ചിട്ട് പോന്നു.

"ഏയ്, നില്ക്കവിടെ!" – ശേട്ട് കൂലിക്കാരനോട് നില്ക്കാൻ കല്പിച്ചു.

കല്പനയനുസരിച്ച് നരോത്തം നിന്നു. അതിനിടയ്ക്ക് മൻസുഖ്ഭായി സഞ്ചിയിലെ നോട്ടുകൾ തെരുതെരെ എണ്ണാൻ തുടങ്ങി. ആ സഞ്ചി തിരിച്ചേല്പിച്ചതിന് എന്തെങ്കിലും ഇനാം തരാനായിരിക്കും ശേട്ട് തന്നെ വിളിച്ചത് എന്ന് നരോത്തം ആശിച്ചു. മൻസുഖ്ഭായി

നോട്ട് എണ്ണിനോക്കിയതിനുശേഷം ചില്ലറ ഉള്ളംകൈയിലിട്ട് എണ്ണാൻ തുടങ്ങി.

നരോത്തമിന് അസ്വസ്ഥത തോന്നിത്തുടങ്ങി. സഞ്ചി തിരിച്ചുകിട്ടിയതിലുള്ള സന്തോഷത്തിന് ശേട്ട് എത്രയായിരിക്കും ഇനാമായി തരിക എന്ന് അയാൾ സങ്കല്പിക്കാൻ തുടങ്ങി. കൂട്ടത്തിൽ മറ്റൊന്നും ആലോചിക്കാൻ തുടങ്ങി–ശേട്ട് തരുന്ന ഇനാം സ്വീകരിക്കണമോ വേണ്ടയോ എന്ന്...

ഭാഗ്യംകൊണ്ട് അത്തരം വിഷമമൊന്നും നരോത്തമിന് നേരിടേണ്ടി വന്നില്ല. സഞ്ചിയിലുള്ള ഓരോ പൈസയും കിട്ടി. കൂലിക്കാരൻ അതിൽനിന്ന് ഒന്നും തട്ടിയെടുത്തില്ല എന്ന് വിശ്വാസം വന്നതിനുശേഷം മൻസുഖ്ഭായി ഉടൻ സമ്മതം കൊടുത്തു – "ശരി, ഇനി പൊയ്ക്കോ!"

നരോത്തം പുഞ്ചിരിതൂകി സ്റ്റേഷനിലേക്ക് പോയിക്കൊണ്ടിരിക്കെ, മൻസുഖ്ഭായി പുഞ്ചിരിതൂകി വീമ്പ് പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു – "ഹൗ! രക്ഷപ്പെട്ടു! രക്ഷപ്പെട്ടു!"

ധീരജ്മാമി ചോദിച്ചു – "എന്തുപറ്റി? എന്തുപറ്റി?"

"ഹൗ! വലിയ ഒരു കൊള്ളയിൽ നിന്നു രക്ഷപ്പെട്ടു!" – മൻസുഖ്ഭായി പറഞ്ഞു – "കാരണവന്മാരുടെ പുണ്യംകൊണ്ട് രക്ഷപ്പെട്ടു!"

"എന്താണ് ഉണ്ടായത്, മാമ!" – ചമ്പ ചോദിച്ചു.

"ഹൗ! എനിക്ക് എന്തൊരു അന്ധാളിപ്പാണ്! ആ കൂലിക്കാരന് കൂലികൊടുത്തിട്ട് മടിശ്ശീല കീശയിൽ വെയ്ക്കുമ്പോൾ താഴെയാണ് വീണത്!"

"എന്നിട്ടോ?" – ധീരജ്മാമിയും ചമ്പയും ഒരുമിച്ച് ചോദിച്ചു.

"ആ കൂലിക്കാരൻ എടുത്തു!"

"അതെടുത്തയാൾ ഓടിപ്പോവുകയായിരുന്നോ?" – ധീരജ് ചോദിച്ചു.

"ഹും! അങ്ങനെ അങ്ങോട്ട് ഓടിപ്പോകാൻ അവൻ ധൈര്യപ്പെടുമോ? എന്നാൽ ഞാൻ അവനെ പോലീസ് സ്റ്റേഷനിൽ കൊണ്ടുപോയി കൈയാമം ഇടുവിക്കുകയില്ലായിരുന്നോ?" – മൻസുഖ്ഭായി ഗർവോടെ പറഞ്ഞു – "അവൻ ഉടൻതന്നെ വാതിൽ തുറപ്പിച്ച് മടിശ്ശീല തിരിച്ചുതന്നു... ഹും! ഏതായാലും രക്ഷപ്പെട്ടു! കാരണവരുടെ പുണ്യം! കടയിലെ കൈയിരിപ്പ് മുഴുവനും

ഉണ്ടായിരുന്നു!... ഏതായാലും രക്ഷപ്പെട്ടു. ഭഗവാൻ രക്ഷപ്പെടുത്തി!..."

"കൂലിക്കാരൻ അതിൽനിന്ന് ഒരു ചില്ലിയും തട്ടിയെടുക്കാഞ്ഞത് അദ്ഭുതം തന്നെ! നല്ല ഒരുത്തനായിരിക്കണം. അതുകൊണ്ടാണ് തിരിച്ചുതന്നത്!" – ധീരജ്മാമി പറഞ്ഞു.

"അവന്റെ തന്തയുടെ സ്വത്താണോ, എടുക്കാൻ? എടുത്തിരുന്നെങ്കിൽ ഞാൻ അവനെ ബന്തോവസ്തിൽ വെപ്പിക്കുമായിരുന്നില്ലേ?"

"മാമാ, അയാൾ വാതിൽ തുറപ്പിച്ച് തിരിച്ചുതന്നത്, നെറിയുള്ളവൻ ആയതുകൊണ്ടല്ലേ?" – ചമ്പ ചോദിച്ചു – "കൂലിക്കാരുടെ ഇടയ്ക്ക് ഇത്ര നെറിയുള്ളവരെ കാണാൻ പറ്റുമോ?"

"സ്വയം ഉണ്ടാക്കിയ പണമാണ്. അതുകൊണ്ടാണ് തിരിച്ചു കിട്ടിയത്. മനസ്സിലായോ? അല്ലെങ്കിൽ പോകുമായിരുന്നു" – ധീരജ്മാമി തന്റെ പ്രതികരണം വ്യക്തപ്പെടുത്തി.

"ആ മനുഷ്യൻ ഒന്നും എടുക്കാതെ മടിശ്ശീല തിരിച്ചുതന്നല്ലോ. അതിന് വല്ല ഇനാമോ കൈനേട്ടമോ കൊടുത്തോ?" – ചമ്പ ചോദിച്ചു.

"ഹും! ഇങ്ങനെ കണ്ണിൽ കണ്ടവരെയൊക്കെ സന്തോഷിപ്പിക്കാൻ നിന്നാൽ ഉണ്ടല്ലോ, അന്തിയാകുമ്പോഴേക്ക് ദീപാളി കുളിച്ചതു തന്നെ. മനസ്സിലായോ?– ചമ്പേ, നഗര ജീവിതത്തെപ്പറ്റി നിനക്ക് ഒരറിവും ഇല്ല– ഇത് മെംഗണി അല്ല. രാജ്കോട്ടാണ്, രാജ്കോട്ട്, മനസ്സിലായോ?"

പിന്നീട് എന്തോ ഓർമ്മിച്ചിട്ടെന്നപോലെ മൻസുഖ്ഭായി ഭാര്യയോട് പറഞ്ഞു – "നാളെ കാലത്ത് ചമ്പയെ കാണാൻ ഒരു പയ്യൻ വരും. എല്ലാം ഏർപ്പാടാക്കിവെയ്ക്കണം, കേട്ടോ!"

## 23. പരീക്ഷണം നടന്നു

"സബാഷ്, ബഹാദൂർ, സബാഷ്!"

"വളരെ നല്ലത് ചെയ്തു, ബഹാദൂർ! സബാഷ്!"

നരോത്തം തന്റെ 'ശ്രമയജ്ഞ'ത്തിന്റെ അനുഭവം പറഞ്ഞു കേൾപ്പിച്ചുകൊണ്ടിരുന്നു. കീല, അയാൾ പറയുന്ന 'ഓരോ

വാചകത്തിന്റെ അവസാനത്തിലും 'സബാഷ്' പറഞ്ഞുകൊണ്ടും ഇരുന്നു.

"അവൾ ചോദിച്ചു, ഇതെന്ത് ബുദ്ധിയാണെന്ന്... ഞാൻ മറുപടി പറഞ്ഞു, എല്ലാം സന്ദർഭത്തിന് പറ്റിയ ബുദ്ധിയെന്ന്."

"ഭേഷ്, ചേട്ടാ, ഭേഷ്! തക്ക മറുപടികൊടുത്തു!"

നരോത്തം ഓരോ സംഭവവും വിവരിച്ചുകൊണ്ടിരുന്നു. കില അതെല്ലാം കേട്ട് ആനന്ദിച്ചുകൊണ്ടും ഇരുന്നു.

"എനിക്ക് ചേർന്ന പണിയല്ല ഇത് എന്ന് അവൾ പറഞ്ഞു. ഞാൻ പറഞ്ഞു, ചേർന്നതാണെന്ന്..."

"സബാഷ് ചേട്ടാ, സബാഷ്!"

കില ഓരോ വാചകത്തിന്റെ അവസാനത്തിലും 'സബാഷ്' പറഞ്ഞുകൊണ്ടിരുന്നു.

"എന്നെ എതിർത്തു, വളരെയധികം. അത് ദൂരെ വലിച്ചെറിയാൻ പറഞ്ഞു... അങ്ങ് എന്റെ...? എന്നുപോലും പറഞ്ഞു!"

"ഞാൻ നിങ്ങളുടെ ആരും അല്ല, ഇപ്പോൾ എന്ന് പറഞ്ഞു. ബന്ധം ഉള്ളപ്പോൾ ഉണ്ടായിരുന്നു. അത്രമാത്രം!"

"തകർത്തുകളഞ്ഞല്ലോ, ചേട്ടൻ! കുറിക്കുകൊള്ളുംവിധം പറഞ്ഞല്ലോ!"

പിന്നീട് നരോത്തം മൻസുഖ്ഭായിയുടെ കീശയിൽ നിന്ന് താഴെവീണ മടിശ്ശീലയുടെ കഥ വർണിച്ചു. കില ഉൽക്കണ്ഠയോടെ കേൾക്കാൻ തുടങ്ങി.

"ഞാൻ വാതിലിന്റെ ഓടാമ്പൽ പിടപ്പിച്ചു. മൻസുഖ്ഭായി പുറത്തേക്കു വന്നു... ഇതാ അങ്ങയുടെ മടിശ്ശീല, കീശയിൽനിന്ന് കീഴെ വീണുകിടന്നതാണ് എന്ന് ഞാൻ അറിയിച്ചു."

"എന്നിട്ടോ?"

"എന്നിട്ട് ഞാൻ ഇങ്ങോട്ടു പോന്നു."

"ഒന്നും സംസാരിച്ചില്ലേ?"

"ഇല്ല. രണ്ടടി നടന്നപ്പോൾ അയാൾ എന്നെ തിരിച്ചു വിളിച്ചു..."

"എന്നിട്ട്?... പിന്നെ എന്തുണ്ടായി?"

"എന്നിട്ട്? അയാൾ നോട്ടെല്ലാം സൂക്ഷ്മമായി എണ്ണി. രണ്ടു തവണ എണ്ണി. എല്ലാം ഉണ്ടെന്ന് വിശ്വാസം വന്നശേഷം എന്നെ പറഞ്ഞയച്ചു, ഇനി നിനക്കു പോകാം എന്ന് പറഞ്ഞു."

"അത്രയേ ഉള്ളോ? ഇനാം ഒന്നും തന്നില്ലേ?"

"ഇല്ല... ഇനാം എന്തിനാണ്? മടിശ്ശീല അയാളുടെ ആയിരുന്നു... അത് തിരിച്ചുകൊടുത്തു... അത്രതന്നെ!" – നരോത്തം പറഞ്ഞു.

അത് കേട്ട് കീല തെല്ലുനേരത്തേക്ക് ഒന്നും മിണ്ടാതിരുന്നു, എന്തോ ആലോചിക്കുംപോലെ. പെട്ടെന്ന് അയാളുടെ കണ്ണുകളിൽ ഒരു തിളക്കം! അയാൾ ചോദിച്ചു – "ആകട്ടെ, ഒരു ചോദ്യം. മൻസുഖ്ഭായി മടിശ്ശീലയിൽ നിന്ന് രണ്ട്നാല് നോട്ട് എടുത്തു തന്നിരുന്നെങ്കിൽ ചേട്ടൻ എന്തു ചെയ്യുമായിരുന്നു?"

"ചെയ്യാൻ അത്ര എന്തിരിക്കുന്നു? നോട്ട് അയാളുടെ കൈയിൽ തിരിച്ചുകൊടുത്തിട്ട് പറയും – സ്വന്തം സമ്പത്ത് സ്വന്തം കൈയിൽ വെച്ചോളു, ഞാൻ ധാരാളം കണ്ടിട്ടുള്ളവനാണ്... എന്നെല്ലാം..."

അത് കേട്ട്, കീല എന്തോ ഒറ്റവാക്കും പറഞ്ഞില്ല, പ്രശംസിച്ചു കൊണ്ട്. 'സബാഷ്, ചേട്ടാ സബാഷ്' എന്ന് ഒരു തവണപോലും പറഞ്ഞില്ല. അതിന് വിപരീതമായിട്ട്, അയാൾ കുറെക്കൂടി ഗാംഭീര്യം പൂണ്ട്, ഗഹനമായ ഏതോ ചിന്തയിൽ മുഴുകി.

ഇത്ര ദിവസം ഒന്നിച്ചു കഴിഞ്ഞുകൂടിയതുകൊണ്ട്, നരോത്തമിന് അന്നേരം മനസ്സിലായി, കീലയുടെ മൗനത്തിന് എന്തെങ്കിലും അർത്ഥം ഉണ്ടായിരിക്കണമെന്ന്. കീലയുടെ ഉള്ളൊലിവ് ഏതു ദിക്കിലേക്ക് ആണ് ഒഴുകുന്നത് അന്നേരം എന്നു പറയുക വിഷമം ആയിരുന്നു. അതുകൊണ്ട് നരോത്തം നിശ്ശബ്ദനായി അയാളുടെ നേരെ നോക്കിക്കൊണ്ടിരിക്കുക മാത്രം ചെയ്തു.

കീലയുടെ പരന്ന നെറ്റിയിൽ കാണായ വരകൾ ഇടയ്ക്ക് മേലോട്ട് കയറും, ഇടയ്ക്ക് വളയും, ഇടയ്ക്ക് പരസ്പരം പിണയും, ഇടയ്ക്ക് പരക്കും. ചതുരംഗത്തിലെ കരുക്കൾ നീക്കുംനേരം ഉണ്ടാവുന്ന പോലെ കീലയുടെ നല്ല വിളവുള്ള തലച്ചോറിൽ രഹസ്യമായ ഏതെങ്കിലും അടവിനെപ്പറ്റി ആലോചന നടന്നുകൊണ്ടിരിക്കുകയാവും... എങ്ങോ വിശാലമായ ഒരു പടക്കളത്തിൽ പോരാട്ടം നടന്നുകൊണ്ടിരിക്കുകയാണ്, പട്ടാളത്തലവന്റെ മേശപ്പുറത്തു കിടക്കുന്ന ഭൂപടത്തിലെ വരകൾ മാറിമാറിക്കൊണ്ടിരിക്കുന്നു എന്ന മട്ടിലാണ് കീലയുടെ നെറ്റിത്തടത്തിൽ കാണായത്...

ധ്യാനസ്ഥിതനായ ഒരു ഋഷി, വർഷങ്ങൾക്കുശേഷം മൗനം ഭഞ്ജിച്ച് ഒന്നുരണ്ട് വാക്ക് ഉച്ചരിക്കുംപോലെ കീല പറഞ്ഞു "പാസ്സ്! പാസ്സ്."

ആ വാക്കുകൾ മന്ത്രംപോലെ നിഗൂഢമായി തോന്നി, നരോത്തമിന്. അതുകൊണ്ട് അർത്ഥം മനസ്സിലാക്കാനെന്നവണ്ണം അയാൾ കീലയുടെ നേരെ കൺമിഴിച്ച് നോക്കിക്കൊണ്ടിരുന്നു.

കീല വീണ്ടും അതേ മട്ടിൽ ഉച്ചരിച്ചു – "ജയിച്ചു!"

എന്തെങ്കിലും മനസ്സിലാകുന്നതിനു പകരം നരോത്തം കുറെക്കൂടി കുഴപ്പത്തിൽ ആവുകയാണ് ഉണ്ടായത്. "ജയിച്ചു, ജയിച്ചു" എന്ന് പറഞ്ഞതുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത്, ഈ മനുഷ്യൻ? എന്തെങ്കിലും അടവ് പയറ്റുകയാണോ? കരു നീക്കുന്ന കാര്യമാണോ ഏതെങ്കിലും എതിരാളിയെ തോല്പിക്കാൻ ആഗ്രഹിക്കുകയാണോ! ഒന്നും പിടികിട്ടാൻ ആവാതെ, നരോത്തം കീലയുടെ മുഖത്തേക്ക് നോക്കാൻ തുടങ്ങി, ചോദ്യം ചോദിക്കും മട്ടിൽ.

"ചേട്ടാ, ചേട്ടനിപ്പോൾ കര താണ്ടി കഴിഞ്ഞിരിക്കുന്നു. ഇനി വിജയത്തിന്റെ പെരുമ്പറ മുഴങ്ങും" – കീല വീണ്ടും സങ്കേത വാക്ക് പ്രയോഗിച്ചു. നരോത്തം കുറെക്കൂടി കുഴങ്ങി... ആരാണ് കര താണ്ടിയത്? ആരുടെ വിജയത്തിന്റെ പെരുമ്പറയാണ് മുഴങ്ങുക? സരസനായ ഈ മനുഷ്യൻ ലക്ഷത്തിന്റെ കണക്ക് പറഞ്ഞ്, തന്നെ ഇനിയും പരിഭ്രമിപ്പിക്കാൻ പോകയാണോ?...

"ചേട്ടാ, തെളിഞ്ഞു! ഒന്നും ചെയ്യാതെതന്നെ തെളിഞ്ഞു!"

നരോത്തമിന് ക്ഷമ കെട്ടു. അയാൾ നേരെ ചോദിച്ചുപോയി – "എന്ത്? എന്ത് തെളിഞ്ഞു?"

"ചേട്ടന്റെ ഭാഗ്യം! അല്ലാതെന്താണ്?" – കീല ഒരു കല്പന പോലെ പറഞ്ഞു – "നാളെ കാലത്ത് കടയുടെ ഗദ്ദിയിന്മേൽ ചേട്ടൻ ഇരിക്കണം!"

അത് കേട്ട് നരോത്തമിന് എത്ര പണിപ്പെട്ടിട്ടും തന്റെ ചിരി അടക്കാൻ കഴിഞ്ഞില്ല. അയാൾ ചോദിച്ചു – "ആരുടെ കടയുടെ കാര്യമാണ് ഈ പറയുന്നത്?"

"സ്വന്തം കടയുടെ!"

"ഏത് കട?" – നരോത്തം പൊട്ടിച്ചിരിച്ചു – "ഈ കളിക്കോപ്പുകളുടെ കടയോ!"

"കളിക്കോപ്പുകളുടെ കടയല്ല. പരുത്തി കയറ്റുമതി ചെയ്യുന്ന ഒരു കമ്പനിയുടെ കാര്യമാണ് ഞാൻ പറയുന്നത്" – കീല ഒരു ബോംബ് പൊട്ടിച്ചു.

"ആരുടെ?"

"മംചേർശാ പാർസിയുടെ. സ്വന്തം വീട്ടിലെ കടയേക്കാൾ നല്ലതാണ്!"

"പാർസിയുടെ കടയോ?"

"ഹും! അതിനെന്താ? വല്ല അതിശയവും ഉണ്ടോ? മംചേർശായുടെ അച്ഛനും എന്റെ അച്ഛനും ഒരേ കൊട്ടാരത്തിലാണ് വേല എടുത്തിരുന്നത്. അദ്ദേഹം ദിവാൻ ആയിരുന്നു. എന്റെ അച്ഛൻ കാംദാർ (കാര്യസ്ഥൻ) ആയിരുന്നു. അന്നുമുതല്ക്കേ രണ്ടു കുടുംബങ്ങളും തമ്മിൽ സ്വന്തം ചാർച്ചക്കാരുടേതുപോലുള്ള ബന്ധമാണുള്ളത്. അച്ഛന്റെ ദിവാൻ പദവി ഇല്ലാതായതിനുശേഷം മംചേർശാ കച്ചവടത്തിൽ ഏർപ്പെട്ടിരിക്കയാണ് ഇതുവരെ ഒരു വിദേശക്കമ്പനിയാണ് കാഠിയാവാഡിൽനിന്ന് അസംസ്കൃത സാധനങ്ങൾ ബിലാത്തിക്ക് കയറ്റി അയച്ചിരുന്നത്. മംചേർശാ അതിനോട് മത്സരിച്ച് ഒരു കമ്പനി ഉണ്ടാക്കിയിരിക്കയാണ്. നമ്മുടെ നാട്ടിൽ നമ്മുടെ ചരക്ക് എന്തുകൊണ്ട് ആയിക്കൂടാ? ഈ മൻസുഖ്ഭായി ഉണ്ടല്ലോ, ആ ഇംഗ്ലിഷുകമ്പനിയിലാണ് ജോലി ചെയ്യുന്നത്. അതിനോട് മത്സരിച്ചാണ് മംചേർശാ തന്റെ കമ്പനി സംഘടിപ്പിച്ചിരിക്കുന്നത്. മംചേർശാ സ്വയം പാർസിയാണ്. അതുകൊണ്ട് പാതി മറുനാട്ടുകാരനാണ്. പിന്നെ, പല നാടുകളുമായി നല്ല പരിചയവും ഉണ്ട്. എന്നാൽ വ്യാപാരത്തിൽ അദ്ദേഹത്തിന് മിടുക്കനായ, നല്ല നേരും നെറിയുമുള്ള ഒരാളെ ആവശ്യമുണ്ട്..."

"എന്നെപ്പോലെയുള്ള ഒരുത്തനേയോ?" – നരോത്തം ഇടയ്ക്ക് കയറി, കുതൂഹലത്തോടെ ചോദിച്ചുപോയി.

"ചേട്ടനെ പോലെയുള്ള ഒരുത്തനല്ലെങ്കിൽ പിന്നെ എന്നെപ്പോലെയുള്ള ഒരുത്തനെയോ? .. മംചേർശാ എത്രനാളായി എന്നോട് പറയാൻ തുടങ്ങിയിട്ടെന്നോ.. കാംദാർ, എന്റെ കടയിൽ വന്ന് കുത്തിയിരിക്കു. എല്ലാ കാര്യവും മാനേജ്ചെയ്യു.. പക്ഷേ ഞാൻ വേണ്ടെന്ന് പറയുകയാണ് പതിവ്.."

"അതെന്താ?"

"ഞാൻ പറയുന്നു, എനിക്ക് വേണ്ടെന്ന്.. എനിക്ക് പ്രിയം ഈ റെയിൽവേസ്റ്റേഷനാണ്. പിന്നെ ഈ ഉന്തുവണ്ടിയും.. കളിക്കോപ്പ് വിറ്റുകൊണ്ട് കറങ്ങി നടക്കുന്നത് എനിക്ക് ഒരു ശീലമായി കഴിഞ്ഞു. ഇനി ഇക്കിളിപ്പെടുത്തുന്ന ഗദ്ദിയിൽ കുത്തിയിരുന്നാൽ എന്റെ എല്ലുകൾ നോവും!"

"തല തിരിഞ്ഞ വർത്തമാനം പറയുന്നല്ലോ, കീലാഭായി!" – നരോത്തം ചിരിച്ചു.

"അല്ല, തീരെ അല്ല. തലതിരിഞ്ഞ വർത്തമാനമല്ല പറയുന്നത്. തികച്ചും സത്യം പറയുകയാണ്. ലൗകികത്തിൽനിന്ന് ഏതായാലും പുറത്തുകടന്നു. ഇനിയും അങ്ങോട്ട് തിരിച്ചുപോകണമോ? ... വ്യർഥം... മീറിബായി സാധ്വി പറയുകയാണ് – ജീവിതം അല്പം, പ്രാരാബ്ധം അനല്പവും..."

"എനിക്ക് മംചേർശായുടെ കടയിൽ പണിയെടുക്കാൻ ത്രാണിയുണ്ടാകുമോ?" – നരോത്തം സംശയം ചോദിച്ചു.

"പണിയോ?" – കീല കൂടുകൂടെ പൊട്ടിച്ചിരിച്ചു. എന്നിട്ട് പറഞ്ഞ് ധരിപ്പിച്ചു – "ചേട്ടൻ കടയിൽ ഇരുന്ന് വ്യാപാരം നടത്തും, കൊള്ളക്കൊടുക്ക നടത്തും... വാഘണിയയിലെ നാട്ട്ശേട്ടിന്റെ മോനെക്കൊണ്ട് കീല പണിയെടുപ്പിക്കുമോ?..."

അന്നേരം കുത്തുവാക്ക് പറയാനുള്ള അവസരം കിട്ടി, നരോത്തമിന് – "കൂലിവേല എടുപ്പിച്ചതല്ലേ?"

"കൂലിവേല ചെയ്യിച്ചത് ചേട്ടനെ ഒന്ന് പരീക്ഷിച്ചു നോക്കാനായിരുന്നു..."

"പരീക്ഷയോ? എന്തിന്റെ പരീക്ഷ?"

"ചേട്ടന്റെ ആഴം അളന്നുനോക്കുന്നതിന്റെ പരീക്ഷ!" – കീല വിശദീകരിച്ചു – "കടയുടെ ഗദ്ദിയിൽ കുത്തിയിരിക്കുന്നവർക്ക് വിയർപ്പൊഴുക്കാനും അറിഞ്ഞിരിക്കണം. ഞാൻ ന ന്ന പറയുക യാണോ എന്ന് സ്വന്തം ജ്യേഷ്ഠനോട് ചോദിച്ചു നോക്കണം. ശേട്ടിന്റെ പണി അത്ര എളുപ്പം ഉള്ളതല്ല. ഉയർന്ന പീഠത്തിൽ ഇരുന്ന് നാവിട്ടടിക്കുന്നവന് എല്ലു മുറിയെ പണിയെടുക്കാനും അറിഞ്ഞിരിക്കണം. തന്റെ കീഴിൽ ആയിരം ജോലിക്കാരുണ്ടെ ങ്കിലും, ശേട്ടിന് സ്വയം ചുമട്ടുവേല എടുക്കാനും മടിയുണ്ടാകരുത്. എന്നാലേ തന്റെ ശേട്ട്പദവി അനുഭവിക്കാനും കഴിയൂ!"

കീലയുടെ ഈ പുതിയ തത്വശാസ്ത്രം നരോത്തം താല്പര്യ ത്തോടെ കേട്ടുകൊണ്ടിരുന്നു.

കീല തുടർന്നു പറഞ്ഞു – "ചേട്ടന് കച്ചവടത്തെ സംബന്ധിച്ച് തികഞ്ഞ കഴിവുണ്ട്, ഇത് ഞാൻ ആദ്യമേ മനസ്സിലാക്കി. മംചേർശാ കുറച്ചു ദിവസമായി പറയാൻ തുടങ്ങിയിട്ട്. ചേട്ടന്റെ ഈ ഗുണം കൂടി പരീക്ഷിച്ചുനോക്കേണ്ടതുണ്ടായിരുന്നു. അതുകൊണ്ടാണ്

ഇതുവരെ ഞാൻ ചേട്ടനെ ശുപാർശ ചെയ്യതിരുന്നത്. ഇപ്പോൾ കൂലിവേല ചെയ്യിച്ച് ആ പരീക്ഷണവും നടത്തി..''

"നേരാണോ ഈ പറയുന്നത്?" – നരോത്തമിന് കില പറയുന്നതിൽ വിശ്വാസം തോന്നിയില്ല.

"അതെ. ഞാൻ ചേട്ടനെ മംചേർശായുടെ കടയിൽ എന്നേ പിടിച്ചിരുത്തിയേനെ. ഇന്ന് പന്ത്രണ്ടുപേർ ചേട്ടന്റെ കീഴിൽ പണി എടുക്കുന്നവരും ഉണ്ടാകുമായിരുന്നേനെ. എന്നാൽ എനിക്ക് പരീക്ഷിച്ചുനോക്കേണ്ടതുണ്ടായിരുന്നു, ശേട്ട്പദവി താങ്ങാൻ ചേട്ടന് എത്ര കെല്പുണ്ട് എന്ന്. ഇത്ര വലിയ ഒരു കമ്പനിയുടെ ഗദ്ദിയിൽ കുത്തിയിരുന്ന് കല്പന നടത്തൽ വലിയ ഒരു ഉദ്യോഗസ്ഥന്റെ അധികാരം പോലെയാണ്. ആ അധികാരം താങ്ങാൻ കഴിവുണ്ടായിരിക്കണം. അല്ലെങ്കിൽ ആ അധികാരം മനുഷ്യന്റെ തല കെടുത്തിക്കളയും.. എനിയ്ക്ക് ചേട്ടനിൽ ആ ഗുണം പരീക്ഷിച്ചുനോക്കേണ്ടതുണ്ടായിരുന്നു. അതിനാണ് തീവണ്ടിയാത്രക്കാരന്റെ കൂലിവേല ചെയ്യിച്ച് പരീക്ഷിച്ച് നോക്കിയത്.."

"തീവണ്ടിയാത്രക്കാരന്റെ മാത്രമല്ല.. ഒരു കാലത്തെ എന്റെ.."

"വധുവിന്റെ എന്ന് തെളിച്ചു പറയരുതോ? ഇതിൽ നാണിക്കുന്നത് എന്തിനാണ്?.. അത് അങ്ങനെ ഒരു പ്രയോജനവും ഉണ്ടാക്കി.. ഒരു വെടിക്ക് രണ്ട് പക്ഷി എന്നപോലെ ആയി.."

"അതെങ്ങനെ?"

"അവൾ ചേട്ടന്റെ തലയിലെ ചുമട് കണ്ടിട്ട് പറഞ്ഞില്ലേ, നാണംകൊണ്ട് താൻ ചാവുകയാണെന്ന്?"

"ശരിയാണ്. ഒന്നുരണ്ടുതവണ പറഞ്ഞു – ചുമട് ഇറക്കു, ഞാൻ നാണിച്ച് ചാവുകയാണെന്ന്.."

"അത് മതി. ചേട്ടനെ പരീക്ഷിച്ച് പരീക്ഷിച്ച് ഇപ്പോൾ ചമ്പയെ പരീക്ഷിക്കലും തീർന്നു."

"കേവലം അത് പറഞ്ഞതുകൊണ്ടോ?"

"യഥാർത്ഥമായ മുത്ത് കിടക്കുന്ന വെള്ളത്തിന്റെ ആഴം ഒന്നു നോക്കിയിൽ അറിയാം. അസ്സലും കൃത്രിമവും തമ്മിലുള്ള അന്തരം അത്രക്കുണ്ട്, മനസ്സിലായോ?"

"എനിക്ക് ഒന്നും മനസ്സിലാവുന്നില്ല."

"ചേട്ടന് മനസ്സിലാവുന്നില്ലെങ്കിൽ വേണ്ട. എനിക്ക് എല്ലാം മനസ്സിലായി.. നാണിച്ച് ഞാൻ ചാവുകയാണ് എന്ന് പറഞ്ഞില്ലേ,

അതുമതി. അവൾ അവളാണ്, ഇവൻ കീലയാണ്... ഞാൻ പറയുന്നു, അവളുടെ കല്യാണം നരോത്തമനുമായിട്ടല്ലാതെ മറ്റാരുമായും നടക്കാൻ പോകുന്നില്ല."

"കീലാഭായി നല്ല നേരംപോക്ക് പറയുന്നല്ലോ?" – നരോത്തമിന് വിശ്വാസം വന്നില്ല.

"നേരംപോക്ക് പറയുകയല്ല. കീലയ്ക്ക് നേരംപോക്ക് പറയാനും അറിയാൻ മേല. റൊക്കക്കാരൻ ഹനുമാനാണ്, ഈ ഞാൻ. കടത്തിന്റെ ഏർപ്പാടേ ഇല്ല. റൊക്കത്തിന്റെ കാര്യമല്ലാതെ മറ്റൊന്നും അറിയാനേ വയ്യ... കീല പറയുന്നത്, ചെയ്തുകാട്ടും. ബഡായി കാച്ചാൻ എന്റെ തന്ത എന്നെ പഠിപ്പിച്ചിട്ടില്ല. ഞാൻ ചെമ്പുതകിടിൽ എഴുതിത്തരാം, ചമ്പയുടെ വരണമാല്യം ചേട്ടന്റെ കഴുത്തിലാണ് വീഴുക എന്ന്. വേണമെങ്കിൽ ഈ ഫക്കീറിനേയും പാഗലിനേയും സാക്ഷി നിറുത്താം. ഇതിൽ എന്തെങ്കിലും നീക്കുപോക്ക് വന്നാലുണ്ടല്ലോ, കീല മേൽമീശ കണ്ടിക്കും, മേൽമീശ! സമ്മതമാണോ?"

കീല അഭിമാനംപൂണ്ട് തന്റെ വളഞ്ഞ മേൽമീശ പിരിക്കാൻ തുടങ്ങി. നരോത്തം അയാളുടെ മുഖത്തേക്ക് അഭിമാനത്തോടെ നോക്കിനിന്നു. കീല വീണ്ടും ഗർവത്തോടെ പറഞ്ഞു – "എനിക്ക് ഒരു പരാതിയേ ഉള്ളു, ചേട്ടനെ പറ്റി. ചേട്ടൻ ഇനിയും ഈ കീലയെ മനസ്സിലാക്കിയില്ലല്ലോ!... ഞാൻ ആര്? കീല കംഘീവാല!..."

രാത്രി ഭക്ഷണം കഴിഞ്ഞ്, നരോത്തമും കീലയും വളരെനേരം സംസാരിച്ചുകൊണ്ടിരുന്നു.

"നാളെ കാലത്തുതന്നെ ചേട്ടൻ മംചേർശായുടെ കടയിൽ ചെന്ന് ഇരിക്കണം" – കീല നിർദേശം നല്കി.

"നാളെയോ? കാലത്തോ?"

"അതെ. ശുഭകാര്യത്തിൽ എന്തിന് ഒരു അയവ്? ഒരു ധാർമ്മികക്കാര്യം..."

"ധാർമ്മികമോ? കാർമ്മികമല്ലേ?" – നരോത്തം നേരംപോക്ക് കാച്ചി – "അത് ആരംഭിക്കുന്നതിന് ശുഭമുഹൂർത്തവും ശുഭശകുനവും നോക്കേണ്ടേ?"

"കിഴവികളുടെ അത്തരം പുരാണത്തിലൊന്നും കീലയ്ക്ക് വിശ്വാസമില്ല. ഭഗവാൻ ഉണ്ടാക്കിയ ഏഴു ദിവസവും ശുഭദിനമാണ് എന്ന് അറിയണം. ശകുനവും അപശകുനവും നോക്കൽ പെണ്ണു

ങ്ങളുടെ പണിയാണ്. ആണുങ്ങൾക്ക് യാമങ്ങളെട്ടും നല്ല മുഹൂർത്തമാണ്. കീലയ്ക്ക് ഒരു സംഗതിയേ അറിയാവൂ – കൈത്തണ്ടയ്ക്ക് കരുത്തുവേണം. തലയോട്ടിനുള്ളിൽ തലച്ചോറും വേണം. അത്രമാത്രം" – ഇത്രയും പറഞ്ഞ് കീല തന്റെ ജീവിതമന്ത്രം ഉച്ചരിച്ചു – "കൈയിൽ വിരുത്, എങ്കിൽ അവനെന്ത് പേടി?"

കീലയുടെ അത്തരം പ്രചോദനകാരിയായ വാക്കുകൾ കേട്ട് ഉത്സാഹംപൂണ്ട് നരോത്തം പറഞ്ഞു – "വാഘണിയയിലേക്ക് കത്തെഴുതട്ടെ. ജോലി കിട്ടിയതിന്റെ വിവരം അറിഞ്ഞാൽ ജ്യേഷ്ഠനും ചേട്ടത്തിയമ്മക്കും സന്തോഷമാകും."

"ഇപ്പോൾ വേണ്ട" – കീല തറപ്പിച്ച് പറഞ്ഞു – "ജ്യേഷ്ഠന് ഉണങ്ങിവരണ്ട ഒരു കത്ത് എഴുതാൻ ആണോ പോകുന്നത്? പിന്നെ മറ്റൊരു സംഗതി. നരോത്തം ഇത്ര വലിയ ഒരു കടയുടെ ഗദ്ദിയിൽ ഇരിപ്പുറപ്പിച്ചു എന്ന കാര്യം ജ്യേഷ്ഠൻ വിശ്വസിക്കുകയുമില്ല."

"അദ്ദേഹത്തെ എങ്ങനെ വിശ്വസിപ്പിക്കും?"

"കുറച്ചുദിവസം കഴിഞ്ഞ് കാശ്ഭഗവാനെ മണിയോർഡർ ചെയ്തിട്ട്" – കീല അയാളെ പറഞ്ഞു ധരിപ്പിച്ചു. – "കൈനിറയെ കാശ് വന്നതു കാണുമ്പോൾ ജ്യേഷ്ഠൻ വിശ്വസിക്കും, അനിയൻ ഇപ്പോൾ സമ്പാദിച്ച് തിന്നാൻ തുടങ്ങി എന്ന്."

"കൈനിറയെ കാശോ?"

"കൈനിറയെ മാത്രമല്ല, ജ്യേഷ്ഠന്റെ ഖജനാവ് നിറയത്തക്കവണ്ണം പണം അയയ്ക്കണം. മംചേർശായുടെ ഏജന്റായിട്ട് നിയമിക്കണം, ഉത്തംചംദ്ശേട്ടിനെ. അതിന്റെ കമ്മീഷൻതന്നെ ലക്ഷം കണക്കിന് കിട്ടും."

"കീലാഭായി വളരെ അകലേക്ക് ആലോചിച്ചു വെച്ചിരിക്കുന്നല്ലോ."

"കീല ഒരിക്കലും അടുത്തുള്ള കാര്യം ആലോചിക്കാറില്ല... തോലതോലയായിട്ട് കായം വിറ്റാൽ വീട്ടിന്റെ മുറ്റത്ത് ആനയെ തളയ്ക്കാൻ ആവില്ല... വിരൽ നീട്ടിക്കാട്ടിയതുകൊണ്ട് തൂണ് നാട്ടാൻ പറ്റില്ല..." – കീല വീണ്ടും ഗർവോടെ പറഞ്ഞു – "കീലയ്ക്ക് ഒരു കാര്യമേ അറിയാവൂ – "കാച്ചിയാൽ കുബേരൻ! അല്ലെങ്കിലോ കൈയുംകെട്ടി ചുമ്മാതിരിക്കുക..."

"കീലാഭായി വലിയ ഒരു കരുത്താൻ തന്നെ!" – നരോത്തം കീലയുടെ ഗർവോക്തിയാൽ പ്രഭാവിതനായിട്ട് പറഞ്ഞു – "കീലയുടെ അറിവും ബുദ്ധിയും അദ്ഭുതകരം തന്നെ!"

"പിന്നെ, അതൊന്നുമില്ലാതെയാണോ ഞാൻ കാംദാറിൽനിന്ന് കംഘലീവാല ആയിത്തീർന്നത്?"

"എന്തിനാണ് കീല പേരുമാറ്റിയത്? ഇനിയും എനിക്ക് ഒരു പിടിയും കിട്ടിയില്ല."

"ജീവിതത്തിന്റെ ചായക്കൂട് മാറിയാൽ പേരും മാറ്റണം, ചേട്ടാ! നാം സ്വയം മാറ്റിയില്ലെങ്കിൽ നാട്ടുകാർ മാറ്റും. ചേട്ടൻ ഈ പഴംചൊല്ല് കേട്ടിട്ടില്ലേ? – മായേ, നിനക്ക് പേര് മൂന്ന് – പരശ, പരശി, പരശുരാം. മടിയിൽ കാശുണ്ടെങ്കിൽ പരശുരാംഭായി. അല്ലെങ്കിലോ പരശനും പരശിയും. ലോകനടപ്പ് അങ്ങനെയാണ്. ഇതിൽ മനുഷ്യന് യാതൊരു കുറ്റവും ഇല്ല. പേരിന്റെ മാഹാത്മ്യം അപാരമാണ്, ചേട്ടാ!"

നരോത്തം ഈ 'നാമ മാഹാത്മ്യം' കേട്ടുകൊണ്ടിരുന്നു. കീല പെട്ടെന്ന് നിശ്ശബ്ദനായി. ഇനി എന്ത് 'ശ്ലോക'മാണോ കേൾപ്പിക്കാൻ പോകുന്നത് എന്ന് നരോത്തം ആലോചിക്കാൻ തുടങ്ങി. അപ്പോഴേക്ക് കീല ഒരു ഗുണ്ട് പൊട്ടിച്ചു – "ചേട്ടാ, ചേട്ടനും മാറ്റണം, പേര്!"

"എന്റെ പേരോ?" – നരോത്തമിന് ഒരു അടി ഏറ്റാലെന്നപോലെ ആയി – "ഇവിടെ വന്ന മുതല്ക്കേ കീല എന്റെ പേര് നരോത്തമിൽനിന്ന് ചേട്ടൻ എന്നാക്കിയല്ലോ. ഇനി മൂന്നാമത് ഒരു പേരുംകൂടി വേണോ?"

"ചേട്ടാ എന്ന് സ്നേഹംകൊണ്ട് വിളിക്കുന്ന പേരല്ലേ?... വ്യവഹാരത്തിന് മറ്റൊരു പേര് വേണം. ആ പുതിയ പേരിലാണ് ചേട്ടൻ ഇരിക്കുക, മംചേർശായുടെ കടയിൽ..."

"പക്ഷേ, പേർ മാറ്റുന്നത് എന്തിനാണ്?"

"ചേട്ടന് ഇപ്പോൾ അത് മനസ്സിലാവില്ല. ചേട്ടന് ഇളംപ്രായമാണ്. ലോകവ്യവഹാരത്തിന്റെ അനുഭവം ഇനിയും വന്നിട്ടില്ല. അതു കൊണ്ട് കീലയുടെ 'കളി'യൊന്നും ചേട്ടന്റെ തലയിൽ കയറുക യില്ല."

"ശരി. എന്തായിരിക്കണം പുതിയ പേര്?" – നരോത്തം കുതൂഹലത്തോടെ ചോദിച്ചു.

"ഇന്ന് രാത്രി ഞാൻ ആലോചിക്കാം. വെളുപ്പിന് പുതിയ പേര് ഇടാം, ഞാൻ. വെളുപ്പിന് എഴുന്നേറ്റ് ഞാൻ പുതിയ പേരിൽ ആയിരിക്കും, ചേട്ടനെ വിളിക്കുക!"

## 24. ആത്മഗതം

"മാമാ, ആ കൂലിക്കാരൻ ആരായിരുന്നു?"

"ഇത്രയധികം പണമുള്ള മടിശ്ശീല തിരിച്ചുതന്നത് നിസ്സാര കാര്യമാണോ?"

"കൂലിപ്പണി ചെയ്യുകയാണെങ്കിലെന്താണ്. തികഞ്ഞ നേരസ്ഥൻ, അല്ലേ?"

"മാമൻ എന്തുകൊണ്ടാ, ഒന്നുരണ്ട് രൂപ കൊടുത്ത് അയാളെ സന്തോഷിപ്പിക്കാഞ്ഞത്?"

"മാമാ, ആ പാവത്തിന് എന്തു തോന്നിയിരിക്കും? ശേട്ട് അറുപിശുക്കനാണെന്ന് തോന്നിയിരിക്കില്ലേ? മടിശ്ശീല അങ്ങനെ തന്നെ തിരിച്ചുതന്നു. ചുരുങ്ങിയത് നാലണയെങ്കിലും കൊടുക്കേണ്ടതായിരുന്നില്ലേ?"

ഇത്തരം ചോദ്യങ്ങൾ മൻസുഖ്ഭായിയോട് ആവർത്തിച്ചു കൊണ്ടിരുന്നു, ചമ്പ. അയാൾ അപ്പോഴെല്ലാം തന്റെ മടുപ്പ് വ്യക്തമാക്കി –

"ഹൗ! ഹൗ! കൂലിക്കാരൻ, കൂലിക്കാരൻ എന്നിങ്ങനെ ഉരുവിട്ട് നീ എന്റെ പ്രാണൻ കളയുന്നല്ലോ?"

"നിസ്സാര സംഗതിയെ നീ ഇങ്ങിനെ വെറുതെ പെരുപ്പിക്കുന്നല്ലോ?"

ആ ചോദ്യങ്ങൾ കേൾക്കെ, അമ്മാമന് മടുപ്പ്; പക്ഷേ മരുമകൾക്ക് മടുപ്പ് തീരെ തോന്നിയില്ല. അവൾ കൂടുതൽ ഉത്സാഹത്തോടെ, കുതൂഹലത്തോടെ തന്റെ സംസാരം തുടർന്നു –

"മാമൻ അയാളെ കൂലിക്കാരൻ എന്ന് പറഞ്ഞ് നിന്ദിക്കുന്നല്ലോ. പക്ഷേ അങ്ങനെ തോന്നില്ല, അയാളെ കണ്ടാൽ!"

"മോളേ, കൂലിക്കാരൻ എന്നല്ലെങ്കിൽ പിന്നെ എന്താണ് പറയേണ്ടത്? എന്തു പേര് വിളിച്ചാലെന്താ, ഒന്നുതന്നെ. ചുമട്ടുകാരൻ എന്നു വിളക്കാം, മതിയോ? ഇതിപ്പോൾ കിഴവിയുടെ മൂന്നു മക്കളുടെ കഥപോലെയായി. മൂന്നുമക്കളുടേയും പേര് വെവ്വേറെ –

ഭൂധർ, പർവത്, ഡൂംഗർ. എന്നാലോ മൂന്നിന്റേയും അർത്ഥം ഒന്നു തന്നെ – പർവതം!!"

"മാമൻ അയാളെ കൂലിക്കാരനെന്നോ ചുമട്ടുകാരനെന്നോ വിളിച്ചോളു. എന്നാലും അയാൾക്ക് സ്വന്തമായ ഒരു പേരുണ്ടാവില്ലേ?"

"ഉണ്ടായാൽതന്നെ എന്തിരിക്കുന്നു?" – മൻസുഖ്ഭായി ദേഷ്യപ്പെട്ട് ചോദിച്ചു.

ചമ്പ പേടിച്ച് പേടിച്ച് പറഞ്ഞു – "അയാളുടെ പേർ അറിയാൻ ശ്രമിക്കണം, മാമൻ."

"കണ്ണിൽകണ്ട കൂലിക്കാരുടേയും ചുമട്ടുകാരുടെയും പേർ അറിഞ്ഞിട്ട് എനിക്കെന്ത് കാര്യം? അയാളെ ഇവിടെ വിളിച്ച് കന്യാദാനം നടത്തണോ?"

അതുകേൾക്കെ ചമ്പയുടെ കണ്ണുകൾ തിളങ്ങി.

'കന്യാദാനം നടത്തണോ?' എന്ന് കേൾക്കെ, ചമ്പയുടെ വായവരെ, വന്നതാണ് 'വേണം' എന്നു പറയാൻ. എന്നാൽ, വളരെ പണിപ്പെട്ട് ആ വാക്ക് അവൾ തന്റെ ഹൃദയത്തിലേക്ക് ആഴ്ത്തി.

"മാമാ, ആ പാവത്തിനെ വെറുംകൈയോടെ അയച്ചത് കുടുംബത്തിന് ഒരു മാനക്കേടല്ലേ?"

"കൂലിക്കാരോട് എന്ത് മര്യാദയാണ്? അയാൾക്ക് നമ്മോട് ബഹുമാനം തോന്നിയാലും ഇല്ലെങ്കിലും നമുക്കെന്ത് വ്യത്യാസം വരാനാണ്?"

ചമ്പ അല്പസമയത്തേക്ക് മിണ്ടാതിരുന്നു. തന്റെ മനസ്സിന് ഇഷ്ടമായ സംസാരം എങ്ങനെ മുന്നോട്ടു കൊണ്ടുപോകണം എന്ന് ആലോചിക്കാൻ തുടങ്ങി. അവസാനം ഹൃദയത്തിൽ മുഴങ്ങിക്കൊണ്ടിരുന്ന സംഗതി അവളുടെ ചുണ്ടുവരെ വന്നു – "മാമൻ അയാളെ കൂലിക്കാരൻ, കൂലിക്കാരൻ എന്നു പറഞ്ഞ് നിന്ദിച്ചോളു. എന്നാൽ യഥാർത്ഥത്തിൽ അയാൾ ഒരു കൂലിക്കാരൻ അല്ല!"

"പിന്നെ ആരാണ്? മാന്ധാതാവോ?" – മൻസുഖ്ഭായി ക്രോധം പൂണ്ട് പറഞ്ഞു – "അയാൾ ഒരു ലക്ഷപ്രഭുവാണ്, നവാബാണ് എന്നെല്ലാം നീ ഇനി പറയാൻ തുടങ്ങുമല്ലോ!"

താൻ പറയേണ്ടതാണെങ്കിലും തനിക്ക് പറയാൻ കഴിയാത്തത് അമ്മാവൻ പറയുന്നല്ലോ എന്ന് ചമ്പയ്ക്ക് തോന്നി. ദേഷ്യത്തോടെ പറഞ്ഞ ആ പരിഹാസവാക്കുകൾ യഥാർത്ഥമാണ് എന്ന് താൻ എങ്ങനെ ധരിപ്പിക്കും? സ്റ്റേഷനിൽനിന്ന് സാമാനം ചുമന്നു

കൊണ്ടുവന്ന മനുഷ്യൻ യഥാർത്ഥത്തിൽ ലക്ഷപ്രഭുവിന്റെ കുടുംബത്തിലെ ഒരു അംഗമാണ് എന്ന് താൻ എങ്ങനെ അമ്മാവനെ വിശ്വസിപ്പിക്കും?

"മാമാ, അയാളെ കണ്ടാൽ തോന്നും, ഒരു കാലത്ത് ഐശ്വര്യത്തിൽ കഴിഞ്ഞ ഒരാളാണ് എന്ന്..."

"കൂലിപ്പണി ചെയ്യുന്നത് ഒരു ഹോബി ആയിരിക്കും, അല്ലേ?"

"ഹോബി ആയിരിക്കില്ല. കഷ്ടകാലം വന്നിരിക്കും. അതുകൊണ്ട് മറ്റു പോംവഴിയില്ലാതെ കൂലിപ്പണി ചെയ്യുന്നതായിരിക്കും" – ഇത്രയും പറഞ്ഞ് ചമ്പ ആദ്യം പറഞ്ഞതുതന്നെ ആവർത്തിച്ചു – "ആ മനുഷ്യന്റെ മുഖഭാവം വിളിച്ചു പറഞ്ഞിരുന്നു, ഒരിക്കലും കൂലിപ്പണി ചെയ്തിട്ടില്ലെന്ന്, കൂലിപ്പണി അറിയാനേ മേല എന്ന്."

"ഇപ്പോൾ അറിയാൻ മേല എങ്കിൽ ഇനി അറിഞ്ഞോളും" – മൻസുഖ്ഭായി ശാന്തനായിട്ട് പറഞ്ഞു – "തൊഴിൽ തൊഴിലിനെ പഠിപ്പിക്കുന്നു."

ചമ്പ ശാന്തയായി. ആ കൂലിക്കാരനെ അമ്മാമന് ഇഷ്ടമാവാൻ എന്തു ചെയ്യണം എന്ന് അവൾ ആലോചിക്കാൻ തുടങ്ങി. ഒരുതവണ അവൾക്ക് തോന്നി, എല്ലാം നേരെചൊവ്വെ അങ്ങ് അമ്മാവനോട് പറഞ്ഞാലോ എന്ന് – ആ കൂലിക്കാരൻ മറ്റാരും അല്ല, വാഘണിയയിലെ ഉത്തംചന്ദ്ശേട്ടിന്റെ അനുജനാണ്, പേര് നരോത്തം എന്നാണ് – അങ്ങനെ എല്ലാം എല്ലാം പറഞ്ഞാലോ, എന്ന്... പക്ഷേ, മറുക്ഷണത്തിൽ തോന്നി – അത് പാടില്ല; നേരെചൊവ്വെ പറഞ്ഞാൽ അമ്മാവന് ആ മനുഷ്യനോടുള്ള നീരസം ഏറുകയേ ഉള്ളൂ; അപ്പോൾ പിന്നെ അയാളെ പറ്റി എങ്ങനെ അന്വേഷിക്കും?...

ചമ്പയുടെ നയനങ്ങൾക്കു മുന്നിൽ തന്റെ പ്രിയപ്പെട്ട കഥാപാത്രത്തിന്റെ കാന്തി നീന്തി തുടിക്കാൻ തുടങ്ങി. അയാളുടെ മുഖഭാവം വിഭിന്നമായ സ്ഥാനങ്ങളിൽ, വിഭിന്നമായ രൂപങ്ങളിൽ കാണായി... എല്ലാറ്റിലും ആദ്യമായി, വാഘണിയയിലേക്കു പോകവേ, അമർഗഢ്സ്റ്റേഷനിൽ അതിഥികളെ സ്വാഗതം ചെയ്യാൻ എത്തിയ ആ രൂപം... വഴിക്ക്, കുതിരവണ്ടിയിൽ കുത്തിയിരുന്ന് കണ്ണുകൊണ്ട് സംസാരിച്ച ആ രൂപം... പുതിയ വീടിന്റെ മാളികയിൽ വെച്ച് രഹസ്യമായി സല്ലപിച്ച ആ രൂപം... പിന്നീട് മെംഗണിക്ക് തിരിച്ചു വരവേ, കുതിരവണ്ടിയിൽ സ്റ്റേഷനിൽ

വിടാൻ വന്ന, പുലർകാലത്ത് ഹൃദയത്തിൽ പ്രേമവിഹഗത്തിന്റെ കളരവം കേൾപ്പിച്ച രൂപം... മെംഗണിയിൽ തിരിച്ചെത്തിയ ശേഷം, ആദ്യരാവിൽ സുമധുര നിദ്രയിൽ കാണായ സ്വപ്നങ്ങളിലൂടെ ആകാരംപൂണ്ട് തന്റെ കണ്ണുകളിൽ അഞ്ജനമെഴുതിയ രൂപം... അവസാനം, ഇവിടെ രാജ്കോട്ട് സ്റ്റേഷനിൽനിന്ന് സാമാനങ്ങളും ചുമന്ന് ഒപ്പമൊപ്പം കൂലിക്കാരന്റെ വേഷം കെട്ടിവന്ന – അതു കൊണ്ടുതന്നെ ഏറ്റവും കൂടുതലായി തന്നെ വ്യാകുലപ്പെടുത്തിയ – രൂപം...

ഇവയിൽ ആദ്യവും അവസാനവും കണ്ട രൂപങ്ങളുടെ ഇടയ്ക്ക് വലിയ മാറ്റം സംഭവിച്ചു കഴിഞ്ഞിരുന്നു. ജീവിതത്തിന് വമ്പിച്ച ഒരു വ്യതിയാനം വന്നപോലെ. ആദ്യവും അവസാനവും കണ്ട വ്യക്തികൾതമ്മിൽ ഒരു പൊരുത്തവും ഉണ്ടായിരുന്നില്ല. എന്നാൽ ചമ്പയ്ക്ക് മനസ്സിലാക്കാൻ കഴിഞ്ഞു, ആദ്യത്തെ രൂപങ്ങൾ യഥാർത്ഥവും സ്വാഭാവികവും ആയിരുന്നു എങ്കിൽ അവസാനത്തേത് അയഥാർത്ഥവും അസ്വാഭാവികവും ആണ് എന്ന്; അവസാനത്തേത് സ്വാഭാവികം അല്ല കൃത്രിമം ആണ് എന്ന്...

എന്തിനാണ് അദ്ദേഹം ആ കൃത്രിമ വേഷം കെട്ടിയത്? കഷ്ടകാലം വന്നു. നേരാണ്. എന്നാൽ വയറ്റുപിഴപ്പിന് കൂലിവേല ചെയ്യണം എന്നു വന്നാൽതന്നെ മറ്റാരുടെയും അല്ലാതെ അമ്മാമന്റെ തന്നെ ചുമട് എന്തിനെടുത്തു?... മനഃപൂർവം ചെയ്തതാണോ?... പക്ഷേ അമ്മാമനെ അദ്ദേഹം അറിയുകയില്ലല്ലോ. ഇരുവരും നേരിട്ട് കണ്ടിട്ടുപോലും ഇല്ലല്ലോ. അതുകൊണ്ട് പരസ്പരം അറിയുന്നവരാണ് എന്ന പ്രശ്നമേ ഉദിക്കുന്നില്ല... അപ്പോൾ പിന്നെ, വണ്ടിവന്നതോടെ, യാതൊന്നും അറിയാതെ അമ്മാവന്റെ കൈയിൽനിന്ന് സാമാനം എടുത്ത് തലയിൽ വച്ചതായിരിക്കുമോ?...

ഇങ്ങനെ ആലോചിച്ച് ആലോചിച്ച് ഇരിക്കവേ, ചമ്പയ്ക്ക് മറ്റൊരാളുടെ ഓർമ്മ വന്നു... ശരിയാണ് വേറൊരാൾ അമ്മാമനോട് കുശലപ്രശ്നം ചെയ്ത് പറയുകയുണ്ടായി, ഇത് സ്വന്തം ആളാണ്, സാമാനം പടിക്കൽ കൊണ്ടുവന്നു തരും എന്ന്...

ശരിയാണ്. ഇപ്പോൾ ഓർമ്മവന്നു. അമ്മാമന്റെ ചുമട് അദ്ദേഹം താനായി വന്ന് എടുത്തതല്ല, മറ്റൊരാൾ പറഞ്ഞിട്ടാണ്... പക്ഷേ,

അയാൾ ആരാണ്? അദ്ദേഹത്തോട് കൂലിപ്പണി എടുക്കാൻ പറഞ്ഞ ആ മനുഷ്യൻ ആരാണ്? അദ്ദേഹത്തിന്റെ വല്ല ചാർച്ച ക്കാരോ വേഴ്ചക്കാരോ ആയിരിക്കുമോ? അതോ അദ്ദേഹത്തിന്റെ ശേട്ട് ആയിരിക്കുമോ? അയാൾ അന്യരോട് ഇത്തരം വയ്യാത്ത ജോലി പറയുമോ? പറയാൻ കഴിയുമോ, അയാൾക്ക്?...

അതെ. കുറെക്കൂടി ഓർമ്മ വരുന്നുണ്ട്... വണ്ടി വന്നു നില്ക്കവേ, ഒരു മനുഷ്യൻ കളിക്കോപ്പുകളുടെ ഉന്തുവണ്ടി ഉന്തി ക്കൊണ്ടിരുന്നു ഒരു കൈകൊണ്ട്, മറ്റെ കൈകൊണ്ട് കിലുക്കിയും കിലുക്കി വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു – "വാങ്ങിൻ, വാങ്ങിൻ, നല്ല ചായം തേച്ച മരംകൊണ്ടുള്ള കളിക്കോപ്പുകൾ!" എന്നെല്ലാം...

ചമ്പയുടെ സ്മൃതിപടലത്തിൽ ഊടുംപാവും ചേർന്നുവന്നു തുടങ്ങി... രംഗം ഒന്നാകെ ഉയർന്നുവരാൻ തുടങ്ങി...

ശരിയാണ്. ഓർമ്മ വന്നു... അമ്മാവന്റെ പിന്നാലെ താൻ സ്റ്റേഷനിൽനിന്ന് പുറത്തുകടക്കുകയായിരുന്നു. അന്നേരം ആ കളിക്കോപ്പുകാരൻ തന്റെ നേരെ മിഴിച്ച് മിഴിച്ച് നോക്കി... എന്തു കൊണ്ട്?... അമ്മാമനെ പരിചയം ഉണ്ടായിരുന്നത് നിമിത്തമോ?... അതോ അമ്മാവന്റെ വീട്ടിലേക്ക് പുതിയതായി വരുന്ന വിരുന്നുകാരി ആരെന്ന് അറിയാനോ?... എന്തോ, അയാളുടെ ആ കടുവക്കണ്ണ് കണ്ട് തനിക്ക് പേടിയാണ് തോന്നിയത്...

സന്ദർഭത്തിന്റെ ചങ്ങലയുടെ കണ്ണികൾ യോജിച്ചുവരുംതോറും, ചമ്പയെ സംബന്ധിച്ചേടത്തോളം സമസ്യകൾ പരിഹരിക്കപ്പെടുന്ന തിന് പകരം കൂടുതൽ കൂടുതൽ കെട്ടുപിണയുകയാണ് ഉണ്ടാ യത്... ആരായിരിക്കും, ആ കളിക്കോപ്പുകാരൻ? അയാൾ അമ്മാ മന്റെ സാമാനം എടുക്കാൻ അദ്ദേഹത്തോട് എന്തുകൊണ്ടാണ് പറഞ്ഞത്? തന്റെ നേരെ അയാൾ എന്തിനാണ് അങ്ങനെ കൂർത്ത നോട്ടം പായിച്ചത്? താൻ മൻസുഖ്ഭായിയുടെ മരുമകളാണെന്ന് അയാൾക്ക് അറിയാമായിരുന്നെന്നോ? തന്നെ അമ്മാമൻ രാജ് കോട്ടിലേക്ക് കൂട്ടിക്കൊണ്ടുവന്നത് എന്തിനാണെന്ന് അയാൾക്ക് വിവരം കിട്ടിയിരിക്കുമോ?...

ആരായിരിക്കും, ആ ഉന്തുവണ്ടിക്കാരൻ? ഉത്തംചന്ദ്ശേട്ടിന്റെ പരിചയക്കാരനായിരിക്കുമോ? അദ്ദേഹത്തിന്റെ വല്ല ചാർച്ചക്കാരും ആയിരിക്കുമോ? അയാൾ ഈ നാടകം കളിച്ചത് മനഃപൂർവമായി

രിക്കുമോ? അതോ എല്ലാം കേവലം യാദൃച്ഛികമായി സംഭവിച്ചതോ?...

ചമ്പയുടെ ചിന്തയാകുന്ന ചക്രം തിരിഞ്ഞ് തിരിഞ്ഞ് മൂലസ്ഥാനത്തുതന്നെ ചെന്നെത്തി... യാദൃച്ഛികമല്ല. എന്തോ ഒരു രഹസ്യം ഉണ്ട്, ഇതിൽ. യാദൃച്ഛികമായിട്ട് ഇങ്ങനെയൊന്നും സംഭവിക്കില്ല... തന്നെ അദ്ദേഹം പരീക്ഷിക്കാനായിരിക്കുമോ, ഈ കളിയെല്ലാം കളിച്ചത്?...

പെട്ടെന്ന് മറ്റൊരു ആലോചന വന്നു, ചമ്പയ്ക്ക്... തന്നെ പരീക്ഷിക്കാനാണ് ഈ കളി കളിച്ചതെങ്കിൽ എത്ര നന്നായി? പരീക്ഷയിൽ താൻ തികച്ചും വിജയിച്ചിരിക്കുന്നു. വഴിക്ക് സംസാരിച്ചു. താൻ യാതൊരു അബദ്ധവും പ്രവർത്തിച്ചില്ല... ഇത്, അങ്ങയ്ക്ക് ചേർന്നതല്ല, താൻ നാണംകൊണ്ട് ചാവുകയാണ് എന്നെല്ലാം താൻ വളരെ സ്പഷ്ടമായി പറയുകയും ചെയ്തു... ഇതുകൊണ്ട് അദ്ദേഹം അറിഞ്ഞിരിക്കില്ലേ, തന്റെ മനസ്സിലുള്ളത്?... വായകൊണ്ട് ഒന്നും മിണ്ടിയില്ലെങ്കിലും തന്റെ കണ്ണുകളിലെ അനുരാഗഭാവം അദ്ദേഹം കണ്ടിരിക്കില്ലേ?... ഉമ്മറത്ത് കയറുമ്പോൾ താൻ തിരിഞ്ഞു നോക്കവേ, അദ്ദേഹത്തിന്റെ കണ്ണുകൾ തന്നിലേക്കല്ലേ ഊന്നിനിന്നിരുന്നത്?... മതി, അത്രമാത്രം മതി... ഇരുവരും ഉള്ളാലെ എല്ലാം മനസ്സിലാക്കി... ഇരുവരുടേയും മനസ്സ് സാക്ഷിയാണ്... ഇനി തന്റെ അന്നം അവിടെയാണ് വിധിച്ചിട്ടുള്ളതെങ്കിൽ മനസ്സുപോലെ ഇരുവരുടെ ശരീരവും ഒന്നിച്ചുചേരും...

സംഭാവ്യമായ ആ സമ്മേളനത്തിന്റെ ആന്തരികമായ അനുഭൂതി ചമ്പയിൽ ഉൽക്കടമായി തീർന്നു. അതുനിമിത്തം അവൾ സോത്സാഹം മൻസുഖ്ഭായിയോട് പറഞ്ഞുപോയി – "അമ്മാമാ; ആ കൂലിക്കാരനെപ്പറ്റിയുള്ള വിവരം അറിയുന്ന്!"

അത് കേട്ടപ്പോൾ മൻസുഖ്ഭായിക്ക് തന്റെ ക്രോധം അടക്കാൻ കഴിഞ്ഞില്ല. അയാൾ അലറി – "ഹൗ! ഹ! കൂലിക്കാരൻ, കൂലിക്കാരൻ എന്ന് പറഞ്ഞ് നീ എന്റെ ചോര മുഴുവൻ കുടിച്ചല്ലോ!"

അങ്ങനെ ഗർജിച്ച്, കല്ലി കയറി, മറ്റൊരു മുറിയിലേക്കുപോയി, മൻസുഖ്ഭായി. അങ്ങനെ പോയത് നന്നായി. അല്ലെങ്കിൽ ചമ്പയുടെ കണ്ണീർ കണ്ട് അന്തം വിട്ടേനെ!

"ആരാണ്? ആരാണ് ഉറക്കെ സംസാരിക്കുന്നത്?" – എന്ന് ചോദിച്ചുകൊണ്ട് ധീരജ്മാമി അടുക്കളയിൽനിന്ന് പാഞ്ഞുവന്നു.

മുറിയിൽ വന്ന് നോക്കിയപ്പോഴുണ്ട്, ചമ്പയുടെ കൂർത്ത കൺപീലികളിന്മേൽ മിന്നുന്ന മുത്തുമണിപോലെ നീർത്തുള്ളികൾ നിന്ന് വിറയ്ക്കുന്നു.

"ചമ്പമോളേ, ഇതെന്താണ്?" – ധീരജ് മാമി കണ്ണ് മിഴിച്ചുകൊണ്ട് ചോദിച്ചു – "മാമൻ ശകാരിച്ചോ?"

"എന്തെങ്കിലും കടുത്ത വാക്ക് പറഞ്ഞോ?"

"നിനക്ക് എന്തെങ്കിലും അഹിതമായി തോന്നിയോ?"

ഒന്നിനുപിറകെ മറ്റൊന്ന് എന്ന മട്ടിൽ ചോദിച്ചുപോയ ചോദ്യങ്ങൾ കേട്ടിട്ടും ചമ്പ മിണ്ടാതിരിക്കുന്നത് കണ്ടപ്പോൾ ധീരജ് മാമിക്ക് കുറെക്കൂടി വിഷമം തോന്നി. അവർ വീണ്ടും ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങി –

"ഞങ്ങളുടെ വീട് പിടിച്ചില്ലേ?"

"മെംഗണി ഓർമ്മ വന്നോ?"

"അച്ഛനമ്മമാരെ ഓർമ്മ വന്നോ?"

ആ യുവതിയെ അന്നേരം ശല്യപ്പെടുത്തിക്കൊണ്ടിരുന്നത് മെംഗണിയുടേയോ അച്ഛനമ്മമാരുടേയോ അല്ല, ഒരു കൂലിക്കാരന്റെ ഓർമ്മയാണ് എന്ന് ധീരജ്മാമിയെ ആർ പറഞ്ഞു ധരിപ്പിക്കാനാണ്?"

നാരീസുലഭമായ അടുപ്പം ഭാവിച്ച് അവർ ചമ്പയെ മടിയിൽ പിടിച്ചിരുത്തി, തന്റെ ചേലത്തുമ്പുകൊണ്ട് അവളുടെ കൺകോണിൽ വിറച്ചുകൊണ്ടു നിന്ന നീർത്തുള്ളി തുടച്ചു.

"എന്തിനാണ് കരയുന്നത്? പറ, മോളെ?"

കണ്ണുകളിൽ തങ്ങിനിന്ന നീർത്തുള്ളികൾ നീങ്ങവേ, ഉള്ളിൽ തടഞ്ഞുനിന്ന കണ്ണീർത്തുള്ളികൾ മഴവെള്ളംപോലെ പൊട്ടി വീണു.

"ഛി! ഛി! ഇതെന്താണ്?" – റോസാപ്പൂവിന്റെ ഇതൾപോലെയുള്ള കവിളിൽ, മഞ്ഞുതുള്ളിപോലെ തങ്ങിനിന്ന കണ്ണീർ സ്നേഹപൂർവം തുടച്ചുകൊണ്ട് ധീരജ്മാമി തുടർന്നു – "മോളേ, ഇന്ന് ഇങ്ങനെ കരയുകയോ? ഇന്ന് മുൻസിഫിന്റെ മകൻ നിന്നെ കാണാൻ വരുന്നുണ്ട്... നോക്ക്, നിന്റെ കണ്ണുകൾ എങ്ങനെ തുടുത്തുപോയി, ഇത്രവേഗം? ... നിന്റെ മാമന്റെ സ്വഭാവം ആദ്യം തൊട്ടേ അങ്ങനെ തെല്ല് കടുപ്പമാണ്... ഓരോന്ന് പറഞ്ഞ്

എന്നേയും ഇങ്ങനെ കരയിക്കും... ഞാൻ പറയുന്നു മിണ്ടാതിരിക്ക് നീ..."

ഇങ്ങനെ സമാധാനിപ്പിച്ച്, ധീരജ്മാമി വെള്ളത്തൊട്ടിയിൽനിന്ന് വെള്ളം എടുത്തുകൊണ്ട്‌വന്ന് വിതുമ്പിവിതുമ്പി കരഞ്ഞുകൊണ്ടിരുന്ന ചമ്പയെക്കൊണ്ട് ഒന്നുരണ്ട് ഇറക്ക് കുടിപ്പിച്ചു. കണ്ണീരൊഴുക്ക് നിന്നതിനുശേഷം മാമി മുന്നറിയിപ്പു കൊടുത്തു – "വേഗം, വേഗം തയ്യാറായിക്കോ. മുൻസിഫിന്റെ മകൻ ഇപ്പോൾ വരുന്നുണ്ടാവും."

# 25. പുലരിയുടെ കോലംറാരസ്ക്കർ

ഉച്ചതിരിഞ്ഞ നേരം.

റാഘ്ഗഞ്ചിയിലെ വളഞ്ഞുപുളഞ്ഞ ബസാറിൽ അന്നേരം ഇടപാടുകാർ കുറവായിരുന്നതു നിമിത്തം വ്യാപാരികൾ കുത്തിയിരുന്ന് ഉറക്കം തൂങ്ങുകയായിരുന്നു.

ഒരു മുഷ്ക്ക് സാധാരണ മട്ടിലുള്ള കടയും വെച്ച് കച്ചവടം നടത്തിയിരുന്ന ഉത്തംചന്ദും ഇടപാടുകാർ ഇല്ലാഞ്ഞതുകൊണ്ട് ഒരു ചെറിയ തലയിണമേലേക്ക് ചാരി കിടക്കുകയായിരുന്നു.

ഉറങ്ങിക്കിടന്നപോലെയുള്ള ആ അന്തരീക്ഷത്തിൽ ആണ് അമർഗഢ് സ്റ്റേഷനിൽനിന്നു വരുന്ന തപാൽക്കാരൻ റാഘ്ഗഞ്ചിയുടെ പ്രവേശദ്വാരത്തിൽ എത്തിയത്. പ്രവേശദ്വാരത്തിലെ ശിപായിയും അന്നേരം ആടിക്കൊണ്ടിരുന്ന ഒരു കട്ടിലിൽ കിടന്ന് കൂർക്കം വലിക്കുകയായിരുന്നു. സർക്കാരെഴുത്തുകളുടെ കെട്ട് കൊടുക്കാനായിട്ട് തപാൽക്കാരൻ ധോതി പിടിച്ച് ശിപായിയെ ഉണർത്തി.

പ്രവേശദ്വാരത്തിനടുത്തുള്ള ഒന്നുരണ്ട് തെരുവുകളിൽ കത്ത് വിതരണം ചെയ്തശേഷം തപാൽക്കാരൻ നേരെ ബസാറിലേക്കാണ് പോയത്. രണ്ടുവണ്ടികൾ എതിരേ വന്നാൽ ഒന്ന് പിന്നോക്കം പോയി മറ്റൊന്നിന് വഴിയുണ്ടാക്കിക്കൊടുക്കണം. അത്രയ്ക്കും ഇടുങ്ങിയ ബസാറിൽ അങ്ങുമിങ്ങും അനാഥ ജന്തുക്കൾ ഉറങ്ങിക്കിടന്നിരുന്നു. അവയെ ചാടിക്കടന്ന് തപാൽക്കാരൻ മുന്നോട്ട് നീങ്ങവേ, ഉറക്കം തൂങ്ങിയിരുന്ന നായകൾ കാലൊച്ച

കേട്ട് ഞെട്ടിയുണർന്ന് കുരച്ച്, തപാൽ ഡിപ്പാർട്ടുമെന്റിലെ ആ കാക്കിയുടുപ്പുകാരനെ സ്വാഗതംചെയ്യു.

നായകളുടെ കുര 'കാകനിദ്ര'ക്കാരായ കച്ചവടക്കാരെ ഉണർത്തി. മുമ്മൂന്നു ദിവസം കൂടുമ്പോൾ ഉച്ചതിരിഞ്ഞ നേരത്ത് കേൾക്കാവുന്ന, നായകളുടെ ആ കുരയ്ക്കൽ തപാൽക്കാരൻ വരുന്നതിന്റെ നകാരയടി ആണെന്ന് എല്ലാവർക്കും അറിയാമായിരുന്നു.

ഗ്രാമക്കാരെപ്പോലെ തപാൽക്കാരനും അതെല്ലാം വഴക്കമായി കഴിഞ്ഞിരുന്നു. വാഘണിയയിലെ നായകൾ ചുറ്റുവട്ടത്തിലെല്ലാം പേരെടുത്തവരായായിരുന്നു. അതുകൊണ്ട് കത്ത്‌വിതരണം ചെയ്യാൻ വരുന്ന തപാൽക്കാരൻ വാതിലിയെടുക്കാൻ ഒരിക്കലും മറക്കാറില്ല. അയാൾ വളരെ നാളായി വരുന്നതുകാരണം എല്ലാ നായകളേയും മനസ്സിലാക്കി വെച്ചിരുന്നു. ഒരു കൈകൊണ്ട് തപാൽസഞ്ചി താങ്ങിപ്പിടിച്ച്, മറുകൈകൊണ്ട് വാതിലിയും ചുഴറ്റി, ഒരു പട്ടാളക്കാരന്റെ മട്ടിൽ, അയാൾ മുന്നോട്ട് നീങ്ങിക്കൊണ്ടിരുന്നു. സ്വന്തം പരിചയക്കാരോടെന്നപോലെ അയാൾ നായകളോട് സംസാരിച്ചു കൊണ്ടുമിരുന്നു – "ബബ്ബ, ഇനി മിണ്ടാതിരി!", "ഇനി നിറുത്ത്, ലാലിയാ!", "എടാ കാലിയ, മിണ്ടാതിരിക്കുന്നോ ഇല്ലയോ?" എന്നിങ്ങനെ സ്നേഹത്തോടെ ഓരോന്ന് പറഞ്ഞ്കൊണ്ട് അയാൾ കത്തുകൾ വിതരണം ചെയ്യുകൊണ്ടിരുന്നു.

വാഘണിയയിലെ വ്യാപാരികൾക്ക് ഒരു സവിശേഷസ്വഭാവം ഉണ്ടായിരുന്നു – ആരാരുടെ കടയിൽ എത്രഎത്ര കത്തുവരുന്നു എന്ന് ശ്രദ്ധിക്കുന്നതിൽ അവർക്ക് കൂടുതൽകൂടുതൽ ഒരു കുതൂഹലം! അതിന് സുന്ദരമായ ഒരു സൂത്രവും അവർ കണ്ടുവെച്ചിരുന്നു. തപാൽക്കാരൻ നില്ക്കുന്ന കടയുടെ മുമ്പിൽ നായകളുടെ നീട്ടി വലിച്ച് നിലച്ച കുര കേൾക്കും. തപാൽക്കാരൻ മുന്നോട്ട് നീങ്ങിയാൽ കുരയുടെ ഒച്ചയും മുന്നോട്ടു നീങ്ങും. തപാൽക്കാരൻ നിന്നാൽ കുരയും നീട്ടിവലിച്ച് നിലയ്ക്കും. അങ്ങനെ, ആരുടെ കടയുടെ മുമ്പിൽ തപാൽക്കാരൻ എത്രനേരം നില്ക്കുന്നു എന്ന് മറ്റു വ്യാപാരികൾ മനസ്സിലാക്കും.

എന്നാൽ അന്ന് വാഘണിയയിലെ വ്യാപാരികൾക്ക് അല്പം പുതിയ അനുഭവം ഉണ്ടായി. കച്ചവടം ദീപാളി കുളിച്ചതിനുശേഷം ഉത്തംചംദിന്റെ കടയിലേക്ക് കത്തുകൾ വരുന്നത് കുറഞ്ഞിരുന്നു. ഒരു കാലത്ത് വാഘണിയയിലേക്ക് കൊണ്ടുവരുന്ന തപാൽ

സഞ്ചിയുടെ പകുതിഭാഗം ഉത്തംചംദിന്റെ കടയിൽതന്നെ ഒഴിഞ്ഞു കഴിയും. ആ കണക്കിന് ഇക്കാലത്ത് കത്തുകളേ വരുന്നില്ല എന്ന് പറയേണ്ടിവരും. അതുകൊണ്ട് തപാൽക്കാരൻ വരുംനേരം നായകൾക്ക് ഉത്തംചംദിന്റെ കടയുടെ മുമ്പിൽ അപൂർവമായേ കുരയ്ക്കേണ്ടിവരാറുള്ളു. എന്നാലോ അന്ന് സംഗതി തികച്ചും മറിച്ചായിരുന്നു. മറ്റ് ഏതൊരു കടയുടെ മുമ്പിലുമല്ലാതെ, ഉത്തം ചംദിന്റെ 'കങ്കാളക്കട'യുടെ മുമ്പിൽ നായകൾ കുരയ്ക്കുന്നത് കേട്ട് മറ്റു വ്യാപാരികൾ ചെവി വട്ടംപിടിച്ചു.

ഉത്തംചംദിന്റെ കടയുടെ മുമ്പിൽ വെറുതെ അങ്ങനെ കുര യ്ക്കുക മാത്രമല്ല, വളരെനേരം കുരച്ചുകൊണ്ടു നിന്നു എന്നതാണ് വ്യാപാരികളെ കൂടുതൽ ആശ്ചര്യപ്പെടുത്തിയത്.

വ്യാപാരികൾ, തലയിണമേൽ ചാരിവെച്ചിരുന്ന തങ്ങളുടെ തടിച്ച ശരീരം പണിപ്പെട്ട് പൊക്കി, ഉത്തംചംദിന്റെ കടയിലേക്ക് നോട്ടം പായിച്ചു – തപാൽക്കാരൻ കടയുടെ മുമ്പിൽ നില്ക്കുക യല്ല; അകത്ത് കുത്തിയിരിക്കുന്നു; മഞ്ഞനിറമുള്ള ഒരു മഷിക്കുപ്പി യിൽ തൂവൽ മുക്കിമുക്കി ഒപ്പിടുന്നു...

കണ്ടവർ കണ്ടവർ കണ്ണുകൊണ്ട് പരസ്പരം സംസാരിച്ചു.

ഒപ്പിട്ടശേഷം സാക്ഷിക്ക് ഒരാളെവേണ്ടി വന്നു. ഉത്തംചംദ് നേരെ മുന്നിലുള്ള കടയിലേക്ക് നോക്കി, വിളിച്ചുചോദിച്ചു – "ഭൂധർ ഭായി, ഇങ്ങോട്ട് ഒന്നു വരാമോ? ഇതിൽ ഒര് ഒപ്പ് ഇടേണ്ടതുണ്ട്."

മണിയോർഡർഫാറത്തിന്റെനേരെ വളരെ നേരമായിട്ട് അസൂയാ ദൃഷ്ടിയോടെ നോക്കിക്കൊണ്ടിരുന്ന ഭൂധർഭായി, സാക്ഷി എന്ന നിലയ്ക്ക് ഒപ്പിട്ടുകൊണ്ടിരിക്കെ അതിൽ എഴുതിയിരിക്കുന്ന തുക കണ്ടിട്ട് കണ്ണുകളിൽ കുറെക്കൂടി അസൂയ കയറി. എന്നിട്ട് ചോദിച്ചു – "എവിടുന്നാണ്?"

"രാജ്കോട്ടിൽ നിന്ന്, അവിടെ എന്റെ അനിയനില്ലേ, നരോത്തം. അയാൾ അയച്ചതാണ്."

അത്രമാത്രം മതിയായിരുന്നു. ഭുധർഭായിവഴി ബസാർ മുഴുവൻ, ബസാറിൽനിന്ന് ഗ്രാമം മുഴുവൻ ആ വാർത്ത പരന്നു.

"ഉത്തംചംദിന്റെ വീട്ടിൽ ഇന്ന് സദ്യയുണ്ടാകും!"

"എന്തുകൊണ്ട്?"

"മണിയോർഡർ വന്നിട്ടുണ്ട്. രാജ്കോട്ടിൽനിന്ന് നരോത്തം പണം അയച്ചുകൊടുത്തിരിക്കുന്നുവത്രെ!"

മിന്നൽ വേഗത്തിൽ പരന്നു, കിംവദന്തികൾ!

വാർത്ത കേട്ട് ചിലർ സന്തോഷിച്ചു. മറ്റുചിലർ അമ്പരന്നു. ഭാവനാശക്തിക്ക് മൂർച്ചയുള്ളവർ കൂടുതൽ കുതൂഹലം കാണിച്ചു –

"നരോത്തം എവിടുന്നാണ് ഇത്ര രൂപ അടിച്ചെടുത്തത്, ഏങ്?"

"രാജ്കോട്ടിൽ കാശിന്റെ മരമുണ്ടോ, പിടിച്ചു കുലുക്കിയാൽ പണം വീഴാൻ പാകത്തിന്?"

"വീട്ടിൽ തങ്കശാല ഉണ്ടാക്കിയിട്ടുണ്ടോ?"

ഉത്തംചംദിന്റെ അടുത്തുള്ളവർ ചോദിച്ച അത്തരം ചോദ്യങ്ങൾക്ക് എളുപ്പത്തിൽ മറുപടി പറയുക ആർക്കും സാധ്യമായിരുന്നില്ല. അതുകൊണ്ട് ചോദ്യം ചോദിച്ചവർതന്നെ മറുപടിയും നല്കി–

"നരോത്തം വല്ലവരുടേയും പണം അടിച്ചെടുത്തിരിക്കുമെന്നു തോന്നുന്നു."

"വല്ലവരുടേയും പീടിക കൊള്ളയടിച്ചിരിക്കും."

"അല്ലെങ്കിൽ, രാജ്കോട്ടിൽ പണം വാരി വിതറിയിരിക്കയാണോ, പെറുക്കിയെടുക്കാൻ?"

"അടുത്തകാലത്ത് ഒരാൾ രാജ്കോട്ടിൽ പോയിരുന്നു. അയാൾ പറഞ്ഞു, നരോത്തം അവിടെ ഒരുത്തന്റെ കളിക്കോപ്പ് വണ്ടി ഉന്തുകയാണെന്ന്. അതിൽനിന്ന് ഇത്ര പണം ഉണ്ടാക്കാൻ കഴിയുമോ?"

"എവിടെയെങ്കിലും കരകൗശലം കാണിച്ചിട്ടുണ്ടാവും, തീർച്ച!"

"അല്ലെങ്കിൽ, എന്തെങ്കിലും തിരിമറി നടത്തി, ആരെയെങ്കിലും പിടിച്ചിരുത്തിയിരിക്കും."

ഭാവനയുടെ കുതിരകൾ കുറെക്കൂടി മുന്നോട്ട് കുതിച്ചു. ഊഹാപോഹങ്ങൾക്ക് പാകത്തിന് തെളിവുകളും കണ്ടുപിടിക്കപ്പെട്ടു –

"അങ്ങനെ തിരിമറി കാട്ടുന്നത് അയാളുടെ കുടുംബത്തിൽ ഒരു പുതുമയാണോ? എന്തായാലും നരോത്തമും ഉത്തംചംദിന്റെ സ്വന്തം സോദരനല്ലേ? ഉത്തംചംദല്ലേ, ഈശ്വരിയയിൽ ദകുഭായിയുടെ വീട്ടിൽനിന്ന് പണസ്സഞ്ചി തട്ടിയെടുത്തത്?... മകൻജിമുനീം സ്വന്തം കണ്ണുകൊണ്ട് കണ്ടതാണ്... നരോത്തമും ഉത്തംചംദും ഒരേ കുടത്തിലെ നീരല്ലേ കുടിച്ചുവളർന്നത്?... അനിയൻ ചേട്ടനേക്കാൾ താഴെയാവുമോ?..."

ഗ്രാമത്തിലുള്ളവരെ ഉപഹാരോപഹാരങ്ങൾക്ക് വിട്ടുംവെച്ച്, അന്ന് ഉത്തംചന്ദ് തന്റെ കടയുടെ മട്ട് അല്പം ഭേദപ്പെടുത്തി. വാതിലിന്റെ ചുവട്ടിലും മേലെയും താഴിട്ട് പൂട്ടി. ആജീവികയ്ക്കുള്ള ഉപകരണം എന്ന മട്ടിൽ ആ സ്ഥലത്തെ മുകമായി വന്ദിച്ച് വീട്ടിലേക്ക് പുറപ്പെട്ടു. അന്നേരം നേരെ മുന്നിൽ ഇമപൂട്ടാതെ നോക്കിക്കൊണ്ടിരുന്ന ഭൂധർഭായി കളിയാക്കി – "ഉത്തംചന്ദ്ഭായി, പൂട്ടിയ ശേഷം താഴ് നല്ലവണ്ണം വലിച്ചുനോക്കണേ, കേട്ടോ"

ആ വ്യാപാരിയുടെ കളിയാക്കൽ മനസ്സിലാക്കാൻ ഉത്തംചന്ദിന് അധികസമയം വേണ്ടിവന്നില്ല. അയാൾ മൂകവും മധുരവുമായ ഒരു പുഞ്ചിരി നല്കുകമാത്രം ചെയ്തു. നടക്കുന്നതിനിടയ്ക്ക് ആത്മഗതം പോലെ പറഞ്ഞു – "ആയിരം താഴും പൂട്ടും ഉണ്ടായാലെന്താണ്? വിധിച്ചവന്റെ അടുത്ത് കിടക്കും! ഓരോ ധാന്യമണിയിലും തിന്നുന്നവന്റെ പേർ കൊത്തിയിരിക്കും!"

ഉത്തംചന്ദ് കുപ്പായത്തിന്റെ ഉൾക്കീശ അമർത്തിനോക്കി വിശ്വാസം വരുത്തി, ആ 'അപായ സാധനം' ഭദ്രമായി ഇരിക്കുന്നോ ഇല്ലയോ എന്ന്.

ഗ്രാമത്തിലുള്ളവർ ആ 'മന്യാഡറി'ന്റെ വാർത്ത കേട്ട് സ്തബ്ധരായിരുന്നു. എന്നാലോ, ഉത്തംചന്ദ് യാതൊന്നും സംഭവിച്ചിട്ടില്ലാത്ത വിധം, സ്വാഭാവികമട്ടിൽ, വീട്ടിൽ എത്തിച്ചേർന്നു. പതിവുപോലെ, ഇറയത്തിന്റെ അറ്റത്തുള്ള തൂണും ചാരി ലാഡ്കോർ നില്ക്കുന്നുണ്ടായിരുന്നു. അവർ നേരെ നോക്കിയപ്പോൾ ഭർത്താവിന്റെ മുഖഭാവത്തിന് പതിവിലുമധികം യാതൊരു വ്യത്യാസവും കണ്ടില്ല. എന്നാലും ഭർത്താവിന്റെ കണ്ണുകളിലെ തിളക്കം അവരിൽനിന്ന് മറച്ച് വെക്കാൻ ആയില്ല.

പ്രൗഢപ്രായത്തിൽ എത്തിയതിനുശേഷം ആ ദമ്പതികൾ കളിയും തമാശും ഉപേക്ഷിച്ച മട്ടായിരുന്നു. എന്നാൽ അന്ന് ലാഡ്കോറിന് സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. കല്പടവ് കയറിക്കൊണ്ടിരുന്ന ഭർത്താവിനോട് അവർ പുഞ്ചിരിതൂകിക്കൊണ്ട് മൊഴിഞ്ഞു – "അവിടെ നിൽക്കുന്ന്. ഞാൻ ഉഴിഞ്ഞിടട്ടെ!"

"എന്തിന്?"

"നരോത്തംഭായിയുടെ മണിയോർഡർ വന്നില്ലേ?"

"നിന്നോട് ആർ പറഞ്ഞു?"

"ബടുക്."

"ബടുകിനോട് ആർ പറഞ്ഞു?"

"തെരുവിലെ പിള്ളേര്..."

"ഓഹോ! അത്രവേഗം തെരുവിൽ എത്തിക്കഴിഞ്ഞോ, ആ വാർത്ത?" – ഉത്തംചംദ് വിസ്മയിച്ചുപോയി – "ഈ ഗ്രാമവും മഹാകേമം തന്നെ! ഒറ്റ സംഗതിയും ഒളിഞ്ഞിരിക്കില്ല!"

'അയൽപക്കത്തുള്ള നാലഞ്ചു പെണ്ണുങ്ങൾ വന്ന് അഭിനന്ദിച്ച് പറഞ്ഞിട്ടുപോയി, ഇന്ന് ലാപസി ഉണ്ടാക്കണമെന്ന്!"

"ലാപസിയോ?" – ഉത്തംചംദ് ആദ്യം തെല്ല് ആലോചനയിൽ മുഴുകി. പിന്നീട് പറഞ്ഞു – "ആകട്ടെ!"

"എന്ത് ആകട്ടെ എന്ന്?"

"ലാപസി! അല്ലാതെന്താണ്?" – ഉത്തംചംദ് ആദേശം നല്കി – "ഉം. ഉണ്ടാക്ക്, ലാപസി. അയൽപക്കക്കാരികൾ പറഞ്ഞിട്ട് പോയിട്ടുണ്ടെങ്കിൽ പിന്നെ എന്താണ് തടസ്സം? പഞ്ചായത്തിന്റെ തീർപ്പുപോലെ അല്ലേ?"

"നേര് പറയുന്നോ, അതോ തമാശ് പറയുന്നോ?"

"ഇംങ്ങനെയുള്ള കാര്യത്തിൽ വല്ലവരും തമാശ് പറയുമോ?"

"മണിയോർഡർ സത്യത്തിൽ വന്നോ!... അതോ ഗ്രാമത്തിലുള്ളവർ ബെടായി കാച്ചുകയാണോ?"

"നമ്മുടെ മര്യാദ അകാരണമായി വർദ്ധിപ്പിക്കത്തക്കവിധം ഈ ഗ്രാമത്തിലുള്ളവർ അത്ര പരോപകാരികൾ അല്ല" – ഇത്രയും പറഞ്ഞ് ഉത്തംചംദ് കുപ്പായത്തിന്റെ ഉൾക്കീശയിൽ നിന്ന് പുത്തൻ നോട്ടുകളുടെ കെട്ട് പുറത്തെടുത്ത് കാണിച്ചു.

"ഛേ! ഛേ! ഇത്ര പരസ്യമായിട്ട് ഇറയത്ത്വെച്ച് ആ 'അപകടം' പുറത്തെടുക്കുകയോ? ഭദ്രമായിട്ട് പെട്ടിക്കകത്ത് വെയ്ക്കണം!" – ലാഡ്കോർ അഭിപ്രായപ്പെട്ടു.

"താക്കോൽ കൊണ്ടുവാ!" – ഉത്തംചംദ് അകത്തേക്ക് കടന്നുകൊണ്ട് പറഞ്ഞു.

"താക്കോൽ വേണ്ട. പെട്ടി തുറന്നു കിടക്കുകയാണ്. അംങ്ങ് വരുന്നത് കണ്ട ഉടൻ ഞാൻ പെട്ടി തുറന്നുവെച്ചു..."

"ഓഹോ! നീ വലിയ മുൻബുദ്ധി കാണിച്ചല്ലോ!" – ഭാര്യയുടെ സ്ത്രീസുലഭമായ അത്യുത്സാഹത്തെ കളിയാക്കിക്കൊണ്ട് ഉത്തംചംദ് പറഞ്ഞു – "നിന്റെ കരുതൽ ആർക്കും കിട്ടില്ല, കേട്ടോ!"

"പിന്നെ, വേണ്ടേ കരുതൽ? പാവം നരോത്തംഭായി എത്ര പണിയെടുത്തിട്ടാവും, എത്ര വിയർപ്പ് ഒഴുക്കിയിട്ടാവും ഇത്ര സമ്പാദിച്ചിരിക്കുക!"

"ആരാണ് പണിയെടുക്കുന്നത്?"

"അല്ലാതെ ഇത്ര പണം എങ്ങനെ സമ്പാദിക്കാൻ കഴിയും?"

"നരോത്തം ഒരു പങ്കുകച്ചവടത്തിലാണ്... മംചേർശാ പാർസിയുടെ... ഈ കത്ത് വായിച്ചുനോക്ക്, സൗകര്യംപോലെ. അപ്പോൾ എല്ലാം മനസ്സിലാവും!"

"നേരോ? എന്നാൽ അങ്ങേയ്ക്ക് നെയ്യും ശർക്കരയും..."

"നെയ്യും ശർക്കരയും പോരാ. ലാപസി തന്നെ വേണം, ലാപസി!"

"ശരി. ഇതാ ഞാൻ ഉടൻതന്നെ ഉണ്ടാക്കുകയായി!"

പെട്ടിയുടെ അടിയിൽ ആ 'അപായസാധനം' ഭദ്രമായി വെച്ചു കൊണ്ട്, ഉത്തംചന്ദ് ചോദിച്ചു – "ബടുക് എവിടെയാണ്?"

"അവൻ 'മന്യാഡറി'ന്റെ കാര്യവും പറഞ്ഞിട്ട്, വീണ്ടും കളിക്കാൻ പോയി, തെരുവിലേക്ക്."

"അവനെ വിളിച്ചിട്ട് പറ, നിനക്ക് പുതിയ, വലിയ ഒരു കുതിരവണ്ടി വരും – കുതിരക്കാരനോടൊപ്പം!"

"നരോത്തംഭായി ഇനിയും കുതിരവണ്ടിക്കാര്യം മറന്നിട്ടില്ലെന്നു തോന്നുന്നു!"

"എങ്ങനെയാണ് മറക്കുക? കുതിരവണ്ടിവാങ്ങാൻ കത്തിൽ എഴുതിയിട്ടുണ്ട്... അബ്ദുള്ളശേട്ട് സമ്മതിച്ചാൽ ആ പഴയ കുതിര വണ്ടിതന്നെ തിരിച്ചു വാങ്ങാൻ എഴുതിയിട്ടുണ്ട്"

"നേരോ?"

"കത്ത് വായിച്ചുനോക്കരുതോ?"

"ആദ്യം ലാപസി ഉണ്ടാക്കട്ടെ. എന്നിട്ട് വായിക്കാം, കത്ത്."

"ഞാൻ വെറുതെ പറഞ്ഞതല്ലേ, ലാപസി ഉണ്ടാക്കാൻ? നീ യഥാർത്ഥത്തിൽ ഉണ്ടാക്കാൻ പോകയാണോ?"

"ഞാൻ ഉണ്ടാക്കും. അങ്ങേയുടെ വാക്ക് പാലിക്കണ്ടേ?" – എന്നിട്ട് ലാഡ്കോർ അടുക്കളയിലേക്ക് പോയി.

"അപ്പോഴേക്കും ഞാൻ ആപാഭായി കാഠിയുടെ വീടുവരെ പോയിട്ടു വരാം."

"കാഠിയുടെ അടുത്ത് എന്താണ് ജോലി?"

"നാളേക്ക് അയാളുടെ കുതിരയെ ഏർപ്പാടാക്കണം."

"എന്തിന്? എങ്ങാനും പുറത്തേക്ക് പോകാനുണ്ടോ?"

"ഇനി മുമ്മൂന്നു ദിവസം കൂടുമ്പോൾ പുറത്തുപോകേണ്ടിവരും. ഈ സീസണിലെ ഈ പ്രദേശത്തുള്ള പരുത്തി മുഴുവൻ നമുക്ക് വാങ്ങണം" – ഉത്തംചന്ദ് പറഞ്ഞു.

"നമുക്കോ!" – ലാഡ്കോറിന് ആശ്ചര്യംകൊണ്ട് ഒച്ച പൊന്തിയില്ല.

"നമുക്കുതന്നെ വാങ്ങണം, എന്നു വെച്ചാൽ മംചേർശാപാർസിയുടെ കണക്കിൽ... നരോത്തമിനുവേണ്ടി..." ഉത്തംചന്ദ് ഭാര്യയെ ധരിപ്പിച്ചു.

"അങ്ങയുടെ അനിയൻ പട്ടണത്തിൽ പോയി വലിയ സിംഹാസനത്തിൽ ഇരിപ്പുറപ്പിച്ചു എന്നു തോന്നുന്നല്ലോ. ഈ പ്രദേശത്തെ പരുത്തി മുഴുവൻ വാങ്ങുന്ന കാര്യമല്ലേ പറയുന്നത്!"

"എന്റെ അനിയൻ എന്നല്ല, നിന്റെ അളിയൻ എന്ന് പറ. ഇവിടുന്ന് പോകുമ്പോൾ നീ കൊടുത്ത ആശീർവാദമാണ് ഫലിക്കുന്നത്, ഇപ്പോൾ!"

ഈ സംഗതികളൊന്നും ഇനിയും നിഷ്കളങ്കയായ ലാഡ്കോറിന്റെ തലയിൽ കയറിയില്ല. ഭർത്താവ് ദീപാളി കുളിച്ചതിന്റെ ശേഷം ഭാര്യയുടെ മനസ്സിനെ സ്വാഭാവികമായും അള്ളിപ്പിടിച്ചിരുന്ന ഒരുതരം ഹീനതാബോധം ബാലിശമായ ഒരു ചോദ്യത്തിന്റെ രൂപത്തിൽ പുറത്തുവന്നു – "വലിയവർ വാങ്ങിക്കാൻ വിടുമോ?"

"ഇത്രയും കൊല്ലം നമ്മളല്ലേ വാങ്ങിയിരുന്നത്?"

"ഇതുവരെയുള്ള സംഗതി വേറെ. നമുക്ക് മതിപ്പുണ്ടായിരുന്നു. എന്നാലോ ഇന്ന്..."

"ഇന്ന് നമ്മേക്കാളും കൂടുതൽ മതിപ്പുണ്ട്, മംചേർശാപാർസിക്ക്... സർക്കാർ തങ്കശാലയിലെ നോട്ടുകളേക്കാൾ കൂടുതൽ ഉറപ്പുണ്ട്, മംചേർശായുടെ ഉണ്ടികപ്പത്രങ്ങൾക്ക്! പേർകേട്ട വ്യാപാരികൾപോലും അയാളുടെ വീട്ടിൽ വെള്ളം കോരാൻ നില്ക്കും. അത്രയ്ക്കുണ്ട്, അയാൾക്ക് ആക്കം!"

ലാഡ്കോറിന് എന്നിട്ടും പുതിയതായി വന്ന ഭാഗ്യത്തെപ്പറ്റി വിശ്വാസം വന്നില്ല. അവർ സഹജമായ രീതിയിൽ ഒരു ചോദ്യം എടുത്തിട്ടു – "എന്നാൽ മറ്റ് വലിയ വ്യാപാരികൾ നമ്മോട് മത്സരിക്കാൻ വരില്ലേ?"

"നമ്മൾ ഏറ്റവും കൂടുതൽ വിലകൊടുക്കും. വില. വേലയിറക്കും, ദാസൻ സലാം ചെയ്യും – ഇതല്ലേ, ലോകനടപ്പ്!"

ലാഡ്കോർ ഭർത്താവ് പറയുന്നത് ഓരോന്നും കേട്ടുകൊണ്ടിരുന്നു, സന്തോഷംപൂണ്ടുകൊണ്ടിരുന്നു. ജീവിതനാടകത്തിൽ ദാരിദ്ര്യത്തിന്റെ ദീർഘമായ രംഗം കണ്ടതിനുശേഷം, ജീവിതപ്രഭാതത്തിന്റെ തിരശ്ശീല ഉയർന്നത് അവർക്കു വിശ്വസിക്കാൻ ശേഷിയില്ലായിരുന്നു. അതുകൊണ്ട് വീണ്ടും ബാലിശമായ ഒരു ചോദ്യം എടുത്തിട്ടു, അവർ – "ഇതെല്ലാം യഥാർത്ഥത്തിൽ സംഭവിക്കുമോ?"

"നോക്കിക്കോ നീ, ഉത്തംചംദ് കുതിക്കുന്നത്! നല്ല ഒരു സീസൺ വന്നോ, അക്കര പറ്റി എന്ന് ഉറപ്പിച്ചോ!"

"എന്നാൽ അങ്ങേയ്ക്ക് നെയ്യും ശർക്കരയും..."

"നെയ്യും ശർക്കരയും പോരാ, ലാപസി തന്നെ വേണം, ലാപസി" – ഉത്തംചംദ് പ്രേമം വഴിഞ്ഞ് മൊഴിഞ്ഞു, ഭാര്യയുടെ മുഖത്തേക്ക് മുഗ്ധത മുറ്റിയ മിഴി പായിച്ചു. ലാഡ്കോറും തുല്യവികാരത്തോടെ അത് സ്വീകരിച്ചു. കൊല്ലങ്ങൾക്കുശേഷം ആ പ്രൗഢദമ്പതികളുടെ ജീവിതത്തിൽ അന്ന് ആദ്യമായി കാമുകീകാമുകന്മാരുടേതുപോലെയുള്ള കടാക്ഷനിക്ഷേപം നടന്നു.

ആപാഭായി കാഠിയുടെ അടുത്ത് കുതിരയെ ചട്ടംകെട്ടിയിട്ട്, ഉത്തംചംദ് വീട്ടിൽ തിരിച്ചെത്തി. ഭക്ഷണസമയത്ത് ബടുകിനേയും ഒപ്പം പിടിച്ചിരുത്തി. ആഹ്ളാദംകൊണ്ട ലാഡ്കോർ അത്യുത്സാഹത്തോടെ ലാപസി വിളമ്പി. അന്നേരം ഉത്തംചംദ് പറഞ്ഞു – "ആദ്യം റൊട്ടി കൊണ്ടുവാ, എന്നിട്ടുമതി ലാപസി!"

"റൊട്ടിയോ? ഇന്ന് റൊട്ടി എവിടെ ഉണ്ടാക്കിയിരിക്കുന്നു!"

"കാലത്തുണ്ടാക്കിയ തണുത്ത് ഉണങ്ങിയ റൊട്ടി ആയാലും മതി. ആദ്യം റൊട്ടി, പിന്നെ ലാപസി!"

"റൊട്ടി പന്ത്രണ്ടുമാസവും കഴിക്കുന്നതല്ലേ? ഇന്ന് ലാപസി ആയിക്കോട്ടെ!"

"പന്ത്രണ്ടുമാസമല്ല, ജീവിതം മുഴുവൻ തിന്നണം റൊട്ടി. അതുകൊണ്ട് ആദ്യം റൊട്ടി, പിന്നെ മധുരം!" – ഉത്തംചംദ് വിശദീകരിച്ചു – "മധുരം ഇന്നുണ്ടാകും, നാളേക്ക് ഉണ്ടായി എന്നു വരില്ല. അതുകൊണ്ടാണ് മനുഷ്യർ ഭഗവാനോട് ഉണങ്ങിവരണ്ട റൊട്ടി രേപേക്ഷിക്കുന്നത്, ലാപസിയും ലഡ്ഡുവും അല്ല അപേക്ഷിക്കുന്നത്, മനസ്സിലായോ? അപ്പമോ പാൽപ്പായസമോ അല്ല

അപേക്ഷിക്കുന്നത്, ഒരു സേർ ബാജറയാണ്. ജീവിതത്തിൽ ഓരോ സേർ ബാജറ കിട്ടുംപോലെ മറ്റെന്തു സൗഖ്യമാണ് ഉണ്ടാവുക?"

ഭർത്താവിന്റെ നിർബന്ധം നിമിത്തം ലാഡ്‌കോറിന് കാലത്തെ ശേഷിച്ച റൊട്ടിക്കഷണം വിളമ്പേണ്ടിവന്നു. അത് തിന്നതിനു ശേഷം ഉത്തംചംദ് ലാപസിയിൽ നെയ്യ് വീഴ്ത്തി. അത് കഴിച്ചു കൊണ്ടിരിക്കേ മധുരപദാർത്ഥങ്ങളെപ്പറ്റി അല്പം കൂടി വേദാന്തം പറഞ്ഞു – "സുഖം ഉണ്ടായാൽ മനുഷ്യൻ സന്തോഷിക്കരുത്, ദു:ഖം ഉണ്ടായാൽ പരിഭ്രമിക്കുകയും അരുത്. സുഖിക്കുന്ന കാലത്തേക്കാൾ ദു:ഖിക്കുന്ന കാലത്താണ് മധുരപദാർത്ഥങ്ങൾക്ക് കൂടുതൽ മാധുര്യം തോന്നുക!"

"ദു:ഖിക്കുന്ന കാലത്ത് കൂടുതൽ മാധുര്യം തോന്നുമെന്നോ?"

"ഉവ്വ്... ഈ ലാപസി വളരെ സന്തോഷത്തോടെയാണ് നീ ഉണ്ടാക്കിയിരിക്കുന്നത്. ധാരാളം ശർക്കരയും ചേർത്തിട്ടുണ്ട്. അതുകൊണ്ട് നല്ല മധുരം ഉണ്ടാവുകതന്നെ ചെയ്യും. എന്നാലോ കുട്ടിക്കാലത്ത് ഞാൻ ഒരിക്കൽ ലാപസി ഉണ്ടാക്കി സ്വന്തം കൈ കൊണ്ട്. വളരെ വിഷമിക്കുന്ന കാലത്താണ്, അത് ഉണ്ടാക്കിയത്. അതിന് എന്തു മധുരം ആയിരുന്നെന്നോ!"

"സ്വന്തം കൈകൊണ്ട് ഉണ്ടാക്കിയതിന് കൂടുതൽ മധുരം തോന്നി എന്നല്ലേ പറഞ്ഞു വരുന്നത്?" – തന്റെ പാചക വിജ്ഞാനീയത്തിന്റെ വില താഴ്ത്തിക്കെട്ടുകയാണെന്ന് ലാഡ്‌കോറിന് തോന്നി. അത് അവരുടെ സ്വാഭിമാനത്തിന് മുറിവേല്പിച്ചു.

ഉത്തംചംദ് താൻ പറഞ്ഞത് വിശദീകരിച്ചു – "ഞാൻ സ്വന്തം കൈകൊണ്ട് ഉണ്ടാക്കിയതിന് കൂടുതൽ മധുരം തോന്നി എന്നല്ല പറഞ്ഞത്... വളരെ വിഷമിക്കുന്ന കാലമായിരുന്നു. അതുകൊണ്ട് നാവിന് ആർത്തിയും ഏറിയിരുന്നു. എന്റെ അച്ഛൻ ജീവിച്ചിരുന്ന കാലം. എന്നേയും നരോത്തമിനേയും കുഞ്ഞുങ്ങളായി വിട്ട് അമ്മ മരിച്ച കാലം. ഞാൻ അച്ഛന്റെ ഒപ്പം കടയിൽ കുത്തിയിരിക്കും. വീട്ടിൽ വന്ന് ഭക്ഷണവും തയ്യാറാക്കും. അന്ന് പരുത്തിക്കച്ചവടം അത്ര കയറിയിരുന്നില്ല. അതുകൊണ്ട് നെയ്ക്കച്ചവടം ആണ് മൊത്തമായി നടത്തിയിരുന്നത്. ഒരു ദിവസം രാത്രി എന്ത് സംഭവിച്ചുവെന്നോ? ഒരു അറാംപിറന്നവൻ ഗോഡൗൺ കുത്തി പ്പൊളിച്ച് അകത്ത് കടന്ന് നിറച്ച് നെയ്യ് ഉണ്ടായിരുന്ന ഇരുപത് പീപ്പ എടുത്തുകൊണ്ടു പോയി. കാലത്ത് മോഷണത്തെപ്പറ്റി

അറിഞ്ഞപ്പോൾ അച്ഛൻ സ്തംഭിച്ചുപോയി. എനിക്ക് അത്ര ബുദ്ധി വെച്ചിരുന്നില്ല. അതുകൊണ്ട് ഞാൻ ഏങ്ങി ഏങ്ങി കരയാൻ തുടങ്ങി. വളരെ പണിപ്പെട്ടിട്ടാണ് അച്ഛന് എന്നെ സമാധാനിപ്പിക്കാൻ കഴിഞ്ഞത്. ഗോഡൗണിൽ നിന്ന് എല്ലാ പീപ്പയും കളവുപോയിരുന്നു. പീടികയിൽ ഒരു പീപ്പ നെയ്യ് ഉണ്ടായിരുന്നു, ചില്ലറ വില്പനയ്ക്കുവേണ്ടി. അച്ഛൻ ആ പീപ്പ എന്റെ കൈയിൽ തന്നിട്ട് പറഞ്ഞു, പോ, വീട്ടിൽ ചെന്ന് ലാപസി ഉണ്ടാക്ക്. നമ്മുടെ എല്ലാം കൊള്ളയടിച്ച ഇന്ന് ലാപസി എങ്ങനെ ഉണ്ടാക്കും എന്ന് ഞാൻ ചോദിച്ചുപോയി. അന്നേരം അച്ഛൻ പറഞ്ഞു – 'കള്ളൻ ഇരുപത് പീപ്പ എടുത്തുകൊണ്ടുപോയി, ഇരുപത് മന്ന് നെയ്യ് തിന്നും! നമ്മുടെ വയറ്റിലും ചെല്ലട്ടേ, കാലോ അരയോ സേർ നെയ്യ്!' അന്ന് നെയ്യ് നല്ലപോലെ വീഴ്ത്തി ഉണ്ടാക്കിയ ലാപസിയുടെ സ്വാദ് പിന്നീടൊരിക്കലും അനുഭവപ്പെട്ടിട്ടില്ല."

ഇത്രയും പറഞ്ഞ് ഉത്തംചന്ദ് കൊച്ചുകുഞ്ഞുങ്ങളെപോലെ നിഷ്കളങ്കമായി ചിരിച്ചു.

ബടുകിനാകട്ടെ ലാപസിയിൽ താൽപര്യം ഉണ്ടായിരുന്നില്ല, റൊട്ടിയിലും ഉണ്ടായിരുന്നില്ല, ആ വേദാന്തത്തിലും. ചെറിയച്ഛന്റെ അടുത്തുനിന്ന് വരാനിരിക്കുന്ന കുതിരവണ്ടി അവനെ അത്രയ്ക്ക് ഭ്രാന്തനാക്കി കഴിഞ്ഞിരുന്നു. വരാൻ പോകുന്ന കുതിരവണ്ടി എങ്ങനെയിരിക്കും, കുതിര എങ്ങനെയിരിക്കും – ഇത്തരം നിരന്തരമായ അന്വേഷണം നിമിത്തം അവന് വയറുനിറയെ ഒന്നും ഭക്ഷിക്കാനേ കഴിഞ്ഞില്ല.

ദു:ഖിച്ചു കഴിഞ്ഞുകൂടിയ ആ ദമ്പതികൾ രാത്രിമുഴുവൻ നിശ്ചിന്തരായി സംസാരിച്ചുകൊണ്ടിരുന്നു.

സന്തോഷത്തിന്റേയും സന്താപത്തിന്റേയും നാലഞ്ച് രാവുകൾ ഉത്തംചന്ദിന്റെ ഓർമ്മയിൽ വന്നു... പാപ്പരായിതീർന്ന ആ രാവ്... ബടുക് വെറും വയറോടെ കിടന്നുറങ്ങുകയും ലാഡ്കോർ ഈശ്വരിയയിലേക്ക് പോകാൻ ഉപദേശിക്കുകയും ചെയ്ത ആ രാവ്... ആ രാവുകളിലെല്ലാം ഉത്തംചന്ദിന് ഉറക്കംവരാത്ത അനുഭവപ്പെടുക ഉണ്ടായി... ആ സന്ദർഭങ്ങളിലെല്ലാം അദ്ദേഹത്തിന്റെ ചിത്തം സന്തപ്തമായിരുന്നു, എന്നാൽ ഇന്ന് പ്രഫുല്ലമായിരുന്നു. അന്നത്തെ ഉറക്കംവരാത്ത ഉദ്വേഗം നിമിത്തമായിരുന്നു, ഇന്നത്തെ ഉറക്കംവരാത്തയോ സന്തോഷം നിമിത്തവും!! അതുകൊണ്ടുതന്നെ

ഇന്നത്തെ ജാഗരണം അശാന്തികരമായിരുന്നില്ല, സുമധുരമായിരുന്നു!

ലാഡ്കോർ വിളക്കിന്റെ വെളിച്ചത്ത് നരോത്തമിന്റെ കത്ത് രണ്ടുമൂന്നുവട്ടം വായിച്ചു. എന്നിട്ടും അവർക്ക് തൃപ്തിവന്നില്ല. ഓരോ കുറി വായിക്കുമ്പോഴും പുതിയ പുതിയ അർത്ഥം തോന്നിക്കൊണ്ടിരുന്നു. നരോത്തമിന്റെ പുതിയ പ്രവർത്തനത്തിൽ അടങ്ങിയിട്ടുള്ള അപാരമായ സംഭാവ്യതകളെപ്പറ്റി ഉത്തംചംദ് ധരിപ്പിച്ചുകൊണ്ടും ഇരുന്നു. ലാഡ്കോർ അതെല്ലാംകേട്ട് കൂടുതൽ കൂടുതൽ ഉല്ലാസവതിയായി ചമഞ്ഞു.

മനോരാജ്യം കാണുന്നവരെ പോലെ അല്ല, തികച്ചും സ്വസ്ഥചിത്തതയോടെയാണ് ആ ദമ്പതികൾ പുതിയ ജീവിതത്തിന്റെ കിനാവുകൾ രൂപം പ്രാപിക്കുന്നതായി കണ്ടത്. ആ കിനാവുകളുടെ മാധുര്യത്തിൽ രാവ് എങ്ങനെ കഴിഞ്ഞുപോയി എന്ന് അവർ അറിഞ്ഞതേയില്ല.

കാലത്ത് ഉത്തംചംദ് ആദ്യം എഴുന്നേറ്റ് നിത്യകർമ്മങ്ങൾ നിർവഹിച്ച് ആപാഭായി കാഠിയുടെ വീട്ടിലേക്കു പോയി. തലേന്ന് സന്ധ്യയ്ക്ക് തെയാറാക്കിയ പരിപാടി അനുസരിച്ച് ആ പ്രദേശത്തുള്ള ഗ്രാമങ്ങളിൽ സർക്കീട്ടനുവേണ്ടി കുതിരപ്പുറത്ത് കയറി. അന്നേരം ആകാശത്ത് ഉഷസ്സ് കോലം ഇടുകയായിരുന്നു.

# 26. ചമ്പയുടെ വരൻ

"ഞാൻ വലഞ്ഞു, നിന്നെക്കൊണ്ട്!"

"ബേജാറായി ഞാൻ, നിന്നെക്കൊണ്ട്!"

"ഇത്രപോന്ന ഒരു പെണ്ണ് എന്നെ നൃത്തം ചവുട്ടിച്ചുകളഞ്ഞല്ലോ!"

മൻസുഖ്ഭായി ആളിപ്പടർന്ന് അലറിക്കൊണ്ടിരുന്നു. അമ്മാമന്റെ ഉഗ്രമായ സിംഹഗർജനത്തിനു മുമ്പിൽ നിഷ്കളങ്കയായ മാൻപേടയെപ്പോലെ ചമ്പ പതിഞ്ഞ ഒച്ചയിൽ പറഞ്ഞുകൊണ്ടിരുന്നു –

"മാമാ, ഇതിൽ എന്റെ കുറ്റം എന്താണ്?"

"വെറുതെ എന്നോട് ദേഷ്യപ്പെടുകയാണ്."

"മാമന് ഞാൻ എന്ത് ഉപദ്രവമാണ് ചെയ്തത്?"

ചമ്പയുടെ ക്ഷമായാചനയിലുള്ള സംസാരം മൻസുഖ്ഭായി യുടെ ക്രോധം ഇരട്ടിപ്പിച്ചു –

"എനിക്ക് എന്ത് ഉപദ്രവം ചെയ്യാൻ കഴിയുന്നു, നിനക്ക്? നീ നിന്റെ ഭാഗ്യം തന്നെയാണ് തകരാറാക്കുന്നത്!"

"എല്ലാം വിധിച്ചതുപോലെ വരും, എനിക്ക്!"

"വിധിച്ചതുപോലെ വരും, അല്ലേ?" – മൻസുഖ്ഭായി ചീറി – "നിന്റെ ഇളംബുദ്ധിയ്ക്കു തോന്നുംപോലെ പറയുകയാണ്. എനിക്ക് കുട്ടികളെപ്പോലെ പെരുമാറാൻ പറ്റില്ല, മനസ്സിലായോ? എനിക്ക് നിന്റെ നന്മ നോക്കണം!"

"ചിലപ്പോൾ നന്മ തിന്മയും ആയിപ്പോകാറുണ്ട്."

"എന്തു പറഞ്ഞു?" – മൻസുഖ്ഭായി അലറി – "നിന്റെ നാവ് അത്രയ്ക്ക് അനങ്ങാൻ തുടങ്ങിയോ?"

അമ്മാമന്റെ അലർച്ചകേട്ട് ചമ്പ വിറച്ചുപോയി. അവൾക്ക് ഒന്നും മിണ്ടാൻ കഴിഞ്ഞില്ല. മരുമകളുടെ മൗനം അമ്മാമനെ കുറക്കൂടി ക്ഷോഭിപ്പിച്ചു–

"നീ കാരണം ഞാൻ കഴുത്തുവരെ മുങ്ങി... നീ എന്റെ മര്യാദ കളഞ്ഞു കുളിച്ചു!"

"ഞാൻ മാമന്റെ മര്യാദ കളഞ്ഞുകുളിക്കുന്നത് എങ്ങനെയാണ്? മാമന്റെ മര്യാദ എനിക്കും ഇഷ്ടമല്ലേ? മാമന്റേയും എന്റേയും മര്യാദ വേറ്വേറെയാണോ?" – ചമ്പ വളരെ പതിഞ്ഞാണ് സംസാരിച്ചിരുന്നത്.

"എന്റെ മൂക്ക് മുറിഞ്ഞതോ?"

"എങ്ങനെ?" – ചമ്പ അറിയാതെ ചോദിച്ചുപോയി.

"എങ്ങനെ, എന്നോ? അതും ഇനി നിന്നോട് തെളിച്ച് പറയണോ?... മുൻസിഫിന്റെ മകനോട് നീ 'വേണ്ട' എന്നുപറഞ്ഞ് എന്റെ മൂക്ക് മുറിച്ചു."

"മൂക്ക് മുറിഞ്ഞെങ്കിൽ ദീപാളിക്ക് ഒരു പുതിയ മൂക്ക് വെപ്പിക്കണം" എന്ന് പറയാൻ ചമ്പയ്ക്ക് തോന്നിയതാണ്. പക്ഷേ സന്ദർഭത്തിന്റെ ഗൗരവം മനസ്സിലാക്കി അവൾ മൗനം പൂണ്ടു.

"ഞാൻ മുങ്ങിച്ചത്തപോലെ ആയി. മുൻസിഫിനെപ്പോലെയുള്ള വലിയ ഒരു ഉദ്യോഗസ്ഥന്റെ മുമ്പിൽ എനിക്ക് തലയുയർത്തി നിൽക്കാൻ വയ്യാതാക്കി, നീ... എന്റെ ലക്ഷത്തിനുള്ള മര്യാദ കാൽ

ക്കാശിന് വിലയില്ലാതാക്കി, നീ..." – മൻസുഖ്ഭായി ഒരേ സംഗതി പല മട്ടിലും പറഞ്ഞുകൊണ്ടിരുന്നു.

"മാമാ, ഇതിൽ ഞാനെന്തുവേണം? എന്റെ തെറ്റെന്താണ്?"

"ഇനി നിന്റെ തെറ്റും നിന്നെ പറഞ്ഞുമനസ്സിലാക്കണോ? എടീ, നീ ഒന്നാലോചിച്ചുനോക്ക്. മുൻസിഫിനെപ്പോലെ അത്ര വലിയ ഒരു ഉദ്യോഗസ്ഥന്റെ വീട് ചുളുവിൽ കിട്ടുമെന്നാണോ നിന്റെ വിചാരം? കണ്ണിൽക്കണ്ടവരുടെ വാക്ക് അദ്ദേഹം കേൾക്കുമെന്നാണോ നിന്റെ വിചാരം? എന്റെ വലിപ്പം കേട്ട് ഏതോ ശുഭമുഹൂർത്തത്തിൽ 'ശരി' എന്നു പറഞ്ഞുപോയതാണ്. എന്നിട്ട് പയ്യൻ നിന്നെ കാണാനും വന്നു. നിന്റെ ഭാഗ്യം തെളിഞ്ഞു, എന്റെ കൈരേഖ നന്നെങ്കിൽ പയ്യൻ സമ്മതം മൂളും എന്നെല്ലാമാണ് ഞാൻ കരുതിയത്. എന്നാലോ നീ 'വേണ്ട' എന്നുപറഞ്ഞു നില്പായി!"

"വേണ്ട എന്നല്ലാതെ ഞാൻ എന്ത് പറയാനാണ്?"

"അതിനാണോ അയാളെ ഇങ്ങോട്ടു വിളിച്ചുകൊണ്ട് വന്നത്? സ്വന്തം മൂക്ക് മുറിക്കാനാണോ വിളിച്ചുകൊണ്ടു വന്നത്?"

"അതിൽ എനിക്ക് എന്താണ് കുറ്റം?"

"ഇല്ല, ഇല്ലേ ഇല്ല. നിനക്ക് ഒരു കുറ്റവും ഇല്ല. കുറ്റമെല്ലാം എനിക്കാണ്. ഞാനല്ലേ എല്ലാം വളരെ പണിപ്പെട്ട് ഏർപ്പാടു ചെയ്തത്" – എന്ന് പറഞ്ഞ് മൻസുഖ്ഭായി വീണ്ടും നാവിന്റെ ചാട്ടവാർ പിടപ്പിക്കാൻ തുടങ്ങി – "ഇത്ര ഐശ്വര്യവും അന്തസ്സും ഉള്ള വീട് നിന്റെ തലയിൽ എവിടെ എഴുതിയിരിക്കുന്നു! കോഴിയുടെ കണ്ണ് ചാണകക്കുമ്പാരത്തിലേ ചെല്ലുകയുള്ളൂ. നിന്റെ തലയിൽ എഴുതിയിരിക്കുന്നത് ഒരു മുൻസിഫിന്റെ പയ്യനല്ല, നരോത്തമിനെപ്പോലെ ഏതെങ്കിലും കങ്കാളപ്രായനായിരിക്കും!"

"മാമാ, മറ്റെന്തെങ്കിലും പറഞ്ഞോളൂ. അദ്ദേഹത്തെപ്പറ്റി മാത്രം ചീത്തയൊന്നും പറയരുത്?"

"എന്തുകൊണ്ട്? നരോത്തമിനെ ചീത്തപറഞ്ഞാൽ നിന്റെ വയറ്റിൽ തീയ് ആളുമോ?"

"ഉവ്വ്! ഉവ്വ്!"

"എല്ലാം തുലഞ്ഞിട്ടും?"

"ഉവ്വ്!" – ചമ്പ ധൈര്യം പിടിച്ച് പറഞ്ഞു.

അതുകേട്ട് മൻസുഖ്ലാൽ അമ്പരന്നു. കാഴ്ചയിൽ തനി പാവമെന്ന് തോന്നുന്ന ചമ്പ ഇത്ര കടുത്ത, തിട്ടമായ രീതിയിൽ മറുപടി പറയുമെന്ന് അയാൾ പ്രതീക്ഷിച്ചിരുന്നില്ല.

വികാരാവേശത്തിൽ അങ്ങനെ പറഞ്ഞു എന്നത് നേര്. പക്ഷേ പിന്നീട് ചമ്പയ്ക്കു തോന്നി, താൻ ദുസ്സാഹസമാണ് ചെയ്തതെന്ന്, അതിന്റെ സമ്മാനം എന്ന നിലയ്ക്ക് അമ്മാമന്റെ ശക്തിയുള്ള വെടിയുണ്ട ഏല്ക്കേണ്ടിവരുമെന്ന്. എന്നാൽ അവളുടെ പ്രതീക്ഷ തെറ്റായി. മൻസുഖ്ഭായി ഒറ്റ അക്ഷരം ഉരിയാടിയില്ല. ചമ്പയ്ക്ക് ആശ്ചര്യം തോന്നി.

അമ്മാമൻ ഒന്നും മിണ്ടാതിരുന്നു എന്നു മാത്രമല്ല, ഒന്നും അസാധാരണമായി സംഭവിക്കാത്തമട്ടിൽ മുറിയിൽ നിന്ന് പുറത്തേക്ക് ഇറങ്ങിപ്പോവുകയും ചെയ്തു.

"പറയൂ, മോളേ ധീരി, എന്തുണ്ട് വിശേഷം?"

ജോലിയെല്ലാം തീർത്ത് ഉച്ചയ്ക്ക് ധീരജ്മാമി ഇറയത്ത് ചമ്രംപടിഞ്ഞിരുന്ന് അടയ്ക്ക അരിഞ്ഞുകൊണ്ടിരിക്കേ ഗെയിറ്റിന്റെ പാതി തുറന്ന വാതില്ക്കൽ പരിചയമുള്ള ആ ഒച്ച കേൾക്കായി.

"ആര്? കീലാഭായിയോ? വരൂ, വരൂ" – ധീരജ് സ്വാഗതമോതി – "വളരെ നാളായല്ലോ ഒന്ന് മുഖം കാണിച്ചിട്ട്? പുതിയ ഡിസൈനുള്ള ചീർപ്പ് കൊണ്ടുവന്നിട്ടുണ്ടോ?"

"ചീർപ്പും കീർപ്പും ഒന്നും കൊണ്ടുവന്നിട്ടില്ല. നിന്നെപ്പോലെയുള്ള വലിയ ഒരു ശേട്ടുണ്ടോ എന്റെ കൈയിൽനിന്ന് ചീർപ്പ് വാങ്ങാൻ പോകുന്നു. ഞാൻ ഈ വഴി പോവുകയായിരുന്നു. ഇറയത്ത് നിന്നെ കണ്ടു. അപ്പോൾ തോന്നി, മോൾടെ വിശേഷം അന്വേഷിച്ചു പോകാമെന്ന്..."

"വളരെ നന്നായി! ഇരിക്കൂ!"

"ഞാൻ നിന്നെ മോൾ എന്ന് വിളിക്കുന്നത് എന്ത് ബന്ധം വെച്ചാണ് എന്നറിയാമോ?" – കീല ചോദിച്ചു.

"ഇല്ല."

"നിന്റെ അമ്മവീട് എവിടെയാണ്?"

"രാൺസികിയിൽ."

"കുടുംബത്തിന്റെ പേരോ?"

"ദേവാണി."

"നാം രണ്ടുപേരും ഒരേ ഗോത്രക്കാരാണ്. എന്റെ വീടും രാൺസിക്കിയിലെ ദേവാണികുടുംബത്തിൽ പെട്ടതാണ്. അകന്ന ചാർച്ചവെച്ച്, ഞാനും നിന്റെ അച്ഛനും സോദരന്മാരാണ്'.'

"ഇത് സത്യമാണോ?"

"അതെ. കുഞ്ഞായിരിക്കുമ്പോൾ നിന്നെ ഞാൻ മടിയിൽ ഇരുത്തി കളിപ്പിച്ചിട്ടുണ്ട്. നിനക്ക് ഓർമ്മയുണ്ടാവില്ല..."

"നേരോ?" – ധീരജ് ആഹ്ളാദംപൂണ്ടു.

"അതെ. നീ കാ–കാ എന്ന് പറയുന്ന പ്രായത്തിൽ..."

കീല തന്റെ ഫലഭൂയിഷ്ഠമായ ബുദ്ധി ഉപയോഗിച്ച് അങ്ങനെ ഒരു ബന്ധം സൃഷ്ടിച്ച്, സ്വല്പനേരംകൊണ്ട് നല്ല അടുപ്പം സ്ഥാപിച്ചു.

മൻസുഖ്‌ലാൽ പീടികയിൽ എത്തി എന്ന് ഉറപ്പ് വരുത്തിയതിന് ശേഷമാണ് കീല ഇവിടെ വന്ന് അത്തരം ബഡായി പറയാൻ തുടങ്ങിയത്. കീലയുടെ കച്ചവടത്തിന്റെ എടപാടുകാർ അധികവും പെണ്ണുങ്ങളായിരുന്നു. അതുകൊണ്ട് സംസാരിച്ച് സംസാരിച്ച് പരസ്പരം ചാർച്ച ഉറപ്പിക്കുന്നതിന്റെ കൗശലം അയാൾക്ക് തന്റെ ദീർഘകാലത്തെ അനുഭവം നിമിത്തം വശഗമായിത്തീർന്നിരുന്നു. ഒരു ചാർച്ചയും ഇല്ലെങ്കിൽതന്നെ എന്തെങ്കിലും ഒരു ചാർച്ച ഉണ്ടാക്കി കേൾപ്പിക്കാതെ കേൾവിക്കാരെ സംസാരത്തിൽ ഒഴുക്കിക്കൊണ്ടുപോകൽ കീലക്ക് വളരെ വളരെ എളുപ്പമായിരുന്നു. ഇപ്പോഴും അയാൾ യാതൊരു ബന്ധവും ഇല്ലാത്ത സംഗതിയാണ് പറഞ്ഞുകൊണ്ടിരുന്നത്. എന്നാലോ അയാളുടെ ദൃഷ്ടി ഇറയത്തും അകത്തും എല്ലാം കറങ്ങിക്കൊണ്ടിരിക്കയായിരുന്നു.

"കല്ലുപോലെയുള്ള ഈ ചീർപ്പുകൊണ്ടാണോ മുടി കോതുന്നത്?" – ധീരജിന്റെ അരികിൽ കിടന്നിരുന്ന ചീർപ്പ് കണ്ടിട്ട് കീല ചോദിച്ചു.

"ഇതിലും നല്ല ഒരു ചീർപ്പ് കീലതന്നെ കൊണ്ടുവന്ന് തരുമോ?"

"ഞാൻ കൊണ്ടുവന്നു തരണോ? നീ ബോംബെയിൽനിന്ന് വരുത്ത്, ബോംബെയിൽനിന്ന്... ഈ ചീർപ്പ് കണ്ടിട്ട് എനിക്കാണ് നാണം തോന്നുന്നത്, കേട്ടോ!"

"ഇതിലും വലിയ ഫാഷൻ ഈ പാവങ്ങളെക്കൊണ്ട് ആവുമോ?"

"നീ ഒരു പാവമാണെന്നോ? മൻസുഖ്ഭായിയുടെ കെട്ടിയവൾ ദരിദ്രയാണെന്നോ? വിദേശക്കമ്പനിയുടെ കാര്യസ്ഥൻ! അപാസര

യിലെ അഗ്രേസരൻ! ധർമ്മസ്തംഭം! മൻസുഖ്ഭായി പണക്കാരുടെ കിരീടമാണ്!"

മൻസുഖ്ഭായിയുടെ ബിരുദാവലി പാടിപ്പാടി, കീല പെട്ടെന്ന് നിറുത്തി. അകത്ത് ആരോ അനങ്ങുന്നത് കണ്ട് കീല ചോദിച്ചു – "വല്ല അതിഥികളും വന്നിട്ടുണ്ടോ?"

"ഉവ്വ്. മെംഗണിയിൽനിന്ന് മരുമകൾ ചമ്പ വന്നിട്ടുണ്ട്."

"ഭേഷ്! ഭേഷ്!" – എന്ന് പറഞ്ഞ് കീല സ്വാഭാവികമായ മട്ടിൽ ചോദിച്ചു – "മാമന്റെ വീട്ടിൽ ഒന്നു കറങ്ങാൻ എത്തിയതായിരിക്കും, അല്ലേ?"

"ഒരു ഉദ്ദേശ്യം വെച്ച് വന്നതാണ്. പക്ഷേ ആ ഉദ്ദേശ്യം ഫലിക്കും എന്നു തോന്നുന്നില്ല."

കീല സ്വാഭാവികരീതിയിൽ മറ്റൊരു ചോദ്യം എടുത്തിട്ടു, ഒന്നും കേൾക്കാത്ത പോലെ – "മരുമകളെ എവിടെയാണ് കെട്ടിച്ചു കൊടുത്തിരിക്കുന്നത്?"

ധീരജ്മാമി കൃത്രിമമായി നെടുവീർപ്പിട്ടു – "കർമ്മഫലം നന്നായിരുന്നെങ്കിൽ പാവത്തിന്റെ കല്യാണം എന്നോ കഴിയുമായിരുന്നേനെ! പക്ഷേ..."

"പക്ഷേ എന്നുവെച്ചാലോ? വല്ല വിഘ്നവും നേരിട്ടോ?"

"പറയാനുംമേല, പൊറുക്കാനും മേല എന്ന മട്ടിൽ ഒരു വിഘ്നം!"

ധീരജ് ആ പറഞ്ഞത് കേൾക്കെ രണ്ട് വ്യക്തികളുടെ ജിജ്ഞാസ ഉണർന്നുവശായി. തന്നെപ്പറ്റി എന്ത് സംസാരിക്കുന്നു എന്ന് അറിയാൻ ചമ്പ വാതിലിന്റെ പിന്നിൽ മറഞ്ഞുനിന്നു. നരോത്തമിന്റെ ആദ്യത്തെ പ്രതിശ്രുത വധുവിന്റെ ജീവിതഗതി എങ്ങനെ എന്നറിയാൻ കീലയ്ക്കും ഔത്സുക്യം തോന്നി.

പിന്നീട് കീല അസാധാരണമായ കൗശലത്തോടെ ധീരജിനെ സംഭാഷണത്തിൽ ഒഴുക്കിക്കൊണ്ട് പോയി. അതുമായി തനിക്ക് യാതൊരു ബന്ധവും ഇല്ല എന്ന് കാണിച്ചുകൊണ്ട് അയാൾ ചോദിക്കേണ്ടാത്തതും ചോദിച്ചു. ധീരജ് ചമ്പയെപ്പറ്റി കടുകിട വിടാതെ എല്ലാം പറഞ്ഞു കേൾപ്പിക്കുകയും ചെയ്തു.

"എത്രയോ പയ്യന്മാർ വന്നു. അവൾക്ക് ആരേയും ഇഷ്ടമായില്ല. മുനസിഫിന്റെ മകനെ വേണ്ടെന്ന് പറഞ്ഞവളോട് എന്ത് പറയാനാണ്?"

"വല്ല കാരണവും ഉണ്ടോ, അതിന്?"

"ആർക്കറിയാം? ഒരാളുടെ മനസ്സ് എങ്ങനെ മനസ്സിലാക്കും? എല്ലാം മനസ്സിൽ ഉള്ളതല്ലേ?"

നീണ്ട പ്രയത്നത്തിനുശേഷം കീലയ്ക്കുതോന്നി, വണ്ടി പ്രതീക്ഷിച്ച പാളത്തിൽ കയറിയിരിക്കുന്നുവെന്ന്. യാതൊരു ലക്ഷ്യംവെച്ച് താൻ വന്നുവോ അത് സാധിക്കാൻ വേണ്ടി അയാൾ സംഭാഷണം വേണ്ട ദിക്കുനോക്കി മുന്നോട്ടുകൊണ്ടുപോയി.

സംഭാഷണത്തിനിടയ്ക്ക് ധീരജ് സ്വയം ചോദിച്ചു – "അന്ന് സ്റ്റേഷനിൽനിന്ന് സാമാനം ചുമക്കാൻ കീലാഭായി ഒരാളെ പറഞ്ഞയച്ചില്ലേ?"

"ഉവ്വ്. കുറെശ്ശെ ഓർമ്മ വരുന്നുണ്ട്."

അകത്ത് ഒളിഞ്ഞുനിന്നിരുന്ന ചമ്പ ആ സംഭാഷണംകേട്ട് ഒന്ന് നടുങ്ങി. കുറെക്കൂടി ശ്രദ്ധവെച്ച് ഇറയത്ത് നടക്കുന്ന സംഭാഷണം കേൾക്കാൻ തുടങ്ങി.

"അയാൾ ആരായിരുന്നു? വല്ല വിവരവും ഉണ്ടോ?" – ധീരജ് അടുത്ത ചോദ്യം ചോദിച്ചു.

"സ്റ്റേഷനിൽ ആയിരക്കണക്കിന് ആളുകൾ വരുന്നു, പോകുന്നു. എല്ലാവരെപ്പറ്റിയും എനിക്ക് അറിയാൻ കഴിയുമോ?"

"അയാളുടെ ഊരും പേരും വല്ല പിടിയുമുണ്ടോ?"

"എനിക്ക് ഓരോരുത്തരുടേയും മുഖമേ പരിചയമുള്ളൂ. ഊരുംപേരും അറിയില്ല, ആരുടേയും" – കീല ചിരിച്ചിട്ട് പറഞ്ഞു – "എന്റെ സ്വന്തം പേർപോലും ഞാൻ മറന്നുപോയിരിക്കുന്നു!"

"ആ മനുഷ്യൻ ഇപ്പോഴും സ്റ്റേഷനിൽത്തന്നെ ഉണ്ടെങ്കിൽ നന്നായിരുന്നു!"

"വല്ലവരും സ്റ്റേഷനിൽ സ്ഥിരമായി നില്ക്കുമോ? അത് ഒരു സത്രം പോലെയാണ്. തീവണ്ടിയുടെ കമ്പാർട്ടുമെന്റുപോലെ വരും, പോവും. അവിടെ തെണ്ടിജന്തുക്കൾപോലും ദിവസേന പുതിയതായി വരുന്നു, അറിയാമോ മോളേ?" – കീല ഒരു പുള്ള് വെച്ചുകൊടുത്തു – "സ്റ്റേഷൻ മാസ്റ്ററും ടിക്കറ്റ് കളക്റ്ററും ദിവസേന മാറിക്കൊണ്ടിരിക്കുന്നു. സ്റ്റേഷനിൽ ഒന്നിനും ആർക്കും സ്ഥിരമായ ഒരു നില ഇല്ല. അങ്ങ്, ഈ കീലയും ദാവൽശാഹക്കീറും ഭഗലാപാഗലും മാത്രം അവിടെ സ്ഥിരമായ താവളം ഉറപ്പിച്ചിട്ടുണ്ട്!"

"അന്നു പറഞ്ഞയച്ച ആളുടെ ശരിയായ ഊരും പേരും അറിയാൻ വല്ല വഴിയും ഉണ്ടോ?"

"അത്തരം കൂലിക്കാരുടേയും ചുമട്ടുകാരുടേയും ഊരും പേരും അറിയേണ്ട ആവശ്യം ഇപ്പോൾ എന്തുകൊണ്ട് ഉണ്ടായി, മോളേ?"

"എനിക്ക് ആവശ്യം ഉണ്ടായിട്ടല്ല..."

"പിന്നെ ആർക്കാണ്? മൻസുഖ്ഭായിശേട്ടിനാണോ?"

"അല്ല, അദ്ദേഹത്തിനും അല്ല..."

"പിന്നെ, ആർക്കാണ്?"

ധീരജ് അല്പം കുഴപ്പത്തിൽ ചാടി – ഈ വിഷമപ്രശ്നം ഇനിയും മുന്നോട്ടു കൊണ്ടുപോകണമോ വേണ്ടയോ? എന്നാലും ജിജ്ഞാസയുടെ ആവേശം നിലച്ചില്ല. അതുകൊണ്ട് തുടർന്നു – "സംഗതി തെല്ല് ഉള്ളിൽത്തന്നെ വെച്ചുകൊണ്ടിരിക്കേണ്ട ഒന്നാണ്..."

"അത് ഈ കീലയോട് പ്രത്യേകം പറയേണ്ട, മോളെ! ഏത് രഹസ്യം സൂക്ഷിക്കാനും കീലയ്ക്ക് അറിയാം..."

കീല ധീരജിനെ 'മോളെ', 'മോളെ' എന്ന് വിളിച്ച് അത്ര അടുപ്പം ഇതിനകം ഉണ്ടാക്കി കഴിഞ്ഞിരുന്നു. അതുനിമിത്തം ധീരജിന്റെ സങ്കോചം അല്പം കുറഞ്ഞുപോയിരുന്നു – "ആ മനുഷ്യൻ ഇവിടെ സാമാനം ചുമന്നുകൊണ്ടു വന്ന അന്നു മുതല്ക്കേ..." ധീരജ് വീണ്ടും തടഞ്ഞുനിന്നു.

"അന്നു മുതല്ക്കേ എന്ത്പറ്റി? പരിഭ്രമിക്കേണ്ട, മോളെ. പറഞ്ഞോളൂ..."

"അന്നുമുതല്ക്കേ നമ്മുടെ ചമ്പയില്ല, അയാളെ ഉരുവിട്ടു കൊണ്ട് കുത്തിയിരിക്കയാണ്!"

"നേരോ? വെറും കൂലിക്കാരനെ?"

"അയാളെ കൂലിക്കാരൻ എന്ന് എങ്ങനെ പറയും?"

"കൂലിപ്പണി ചെയ്യുന്നവൻ കൂലിക്കാരൻ. അതിലെന്താണ് വിശേഷിച്ച്..."

"എന്നാൽ എനിക്ക് അയാൾ വെറും ഒരു കൂലിക്കാരനായിട്ട് തോന്നിയില്ല."

"കൂലിക്കാരനെപ്പോലെ അല്ലെങ്കിൽ പിന്നെ ആരെപ്പോലെയാണ് തോന്നിയത്?"

"ഉള്ളിൽ മാത്രം വെച്ചുകൊണ്ടിരിക്കാമെങ്കിൽ ഞാൻ ഒരു സംഗതി പറയാം..."

"ഈ കീലയോട് അതൊന്നും പ്രത്യേകം പറയേണ്ട, മോളേ!"

"അയാൾ ചമ്പയുടെ പഴയ വരനെപ്പോലെ തോന്നി."

അത്കേട്ട് കീല പൊട്ടിച്ചിരിച്ചു. അയാൾ കുലുങ്ങി, കുനിഞ്ഞ് ചിരിക്കുന്നത് കണ്ട്, ധീരജിനും ആശ്ചര്യം തോന്നി. കുറെനേരം അങ്ങനെ ചിരിച്ചതിനുശേഷം കീല പറഞ്ഞു – "നീ ഒരു ഭ്രാന്തി യാണ്, മോളെ, തനിഭ്രാന്തി! കഴുതകൾക്കുപോലും ചൂടുപിടിക്കുന്ന ഒരു കാര്യം നീ പറഞ്ഞുകളഞ്ഞല്ലോ, മോളേ! ചമ്പയുടെ വരൻ കൂലിവേല ചെയ്യുമെന്നോ?"

"എന്റെ മനസ്സും സമ്മതിക്കുന്നില്ല... എന്നാൽ ചമ്പയ്ക്കാകട്ടെ പരിപൂർണ വിശ്വാസം – അത് അയാൾ തന്നെ എന്ന്... അതു കൊണ്ടല്ലേ..."

"അതുകൊണ്ട് എന്ത് സംഭവിച്ചു?"

ധീരജ് വീണ്ടും തടഞ്ഞുനിന്നു. അല്പസമയം കഴിഞ്ഞ് വളരെ പതിഞ്ഞ ഒച്ചയിൽ മൊഴിഞ്ഞു – "അതുകൊണ്ടല്ലേ, അവളുടെ മനസ്സ് ഏറുപന്തിന്മേൽ കയറിയിരിക്കുന്നത്! ഉറങ്ങുമ്പോഴും ഉണർന്നിരിക്കുമ്പോഴും അയാളെത്തന്നെ ഉരുവിട്ടുകൊണ്ടിരിക്കുന്നത്!"

## 27. എവിടെയായാലും കണ്ടുപിടിക്കണം

"എഴുന്നള്ളു, പ്രഭുലാൽശേട്ടേ, എഴുന്നള്ളു!" – തന്റെ മുറിയുടെ തറയിന്മേൽ കുത്തിയിരുന്ന കീല നരോത്തം വരുന്നത് കണ്ട് സ്വാഗതമോതി – "ഏയ്, ശേട്ടേ, വരൂ, എഴുന്നള്ളൂ!"

എന്നിട്ട് കീല അകത്തു പോയി, പട്ടുറയുള്ള കിടക്ക എടുത്തു കൊണ്ടുവന്ന് നിലത്ത് വിരിച്ചു. അത്യന്തം ആദരത്തോടെ സ്വാഗതം ചെയ്തു – "വിരാജിക്കൂ, പ്രഭുലാൽ ശേട്ടേ, വിരാജിക്കൂ!"

ആദ്യത്തെ സ്വാഗതംപറയൽ കേട്ടപ്പോൾ തന്നെ നരോത്തം ഉള്ളിൽ ചിരിക്കാൻ തുടങ്ങിയിരുന്നു. ഇതുംകൂടി കേട്ടപ്പോൾ കിലുകിലുന്ന് പൊട്ടിച്ചിരിച്ചുപോയി, അയാൾ.

"കീലാഭായി, ഈ പാവത്തിനെ എന്തിനാണ് ഇങ്ങനെ കളിയാക്കുന്നത്?"

"എന്റെ നേരമ്പോക്ക് നശിച്ചുപോയോ?"

"കീലാഭായി, എന്നോടടോ ഈ നേരമ്പോക്ക്? സ്വന്തം ചേട്ട നോടോ ഇത്തരം നേരമ്പോക്ക്?"

"തന്നെ ഇനിമേൽ ചേട്ടനെന്ന് വിളിക്കാൻ മേല!"

"ചേട്ടൻ എന്ന സ്ഥാനത്തുനിന്ന് കീലാഭായി എന്നെ പ്രഭുലാൽ ആക്കി... പ്രഭുലാൽശേട്ട് എന്ന് വിളിക്കുമ്പോൾ എനിക്ക് നാണം തോന്നുകയാണ്!"

"ശേട്ട് എന്നു വിളിച്ചില്ലെങ്കിൽ മര്യാദകേട് ആവും!"

"എന്താണീ പറയുന്നത്? ഞാൻ കീലാഭായിയുടെ ഒരു മകനെപ്പോലെയാണ്" – നരോത്തം പറഞ്ഞു – "അതുകൊണ്ട് എനിക്ക് എന്ത് മര്യാദയും മര്യാദകേടും ഉണ്ടാവാനാണ്?"

"ചേട്ടാ, ചേട്ടനല്ല മര്യാദയും മര്യാദകേടും! മംചേർശാപാർസിയുടെ മര്യാദയും മര്യാദകേടും ആണ് ഇവിടെ പ്രശ്നം" – ഇത്രയും പറഞ്ഞിട്ട് കീല തുടർന്നു – "തന്നെ പ്രഭുലാൽശേട്ട് എന്ന് വിളിച്ചില്ലെങ്കിൽ മംചേർശായുടെ വ്യാപാരത്തിന് കോട്ടം തട്ടും. ഉയർന്ന പദവിയുടെ അന്തസ്സ് പാലിക്കുകതന്നെ വേണം, ചേട്ടാ!"

"എന്നെ ശേട്ട്, ശേട്ട് എന്ന് കീലാഭായി പറയുമ്പോൾ ഞാൻ ചുങ്ങിച്ചുളുങ്ങി പോവുകയാണ്."

"എടോ, താൻ ഒരു തനി മന്തനാണ്, കേട്ടോ. ഈ കീലയെപ്പോലെയുള്ള ഒരുത്തന്റെ കൂടെ ഇത്ര കഴിഞ്ഞുകൂടിയിട്ടും, ലോകനടപ്പ് മനസ്സിലായില്ലെന്നോ! ഞാൻ തന്നോട് ആയിരം തവണ പറഞ്ഞിട്ടുണ്ടാകും – മായേ, നിന്റെ പേർ മൂന്ന്: പരശ, പരശി, പരശുറാം. ആദികാലംതൊട്ടേ ഇതാണ് സമ്പ്രദായം. കാശില്ലെങ്കിൽ മനുഷ്യന് ഒരു മര്യാദയും ഇല്ല. നാളെ ഈ കീലക്ക് നാല് കാശ് കിട്ടിയാൽ മതി, കീലാചംദ് ആവുകയായി. വലിയ വലിയ വമ്പന്മാർ വന്ന്, ഭായി എന്ന് വിളിക്കും. മനസ്സിലായോ, പ്രഭുലാൽ ശേട്ടേ?"

"കണ്ടോ, ഇനിയും എന്നെ ശേട്ട് എന്ന് വിളിക്കുകയാണ്!"

"എടോ വിഡ്ഢി! ലോകത്തിൽ മനുഷ്യൻ തെണ്ടിത്തിരിഞ്ഞു നടക്കുകയാണ്, ശേട്ടിന്റെ സ്ഥാനം നേടാൻ വേണ്ടി. തന്റെ അടുത്തേക്ക് ശേട്ട് പദവി താനേ വന്നപ്പോൾ തനിക്ക് ഇഷ്ടമല്ല!"

"ഞാനും നിങ്ങളെപ്പോലെ ശേട്ട് പദവി ധാരാളം കണ്ടിട്ടുണ്ട്, അറിഞ്ഞിട്ടുണ്ട്, അനുഭവിച്ചിട്ടും ഉണ്ട്. ഇതിൽ എനിക്ക് യാതൊരു പുതുമയും ഇല്ല."

"അതുകൊണ്ടാണ് ഞാൻ യഥാർത്ഥശേട്ടിനെയല്ലാതെ മറ്റാരെയും ശേട്ട് എന്ന് വിളിക്കാത്തത്. വലിയ വലിയ മാന്ധാതാക്ക

ന്മാരെപ്പോലും കൂസാറില്ല. ലക്ഷപ്രഭു' ആയിരിക്കാം, ആരെങ്കിലും. പക്ഷേ അത് അയാളുടെ വീട്ടിൽ മാത്രം. ഈ കീലയുടെ ധാടി ഒരു കോടീശ്വരന്റെയാണ്, അറിയാമോ?"

"അറിയാം, നല്ലപോലെ അറിയാം."

"മറ്റൊരു സംഗതി. സ്വന്തം ശേട്ട്പദവി ത്യജിച്ചതിനുശേഷം ഇന്നുവരെ രണ്ടാളെമാത്രമേ ശേട്ട് എന്ന് വിളിച്ചിട്ടുള്ളു..."

"അവർ ആരാണ്?"

"ഒരാൾ മംചേർശാ... യഥാർത്ഥമായ ധനാഢ്യത ഞാൻ അയാളിൽ കണ്ടിരിക്കുന്നു."

"മറ്റെ ആളോ?"

"രാജ്യമാന്യ രാജശ്രീ സർവഗുണസമ്പന്നൻ പ്രഭുലാൽശേട്ട്!"

"ഈ മനുഷ്യൻ ആരാണ്?"

"ഇയ്യാളെ അറിയാൻ തനിക്ക് കുറച്ചുകാലം പിടിക്കും! ഇയ്യാളുടെ യഥാർത്ഥ നാമം നരോത്തം ശേട്ട് എന്നാണ്. ആൾ വാഘണിയക്കാരനാണ്. എന്നാൽ ഇയ്യിടെയായി മംചേർശാ പാർസിയുടെ പീടികയിൽ വിരാജിക്കുന്നു. ഇയ്യാളെ അറിയാൻ ചേട്ടന് ഇനിയും കുറച്ചുകാലം കൂടി വേണം. ഈ പുതിയ ശേട്ടിന്റെ പേർ നാവിന്മേൽ വരാൻ കുറച്ച് താമസം പിടിക്കും."

ഇതെല്ലാം കീല പറഞ്ഞുകൊണ്ടിരുന്നത് ആവതും ഗാംഭീര്യത്തോടെ, ശാന്തമായ മുഖഭാവത്തോടെ, ആണ്. എന്നാൽ ആ ഗാംഭീര്യം അധികം നീണ്ടുനിന്നില്ല. പെട്ടെന്ന് കുഞ്ഞുങ്ങളെപോലെ നിഷ്കളങ്കവും ഉന്മുക്തവും ആയ പൊട്ടിച്ചിരി ചിതറി.

നരോത്തമിന്റെ ഹൃദയം സ്നേഹമുള്ള ആ കാരണവരുടെ നിഷ്കളങ്കമായ ചിരിയിൽ പുളകംകൊണ്ടു. ആ സ്നേഹത്തിന്റെ മറുപടിയായിട്ട്, അയാൾ കീലയെ മൂകമായി വന്ദിച്ചു.

വീണ്ടും ഗൗരവംപൂണ്ട് കീല തുടർന്നു – "വ്യാപാരം എങ്ങനെയുണ്ട്?"

"കൊള്ളാം."

"ഏജൻസിയുടെ പണിയോ?"

"ജ്യേഷ്ഠൻ ഏറ്റെടുത്തു."

"ചരക്ക് വാങ്ങുന്നതിന് ഇത്രയും വിശ്വസ്തനായ മറ്റൊരാളെ മംചേർശായ്ക്ക് കിട്ടില്ല. മറ്റുള്ളവർ ഏജൻസിയും തിന്നും ലാഭവും

തിന്നും. അതുകൊണ്ടാണ് മൻസുഖ്ഭായിയുടെ വിദേശക്കമ്പനി പൊങ്ങാത്തത്!"

"ഈ സീസൺ നമുക്ക് അനുകൂലമാകും. അങ്ങനെ വ്യാപാരവും ധാരാളം ഉണ്ടാവും" – നരോത്തം തുടർന്നു – "ജ്യേഷ്ഠൻ ചരക്കെല്ലാം വാങ്ങി.. മറ്റുള്ളവരേക്കാൾ അല്പം കൂടുതൽ നിരക്ക് കൊടുക്കേണ്ടിവന്നു... ജ്യേഷ്ഠന് നല്ല കമ്മീഷനും കിട്ടി.. എന്നാലും ഞങ്ങളുടെ ചരക്കിന് വിദേശക്കമ്പനിയുടേതിനേക്കാൾ വില കുറയും..."

"സബാഷ്, ബഹദൂർ, സബാഷ്!"

"മറ്റുള്ളവർക്ക് ഉറുപ്പികയ്ക്ക് പതിനാറണ എങ്കിൽ ഞങ്ങൾക്ക് ഇരുപതണ ലാഭം ഉണ്ടാകും."

"ഭേഷ്! ഭേഷ്!" – കീല നരോത്തമിനെ അഭിനന്ദിച്ചു – "ഇങ്ങനെ അഞ്ചു സീസൺ തുടർച്ചയായി നിന്നാൽ മൻസുഖ്ഭായിയുടെ കട പൊളിഞ്ഞതുതന്നെ!"

"അങ്ങനെയൊന്നും വരില്ല."

"ഈ ജ്യോതിഷം പിഴച്ചാൽ ഈ കീലയുണ്ടല്ലോ മേൽമീശ കണ്ടിക്കും, മേൽമീശ!"

"അത് വിദേശക്കമ്പനിയല്ലേ! അതിന്നെതിരെ നമുക്ക് എന്ത് കോപ്പാണുള്ളത്!"

"വിദേശക്കമ്പനി ആയതുകൊണ്ടുമാത്രം എല്ലാം ആയോ. പരിചയമില്ലാതെ വ്യാപാരം നടക്കില്ല.. ആ കമ്പനിയുടെ കാര്യസ്ഥൻ മൻസുഖ്ഭായിക്ക് ഒരു വാരയുടെ അളവുപോലും അറിയാൻമേല.. ഇതുവരെ മാർക്കറ്റിൽ ഒരു എതിരാളി ഉണ്ടായിരുന്നില്ല. അതുകൊണ്ട് മരവാൾ വീശിക്കൊണ്ടിരുന്നു.. ഇനി മനസ്സിലാകും, എത്ര ഇരുപതു കൂടിയാലാണ് നൂറ് ആവുക എന്ന്..."

ആത്മപ്രശംസ നിറഞ്ഞ ആ വാക്ക്പ്രവാഹം കേട്ട് നരോത്തം കീലയുടെ നേരെ തുറിച്ചു നോക്കി. അത് കണ്ടിട്ട് കീല തുടർന്നു – "ഇങ്ങനെ മിഴിച്ച് തുറിച്ച് എന്തിനാണ് നോക്കുന്നത്? വിശ്വാസം വന്നില്ലെങ്കിൽ എഴുതിവെച്ചോ.. ഓരോ അക്ഷരമായി എഴുതി വെച്ചോ... ഈ പറഞ്ഞതിൽ എന്തെങ്കിലും തെറ്റായിട്ട് വന്നാൽ ഈ കീല മേൽമീശ വടിക്കും, മേൽമീശ! മനസ്സിലായോ?"

മേൽമീശ വടിക്കുന്നതിനെപ്പറ്റി വീണ്ടും വീണ്ടും കേട്ട് നരോത്തമിന് ഉള്ളാലെ ചിരിപൊട്ടി. അയാളുടെ ചിരിക്കുന്ന മുഖഭാവം കണ്ട്

കീല തുടർന്നു – "ഞാൻ പറഞ്ഞതൊന്നും തന്റെ തലയിൽ കയറി യില്ല, എന്നു തോന്നുന്നല്ലോ. എന്നാലേയ്, ചേട്ടന്റെ ഗ്രഹനില ഉച്ചാവസ്ഥയിലാണ്, അറിയാമോ?"

"അങ്ങനെ തോന്നുന്നുണ്ടോ?" – നരോത്തം നേരമ്പോക്കായിട്ട് ചോദിച്ചു – "കീലയ്ക്ക് ജ്യോതിഷം അറിയാമോ?"

"ഇത് പറയാൻ ജ്യോതിഷം അറിയണമോ... കീല സ്വന്തം കണ്ണുകൊണ്ട് കണ്ടിട്ട് വന്നിരിക്കുന്നു!..."

"എന്ത്? സ്വന്തം കണ്ണുകൊണ്ട് എന്ത് കണ്ടു?"

"അത് ഇപ്പോൾ ഞാൻ പറയില്ല... എല്ലാം തനിക്ക് താനേ മനസ്സിലാവും..."

"പഞ്ചാംഗം നോക്കി വന്നോ?"

"ജ്യോത്സ്യൻ നോക്കട്ടെ, പഞ്ചാംഗം! കീലയ്ക്ക് ഓലക്കെട്ടൊന്നും മനസ്സിലാവില്ല... ഈ കണ്ണുകൊണ്ട് കണ്ടിട്ടുവന്ന ഭാവിഫലമാണ് പറയുന്നത്... അതിൽ യാതൊരു നീക്കുപോക്കും വരാൻ സാധ്യവും അല്ല..."

"അങ്ങനെയെല്ലാം പറഞ്ഞ് കീല നരോത്തമിന്റെ ജിജ്ഞാസ മനഃപൂർവം വർദ്ധിപ്പിച്ചുകൊണ്ടിരുന്നു. നരോത്തമിന് തന്റെ കുതൂഹലം അടക്കാൻ കഴിഞ്ഞില്ല. അയാൾ നേരെ ചോദിച്ചു – "കീല എവിടെയാണ് പോയി വന്നത്?"

"മൻസുഖ്ഭായിയുടെ വീട്ടിൽ" – കീല ചുരുക്കം വാക്കുകളിൽ മറുപടി പറഞ്ഞു.

"മൻസുഖ്ഭായിയുടെ വീട്ടിലോ!" – നരോത്തം ഒന്ന് നടുങ്ങി.

"അതെ. അതിൽ അത്ര ആശ്ചര്യപ്പെടാൻ എന്തിരിക്കുന്നു? കീല ഈ പട്ടണം മുഴുവൻ അലഞ്ഞ് നടക്കുന്നവനാണ്. വലിയ വലിയ പണക്കാരുടെ വീട്ടിലും പോകും. പിന്നെയാണോ, ഈ മൻസുഖ് ഭായിയുടെ വീട്ടിൽ പോകാൻ വയ്യാത്തത്?"

"അവിടെ പോയത് എന്തിനാണ്?"

"എന്തിനാണെന്നോ? കീലയ്ക്ക് ഒരു വീട്ടിൽ പോകാൻ എന്തെങ്കിലും ഒഴികഴിവ് വേണോ?... ഞാൻ മകളുടെ കുശലം അന്വേഷിക്കാൻ പോയതാണ്..."

"ആരുടെ മകളുടെ?"

"മൻസുഖ്ഭായിയുടെ ഭാര്യയുടെ... ധീരജിന്റെ... അവൾ എന്റെ അകന്ന ഒരു ചാർച്ചയിൽപെട്ട മകളാണ്, മനസ്സിലായോ?"

ഇത്രകാലം കൂടെക്കഴിഞ്ഞതുനിമിത്തം നരോത്തമിന് ഉടൻ മനസ്സിലാക്കാൻ കഴിഞ്ഞു, കീല അത്തരം ചാർച്ചയും വേഴ്ചയും ഉണ്ടാക്കുന്നതിൽ സമർത്ഥനാണെന്ന്.

"താൻ എന്താണ് ചിരിക്കുന്നത്?" – കീല സാത്വികകോപ ത്തോടെ ചോദിച്ചു – "ഞാൻ നുണ പറയുകയാണോ?"

"അല്ലേയല്ല...ഞാൻ അങ്ങനെ പറഞ്ഞോ?"

"പിന്നെ? എന്തിനാണ് ഇങ്ങനെ എന്റെ നേരെ മിഴിച്ചു നോക്കുന്നത്?"

നരോത്തം മൗനം പൂണ്ടു.

"എന്താ ചേട്ടാ, മിണ്ടാത്തായത്? വായ നിറച്ച് ലഡ്ഡു ആയിരിക്കാം, അല്ലേ? അല്ലെങ്കിൽ മിണ്ടാനെന്തു വിഷമം?"

"എന്താണ് പറയേണ്ടത്?"

"എന്തെങ്കിലും ചോദിക്കുന്ന്!"

"എന്ത് ചോദിക്കാൻ?"

കീലയ്ക്ക് ചിരിപൊട്ടി. അയാൾ തുടർന്നു – "ബലേ! എനിക്കറി യാൻ മേലെ, തനിക്ക് ചോദിക്കാനുള്ളത് എന്തെന്ന്? കീല വെറുംകളി കളിച്ചിട്ടില്ല... ലോകം മുഴുവൻ സ്വന്തം കാലടികൊണ്ട് അളന്നിട്ടുണ്ട്... തനിക്ക് ചോദിക്കേണ്ട ചോദ്യം എന്തെന്ന് അറിയാൻ പാടില്ലാത്തവിധം ഞാൻ വെറും ഒരു കുഞ്ഞാണോ?"

"അറിയാമെങ്കിൽ ആ ചോദ്യം എന്തെന്ന് പറയരുതോ?"

"ചമ്പയെ പറ്റിയാണ് താൻ ചോദിക്കാൻ ആഗ്രഹിക്കുന്നത്. പറ, നേരല്ലേ? ചമ്പ എന്ത് ചെയ്യുന്നു, എന്ത് പറയുന്നു, ഇതെല്ലാം അല്ലേ, അറിയാൻ ആഗ്രഹിക്കുന്നത്?"

നാണം പൂണ്ട നരോത്തം 'അല്ല' എന്ന അർത്ഥത്തിൽ തലയാട്ടി.

"മനസ്സിലൊന്ന്, തലയാട്ടുന്നത് മറിച്ചും, അല്ലേ?" – കീല സാത്വികരോഷം കാണിച്ചു – "എന്നെയാണോ ഗ്രന്ഥം പഠിപ്പി ക്കാൻ വരുന്നത്? എന്നെ? ഈ കീലയെ? ഈ കംഘീവാലയുടെ ഗുരു ആവാൻ ശ്രമിക്കയാണോ?"

"കീലയെ ഗ്രന്ഥം പഠിപ്പിക്കാൻ ആർക്ക് കഴിയും? കീലയുടെ ഗുരു ആവാനുള്ള കെല്പ് ആർക്കുണ്ട്, ഈ ലോകത്തിൽ?"

"എന്നാൽ ശരി" – തന്റെ കഴിവിനെ അംഗീകരിച്ചതിൽ സന്തോഷിച്ചിട്ട് തുടർന്നു – "കണ്ടോ, തന്റെ മനസ്സിലുള്ളത് ഞാൻ എങ്ങനെ അറിഞ്ഞുവെന്ന്?"

"അറിഞ്ഞെങ്കിൽ ചോദിക്കാതെതന്നെ അങ്ങ് പറയരുതോ?"

"ഞാൻ പറയണോ? ചത്താലും പറയില്ല, എന്നാലോ?" – കീലയുടെ തല തിരിഞ്ഞു, വീണ്ടും.

"ഞാൻ എന്താണൊരു കുറ്റം ചെയ്തത്?"

"കുറ്റമോ? എന്റെ ഗുരു ആവാൻ നോക്കി, അതുതന്നെ തന്റെ കുറ്റം!"

"അതിന് ഞാൻ മാപ്പു ചോദിക്കുന്നു" – നരോത്തം തെല്ല് ഗാംഭീര്യത്തോടെ പറഞ്ഞു.

"കീല ആർക്കും മാപ്പ് കൊടുക്കാറില്ല."

കീലയുടെ സ്നിഗ്ധമായ ക്രൗര്യം നരോത്തമിന് പണ്ടേ അറിയാം. കുറെനേരം അങ്ങനെ വിഷമിപ്പിച്ച്, പിന്നീട് പാളത്തിൽ വരും എന്ന് അയാൾക്ക് ഉറപ്പുണ്ടായിരുന്നു. എന്നാൽ വണ്ടി പാളത്തിൽ വരുന്നതിനുമുമ്പേ, പുറത്തുനിന്ന് കേൾക്കായി–

"സ്റ്റേഷനിലുള്ള കീലാഭായി എവിടെയാണ് താമസം?"

അതുകേൾക്കെ, കീല ചെവി വട്ടം പിടിച്ചു.

"അതാണ് മുറി, ആ പൊക്കമുള്ള തറയില്ലേ, അവിടെ..."

അയൽപക്കത്തുള്ളവർ വഴി പറഞ്ഞുകൊടുക്കുന്നതുകേട്ട്, കീല സ്വയം തറയിന്മേലേക്ക് വന്നു. എന്നിട്ട് ഉറക്കെ വിളിച്ചു പറഞ്ഞു – "ഓഹോ! വരൂ, വരൂ, മൻസുഖ്ഭായി!"

ആ പേർ കേട്ടപ്പോൾ തന്നെ നരോത്തം നടുങ്ങി. ആളെ വാതില്ക്കൽ കണ്ടപ്പോൾ കുറെക്കൂടി നടുങ്ങി.

"പ്രഭുലാൽശേട്ട്, അതിഥിക്ക് അല്പം ഇടം കൊടുക്ക്" – നരോത്തമിന്റെ തൊട്ടടുത്ത് അതിഥിയെ ഇരുത്തി, കീല പറഞ്ഞു – "ഈ കീലയുടെ മുറി സിദ്ധന്മാരുടേയും ബാബമാരുടേയുംപോലെ ആണ്, മൻസുഖ്ഭായി! ഈ ദരിദ്രനായ കീലയുടെ മുറ്റം ഇന്ന് പരിശുദ്ധമായി!"

"ഞാൻ സ്റ്റേഷനിൽ പോയിരുന്നു, കീലയെ അന്വേഷിച്ചുകൊണ്ട്. ആ ഫക്കീറില്ലേ, അയാൾ പറഞ്ഞു, കീല മുറിയിലേക്ക് പോയി എന്ന്."

"ഫക്കീർ എന്റെ യഥാർത്ഥ സുഹൃത്താണ്."

"അയാൾ ഇടം പറഞ്ഞുതന്നു. തിരക്കി തിരക്കി ഇവിടെ എത്തി."

"അങ്ങയുടെ കൃപ! എന്നെപ്പോലെയുള്ള പഞ്ഞക്കാരുടെ ഉമ്മറപ്പടിമേൽ അങ്ങയെപ്പോലെയുള്ള പണക്കാരുടെ കാലടി

എന്നെങ്കിലും പതിയുമോ?" – കീല നാവുകൊണ്ട് ലാപസി വിളമ്പാൻ തുടങ്ങി.

"വളരെ ദിവസമായിട്ട് കണ്ടതേയില്ല... ഇന്ന് വാഗൺ ബുക്ക് ചെയ്യാൻ സ്റ്റേഷനിൽ പോയിരുന്നു. അന്നേരം കീലയെ അന്വേഷിച്ചു. അപ്പോൾ മനസ്സിലായി, മുറിയിലേക്ക് പോന്നുവെന്ന്."

"എന്തുചെയ്യാം? കീലയ്ക്ക് സ്വന്തം കൈകൊണ്ടുതന്നെ വേണ്ടേ, റൊട്ടി പരത്തുക?"

"ഭാഗ്യവാൻ! ഭാഗ്യവാൻ!"

"സ്വന്തം കൈകൊണ്ട് റൊട്ടി പരത്തുന്നവനെ ഭാഗ്യവാൻ എന്നു പറയുകയാണോ?"

"പിന്നെ അല്ലാതെ! എന്റെ വീട്ടിൽ റൊട്ടി പരത്തുന്നവൾ ഉണ്ട്. പക്ഷേ റൊട്ടി പരത്തിയിടുന്നതോടൊപ്പം എന്നേയും പരത്തിയിടും." – തന്റെ അനുഭവം ഇത്ര സ്പഷ്ടമാക്കവേ, മൻസുഖ്ഭായിക്ക് ഓർമ്മവന്നു, മുറിയിൽ കീല മാത്രമല്ല, മറ്റൊരു അപരിചിതൻ കൂടി ഉണ്ടെന്ന്. പെട്ടെന്ന് ആത്മകഥ അവിടെവെച്ച് നിറുത്തിയിട്ട്, പറഞ്ഞു – "ഈ ശേട്ടിനെ മനസ്സിലായില്ലല്ലോ, കീലാഭായീ!"

"ങ്, മനസ്സിലായില്ലേ? ഇദ്ദേഹമാണ് പ്രഭുലാൽ ശേട്ട്!"

മൻസുഖ്ലാൽ കൂർമ്മദൃഷ്ടിയോടെ നരോത്തമിന്റെ നേരെ നോക്കാൻ തുടങ്ങി.

കീല നരോത്തമിനെ അല്പം കൂടി പരിചയപ്പെടുത്തി – "മംചേർശായുടെ പങ്കാളി."

"ഓഹോ! പ്രഭുലാൽ ശേട്ടോ!" – മൻസുഖ്ലാൽ അത്യുത്സാഹത്തോടെ നരോത്തമിനോട് പറഞ്ഞു – "അങ്ങയുടെ പേർ ധാരാളം കേട്ടിട്ടുണ്ട്. ഇവിടെവെച്ച് കാണാൻ കഴിഞ്ഞത് വളരെ സന്തോഷം."

കീല ഒന്നും മിണ്ടാതെ ആ രണ്ട് സന്ദർശകരെയും ശ്രദ്ധിച്ചുനോക്കി.

"ഈ സീസണിൽ അങ്ങ് വളരെ ചരക്ക് കൈയടക്കിയല്ലോ, പ്രഭുലാൽശേട്ടേ!"

"കഴിവിന് അനുസരിച്ച് ഞങ്ങൾ പണിയെടുക്കുന്നു. അങ്ങയുടെ വിദേശക്കമ്പനിയോട് ഞങ്ങൾക്ക് മത്സരിക്കാൻ കെല്പുണ്ടോ?"

കീല പിൻപാട്ട് പാടി – "ഇവരുടെ വ്യാപാരം തീരെ പുതിയതാണ്. പ്രഭുലാൽശേട്ടും പുതിയ ആളാണ്. കുട്ടികൾക്ക് മോര് കുടിക്കാൻ കൊടുക്കുംപോലെ ആയിട്ടേ ഉള്ളൂ. എല്ലാം പതുക്കെ പതുക്കെ പഠിച്ചുവരണം."

"തൊഴിൽ തൊഴിലിനെ പഠിപ്പിക്കുന്നു" – മൻസുഖ്ഭായി ഒരു രക്ഷിതാവിന്റെ മട്ടിൽ പറഞ്ഞു.

നരോത്തമും കീലയും പരസ്പരം നോക്കി മൂകസല്ലാപം നടത്തി. "ഞാൻ എവിടെ ചെന്ന് കുടുങ്ങി" എന്ന് നരോത്തം ചോദിക്കും പോലെ. "ചേട്ടാ എല്ലാം നോക്കി ഇരുന്നോളൂ, മിണ്ടാതെ" എന്ന് കീല സമാധാനിപ്പിക്കും പോലെ.

മൗനം മൻസുഖ്ഭായിയെ അപമാനിക്കലാവും എന്ന് കരുതി കീല ആരംഭിച്ചു – "മൻസുഖ്ഭായി, പറയൂ, എന്താണ് കല്പന?"

"കീലയെപ്പോലെയുള്ള ഒരു ഹാക്കിമിനോട് ഞാൻ കല്പിക്കുകയോ?"

"എന്നാലും എന്തെങ്കിലും ജോലി എന്നെക്കൊണ്ട്..."

"ജോലി ഇല്ല എന്നല്ല, പക്ഷേ..."

"എന്തെങ്കിലും ഉണ്ടെങ്കിൽ പറഞ്ഞോളൂ."

"പറയത്തക്കതായി അങ്ങനെയൊന്നും ഇല്ല."

"മടിക്കണ്ട, ഉം, പറഞ്ഞോളൂ."

"ഞാൻ ഇത്തവണ സ്റ്റേഷനിൽ ഇറങ്ങിയപ്പോൾ സാമാനം ചുമക്കാൻ ഒരാളെ ഏർപ്പാടുചെയ്തു തന്നില്ലേ...?"

"ഉവ്വ്. എന്താ അയാൾ വല്ല കളവും നടത്തി പാഞ്ഞുകളഞ്ഞോ?"

"അതൊന്നുമില്ല... പാവം എന്ത് കളവ് നടത്താനാണ്?... നേരെമറിച്ച്..."

"പിന്നെ എന്താ? കൂലി കൂടുതൽ ചോദിച്ചോ? അതോ വല്ല തർക്കുത്തരവും പറഞ്ഞോ?"

"അങ്ങനെ യാതൊന്നും ഉണ്ടായില്ല. പാവം നല്ല ഒരുത്തൻ ആയിരുന്നു" – മൻസുഖ്ഭായി തൊണ്ട ശരിപ്പെടുത്തി, തുടർന്നു – "എന്താണ് ഉണ്ടായതെന്നോ? കൂലികൊടുത്തശേഷം സഞ്ചി ഞാൻ കീശയിൽവെച്ച് അകത്തേക്ക് പോയി. പക്ഷേ സഞ്ചി കീശയിൽ വീഴുന്നതിനു പകരം നിലത്താണ് വീണത്..."

"എന്നിട്ട്? ആ മനുഷ്യൻ അതുമെടുത്ത് ചാടിയോ?"

"അയാൾ എടുത്തത് നേര്. പക്ഷേ ഉടൻ തന്നെ വാതിലിൽമുട്ടി, എന്നെ വിളിച്ച് സഞ്ചി അങ്ങനെതന്നെ തിരിച്ചുതന്നു."

"ഭേഷ്!... എന്നിട്ട്?"

"എന്നിട്ട് എന്താ? ഞാൻ അകത്തേക്ക് പോയി. ഇതെല്ലാം പറഞ്ഞു. അന്നേരം മരുമകൾ ചമ്പ എന്നെ ശകാരിച്ചു."

"എന്തിന്?"

"എന്തിനെന്ന് ആർക്കറിയാം? സഞ്ചി അങ്ങനെതന്നെ തിരിച്ചു തന്നവന് നാലു കാശുപോലും കൊടുത്തില്ലല്ലോ എന്നു പറഞ്ഞ് ശകാരിക്കാൻ തുടങ്ങി."

"ഹോ! ഇത് അത്ര വലിയ ഒരു കാര്യമാണോ?" – കീല പൊട്ടിച്ചിരിച്ചു – "പെണ്ണുങ്ങളുടെ ബുദ്ധി ഉപ്പുകുറ്റിയിന്മേലാണ് എന്നല്ലേ പറയാറ്? അത് ഭോഷ്കല്ല എന്നു തോന്നുന്നു. സാരി ഉടുക്കുന്നവർക്ക് ലോകപരിചയം എങ്ങനെ ഉണ്ടാവാനാണ്?"

"കീലാഭായീ, ദിവസേന അവളുടെ ശകാരം കേട്ട്കേട്ട് ഞാൻ കുഴങ്ങി. ഇപ്പോൾ എന്റെ കെട്ടിയോളും പറയാൻ തുടങ്ങി, അയാളെ തിരഞ്ഞുപിടിച്ച് ഇനാം കൊടുത്തിട്ട് വരൂ, വരൂ എന്ന്."

"ഹും! ഇതൊരു നല്ല നേരംപോക്കായല്ലോ!" – കീല ആശ്ചര്യം പ്രകടിപ്പിക്കുംപോലെ പറഞ്ഞു.

"അതുകൊണ്ടാണ് ഞാൻ സ്റ്റേഷനിലേക്ക് പോയത്. കീലാഭായിക്ക് പരിചയമുള്ള ഒരുത്തൻ ആയിരിക്കുമല്ലോ എന്ന് ഞാൻ കരുതി."

"ഇല്ല, എനിക്ക് അത്രയ്ക്കൊന്നും യാതൊരു പരിചയവും ഇല്ല. എന്തെങ്കിലും ജോലി, ജോലി എന്ന് പറഞ്ഞ് എന്നെ ബോറാക്കി ക്കൊണ്ടിരുന്നു. അപ്പോഴേക്കും അങ്ങ് വണ്ടിയിൽനിന്ന് ഇറങ്ങി. അങ്ങയുടെ സാമാനം ചുമക്കാൻ പറഞ്ഞയയ്ക്കുകയും ചെയ്തു. അത്ര തന്നെ..."

"ഇപ്പോഴും ഉണ്ടാവില്ലേ, അയാൾ സ്റ്റേഷനിൽ തന്നെ?"

"ഇല്ലേ ഇല്ല. ഒന്നുരണ്ട് ദിവസം കഴിഞ്ഞപ്പോൾ എങ്ങോട്ടോ കടന്നു കളഞ്ഞു. എവിടെയെങ്കിലും ജോലി കിട്ടിയിട്ടുണ്ടാകും എന്നു തോന്നുന്നു."

"എന്നാലും അയാളുടെ പേരറിയില്ലേ, കീലയ്ക്ക്?"

"കൊള്ളാം! ഇങ്ങനെ അലഞ്ഞുനടക്കുന്നവർക്ക് വല്ല ഊരും പേരും ഉണ്ടാകുമോ?"

"എനിക്ക് അഞ്ച് രൂപ അയാൾക്ക് കൊടുക്കണം. അതിനെ ന്താണ് വഴി?"

"എവിടെയെങ്കിലും വെച്ച് കണ്ടാൽ ഞാൻ അങ്ങയുടെ കടയി ലേക്ക് പറഞ്ഞയയ്ക്കാം, അയാളെ."

"അത് പോരാ. കീല അയാളെ കണ്ടെത്തുക, എന്നിട്ട് അയാളെ എന്റെ കടയിലേക്ക് പറഞ്ഞയക്കുക, അയാൾ വരിക – ഇതൊക്കെ ആകുമ്പോഴേക്കും ഒരു കൊല്ലം കഴിഞ്ഞിട്ടുണ്ടാവും."

"അല്ലാതെ, പിന്നെ എന്ത് ചെയ്യാനാണ്?" – കീല ചോദിച്ചു – "ഊരും പേരും ഉള്ളവനെ മാത്രമല്ലേ അന്വേഷിക്കാൻ കഴിയൂ?"

മൻസുഖ്ഭായി ആലോചനയിൽ മുഴുകി. തെല്ലിട കഴിഞ്ഞ് പതിഞ്ഞ ഒച്ചയിൽ ഒരു ഉപായം പറഞ്ഞു – "ഒരു കാര്യം ചെയ്യാം..."

"എന്താണ്, പറയൂ."

"ഈ അഞ്ച് രൂപ ഞാൻ കീലയെ ഏല്പിക്കാം. അയാളെ എവിടെവെച്ചെങ്കിലും കണ്ടെത്തിയാൽ ഞാൻ തന്നതാണ് എന്ന് പറഞ്ഞ് കൊടുക്കണം..."

"അന്യന്റെ പണവും കൈയിൽ വെച്ച് ഞാൻ എങ്ങനെ നടക്കും?"

"അഞ്ച്‌രൂപ അത്ര വലിയ ഒരു തുകയാണോ?"

"മൻസുഖ്ഭായീ, ഇത് കീലയാണ്. ഒരു നോട്ടവും ഇല്ല. കാശ് കൈയിൽ ഇരുന്നാൽ ഇരുന്നു. ഇല്ലെങ്കിൽ ഇല്ല. അത്രതന്നെ."

"മതി, മതി പറഞ്ഞത്. എനിക്ക് അറിയാൻ വയ്യേ, കീലയെ?"

കീലയ്ക്ക് നാണം തോന്നി. തന്നെപ്പറ്റി അറിയാം എന്ന് പറഞ്ഞ തിന്റെ മുമ്പിൽ അയാൾ തോല്വി സമ്മതിച്ചു.

"ശരി... അങ്ങ് നന്നായി ഇരിക്കും!"

"ആ ചുമട് ചുമന്നവൻ ആണ് നന്നായി ഇരിക്കേണ്ടത്... എന്നാലേ എന്റെ വീട്ടിലുള്ളവർക്ക് സന്തോഷമാവൂ. എവിടെ ആയാലും ശരി, കീല അയാളെ കണ്ടുപിടിച്ചേ തീരൂ!"

"വളരെ നല്ലത്! വീട്ടിലുള്ളവർക്ക് ഇഷ്ടമായാൽ ഭഗവാനും ഇഷ്ടമാവും."

"അല്പം ബുദ്ധിമുട്ടിയാലും ശരി, എനിക്കുവേണ്ടി അയാളെ എവിടുന്നെങ്കിലും കണ്ടുപിടിക്കണം, കീല!"

"ശരി... ഇത്രയൊന്നും പറയേണ്ട, കീലയോട്!"

മൻസുഖ്ഭായി കീലയുടെ കൈയിൽ അഞ്ച് രൂപ വെച്ച് കൊടുത്തു.

"ഇനി, ഞാൻ പോകട്ടെ!" – മൻസുഖ്ഭായി പോകാൻ അനുവാദം ചോദിച്ചു.

"ആകട്ടെ!"

കീലയും പുറത്തിറങ്ങി, "ഇനിയും വരണം" എന്ന് ഔപചാരികമായ വിട നല്കി; അകത്തേക്ക് തിരിച്ചുവന്ന്, നരോത്തമിനെ സംബോധന ചെയ്തിട്ട് പറഞ്ഞു – "ചേട്ടാ, വലിയ ഒരു നേരംപോക്ക് ഉണ്ടാക്കിവെച്ചല്ലോ, ചേട്ടൻ!"

നരോത്തം ചിരിച്ചു. കീല തുടർന്നു – "താൻ കൂലിവേല ചെയ്യാൻ പോയിട്ട്, മൻസുഖ്ഭായിയുടെ വീടിന് തീവെച്ചിട്ട് പോന്നല്ലോ!"

"അതിന് ഞാൻ എന്ത് ചെയ്യാനാണ്?"

"താൻ ചെയ്യേണ്ടത് ചെയ്തുവെച്ചു. ഇനിയോ, കീലയായി, മൻസുഖ്ഭായി ആയി, അവർ കുഴങ്ങട്ടെ, അല്ലേ?"

"ആ അഞ്ചുരൂപ എനിക്ക് തന്നേക്കരുതോ?"– നരോത്തം തമാശയായി പറഞ്ഞു.

"തരില്ല. വെറുതെ കിട്ടിയതാണോ, അങ്ങ് തരാൻ?"

"എന്തു ചെയ്യും, പിന്നെ?"

"താൻ മിണ്ടാതെ നോക്കിക്കൊണ്ട് ഇരുന്നോ, ഈ കീല എന്ത് ചെയ്യാൻ പോകയാണെന്ന്" – കീല ഇത്രയും പറഞ്ഞ് തന്റെ 'പതിവ് വീമ്പ്' കാച്ചി – "താൻ ഇനിയും എന്നെ മനസ്സിലാക്കിയിട്ടില്ല. ഞാൻ ആരാണ്? കീല കംഘലീവാല!"

## 28. കാംദാറിന്റെ മകൻ

"ഏയ്, ചെറുക്കന്മാരെ! ആരോട് ചോദിച്ചിട്ടാണ്, സ്റ്റേഷനിൽ കടന്നത്? പോവിൻ. കടന്നുപോവിൻ. ചാക്ക് തുരന്ന് നിലക്കടല തിന്നുകയാണ്, അല്ലേ?... സ്വന്തം തന്തയുടെ സ്വത്താണെന്ന് കരുതിയോ?... തള്ള വീട്ടിൽ റൊട്ടി ഉണ്ടാക്കി തരുന്നില്ലേ, തിന്നാൻ? അതോ ഇങ്ങനെ വെളിയിലേക്ക് നിങ്ങളെ തള്ളിവിട്ടിരിക്കുന്നോ?... നിലക്കടല കട്ട് തിന്നുകയാണ്, അല്ലേ?... വേഗം, ഓടിക്കോളിൻ. അല്ലെങ്കിൽ പോലീസിന് വിവരം കൊടുക്കും... എത്രയാണ്

കീശയിൽ നിറച്ചുവെച്ചിരിക്കുന്നത്... അമ്മാമന്റെ സ്വത്താണോ?... ഉം. കീശ കാലിയാക്കിൻ, വേഗം, പഹയന്മാരെ!"

നിർജനമായ സ്റ്റേഷൻ പ്ളാറ്റ്ഫാറത്തിൽ ഉലാത്തിക്കൊണ്ടിരുന്നു കീല, സാർവഭൗമനായ ഒരു സമ്രാട്ടിന്റെ നാട്യത്തോടെ. 'വാച്ച് ആൻഡ് വാർഡ്' ഡിപ്പാർട്ടുമെന്റിലെ ഒരു ഉദ്യോഗസ്ഥനെ പോലെ, ഒരറ്റത്തുനിന്ന് മറ്റൊരു അറ്റംവരെ നടന്ന്, സ്റ്റേഷനിലെ സ്ഥാവരവും ജംഗമവും ആയ സമ്പത്ത് സൂക്ഷിച്ചുകൊണ്ടിരുന്നു, അയാൾ.

'സൈഡിങ്ങിൽ' നിറുത്തിയിരുന്ന വാഗണിൽനിന്ന് നിലക്കടല മോഷ്ടിച്ചുകൊണ്ടിരുന്ന പശുക്കളെ ആട്ടിപ്പായിച്ചതിനുശേഷം അയാൾ മറ്റൊരു ദിക്കിലേക്ക് തിരിഞ്ഞ് ഒച്ചയിടാൻ തുടങ്ങി –

"ഓ, മഹാമാതേ, നിനക്ക് കുറ്റിയും കൊളുത്തും ഉണ്ടോ? അതോ കീലയെപ്പോലെയോ?.. താവളമുണ്ടോ? അതോ 'ഹരേ സീതാരാം' ആണോ?... സ്റ്റേഷൻ ഒരു ധർമ്മശാലയാണെന്നാണോ കരുതിയിരിക്കുന്നത്? ... ഈ പച്ചത്തീറ്റി മുഴുവൻ നിനക്കു മാത്രമായിട്ടുള്ളതാണോ?... ഇത് തൊഴുത്തല്ല, സ്റ്റേഷൻ ആണ് സ്റ്റേഷൻ! ദയവുചെയ്ത് ഇനി സ്വന്തം കുറ്റിയുടെ അടുത്തേക്ക് പോ... അല്ലെങ്കിൽ വാഗണിൽ അടച്ച് ഇടേണ്ടി വരും, കേട്ടോ..."

പശുവിനെപ്പോലെയുള്ള മിണ്ടാപ്രാണികളോടും ആത്മഗതംപോലെ സംവദിച്ചുകൊണ്ടിരുന്നു, കീല.

"ഏയ്, ഫക്കീർ! എഴുന്നേല്ക്ക്! പഹയൻ പകൽ മുഴുവൻ കിടന്ന് ഉറങ്ങും. രാത്രി മുഴുവൻ ഉറക്കമിളക്കുകയും ചെയ്യും... വേഗം എഴുന്നേല്ക്ക്... വൺ ഡൗൺ വരാറായി... രണ്ട് കാശ് തെണ്ടി ഉണ്ടാക്ക്... അല്ലെങ്കിൽ ഒരു കപ്പ് ചായക്കുവേണ്ടി എന്റെ അടുത്തേക്ക് വരേണ്ടി വരും..."

ഇങ്ങനെ ഓരോന്നും മേൽനോട്ടം വഹിച്ചുകൊണ്ട് കീല സ്റ്റേഷൻ മാസ്റ്ററുടെ ക്വാർട്ടേഴ്സിൽ എത്തി. മാസ്റ്ററുടെ ഭാര്യയെ വിളിച്ചിട്ട് പറഞ്ഞു – "ദയാബഹൻ, കുഴലിൽ വെ[illegible] വന്നു. ചടന്ന് നിറച്ചോളു."

അത്കേട്ട് ദയാബെഹൻ മൊഴിഞ്ഞു – "കീലാഭായീ, ഈ കുടം ആ കുഴലിന്റെ കീഴെ ഒന്നു വെയ്ക്കാമോ, ദയവ്ചെയ്ത്? എന്റെ കൈ എച്ചിലാണ്..."

"ഓഹോ, ആവാമല്ലോ" – എന്ന് പറഞ്ഞ് കീല കുടവുമെടുത്ത്, പിറുപിറുത്തുകൊണ്ട് വെള്ളക്കുഴലിന്റെ അടുത്തേക്ക് പോയി – "ഈ കീലയുടെ തലയിൽ എഴുതിയിട്ടുള്ളതിൽ ഇതു മാത്രം ബാക്കി കിടക്കുകയായിരുന്നു. ഇന്നുതന്നെ ആയിക്കോട്ടെ, അത്..."

കീല പ്ളാറ്റ്ഫാറത്തിലേക്ക് തിരിച്ചുവന്ന് ഒരു കപ്പലണ്ടിക്കാരൻ പയ്യനെ വിളിച്ച് ശകാരിച്ചു – "ഓ, ഡുംഗള! ലൈസൻസുണ്ടോ? ബ്രാഹ്മണവിധവയുടെ വയലാണ് സ്റ്റേഷൻ എന്ന് കരുതിവെച്ചിരിക്കുകയാണോ? ഇന്ന് എ.ജി.ജി ഏമാൻ വരും, ഈ വണ്ടിക്ക്. അറിയാമോ? വേഗം ഓടിക്കോ. അല്ലെങ്കിൽ പോലീസ് നിന്നേയും കപ്പലണ്ടിക്കൂടയേയും എടുത്ത് ഒറ്റയടിക്ക് ദൂരെ എറിയും..."

ഇങ്ങനെ കീല ഓരോ കല്പന പാസ്സാക്കിക്കൊണ്ടിരുന്നു, റെയിൽവേസ്റ്റേഷൻ തന്റെ സ്വന്തം ആണെന്ന മട്ടിൽ.

കുറച്ചു സമയത്തിനുള്ളിൽ പ്ളാറ്റ്ഫാറത്തിൽ വന്നെത്തി, തിളങ്ങുന്ന പട്ട ധരിച്ച ഏജൻസിപ്പോലീസ്; വെള്ളക്കാരൻ ഏമാന്റെ ഭദ്രതയ്ക്ക് അപകടമെന്നു തോന്നുന്നവരെ പുറത്തേയ്ക്ക് ആട്ടിപ്പായിക്കാനും തുടങ്ങി. ആ പ്രവൃത്തിയിൽ, കൊല്ലങ്ങളായി ശമ്പളമില്ലാതെ, അധികാരമില്ലാതെ, സ്റ്റേഷന്റെ 'മേൽനോട്ടം' വഹിച്ചു കൊണ്ടു വരുന്ന കീലയുടെ മാർഗദർശനം ആ പോലീസുകാർക്ക് പ്രയോജനപ്പെട്ടു. അനാഥാശ്രമം, ഞൊണ്ടി നടക്കുന്ന പശുക്കൾക്ക് തൊഴുത്ത്, തണ്ണീർപ്പന്തൽ എന്നെല്ലാം പറഞ്ഞ് സംഭാവന പിരിക്കാനായി ചെറിയചെറിയ ടിന്നുകളും കൈയിലേന്തി ചുറ്റിക്കറങ്ങുന്നവരെ 'അനഭിലഷണീയ വ്യക്തി'കളായി കണക്കാക്കി പുറത്തേക്ക് തള്ളിപറഞ്ഞയച്ചു. കീല രണ്ടു പേരെ മാത്രം രക്ഷിച്ചു – ദാവൽശാ ഫക്കീറിനേയും ഭഗലാപാഗലിനേയും. പോലീസ് അവരുടെമേലും വടി പ്രയോഗിക്കാൻ തുടങ്ങവേ, കീല ഇടയിൽ ചാടി അറിയിച്ചു – "ഇവർ ഇവിടെ നിന്നോട്ടെ. സ്വന്തം വീട്ടുകാരാണ്."

വെള്ളക്കാരനേമാന്റെ വരവ് പ്രമാണിച്ച് സ്റ്റേഷന്റെ അന്തരീക്ഷത്തിന് പതിവിൽ അധികം കനംതൂങ്ങിയിരുന്നു. വൺഡൗണിൽ പോകാനുള്ള യാത്രക്കാരും ഇത്രയധികം പോലീസുകാരെ കണ്ട് അന്തം വിട്ടുപോയി. ടിക്കറ്റ് വില്ക്കുന്ന ജനാലയ്ക്കലും ഭയങ്കരന്മാരായ ശിപ്പായികളെ കണ്ട്, യാത്രക്കാർ പേടിച്ച് പേടിച്ച് ടിക്കറ്റും

വാങ്ങി, വല്ല മൂലയിലും ഇടുക്കിലും ചെന്ന് നിശ്ശബ്ദരായി ഒതുങ്ങി നിന്നു.

തൊട്ടടുത്ത സ്റ്റേഷനിൽ വണ്ടി എത്തി എന്ന വിവരം കിട്ടിയതോടെ, കീല തന്റെ ഉന്തുവണ്ടിയിന്മേൽനിന്ന് ചാക്ക് മാറ്റി, പ്ളാറ്റ്ഫോറത്തിൽ വിളിച്ചു പറയാൻ തുടങ്ങി–

"വാങ്ങിൻ, വാങ്ങിൻ, ചായംതേച്ച കളിക്കോപ്പുകൾ!"

"വാങ്ങിൻ, വാങ്ങിൻ, കിലുക്കി, മണി, കുതിര..."

"വാങ്ങിൻ, വാങ്ങിൻ, കുഞ്ഞിനും കളിക്കാം, കുഞ്ഞിന്റെ തന്തയ്ക്കും കളിക്കാം..."

കളിക്കോപ്പുകളെപ്പറ്റി ഇങ്ങനെ വിളിച്ചുപറഞ്ഞുകൊണ്ട് കീല പ്ളാറ്റ്ഫോറത്തിൽ ഉന്തുവണ്ടി ഉന്തിക്കൊണ്ട് നടന്നു. പെട്ടെന്ന് അയാളും നിന്നു, വണ്ടിയും നിന്നു... മൻസുഖ്ഭായി, ഭാര്യ ധീരജ്, പിന്നാലെ നാണംകുണുങ്ങിയ ഒരു യുവതി – ഇവരെല്ലാമുണ്ട് ഗേറ്റ് കടന്ന് പ്ളാറ്റ്ഫോറത്തിലേക്കു വരുന്നു.

"സുഖമല്ലേ, കീലാഭായീ?" – ഉന്തുവണ്ടിയും പിടിച്ച് നില്ക്കുന്ന കീലയെ കണ്ടിട്ട് മൻസുഖ്ഭായി കുശലം ചോദിച്ചു.

"ഓഹോ! മൻസുഖ്ഭായിയോ? എങ്ങോട്ടാണ് യാത്ര?"

"മെംഗണിക്ക്"

"ഇത്ര പെട്ടെന്ന്?"

"ചമ്പയെ അവിടെ ആക്കിയിട്ട് വരാൻ പോകയാണ്."

"ഇത്രവേഗം തിരിച്ചുപോവുകയോ? ഇന്നാളല്ലേ വന്നത്?"

"ഞാൻ എത്ര തവണ പറഞ്ഞതാണ്, ഏതായാലും വന്നു, ഇനി ഒന്നുരണ്ടു മാസം ഇവിടെ താമസിച്ചിട്ടു പോ എന്നെല്ലാം. എന്നാലോ ഇവൾ എപ്പോഴും മെംഗണി, മെംഗണി എന്ന് ഉരുവിടൽ തന്നെ..." മൻസുഖ്ഭായി അവത പറഞ്ഞു.

ധീരജ് മാമിയും പിൻപാട്ട് പാടി – "ചമ്പയ്ക്ക് ഞങ്ങളുടെ വീട് പിടിക്കുന്നില്ല..."

"രാജ്കോട്ട് പോലെയുള്ള പട്ടണത്തിൽ താമസിക്കുന്നത് ഒരു രസമല്ലേ?" – പിന്നീട് അയാൾ മൻസുഖ്ഭായിയോട് പറഞ്ഞു – "ഏതായാലും അങ്ങയെ കണ്ടത് നന്നായി... ഇന്ന് വൈകുന്നേരം അങ്ങോട്ട് വരണമെന്ന് കരുതിയിരിക്കുകയായിരുന്നു... ഇപ്പോൾ കണ്ടിരുന്നില്ലെങ്കിൽ വെറുതെ തിരിച്ചു വരേണ്ടിയിരുന്നേനെ..."

"എന്തെങ്കിലും വിശേഷിച്ച്?"

"വിശേഷിച്ച് അങ്ങനെയൊന്നും ഇല്ല... അങ്ങ് ഏല്പിച്ച ആ പണി ഇല്ലേ, അതിനെപ്പറ്റിത്തന്നെ..."

"ആ കൂലിക്കാരനെപ്പറ്റി വല്ല വിവരവും കിട്ടിയോ?" – മൻസുഖ്ഭായി അക്ഷമനായി തീർന്നു.

"വിവരം കിട്ടി, ശരിയാണ്... പക്ഷേ വലിയ ഒരു കുഴപ്പം നേരിട്ടു..."

"എന്ത് കുഴപ്പം?"

"ഇന്ന് കാലത്ത് മെയിലിൽ പോയി..."

"എങ്ങോട്ട്?"

"ബോംബെക്ക് ആയിരിക്കണം... ഫസ്റ്റ് ക്ളാസ്സിൽ ആയിരുന്നു... അതുകൊണ്ട് അടുത്ത് എങ്ങോട്ടും ആയിരിക്കാൻ വഴിയില്ല..."

"ഫസ്റ്റ് ക്ളാസ്സിലോ?" – മൻസുഖ്ഭായി അന്തംവിട്ടുപോയി.

"ഫസ്റ്റ്ക്ളാസ്സിലും മുന്തിയ ക്ളാസ്സില്ലല്ലോ... അതുകൊണ്ട് ഫസ്റ്റ്ക്ളാസ്സിൽതന്നെ വേണ്ടേ?"

"കൂലിയെടുക്കുന്നവൻ ഫസ്റ്റ്ക്ളാസ്സിൽ എങ്ങനെ വന്നുപെട്ടു!"

"എനിക്കും അതുതന്നെയാണ് അദ്ഭുതം!"

"കീലാഭായിക്ക് അബദ്ധം പിണഞ്ഞതാവും... കാഴ്ചയിൽ പൊരുത്തം തോന്നുന്ന വല്ലവരും ആയിരിക്കും..."

"ഈ കീലക്ക് അബദ്ധം പിണയും എന്നാണോ അങ്ങ് ധരിച്ചുവെച്ചിരിക്കുന്നത്, മൻസുഖ്ഭായീ?"

"ആ പണസഞ്ചിയുടെ കാര്യം പറഞ്ഞോ?"

"അതിനുവേണ്ടിയല്ലേ, ആളെ ആട്ടിപ്പിടിച്ചത്! അങ്ങയുടെ കല്പന ആയിരുന്നില്ലേ – അയാളെ എവിടെനിന്നായാലും എങ്ങനെയായാലും കണ്ടുപിടിക്കണം എന്ന്! എന്നിട്ട് ആ അഞ്ചു രൂപ ഏല്പിക്കണം എന്ന്!... അതുകൊണ്ട് നാലുപാടും ഞാൻ കണ്ണ് ഓടിച്ചുകൊണ്ടിരിക്കുകയായിരുന്നില്ലേ?..."

ചമ്പ ധീരജ് മാമിയുടെ മറവിൽ നിന്നുകൊണ്ട് ആ സംഭാഷണമെല്ലാം ഉൽക്കണ്ഠയോടെ ശ്രദ്ധിച്ചു.

"എന്നിട്ട്? ആ പണം കൊടുത്തോ?"

"പണം കൊടുത്തു... എന്നാൽ..."

"എന്നാൽ, എന്ത്?"

"ഞാൻ പണം കൊടുത്തു... പക്ഷേ അതിനുശേഷം അയാളുടെ മുമ്പിൽ നില്ക്കുന്നത് എനിക്ക് വലിയ ബുദ്ധിമുട്ടായിത്തീർന്നു..."

"എങ്! ഹെന്തുപറ്റി?" – മൻസുഖ്ഭായി അമ്പരപ്പോടെ ചോദിച്ചു – "അഞ്ച്‌രൂപ കുറഞ്ഞു പോയോ?"

"കുറഞ്ഞുപോയാൽ സാരമില്ലല്ലോ... അയാൾ... ഉള്ളംകൈ പരത്തി എന്റെ മുഖത്ത് ഒറ്റ അടി..."

"എങ്? എന്തു ചെയ്തു? എല്ലാം വിശദമായി പറയു..."

"ഞാൻ അയാളോടു ചോദിച്ചു, താൻ നീളൻ കുപ്പായക്കാരനായ ഒരു ശേട്ടിന്റെ വീട്ടിൽ സാമാനം ചുമന്നുകൊണ്ട് പോയില്ലേ എന്ന്... ശേട്ടിന്റെ പണസഞ്ചി താഴെവീണു. താൻ അതെടുത്ത് ശേട്ടിന് അങ്ങനെതന്നെ തിരിച്ചുകൊടുത്തു. അതിൽ സന്തോഷിച്ച് ശേട്ട് തന്നയച്ചതാണ് ഈ അഞ്ചുരൂപ... എന്നെല്ലാം ഞാൻ അയാളോട് പറഞ്ഞു."

"എല്ലാം വേണ്ടപോലെ തന്നെ പറഞ്ഞു... എന്നിട്ട്?"

"അതെല്ലാം കേട്ട് അയാൾ എന്നെ ചീത്തപറഞ്ഞത് ഏഴുജന്മത്തേക്ക് ഞാൻ മറക്കില്ല!"

"അങ്ങയെ ചീത്ത പറഞ്ഞോ?"

"എന്നെ മാത്രമല്ല, അങ്ങയേയും ചീത്ത പറഞ്ഞു. പക്ഷേ അങ്ങ് നേരിൽ ഇല്ലാതിരുന്നതുകൊണ്ട് എല്ലാം ഈ കീലയ്ക്കു സഹിക്കേണ്ടി വന്നു" – കീല കരയുന്ന മട്ടിൽ പറഞ്ഞു.

"പഹയൻ! അവൻ ഒരു മായാവി ആയിത്തീർന്നപോലെ ഉണ്ടല്ലോ... തൊഴിൽ ചുമടെടുക്കൽ. അന്തസ്സ് ഇരുപത് മന്നും!" – മൻസുഖ്ഭായി പറഞ്ഞു – "അയാൾ പറഞ്ഞത് എല്ലാം വിശദമാക്കുന്ന്!"

"ഈ അഞ്ച് രൂപ തന്നയച്ച ആൾക്ക് തന്നെ തിരിച്ചു കൊടുക്കിൻ."

"പഹയന്റെ തല തിരിഞ്ഞുപോയി!"

"എന്നിട്ട് പറയുകയാണ്, ഈ നോട്ട് തന്നയച്ചില്ലേ, അയാളേക്കാൾ അധികം ഞാൻ രൂപ കണ്ടിട്ടുണ്ട് എന്ന്!"

"പഹയന്റെ തലയ്ക്കകത്ത് യഥാർത്ഥത്തിൽ ചാണകം നിറച്ചു വെച്ചിരിക്കയാണ്!"

കീല പറയുന്നത് ഓരോന്നും കേട്ട്, മൻസുഖ്ഭായിയുടെ മുറിവേറ്റ 'അഹംഭാവം' 'ശകാരത്തിന്റെ രൂപത്തിൽ പുറത്തേക്ക്

വന്നുകൊണ്ടിരുന്നു; ചമ്പയോ കൂടുതൽ കൂടുതൽ സന്തോഷിച്ചു കൊണ്ടുമിരുന്നു.

കീല തന്റെ കപോലകല്പിതമായ കഥ തുടർന്നു – "ഈ അഞ്ച് തുട്ട് തന്നയച്ചില്ലേ, അയാളെ പോലെയുള്ളവരെക്കൊണ്ട് എന്റെ വീട്ടുവേല എടുപ്പിക്കത്തക്ക കഴിവ് എനിക്കുണ്ട് എന്ന് അയാൾ ഒരു ലക്ഷപ്രഭുവിന്റെ ഗമയോടെ പറഞ്ഞു..."

ചമ്പയുടെ റോസ്നിറമുള്ള ചുണ്ടിൽ ആനന്ദത്തിന്റെ പുഞ്ചിരി തെന്നിയത് തീക്ഷ്ണ ദൃഷ്ടിയായ കീലയ്ക്കല്ലാതെ മറ്റാർക്കും കാണാൻ കഴിഞ്ഞില്ല.

മൻസുഖ്ഭായി തന്റെ മുറിവേറ്റ അഹംഭാവത്തിന്റെ കയ്പ് ഛർദിക്കാൻ തുടങ്ങി – "പഹയൻ! അവൻ തനി പോക്കിരിയാണ്! മോൻ മാവ് അരയ്ക്കുന്നവളുടെ. പേരോ, ഗുലാബ്ദാസ്! അവൻ തികഞ്ഞ ധിക്കാരിയാണ്! അല്ലെങ്കിൽ ഇങ്ങനെ തലതിരിഞ്ഞ വർത്തമാനം പറയുമോ?"

"അങ്ങനെയല്ല, മൻസുഖ്ഭായി! ആൾ ഒരു നല്ലവൻ ആണ് എന്ന് എനിക്കുതോന്നി" – കീല തന്റെ സഖാവിനുവേണ്ടി വാദിക്കാൻ തുടങ്ങി – "കൈയിൽ പുരണ്ട അഴുക്കുപോലെയാണ് തനിക്ക് പണം എന്ന് അയാളുടെ മുഖഭാവം വ്യക്തമാക്കിക്കൊണ്ടിരുന്നു... വീട്ടിൽ നല്ല ഐശ്വര്യമുണ്ടായിരുന്നുവെന്ന് അയാളുടെ മുഖം കണ്ടാൽ തോന്നിയിരുന്നു..."

"എന്ത് ഐശ്വര്യം! എന്ത് മുഖഭാവം! എനിക്കുതോന്നുന്നത് വല്ല ബോംബേക്കാരൻ മവാലിയും ആയിരിക്കുമെന്നാണ്. കൂലിവേല എന്നും പറഞ്ഞ് എന്റെ പടിവരെ വന്നു. എന്റെ വീടുനോക്കിയിട്ടു പോവാൻ. ബോംബെയിലെ കള്ളന്മാരും കൊള്ളക്കാരും അങ്ങാന യുള്ളവരാണ്" – ഇത്രയും പറഞ്ഞ് മൻസുഖ്ഭായി തന്റെ ഭയം വെളിപ്പെടുത്തി – "ഞങ്ങൾ വീടും പൂട്ടി മെംഗണിയ്ക്ക് പോകയാണ്. ഞങ്ങൾ ഇല്ലാത്ത തക്കം നോക്കി ആ മവാലി വന്ന് തുരങ്കം വെച്ചാലോ എന്ന് പേടിയാവുകയാണ്..."

അത്കേട്ട് ചമ്പ മൻസുഖ്ഭായിയുടെ നേരെ തികഞ്ഞ വെറു പ്പോടെ നോക്കാൻ തുടങ്ങി. അവളുടെ പ്രസന്നമായ മുഖത്ത് കാണായ പെട്ടെന്നുള്ള ആ ഭാവഭേദവും കീലയ്ക്കല്ലാതെ മറ്റാർക്കും കാണാൻ കഴിഞ്ഞില്ല.

ആ കളിക്കോപ്പുകാരൻ തനി നാടകമാടി അമ്മാമനെ വിഡ്ഢിയാക്കുകയാണ് എന്ന് മനസ്സിലാക്കാൻ അധികംനേരം വേണ്ടി വന്നില്ല ചമ്പയ്ക്ക്. 'കംഘീവാല' എന്ന് പ്രസിദ്ധനായ ആ മനുഷ്യന് നരോത്തമിനെ പറ്റി എല്ലാം അറിയാം എന്ന് വിശ്വാസമായി, അവൾക്ക്... അന്ന് സ്റ്റേഷനിൽ, അതേ സ്ഥാനത്തുവെച്ച് സാമാനം എടുക്കാൻ നരോത്തമിനോട് നിർദേശിച്ചതും ഈ മനുഷ്യൻ തന്നെ ആയിരുന്നു. എന്തോ ഒരു ഉൾപ്പോരുണ്ട്, എല്ലാറ്റിലും! ഇപ്പോൾ ഈ പറയുന്നതിലും ഉണ്ട്, എന്തെല്ലാമോ നിഗൂഢമായിട്ട്!...

അപ്പോഴേക്കും, പോലീസ്, മിലിറ്ററി, വലിയവലിയ സർക്കാരുദ്യോഗസ്ഥന്മാർ, രാജകൊട്ടാരങ്ങളിലെ കാര്യസ്ഥന്മാർ, ദിവാൻമാർ, ഒന്നുരണ്ട് രാജാക്കന്മാർ എന്നിവരെല്ലാം വന്ന് സ്റ്റേഷൻ പ്ളാറ്റുഫാറത്തിൽ നിരന്നു കഴിഞ്ഞിരുന്നു. അതെല്ലാം കണ്ടിട്ട്, മൻസുഖ്ഭായി കീലയോട് ചോദിച്ചു – "എന്താണ്, ഇന്ന് ഇത്ര വലിയ 'പൂരം'?"

"അങ്ങയ്ക്ക് അറിയാൻ മേലേ? പൊളിറ്റിക്കൽ ഏജന്റ് എഴുന്നള്ളുന്നു..."

"ആര്? വാട്സൺ സായ്വോ?"

"അതെ."

"എവിടെനിന്ന്?"

"സാസൺ വനത്തിൽ നായാട്ട് കഴിഞ്ഞ് തിരിച്ചുപോവുകയാണ്."

അത്കേട്ട് ധീരജ് മാമിക്ക് ഉൾക്കിടിലം ഉണ്ടായി. ഭയം നിമിത്തം അവരുടെ ഉള്ളിൽനിന്ന് സീൽക്കാരവും കേൾക്കായി.

"അതിന്, ഇത്രയധികം ആളുകളോ...?"

"ഏയ്, വാട്സൺ സായ്വ് ഏഴടിനീളമുള്ള ഒരു സിംഹത്തെ കൊന്ന്, കൊണ്ടു വരികയാണ്!"

ധീരജ്മാമി, തന്റെ അഹിംസാപ്രേമവും ജീവഹിംസയോടുള്ള നിന്ദയും, പ്ളാറ്റ്ഫാറത്തിൽ തുപ്പി വ്യക്തമാക്കി.

മൻസുഖ്ഭായി അന്വേഷണം തുടർന്നു – "ഏഴടി നീളമുള്ള സിംഹമോ?..."

"ഒറ്റ ഇഞ്ച്പോലും കുറവില്ല."

"ആറ് കൈയിലും അധികം നീളമുള്ള സിംഹത്തെപ്പറ്റി കേട്ടിട്ടേ ഇല്ലല്ലോ..."

"എന്നാൽ വാട്സൺ സായ്‌വ് വെടിവെച്ചുകൊല്ലുന്ന സിംഹത്തിന്റെ നീളം ഏഴടി ആയിത്തീരും."

"അതെങ്ങനെ?"

"സായ്‌വിന്റെ എ.ഡി.സി. ഇല്ലേ, അയാളുടെ കൈയിലുള്ള നാടയുടെ ആദ്യത്തെ ഒന്നുരണ്ടടി കണ്ടിച്ചു കളഞ്ഞിരിക്കയാണ്" – കീല ഗുണ്ട് പൊട്ടിച്ചു – "അതുകൊണ്ട് എത്ര അളന്നാലും എപ്പോഴും ഒന്നുരണ്ടടി കൂടിയേ ഇരിക്കൂ... മനസ്സിലായോ, അങ്ങേയ്ക്ക്?" മൻസുഖ്ഭായി നായാട്ട് രഹസ്യങ്ങൾ കേട്ട് രസിച്ചു കൊണ്ടിരുന്നു. എന്നാലോ ചമ്പയ്ക്ക് ,ആ വെള്ളക്കാരനിലോ, അയാളുടെ നായാട്ടിലോ, അയാൾ വെടിവെച്ച സിംഹത്തിലോ യാതൊരു രസവും തോന്നിയില്ല... താൻ പറഞ്ഞയച്ച ആ കൂലിക്കാരൻ എവിടെയാണ്?... അയാൾ എവിടെ താമസിക്കുന്നു?... എന്ത് ചെയ്യുന്നു? ... തന്നെ ഓർമ്മിക്കുന്നുണ്ടോ?... അയാളോട് പറയൂ, താൻ ഒരിക്കൽ അയാളെ വരിച്ചു കഴിഞ്ഞു, അതിൽ ഇനി ഒരു നീക്കുപോക്കും ഇല്ല... എന്നെല്ലാം കീലയോട് ധൈര്യത്തോടെ പറഞ്ഞാലോ എന്ന് തോന്നി, അവൾക്ക്...

അപ്പോഴേക്കും വൺ-ഡൗൺ കിതച്ചുകൊണ്ട് എത്തിക്കഴിഞ്ഞു. "മുന്നോട്ടു പോവിൻ" എന്ന് പറഞ്ഞ് മൻസുഖ്ഭായി ചമ്പയേയും ധീരജ് മാമിയേയും തള്ളിക്കൊണ്ട് മുന്നോട്ടു നടന്നു.

അലങ്കരിച്ച ഒരു സലൂണിന്റെ ഒരു കതക് തുറന്ന്, വെള്ളക്കാരൻ താഴെ ഇറങ്ങി. മറ്റൊരു കതകിലൂടെ ഏഴടി നീളമുള്ള മൃഗരാജന്റെ ശവവും ഇറക്കി. രാജാക്കന്മാരും കാര്യസ്ഥന്മാരും അരസമകോണത്തിൽ കുനിച്ച് വന്ദിക്കാൻ തുടങ്ങി.

വെള്ളക്കാരൻ ആഫീസറുടെ മാംസളമായ കഴുത്തിൽ പൂമാലകൾ നിറഞ്ഞ് കനംതൂങ്ങി. അതിലും അധികം പൂമാലകളും പൂച്ചെണ്ടുകളും ലഭിച്ചത് മൃതനായ വനരാജനാണ്.

സായ്‌വിന്റെ പിന്നാലെ മദാമ്മ ഇറങ്ങി. മദാമ്മയുടെ പിന്നാലെ ഒരു കുഞ്ഞിനേയും ഏന്തി ആയയും ഇറങ്ങി.

**മാമനൊന്നിച്ച് വണ്ടിയിൽ കുത്തിയിരുന്ന ചമ്പ ആലോചനയിൽ മുഴുകി – "കീലാഭായി ഈ കളിയെല്ലാം കളിച്ചത് എന്തിനാണ്? എന്റെ മനസ്സ് അളക്കാനോ? എന്നെ പരീക്ഷിച്ചു നോക്കാനോ? എന്തുമാകട്ടെ. പരീക്ഷയിൽ ഞാൻ തികച്ചും**

വിജയിച്ചു. ഏതായാലും നന്നായി, മാറ്റ് ഉരച്ചുനോക്കിയത്. ഈ പൊന്ന് നല്ലതാണെന്ന് തെളിയും..."

കുഞ്ഞിനേയും ഏന്തി ആയ പ്ളാറ്റുഫോറത്തിൽ ഇറങ്ങിയ സമയത്ത്, കീല ഒരു കൈകൊണ്ട് കിലുക്കിയും കിലുക്കി, മറു കൈകൊണ്ട് ഉന്തുവണ്ടിയും ഉന്തി, കളിപ്പാട്ടങ്ങളെപ്പറ്റി കർക്കശ സ്വരത്തിൽ വിളംബരം നടത്തി, ആ ഭാഗത്തൂടെ കടന്നുപോയി. പഞ്ചവർണത്തിലുള്ള ഒരു കളിപ്പാട്ടം കണ്ട് കുഞ്ഞ് കൈകൊണ്ട് ആംഗ്യം കാട്ടി. അന്നേരം കീല അവിടെ നിലയുറപ്പിച്ചു.

കുഞ്ഞ് കളിപ്പാട്ടത്തിന്റെ നേരെ ആംഗ്യം കാണിച്ചപ്പോൾ ആയയോടൊപ്പം മദാമ്മയും നിന്നു. ഭാര്യ നിന്നത് കണ്ട് വാട്സൺ സായ്‌വും നിന്നു.

മാലയിടൽ ചടങ്ങ് അപൂർണമായി. സ്വാഗതത്തിന്റെ ചടങ്ങും അവതാളത്തിലായി. സ്റ്റേഷനിൽ ഹാജരായിരുന്ന ഏവരും വെള്ളക്കാരൻ കുഞ്ഞിന്റേയും അവന്റെ കൈയിലുള്ള കളിപ്പാട്ടത്തിന്റേയും നേരെ നോക്കാൻ തുടങ്ങി.

"വെരി ഗുഡ് ടോയ്, വെരി ഗുഡ്!".. – കീല ചുരുക്കം വാക്കുകളിൽ തന്റെ ചരക്ക് വിറ്റഴിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു.

പൊളിറ്റിക്കൽ ഏജന്റിന്റെ ദൃഷ്ടി അന്നേരം തന്റെ മകന്റെ നേരെയോ, കളിപ്പാട്ടത്തിന്റെ നേരെയോ ആയിരുന്നില്ല. അയാളുടെ അദ്ഭുതകരമായ ദൃഷ്ടി ഊന്നിയത് കളിപ്പാട്ടക്കാരന്റെ മുഖഭാവത്തിനു നേരെ ആയിരുന്നു. എന്നാൽ കീലയ്ക്ക്, എന്തുകൊണ്ടോ, സായ്‌വിന്റെ നേരെ നോക്കാൻ കഴിഞ്ഞില്ല. തന്റെ നേരെ സൂക്ഷ്മമായി നോക്കിക്കൊണ്ടിരുന്ന ദൃഷ്ടിയിൽനിന്ന് രക്ഷപ്പെടാനായിട്ട്, അയാൾ ഇടക്ക് കുഞ്ഞിന്റെ നേരെ നോക്കും, ഇടക്ക് ആയയുടെ നേരെ നോക്കും, ഇടക്ക് മദാമ്മയുടെ നേരെയും.

അവസാനം സായ്‌വിന്റെ വായിൽ നിന്ന് ഒച്ച പുറപ്പെട്ടു – "തന്റെ പേർ കീലാചംദ് എന്നല്ലേ?"

"അതെ" എന്ന് പറയാൻപോലും കീലയ്ക്ക് കഴിവുണ്ടായില്ല. തന്റെ പരിഭ്രമം കുറയ്ക്കാൻവേണ്ടി അയാൾ തലയാട്ടി, പിന്നീട് "വെരിഗുഡ് ടോയ്, വെരി ഗുഡ്" എന്ന് കാണാപ്പാഠം പഠിച്ചമട്ടിൽ അന്യമനസ്കനായി പറഞ്ഞുകൊണ്ടിരുന്നു.

എന്നാൽ എ.ജി.ജി. സായ്‌വ് അയാളെ അത്ര എളുപ്പത്തിൽ വിടാൻ തയ്യാറല്ലായിരുന്നു. പിന്നെ ചോദ്യം – "താൻ ഹേമത്‌റാം കാംദാറിന്റെ മകനല്ലേ?"

ഒരു നവോഢയെപ്പോലെ നാണംപൂണ്ട് കീഴോട്ട് ദൃഷ്ടി ഊന്നി, കീല "അതെ, ഏമാനേ" എന്നു മാത്രം പറഞ്ഞു.

"നാളെ കാലത്ത് ഒമ്പതുമണിക്ക് ബംഗ്ളാവിൽ വരണം" – വെള്ളക്കാരൻ ഏമാൻ കല്പിച്ചു.

സ്റ്റേഷനിൽ തടിച്ചുകൂടിയിരുന്ന ഏവരും കൺമിഴിച്ച് ആ രംഗം നോക്കിക്കൊണ്ടിരുന്നു. വെള്ളക്കാരൻ ഏമാൻ ആ കളിപ്പാട്ടക്കാരന് നല്കിയ കല്പന കേട്ട് അവർ വിസ്മയിച്ചുപോയി.

കീല ബഹുമാനത്തോടെ തല കുനിച്ച് ആ കല്പന അംഗീകരിച്ചു. കുഞ്ഞ് അപ്പോഴേക്കും തനിക്കുവേണ്ട കളിപ്പാട്ടം തിരഞ്ഞെടുത്തു കഴിഞ്ഞിരുന്നു. കീല വിനയത്തോടെ പറഞ്ഞു – "കൊണ്ടുപോയിക്കോളൂ, നല്ല കളിപ്പാട്ടമാണ്, എടുത്തോളൂ."

പൊളിറ്റിക്കൽ ഏജന്റിനെപ്പോലെയുള്ള ഒരു മാന്ധാവ് ആ കളിപ്പാട്ടം എങ്ങനെ സ്വീകരിക്കും എന്ന് ആളുകൾ ആലോചിച്ചു തുടങ്ങി. അധികം നേരം അവർക്ക് ആലോചിക്കേണ്ടി വന്നില്ല. അപ്പോഴേക്കും എ.ജി.ജി ഏമാൻ മദാമ്മയോട് പറഞ്ഞു – "ടേക്ക് ദാറ്റ് ടോയ് വിത്ത് അസ്, വീ നീഡ് നോട്ട് പേ ഹിം" (കളിപ്പാട്ടം എടുത്തോ. വില കൊടുക്കേണ്ടതില്ല).

## 29. വിധിയുടെ വിനോദം

ദൈവികമായ അദ്ഭുതം പോലെയുള്ള ഓർക്കാപ്പുറത്തുള്ള ഒരു സംഭവമാണ് സ്റ്റേഷനിൽ ഉണ്ടായത്. ഹിന്ദുസ്ഥാനത്തിലെ സർവോന്നതനായ അധികാരിയുടെ ഏജന്റ് വെറും കളിപ്പാട്ടക്കാരനായ ഒരുത്തനുമായി സംസാരിക്കുകയോ! സ്വന്തം കണ്ണുകൊണ്ട് കണ്ടിട്ടും ആ രംഗം യഥാർത്ഥമായിരുന്നുവെന്ന് പലർക്കും വിശ്വസിക്കാൻ കഴിഞ്ഞില്ല.

"ഇത്ര ഉയർന്ന വെള്ളക്കാരനുദ്യോഗസ്ഥൻ സ്വയം മുന്നോട്ട് ചെന്ന് കീലയെപ്പോലെയുള്ള ഒരു പീറയോട് സംസാരിക്കുകയോ!"

ഇങ്ങനെയൊന്ന് ഇതുവരെ ഉണ്ടായിട്ടില്ല, ഇനി ഉണ്ടാവുകയും ഇല്ല എന്ന മട്ടിൽ ആളുകൾ ആ സംഭവത്തെപ്പറ്റി തങ്ങൾക്ക് തോന്നുംപടി ഊഹാപോഹം നടത്തി–

"സായ്‌വിന് മരംകൊണ്ടുള്ള കളിപ്പാട്ടത്തിന്റെ കൈവേല ഇഷ്ട പ്പെട്ടു. അതുകൊണ്ട് ഉന്തുവണ്ടിയുടെ അടുത്ത് ചെന്ന് സംസാ രിച്ചു. അത്ര തന്നെ..."

"അതാവില്ല... നമ്മുടെ ഈ കാഠിയാവാഡിലെ 'വിറക്' (മരക്ക ഷണം) ബിലാത്തിയിലുള്ള കളിക്കോപ്പുകൾക്ക് കിടപിടിക്കുമോ?... മറ്റെന്തെങ്കിലും ഉണ്ടാകും കാരണം..."

"ഏയ്, നിങ്ങൾക്ക് കീലയെ നല്ലപോലെ അറിയാൻ മേല. വല്ല തിരിമറിയും കാണിച്ചിട്ടുണ്ടാകും. അതിന് അയാളെ ചീത്ത പറഞ്ഞ താവും, സായ്‌വ്!"

"കീല നല്ല പോന്നവനാ. വല്ലതും ചെയ്തിട്ടുണ്ടാവും."

"ലൈസൻസില്ലാതെ ആയിരിക്കും സ്റ്റേഷനിൽ ഉന്തുവണ്ടി തള്ളുന്നത്. അതിന്റെ റിപ്പോർട്ട് നേരെ സായ്‌വിന്റെ അടുത്ത് എത്തിയിട്ടുണ്ടാവും!"

ആളുകളുടെ ഊഹാപോഹങ്ങൾക്ക് ഒരു കുറവും ഉണ്ടായില്ല. മറ്റ് തൊഴിലൊന്നും ഇല്ലാത്തവരുടെ കുതൂഹലം വർധിപ്പിക്കത്തക്ക വിധം മറ്റൊരു സംഭവവും ഉണ്ടായി. പൊളിറ്റിക്കൽ ഏജന്റ് സംസാ രിച്ചതിന്റെ പിറ്റെന്നുമുതൽ കീലയെ കാണാതായി. അയാളുടെ ഉന്തുവണ്ടി പതിവുപോലെ ദാവൽശാ ഫക്കീറിന്റേയും ഭഗലാപാഗലിന്റേയും കൂട്ടായ സൂക്ഷിപ്പിൽതന്നെ ആയിരുന്നു. എന്നാൽ അവരിൽ ഒരുത്തനും ആ വണ്ടിയുടെമേൽ ഇട്ടിരുന്ന ചാക്ക് പൊക്കുകയുണ്ടായില്ല. കഞ്ചാവ് വലിക്കാരനായ ഫക്കീർ കളിക്കോപ്പ് വാങ്ങാൻ വരുന്നവരെ തിരിച്ചയച്ചുകൊണ്ടിരുന്നു. അന്യന്റെ സൂക്ഷിപ്പ് മുതലിൽ കൈയിടാൻ അയാൾ തയ്യാറായില്ല. എല്ലാവരോടും ഒരേ മറുപടി പറഞ്ഞു – "കീലാഭായി വരട്ടെ. ചരക്ക് അയാളുടെ ആണ്, എന്റെ അല്ല" വാങ്ങാൻ വന്നവർ അതുകേട്ട് ചോദിച്ചു – "കീല എവിടെയാണ്?" കഞ്ചാവിന്റെ ലഹരിയിൽ ഒന്നിലും ശ്രദ്ധിക്കാതെ മറുപടി പറഞ്ഞു – "ഭഗവാന് മാത്രമേ അറിയാവൂ!"

ഗൂഢാത്മാവായ ഫക്കീറിന്റെ മറുപടി കേൾക്കേ ആളുകളുടെ കുതൂഹലം കുറയുന്നതിനു പകരം ഏറുകയാണ് ഉണ്ടായത്.

•

കീലയെ മുറിയിലും കാണാഞ്ഞപ്പോൾ ആളുകളുടെ ആശങ്ക കുറെക്കൂടി വർദ്ധിച്ചു. രാപ്പകൽ തുറന്നുകിടക്കാറുള്ള മുറിയുടെ യജമാനനെ രണ്ടുനാൾ തുടർച്ചയായി കാണാഞ്ഞപ്പോൾ അയൽ പക്കത്തുള്ളവർ തങ്ങളുടെ കർത്തവ്യം നിർവഹിക്കാനായിട്ട് മുറിയുടെ വാതിലിന്റെ ഓടാമ്പലിട്ടു.

"കീലയോട് കച്ചേരിയിൽ ഹാജരാവാൻ സായ്‌വ് കല്പിച്ചത് അടുത്തുനിന്നിരുന്ന ശിപ്പായി കേട്ടതാണ്..."

തങ്ങളുടെ ഊഹാപോഹങ്ങളെ അടിസ്ഥാനപ്പെടുത്തി ആളുകൾ കീലയുടെ വിവരം ഉണ്ടാക്കാൻ ശ്രമിച്ചു–

"കച്ചേരിയിൽ പോയിട്ട് അവിടെത്തന്നെ നിന്നുകളഞ്ഞോ?"

"സായ്‌വ് അയാളെ കൈയ്യാമം വെച്ച് ജയിലിൽ ഇട്ടോ?"

"നാട് കടത്തിക്കളഞ്ഞോ?"

"കീലയുടെ കാര്യം ഒന്നും പറയാൻമേല. വല്ല തിരിമറിയും ചെയ്തിട്ടുണ്ടാവും. അതിന്റെ ശിക്ഷ അനുഭവിക്കാതെ ഒക്കുമോ?"

ചമ്പയെ മെംഗണിയിൽ എത്തിച്ച് മൻസുഖ്ഭായി മടങ്ങിവന്നത് ഒരുതരം ആശങ്കനിറഞ്ഞ അന്തരീക്ഷത്തിലാണ്. അയാൾ കീലയെ തിരഞ്ഞ് കാലത്തും വൈകുന്നേരവും സ്റ്റേഷനിലും മുറിയിലും ചുറ്റിക്കറങ്ങാൻ തുടങ്ങി. കീലയുടെ പരിചയക്കാർ കരുതി, മൻസുഖ്ഭായിയെപ്പോലെയുള്ള വലിയ ഒരു ശേട്ട് കീലയെ അന്വേഷിക്കുന്നത് വല്ല കടവും വസൂലാക്കാൻ ആയിരിക്കും എന്ന്. കീല തീർച്ചയായും എന്തെങ്കിലും വേണ്ടാത്തത് ചെയ്തിരിക്കും. ആരുടെയെങ്കിലും പണം അടിച്ചെടുത്തിരിക്കും. അല്ലെങ്കിൽ എവിടെയെങ്കിലും തുരങ്കം വെച്ചിരിക്കും. അല്ലെങ്കിൽ തികഞ്ഞ 'കരകൗശലം' എന്തെങ്കിലും കാണിച്ചിരിക്കും. അങ്ങനെയൊന്നും ഇല്ലെങ്കിൽ മുറിയും ഉന്തുവണ്ടിയും ഇങ്ങനെ വെറുതെവിട്ട്, പെട്ടെന്ന് മറഞ്ഞുകളയുമോ?

മൻസുഖ്ഭായിക്ക് കീലയെ കണ്ടുപിടിക്കാൻ തിടുക്കമായി. അതുകൊണ്ട് കാലത്തും വൈകുന്നേരവും മാത്രമല്ല ഉച്ചയ്ക്കുപോലും സ്റ്റേഷനിലും മുറിയിലും അലയാൻ തുടങ്ങി. അയാളുടെ അയൽക്കാർ എപ്പോഴും ഒരേ മറുപടി കൊടുത്തു – "കീലാഭായി വന്നതുമില്ല, ഒരു വിവരം കിട്ടിയതുമില്ല" – മൻസുഖ്ഭായി ഇങ്ങനെ അന്വേഷിക്കുന്നത് നിമിത്തം എല്ലാവർക്കും ഒരു ഭയം തോന്നി – "കീല തീർച്ചയായും എന്തെങ്കിലും കുരുക്ക് വേല ഒപ്പിച്ചിട്ടുണ്ടാവും.

അല്ലെങ്കിൽ ഇത്രവലിയ ഒരു ശേട്ട് ദിവസത്തിൽ മുമ്മൂന്നു തവണ ഇങ്ങനെ അലഞ്ഞു നടക്കുമോ?"

കീലയെപ്പറ്റിയുള്ള ഊഹാപോഹങ്ങൾ തുടർച്ചയായി എട്ടു ദിവസത്തോളം നടന്നുകൊണ്ടിരുന്നു. കീല കംഘലീവാല എങ്ങോ ചാടിപ്പോയിരിക്കുന്നു എന്ന വാർത്ത രാജ്കോട്ട് മുഴുവൻ പരന്നു കഴിഞ്ഞു.

നരോത്തമിനല്ലാതെ മറ്റാർക്കും കീലയെപ്പറ്റി ശരിയായ അറിവ് ഉണ്ടായിരുന്നില്ല. ശരിക്ക് ഒമ്പതാം ദിവസം ഒരു വെടിമുഴക്കം പോലെ പട്ടണമാകെ ഒരു വാർത്ത പരന്നു–

"പൊളിറ്റിക്കൽ ഏജന്റിന്റെ ശിരസ്തദാർ സ്ഥാനത്ത് കീലാചംദ് ഹേമത്റാം കാംദാറിനെ നിയമിച്ചിരിക്കുന്നു."

ആ വാർത്ത അത്ര എളുപ്പത്തിൽ പട്ടണവാസികളുടെ തലയിലേക്ക് കയറുന്ന ഒന്നായിരുന്നില്ല.

"ആരാണ് ഈ കീല? കംഘലീവാല ആയിരിക്കുമോ? അതോ മറ്റാരെങ്കിലുമോ?"

"ആ കീല തന്നെ. കളിപ്പാട്ടത്തിന്റെ ഉന്തുവണ്ടി ഉന്തിക്കൊണ്ടിരുന്ന അതേ കീല തന്നെ."

"പക്ഷേ അയാൾ കംഘലീവാലയല്ലേ? എന്നു മുതല്ക്കാണ് കാംദാർ ആയത്? അച്ഛന്റെ പേർ ഹേമത്റാം എന്ന് എങ്ങനെ വന്നു?"

പട്ടണത്തിലെ പഴമക്കാർ തങ്ങളുടെ ഓർമ്മശക്തി പ്രയോഗിച്ച്, ഗവേഷണം നടത്തി, ആ വാർത്തയ്ക്ക് പൊരുൾ കണ്ടുപിടിച്ചു–

"കുറേശ്ശെ ഓർമ്മ വരുന്നുണ്ട്... ഹേമത്റാം കാംദാർ എന്നൊരാൾ സീതാപുർ സ്റ്റേറ്റിലെ ദിവാൻ ആയിരുന്നു. ബിലാത്തിയിൽ പോയി ബാരിസ്റ്ററായി വന്ന, കാഠിയാവാഡിലെ ആദ്യത്തെ ആൾ. അദ്ദേഹം ഒന്നാമതായി സമുദ്രം താണ്ടി എന്ന മഹാപാപം ചെയ്തു; പിന്നെ ബിലാത്തിയിൽ ചെന്ന് മാംസമദ്യാദികൾ കഴിച്ച് മ്ളേച്ഛന്മാരുടെ മാതിരി ആയിട്ടുമുണ്ടാവും. ഈ രണ്ട് കാരണങ്ങൾകൊണ്ട്, ബിലാത്തിയിൽ നിന്ന് തിരിച്ചെത്തിയ അദ്ദേഹത്തെ സ്വന്തം ജാതിക്കാർ ജാതിയിൽ നിന്ന് ബഹിഷ്കരിച്ചു... എന്നാലോ, ദിവാൻ ആയശേഷം അദ്ദേഹത്തെ സ്വന്തം ജാതിക്കാരനായി അംഗീകരിക്കുകയും ചെയ്തു... സീതാപുരിലെ മഹാറാണ, തന്റെ ജാതിഭ്രഷ്ടനായ കാര്യസ്ഥനെ എങ്ങാനും അറിയാതെ സ്പർശിച്ചുപോയാൽ

സ്വകാര്യമായി ഗംഗാജലം സേവിച്ചിരുന്നു എന്നാണ് കേട്ടു കേൾവി.. സീതാപുരക്കാർക്ക് പലതും ഓർമ്മിക്കാനുണ്ട്.. ഹേമന്ത്ഠാംഭായിയുടെ വീട്ടിലെ അടുപ്പിന് അരവരെ പൊക്കം ഉണ്ടായിരുന്നു. പെണ്ണുങ്ങൾ നിന്നുകൊണ്ടാണ് വെപ്പുപണി ചെയ്തിരുന്നത്. കസേരയും മേശയും ഉപയോഗിച്ച് കുപ്പിപ്പാത്ര ങ്ങളിലാണ് ഭക്ഷണം. കൈകൊണ്ടല്ല, കത്തിയും മുള്ളും ഉപയോ ഗിച്ചാണ് ഭക്ഷിച്ചിരുന്നതും.. മഹാരാജാവിന്റെ ഉത്തരാധികാരി യായ യുവരാജാവ്, ദിവാന്റെ മകൻ കീല, പ്രൈവറ്റ് സെക്രട്ടറിയുടെ മകൻ മംചേർശാ – ഈ മൂന്നുകൂട്ടുകാരും അരമനയിലെ കുതിരവണ്ടിയിൽ സവാരിക്ക് പോയിരുന്നു.."

രാജ്കോട്ടുകാർക്ക് മറ്റൊരു സംഭവം കൂടി ഓർമ്മവന്നു.. സീതാപൂർ സ്റ്റേറ്റിലെ ഉത്തരാധികാരിയെ സംബന്ധിച്ച് ഒരു കേസ് ഉദ്ഭവിച്ചു. സുപ്രസിദ്ധമായ ആ കേസ്സ് വാദിക്കാൻ ബാരിസ്റ്റർ കാംദാർ രാജ്കോട്ടിൽ വരാറുണ്ടായിരുന്നു. കുട്ടിയായ കീലയും അച്ഛന്റെ ഒന്നിച്ച് ഇടയ്ക്കിടക്ക് വരാറുണ്ടായിരുന്നു. അക്കാലത്ത് ബിലാത്തിയിൽ പോയി വന്ന ഒരേഒരു 'നാടൻ' ആയ ആ മനുഷ്യനോട് സ്വാഭാവികമായും പൊളിറ്റിക്കൽ ഏജന്റിന് മൈത്രി ഉണ്ടായി. ഇരുവരും തമ്മിൽ തികഞ്ഞ കൗടുംബികബന്ധവും ഉറച്ചുവന്നു.

പിന്നീട്, ഉത്തരാധികാരപ്രശ്നം സംബന്ധിച്ച ആ കേസ്സ് പ്രിവികൗൺസിൽവരെ എത്തി. ബാരിസ്റ്റർ കാംദാർ ആ കേസ്സ് വാദിക്കാൻ ബിലാത്തിവരെ പോയി. മൂന്നുകൊല്ലത്തോളം നീണ്ടുനിന്ന ആ കേസ്സിന്റെ അവസാനത്തിൽ ബാരിസ്റ്റർ പരാജി തനായിട്ട് തിരിച്ചുവന്നു. കേസ്സ് തോറ്റ വാർത്ത ഞെട്ടിപ്പിക്കുന്ന തായിരുന്നുവെങ്കിലും, അതിനേക്കാൾ കൂടുതൽ ഞെട്ടിപ്പിക്കുന്ന സംഗതികൾ പിന്നീട് ഉണ്ടായി. അത് കാഠിയാവാഡിനെ ഒന്നാകെ പ്രക്ഷോഭിപ്പിച്ച ഒന്നായിരുന്നു. ബാരിസ്റ്റർ കാംദാർ എതിർപക്ഷ ക്കാരിൽ നിന്ന് നല്ല കൂലി കൈക്കൂലി വാങ്ങിയത്കൊണ്ട് കേസ്സ് വേണ്ടവിധം വാദിച്ചില്ല എന്ന് ആരോ സീതാപുരിലെ രാജാവിന്റെ ചെവികടിച്ചു. എന്തുകേട്ടാലും വിശ്വസിച്ചിരുന്ന ആ രാജാവ് തന്റെ കാര്യസ്ഥന്റെ വീട് ജപ്തിചെയ്തു. അത്ര പ്രസിദ്ധനായ ഒരു ഉദ്യോഗസ്ഥന്റെ വീട് ജപ്തിചെയ്തു എന്നതിനേക്കാൾ കൂടുതൽ സംഭ്രമജനകമായ മറ്റൊന്നുകൂടി സംഭവിച്ചു. വീട് ജപ്തിചെയ്ത

അന്നുതന്നെ ഹേമത്റാം കാംദാർ സംശയാസ്പദമായ പരിതസ്ഥിതി യിൽ മരണമടയുകയും ചെയ്തു.

യാദൃച്ഛികമായ ആ മരണത്തെപ്പറ്റി ഓരോ 'വായും' ഓരോന്ന് പറഞ്ഞു. തന്റെ സത്യസന്ധതയെപ്പറ്റി സംശയിച്ചത് കാംദാറിന് സഹിക്കാനായില്ല, അതുകൊണ്ട് ലോകാപമാനത്തിൽനിന്ന് രക്ഷ പ്പെടാൻ വേണ്ടി കഞ്ചാവ് തിന്ന് ആത്മഹത്യചെയ്തു എന്നായിരുന്നു, ഒരു ഊഹം. അന്ന് രാത്രി രാജാവ് വലിയ ഒരു പാർട്ടി ഏർപ്പാടു ചെയ്തു, കാംദാറിന് ഭക്ഷണസാധനങ്ങളിൽ രഹസ്യമായി വിഷം ചേർത്ത് കൊടുത്തു എന്നായിരുന്നു, മറ്റൊരു ഊഹം. യഥാർത്ഥ സ്ഥിതി എന്തായിരുന്നുവെന്നത് ഇതുവരെ ആർക്കും അറിയാൻ മേല.

വ്യസനകരമായ ആ സംഭവത്തിനുശേഷം കാംദാറിന്റെ കുടുംബം തകർന്നു. ഭർത്താവിന്റെ മരണത്തിനുശേഷം, വൈധവ്യ ത്തിന്റേയും അപമാനത്തിന്റേയും ആഘാതം കാംദാറിന്റെ ഭാര്യക്ക് അസഹ്യമായിരുന്നു. ഒരു കാലത്ത് ഐശ്വര്യത്തിന്റെ സാഗരം തിരയടിച്ചിരുന്ന വീട്ടിൽ സർക്കാർസീൽ പതിഞ്ഞതിനുശേഷം അവരുടെ ഹൃദയം തമർന്നുപോയി. കുടുംബത്തിന് നേരിട്ട.. കളങ്കപ്രായമായ ആ വിപത്ത് സഹിച്ച് സഹിച്ച് അവർ ഒരുദിവസം മരിക്കുകയും ചെയ്തു.

യൗവനത്തിലേക്ക് കാലെടുത്തുവെച്ച കീലയ്ക്ക് മൂന്നുതരത്തി ലുള്ള വജ്രാഘാതം ആണ് ഏല്ക്കേണ്ടി വന്നത്. ക്ഷയരോഗം പിടിച്ച് കിടന്ന്, അവസാനം മൃത്യുശയ്യയിൽ നിന്ന് അയാൾ ഈശ്വര കൃപകൊണ്ട് എഴുന്നേറ്റു. എന്നാലും മരണത്തിന്റെ അനുഭൂതി അയാൾക്ക് ഉണ്ടായി. അതിനും പുറമെ വൈവാഹികജീവിത ത്തിന്റെ ആഘാതം. ക്ഷയംപോലെയുള്ള പ്രാണൻ എടുക്കുന്ന രോഗത്തിൽ നിന്ന് അയാൾ രക്ഷപ്പെടില്ല എന്ന് എല്ലാവരും ഉറപ്പിച്ചിരുന്നതാണ്. അതുകൊണ്ടുതന്നെ അയാളുടെ പ്രതിശ്രുത വധുവിന്റെ വിവാഹനിശ്ചയം വീണ്ടും മറ്റൊരിടത്ത് ചെയ്തുവെച്ചു. എന്നാൽ വിധിയുടെ നേരംപോക്ക് എന്ന മട്ടിൽ കീല സുഖപ്പെട്ടു. അയാളുടെ ജീവിക്കാനുള്ള ഇച്ഛ കണ്ട് ചാർച്ചക്കാരും വേഴ്ചക്കാരും ആശ്ചര്യപ്പെട്ടുപോയി. എന്നാൽ ക്ഷയരോഗത്തിൽ നിന്ന് രക്ഷപ്പെട്ട കീല, ആദ്യത്തെപ്പോലെ ആശയും ഉന്മേഷവും ജീവിതത്തിന്റെ ചാറും നിറഞ്ഞു തുളുമ്പിയിരുന്ന ഒരു യുവാവ് ആയിരുന്നില്ല.

ആദ്യത്തെ കീലയുടെ ഒരു പ്രേതം മാത്രമായി ചമഞ്ഞു. തന്റെ പ്രതിശ്രുതവധുവിന്റെ ജീവിതത്തിൽ ഏറ്റവും സന്താപജനകമായ സംഭവം നടന്നു എന്ന് അറിഞ്ഞപ്പോൾ ആ യുവാവിന്റെ ഹൃദയത്തിൽ എല്ലാറ്റിനോടും ഒരു വെറുപ്പ്, ഒരു വിരക്തി ആദ്യമേ പരന്നുകഴിഞ്ഞിരുന്നു. പിന്നീട് കൗടുംബികമായി നേരിട്ട വിപത്ത് ആ വികാരത്തിന് ആക്കം കൂട്ടി. ഒരു നരസിംഹമായിരുന്ന പിതാവ് അപമാനകരമായ പരിതസ്ഥിതിയിൽ മരണമടഞ്ഞു എന്ന സംഗതി ആ യുവാവിന് ഏറ്റ മറ്റൊരു ആഘാതമായിരുന്നു. ഈ എല്ലാറ്റിന്റേയും ദുഃഖം തെല്ല് ശാന്തമാകുന്നതിനുമുമ്പ് സ്നേഹശീലയായ മാതാവും ഈ ലോകത്തിൽനിന്ന് വിടവാങ്ങി.

തുടർച്ചയായി സംഭവിച്ച ഈ വിപത്തുകൾ ധാരാളമാണ്, ആലോചിക്കാൻ കഴിവുള്ള ഏതൊരുത്തന്റെ ഹൃദയത്തിലും ഒരു തരം സംഘട്ടനം ഉളവാക്കാൻ. ചെറുപ്പക്കാരനായ കീലയുടെ ഹൃദയത്തിൽ ഒരു ചോദ്യം പിറിപ്പാണു — ഒരു മനുഷ്യന് ഇത്രയധികം വിപത്തുകൾ എന്തുകൊണ്ട്? ഈ ചോദ്യത്തിന്റെ ഉത്തരം കണ്ടുപിടിക്കാൻ അയാൾ ഇറങ്ങിത്തിരിച്ചു.

അഞ്ചുകൊല്ലത്തെ അജ്ഞാതവാസക്കാലത്ത് കീല എവിടെ, എങ്ങനെ കഴിഞ്ഞുകൂടി എന്നത് ഏറ്റവും അടുത്തവർക്കുപോലും അറിയാൻ കഴിഞ്ഞില്ല. പലതരം ഊഹാപോഹങ്ങൾ പരന്നു. അത്രമാത്രം... കീല ഒരു സന്യാസിയായിത്തീർന്നു... ഗിർനാറിൽ ഒരു യോഗിയുടെ അന്തേവാസിയാണ്... ഒരു ജൈനഭിക്ഷുവിൽനിന്ന് ദീക്ഷ സ്വീകരിച്ച് പാവാപുരിയിൽ ആണ്... ഒരു പരിവ്രാജകനായി തീർന്ന് ഹിമാലയത്തിലേക്ക് പോയി... അയാൾ ദീക്ഷയും സ്വീകരിച്ചില്ല, യോഗിയും ആയില്ല – വയറ്റുപിഴപ്പിനുവേണ്ടി അപരിചിതമായ ഏതോ ഗ്രാമത്തിൽ പിച്ചയെടുത്ത് നടക്കുകയാണ്... മണികർണ്ണികാഘാട്ടിൽ എന്നോ മരിച്ച് മണ്ണടിഞ്ഞിരിക്കുന്നു എന്നുവരെ പറഞ്ഞുണ്ടാക്കി...

ഈ അവസാനത്തെ ഊഹാപോഹത്തിന് മറുപടി എന്നോണം കീല ഒരു ദിവസം കാലത്ത് രാജ്കോട്ടിലെ തെരുവുകളിൽ ഉച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ട് പ്രത്യക്ഷപ്പെട്ടു – "വാങ്ങിൻ, വാങ്ങിൻ... മുടിചീകാനുള്ള ബിലാത്തിച്ചീർപ്പുകൾ... തലയിൽനിന്ന് പേനും ഈരും ചളിയും പിഴുതെടുക്കാൻ പറ്റിയ ഓന്നാംതരം ചീർപ്പുകൾ ...വാങ്ങിൻ, വാങ്ങിൻ!"

അത്ര വലിയ കാര്യങ്ങൾ അത്ര നീണ്ട കാലത്തേക്ക് ഓർമ്മയിൽ വെയ്ക്കുക എന്ന പതിവില്ലാത്ത പൊതുജനം കീലയുടെ പഴയ കുടുംബപ്പേരായ 'കാംദാർ' എന്നത് മാറ്റി 'കംഘീവാല' (ചീർപ്പുകൾ വില്ക്കുന്നവൻ) എന്ന് ആക്കിത്തീർത്തു.

ആ കീലയാണ്, പൊതുജനത്തിന് പ്രിയപ്പെട്ട ആ കംഘീവാല ആണ്, കിഴവന്മാരും കുഞ്ഞുങ്ങളും താൻ എന്ന് വിളിച്ചിരുന്ന, കളിപ്പാട്ടങ്ങളുടെ ഉന്തുവണ്ടി ഉരുട്ടി വയറ്റുപിഴപ്പ് നടത്തിയിരുന്ന ആ മനുഷ്യനാണ്, ഇപ്പോൾ 'വെസ്റ്റേൺ ഇൻഡ്യ ഏജൻസി'യിൽ 'ശിരസ്തദാർ' എന്ന അഭികാമ്യമായ സ്ഥാനത്ത് പ്രതിഷ്ഠിതനായിരിക്കുന്നത്.

വാർത്തകേട്ട് പൊതുജനം ആദ്യം തെല്ല് അമ്പരന്നു. എന്നാലും ചുറ്റുപാടുകളോട് ഇണങ്ങിച്ചേരുക പതിവുള്ള പൊതുജനമനസ്സ് ആ നിയമനത്തെ സാധൂകരിക്കുന്നതിനുള്ള കാരണങ്ങൾ കണ്ടുപിടിക്കാൻ തുടങ്ങി–

"എടോ, തളർന്നാലും ആനസ്സ് മന്ന് നൂറുണ്ടാവും. തെണ്ടി തിരിഞ്ഞാൽ എന്ത്, കീല ആരുടെ മകനാണ്? ഹേമത്റാം കാംദാറിന്റെ അല്ലേ, മകൻ?"

"അച്ഛന്റെ യോഗ്യത മകനിൽ ഇല്ലാതെ വരുമോ? ഏതായാലും അയാൾക്ക് വില ഉണ്ടായി!"

"നാം പാവത്തിനെ കംഘീവാല, കംഘീവാല എന്ന് പറഞ്ഞ് ചരലും കല്ലും പോലെ വലിച്ചെറിഞ്ഞല്ലോ. എന്ന് ഇപ്പോൾ അദ്ഭുതം തോന്നുകയാണ്. ഒരു അന്യനാട്ടുകാരനായ വെള്ളക്കാരൻ വേണ്ടിവന്നു, ശരിയായ മുത്ത് പരീക്ഷിച്ച് അറിയാൻ!"

സായ്വ് പഴയ വേഴ്ച ഏതായാലും നിലനിറുത്തിയല്ലോ! ഹേമത്റാംഭായിയോടുള്ള തന്റെ പഴയ ബന്ധം മറന്നില്ല, കേട്ടോ. അദ്ദേഹത്തിന്റെ മകനെ കൈകൊടുത്ത് ഉയർത്തി."

പുതിയ ശിരസ്തദാറിന്റെ നിയമനവാർത്തകേട്ട് രാജാക്കന്മാരും പ്രഭുക്കന്മാരും പുതിയ ആഫീസർക്ക് തിരുമുല്ക്കാഴ്ച നല്കാൻ പാഞ്ഞെത്തി. തങ്ങളുടെ അടുപ്പവും വേഴ്ചയും കല്പവൃക്ഷത്തിനു തുല്യം സമൃദ്ധിയുടെ ഖനിയായി കരുതുന്ന പ്രായോഗികബുദ്ധിക്കാർ കീലയെ കാണാൻ പലഹാരങ്ങളുമേന്തി കച്ചേരിയിൽ ഓടിയെത്തി. ലോകനടപ്പിനെ കലക്കിക്കുടിച്ച, പരിചയ സമ്പന്നനായ, വിവേകശീലനായ കീല ആ 'സ്വാർത്ഥലീല'കളെ എല്ലാം ഒരു

മർമ്മജ്ഞന്റെ ദൃഷ്ടിയോടെ നോക്കി. തന്റെ സ്ഥാനവലിപ്പത്തെ കരുതി, അയാൾ മുഖത്ത് ഗാംഭീര്യം പ്രദർശിപ്പിക്കും. എന്നാൽ ലോകത്തിന്റെ സ്വാർത്ഥബുദ്ധിയെ ഓർത്ത് ഒരു വേദാന്തിയുടെ മട്ടിൽ ഉള്ളുക്കുള്ളെ ചിരിക്കുകയും ചെയ്യും. "നമ്മൾ ഒരേ കുടുംബക്കാരല്ലേ?", "നാം തമ്മിൽ വളരെ അടുത്ത ചാർച്ചയുണ്ട്", "നാം ഒരേ ഗോത്രത്തിൽ പെട്ടവരാണ്" – താനുമായി ഇത്രയധികം ബന്ധം അവകാശപ്പെടുന്നവർ ഇത്ര പെട്ടെന്ന് എങ്ങുനിന്ന് പൊട്ടിവീണു എന്ന് ഓർത്തപ്പോൾ അയാൾക്ക് ആശ്ചര്യം തോന്നി. ഈ ചാർച്ചക്കാരും വേഴ്ച്ചക്കാരും ഇത്രയും നാൾ എവിടെയാണ് ഒളിഞ്ഞ് ഇരുന്നത്? കീല തന്റെ കുട്ടിക്കാലത്ത് ഉദ്യോഗത്തിന്റെ പ്രതാപവും പ്രൗഢിയും അച്ഛനോടൊപ്പം നടന്ന് കണ്ടിട്ടുള്ളതാണ്. അതുകൊണ്ട് മുഖസ്തുതിക്കാരുടെ അഭിനന്ദനങ്ങളൊന്നും അയാളെ ഏശിയില്ല. തന്റെ അച്ഛന്റെ ജീവിതകാലത്ത് അരമന കളിലെ പൊള്ളയായ ആഡംബരങ്ങളും അയാൾ ഉള്ളുനിറയെ കണ്ടിട്ടുള്ളതാണ്. സായ്‌വിന്റെ അത്യധികമായ നിർബന്ധം നിമിത്തമാണ് അയാൾ ശിരസ്തദാറിന്റെ സ്ഥാനം സ്വീകരിച്ചത്. എന്നാൽ ഒന്നുരണ്ടുദിവസംകൊണ്ട് അയാൾ, മുഖസ്തുതിക്കാരു ടേയും ശുപാർശക്കാരുടേയും വീർപ്പുമുട്ടിക്കുന്ന ചുറ്റുപാടിൽ ആകുലചിത്തനായി തീർന്നു. അതിൽ നിന്ന് അല്പം വിടുതൽ കിട്ടാനായി ഒരു ദിവസം വൈകുന്നേരം തന്റെ ബാല്യസുഹൃത്തായ മംചേർശായെ കാണാൻ പോയി.

കീല മംചേർശായുടെ കടയിൽ എത്തിയസമയം, മംചേർശാ അകത്തെ മുറിയിൽ ഇരുന്ന് വിദേശത്തേക്കുള്ള കത്തുകൾ തയ്യാറാക്കുന്നതിൽ വ്യാപൃതനായിരുന്നു. പുറത്തെ മുറിയിൽ ഇരുന്ന് നരോത്തം സ്ഥലത്തെ കച്ചവടത്തിന്റെ കണക്ക് ശരിപ്പെടുത്തുകയായിരുന്നു.

കീലയെ, നടക്കല്ല് കയറിവരുന്നത് കണ്ട ഉടൻ നരോത്തം ഉത്സാഹത്തള്ളിച്ചയോടെ സ്വാഗതം ചെയ്തു – "എഴുന്നള്ളു, എഴുന്നള്ളു, ശിരസ്തദാരേമ്മാന്നേ!"

"എല്ലാവരും എന്നെ പരിഹസിക്കുകയാണ്. താനും തുടങ്ങിയോ, പരിഹസിക്കാൻ?"

"ഇതിൽ പരിഹാസം എന്തിരിക്കുന്നു? വലിയവലിയ ഉദ്യോഗ സ്ഥന്മാരെ ഏമാൻ എന്നല്ലേ വിളിക്കുക?"

"ഏയ് നമ്മൾ ചേട്ടനും അനിയനും അല്ലേ? ചേട്ടൻ അനിയനെ ഏമാൻ എന്ന് വിളിക്കുന്നത് ശരിയാണോ?"

"എന്നെ പ്രഭുലാൽശേട്ട് എന്ന് താൻ വിളിക്കുന്നതോ? അത് കൊള്ളാമെങ്കിൽ ഞാൻ ശിരസ്തദാരേമാൻ എന്ന് വിളിക്കുന്നത് എന്തുകൊണ്ട് കൊള്ളില്ല?"

നരോത്തമും കീലയും പൊട്ടിച്ചിരിച്ചു.

കീലയുടെ പരിചിതമായ ചിരികേട്ട് മംചേർശാ അകത്തുനിന്ന് പാഞ്ഞുവന്നു; "എടോ കീലാ, താൻ തകർത്തുകളഞ്ഞല്ലോ!" എന്ന് പറഞ്ഞ് തന്റെ ബാല്യസുഹൃത്തിനെ കെട്ടിപ്പിടിച്ചു. അടുത്തു നിന്നിരുന്ന നരോത്തം, കുട്ടിക്കാലം മുതല്ക്കേ ആത്മമിത്രങ്ങളായ ആ രണ്ടുപേരേയും അദ്ഭുതത്തോടെ നോക്കിനിന്നു. ആ രണ്ട് സുഹൃത്തുക്കളും പിന്നീട് സ്നേഹനിർഭരമായ സല്ലാപത്തിൽ മുഴുകി.

"എടോ, താൻ ഒരു പീരങ്കി മുഴക്കിയല്ലേ?" – മംചേർശാ ചോദിച്ചു.

"ഞാനല്ല, എ.ജി.ജി. ഏമാൻ ആണ്. അദ്ദേഹം നിർബന്ധിച്ച് ഈ ആപത്ത് എന്റെ കഴുത്തിൽ തൂക്കിയിട്ടു!" – കീല വ്യക്തമാക്കി.

"താൻ ഇത്രയും ദിവസം എവിടെയാണ് ഒളിച്ച് കുത്തിയിരുന്നത്? ചുരുങ്ങിയത് അഞ്ഞൂറ് ആൾ തന്നേയും തിരക്കി എന്റെ കടയിൽ വന്നിട്ടുണ്ടാകും" – മംചേർശാ പരാതി പറഞ്ഞു.

"ഞാൻ വാട്സൺ സായ്‌വിന്റെ ബംഗളാവിൽ ഒരു ബന്ധനസ്ഥൻ ആയിരുന്നു."

"തന്നെ സായ്‌വ് ബന്ധനസ്ഥൻ ആക്കിയെന്നോ?"

"ഏതാണ്ട് അങ്ങനെതന്നെ കരുതിക്കോളു" – കീല വിശദീകരിച്ചു – "വീട് ഉപേക്ഷിച്ചതിനുശേഷം ഞാൻ എന്തെല്ലാം ചെയ്തു, എവിടെയെല്ലാം കറങ്ങി നടന്നു – ഇതെല്ലാം സായ്‌വ് അറിയാൻ ആഗ്രഹിച്ചു..."

"എടോ, ഞങ്ങൾ ചോദിച്ചാൽ പറയാൻ തയ്യാറില്ല, എന്നിട്ട് ആ വെള്ളക്കാരനോട് എല്ലാം പറയാൻ കുത്തിയിരുന്നു അല്ലേ?" – മംചേർശാ വീണ്ടും പരാതി പറഞ്ഞു.

"അദ്ദേഹം വളരെ നിർബന്ധിച്ചപ്പോൾ ഗത്യന്തരമില്ലാതെ പറയേണ്ടി വന്നതാണ്... ഓരോന്നും അക്ഷരംപ്രതി അദ്ദേഹം നോട്ടു ചെയ്യുകയും ഉണ്ടായി."

"നോട്ടു ചെയ്യോ!" – മംചേർശാ ആശ്ചര്യത്തോടെ ചോദിച്ചു – "എല്ലാം നോട്ടുചെയ്ത് മേലധികാരത്തിലേക്ക് റിപ്പോർട്ടു ചെയ്യാൻ ആണോ?"

"റിപ്പോർട്ട് ചെയ്യാൻ അല്ല, കഥ എഴുതാൻ... വാട്സൺ സായ്വ് കാഠിയാവാഡിലെ ഗ്രാമംതോറും സഞ്ചരിച്ച് പഴയ കലാപകാരി കളുടെ കഥ തയ്യാറാക്കുകയല്ലേ?"

"അത് കൊള്ളാം" – മംചേർശാ പരിഹാസം കലർന്ന മട്ടിൽ പറഞ്ഞു – "ഈ കീലയും കാദീ മക്റാണിയെപ്പോലെയുള്ള ഒരു കലാപകാരിയല്ലേ!"

"ഞാൻ കാദർബഖ്ശിനെപ്പോലെ ആരുടേയും മൂക്ക് കണ്ടിച്ചിട്ടില്ലല്ലോ!"

"എടോ, താൻ പിച്ചാത്തിയും കത്തിയും ഇല്ലാതെതന്നെ ഈ പട്ടണത്തിന്റെ മൂക്ക് കണ്ടിച്ചിരിക്കുന്നു" – മംചേർശാ നേരംപോക്ക് പറഞ്ഞു – "ശിരസ്തദാറിന്റെ സ്ഥാനത്ത് കയറി, താൻ മുന്തിയ മേൽമീശക്കാരുടെ മൂക്ക് മാത്രമല്ല, മേൽമീശപോലും കണ്ടിച്ചു കളഞ്ഞിരിക്കുന്നു!"

"അല്ലെങ്കിലും ഉദ്യോഗസ്ഥന്മാരുടെ പണി, കത്തിയുടെ മാടു കൊണ്ട് തല മൊട്ടയടിക്കലല്ലേ!" – കീല സുഹൃത്തിന്റെ നേരം പോക്കിൽ പങ്കുചേർന്നു – "സായ്വ് നിർബന്ധിച്ച് ഈ വിപത്ത് എന്നെ ഏല്പിച്ചിരിക്കുകയാണ്. അദ്ദേഹം അച്ഛന്റെ പഴയ സുഹൃത്തല്ലേ?"

"അത് എനിക്കറിയാൻ വയ്യേ... അവർ ഒരുമിച്ചാണ്, ദിവസേന വൈകുന്നേരത്തെ ഡിന്നർ കഴിച്ചിരുന്നത്..."

"ആ ഡിന്നറിന്റെ ഫലമാണ്, ഈ നാടകം" – കീല പറഞ്ഞു – "ഡിന്നറിന്റെ സമയത്ത് ഞാൻ എപ്പോഴും അച്ഛന്റെ തൊട്ടടുത്ത് കസേരയിൽ ഇരിക്കും. അതുകാരണം എന്റെ മുഖച്ഛായ സയ്വിന് നല്ല ഓർമ്മയുണ്ട്... ഇത്രകാലത്തിനുശേഷവും സ്റ്റേഷനിൽവെച്ച് എന്നെ കണ്ട ഉടൻ തിരിച്ചറിഞ്ഞു..."

"ആട്ടെ, കീലേ, തന്റെ കളിപ്പാട്ടത്തിന്റെ ഉന്തുവണ്ടിയുടെ ഗതി ഇനി എന്താകും?"

"അത് ഇനിയും നടന്നുകൊണ്ടിരിക്കും!"

"പക്ഷേ, നടത്താൻ ആരുണ്ട്?" – മംചേർശാ ഗാംഭീര്യം കലർന്ന മട്ടിൽ ചോദിച്ചു – "ഉന്തുവണ്ടി ഉന്തിക്കൊണ്ടു നടക്കാൻ താൻ കച്ചേരിയിൽ നിന്ന് ദിവസംതോറും വരുമോ?"

"ദാവൽശാ ഫക്കീർ നടത്തും" – കീല തികഞ്ഞ സമാധാന ത്തോടെ പറഞ്ഞു – "പാവം പിച്ചതെണ്ടിയാണ് ഇപ്പോൾ കഞ്ചാവ് വലിക്കുന്നത്. അതിനുപകരം ഉന്തുവണ്ടി തള്ളി എന്തെങ്കിലും തിന്നാനുള്ളത് സമ്പാദിക്കട്ടെ?"

"എടോ, താൻ ഇത്ര വലിയ ആഫീസറായി. എന്നിട്ടും ഉന്തുവണ്ടിയുടെ മോഹം പോയില്ലല്ലോ!"

"ആ മോഹം പോവാൻ വഴിയില്ല. അങ്ങനെ പോവുകയും അരുത്, മംചേർശാ" – കീല വിശദമാക്കി – "ഉദ്യോഗം ഇന്ന് ഉണ്ട്. നാളെയും ഉണ്ടായെന്നു വരില്ല. എന്നാലോ ഉന്തുവണ്ടി എക്കാലവും റൊട്ടി തരും. താൻ അരമനയിൽ വളർന്നവനാണ്. അതുകൊണ്ട് തനിക്ക് അറിയാൻമേലേ, കസേരയിൽ നിന്ന് കീഴെ ഇറങ്ങിയ ഉദ്യോഗസ്ഥന് കാൽക്കാശ് വിലയില്ലെന്ന്? സ്ഥാനത്ത് നിന്ന് ഇറങ്ങിയാൽ ഉണ്ടല്ലോ, ഞാൻ പോയി ഉന്തുവണ്ടിയിന്മേൽ കുത്തിയിരിക്കും. പിന്നെ, കീലയ്ക്ക് ഇന്ന് കിട്ടുന്ന അന്തസ്സും ആദരവും, കീലയ്ക്കുള്ളതല്ല, കീലയുടെ സ്ഥാനത്തിന് ഉള്ളതാണ്... അച്ഛൻ പറയാറുണ്ട്, വില ശിപ്പായിക്കല്ല, ശിപ്പായിയുടെ വടിയ്ക്കാണ് എന്ന്..."

ബഹുമാനിക്കലിനെപ്പറ്റി സന്ദർഭം വന്നപ്പോൾ കീല വിവരിച്ചു, ആരൊക്കെയാണ്, ഏതെല്ലാം രാജാക്കന്മാരാണ് കാഴ്ച കൊണ്ടു വന്നത് എന്നെല്ലാം. ഇടയ്ക്ക് ക്ഷോഭത്തോടെ പറഞ്ഞു – "നമ്മുടെ 'മുട്ട' പോലും പൊൻതലപ്പാവും പലഹാരക്കുടയും നിർബന്ധ പൂർവം തന്നിട്ടുപോയി!"

നരോത്തമിന് 'മുട്ട' എന്നതിന്റെ അർത്ഥം പിടികിട്ടിയില്ല. എന്നാൽ മംചേർശാക്ക് ഉടൻ മനസ്സിലായി. സീതാപുരിലെ ഇപ്പോ ഴത്തെ ഠാക്കൂർ അജിതസിംഹിന് കുട്ടിക്കാലത്ത് ഈ സുഹൃത്തു ക്കൾ കൊടുത്ത ഓമനപ്പേരാണ്. അയാളോടൊപ്പം കീലയും മംചേർശായും രാജകീയ വാഹനത്തിൽ സവാരിക്കുപോവാറുണ്ട്. ഒപ്പം കളിക്കാറുണ്ട്. വികൃതി കാട്ടാറുണ്ട്. എന്നാൽ ഇന്ന് ആ പേര് കേൾക്കുന്നത് അത്ര ഇഷ്ടമായിരുന്നില്ല. അതുകൊണ്ട് അയാളുടെ പേർ കേട്ടയുടൻ മംചേർശാക്ക് ദേഷ്യം വന്നു –

"അയാൾ തനിക്ക് പലഹാരക്കൂട തന്നിട്ടുപോയോ? താൻ അത് സ്വീകരിക്കുകയും ചെയ്തോ?"

"സ്വീകരിക്കാതെ പറ്റുമോ? ആരെങ്കിലും താനേവന്ന് തരുന്നത് എങ്ങനെയാണ് തിരസ്കരിക്കുക?"

"ഈ അജിത്സിംഹിന്റെ തന്തയല്ലേ, തന്റെ അച്ഛന് വിഷം കൊടുത്തത്? ആ സർപ്പത്തിന്റെ കുഞ്ഞാണോ തനിക്ക് ഇപ്പോൾ പലഹാരം തിന്നാൻ തരുന്നത്?..."

"അതെല്ലാം പോകട്ടെ, മംചേർശാ! എല്ലാം മറന്നുകളയു!" – കീല ഇടയ്ക്ക് തന്റെ സുഹൃത്തിനെ തടഞ്ഞു – "കഴിഞ്ഞതെല്ലാം മറക്കണം. എല്ലാം യാദൃച്ഛികമാണ്. വരേണ്ടത് വന്നു. പഴയ വൈരം ഓർമ്മിച്ചുവെക്കുന്നതുകൊണ്ട് എന്താണ് പ്രയോജനം? അച്ഛൻ മരിച്ചു. ഇനി തിരിച്ചുവരികയുമില്ല!"

പറഞ്ഞ് പറഞ്ഞ് കീലയുടെ ഒച്ച ഇടറി. പിതാവിന്റെ വ്യസന കരമായ മരണത്തിന്റെ ഓർമ്മ വരവേ, അയാളുടെ തൊണ്ട നിറഞ്ഞു. അയാൾ തുള്ളിത്തുളുമ്പിയ കണ്ണീർ തലപ്പാവിന്റെ തുമ്പുകൊണ്ട് തുടച്ചു.

തന്റെ സുഹൃത്തിന്റെ വ്യസനം കണ്ട്, ഹൃദയാലുവായ മംചേർശാ നിശ്ശബ്ദനായി.

നരോത്തം കീലയുടെ നേരെ നിശ്ശബ്ദം നോക്കിക്കൊണ്ട് ഇരുന്നുപോയി. പുറമേയ്ക്ക് ശുഷ്കനും കഠോരഹൃദയനും ആയ ആ മനുഷ്യൻ ഇത്രയേറെ വികാരജീവിയാണോ, ദുർബല ഹൃദയ നാണോ? രാപ്പകൽ ആഹ്ളാദത്തിന്റെ അലകൾ ഉയർത്തിയിരുന്ന, മുഖത്ത് എപ്പോഴും പ്രസന്നത കളിയാടിയിരുന്ന ആ മനുഷ്യന്റെ ഹൃദയത്തിലെ വേദന അമർത്തുന്നതിന് ആയിരുന്നോ, മുഖത്ത് എപ്പോഴും പുഞ്ചിരി നിലനിറുത്തിക്കൊണ്ടിരുന്നത്?

മൂന്നുപേർക്കും ഒന്നും മിണ്ടാൻ ആവാത്തവിധം അന്തരീക്ഷ ത്തിൽ തെല്ലുനേരത്തേക്ക് ഒരുതരം മൗഢ്യം പരന്നു.

അല്പം ശാന്തമായപ്പോൾ കീല പറഞ്ഞു – "പഴയ വൈരവും വിഷവും മറന്നാൽ മാത്രമേ ഈ ലോകത്തിൽ ജീവിക്കാൻ കഴിയൂ, എന്റെ മംചേർശാ!" എന്നിട്ട് തന്റെ പതിവനുസരിച്ച് ഒരു സുഭാഷിതം പറഞ്ഞു – "മീരിബായി സാധ്വി തന്റെ പ്രവചനത്തിൽ പറയാറുള്ളത് ശരിയാണ് – വൈരം വൈരംമൂലം ശാന്തമാവില്ല, ക്ഷമ വൈരിയെയും വശീകരിക്കുന്നു. മനസ്സിലായോ?"

ഹേമത്റാം കാംദാറിനെപ്പറ്റിയുള്ള പരാമർശംകൊണ്ട് കണ്ണീർ നിറഞ്ഞത് കീലയുടെ കണ്ണിലാണ്, പക്ഷേ അതിന്റെ ആഘാതം കീലയേക്കാൾ കൂടുതൽ ഉണ്ടായത് മംചേർശായ്ക്ക് ആയിരുന്നു. അതുകൊണ്ട് ഹൃദയാലുവായ അയാൾക്ക് തീരെ മിണ്ടാട്ടമില്ലാതായി. എന്നാലോ അത് സമർത്ഥനായ കീല അറിയാതിരുന്നുമില്ല. അതുകൊണ്ട് പെട്ടെന്ന് വിഷയം മാറ്റി, അന്തരീക്ഷത്തിൽ പരന്ന മൗഢ്യം അകറ്റാൻ.

"എംങ്ങനെയുണ്ട് വ്യാപാരം, മംചേർശാ?"

"കൊള്ളാം. ഈ സീസണിൽ ഉത്തംചംദ്ഭായി കസറിക്കളഞ്ഞു. അമർഗഢ് സ്റ്റേഷനിൽനിന്ന് മുപ്പതു വാഗൺ ചരക്ക് കയറ്റിയിരിക്കുന്നു. ബിലാത്തിക്കമ്പനിക്കാർക്ക് ഇപ്പോൾ പരിഭ്രമം ആയിരിക്കുന്നു!" മംചേർശാ പറഞ്ഞു. തന്റെ എതിരാളിയായ ബിലാത്തിക്കമ്പനിയെപ്പറ്റി പറഞ്ഞതോടെ, മൻസുഖ്ഭായിയുടെ ഓർമ്മവന്നിട്ട് തുടർന്നു – "എടോ കീലേ, ഞാൻ ഒരു സംഗതി പറഞ്ഞില്ലല്ലോ. ആ നീളൻ കുപ്പായക്കാരൻ മൻസുഖ്ലാൽ ഇല്ലേ, ദിവസേന ഈരണ്ടുതവണ തന്നെയും തിരക്കി ഇവിടെ വരാറുണ്ട്."

"ഇന്ന് കാലത്ത് വന്ന് എന്നെ കണ്ടിട്ട് പോയി. ഒരുകൊട്ട പലഹാരവും തന്നു."

"ഒരാഴ്ചയായിട്ട് കീലയേയും അന്വേഷിച്ച് നടന്നുനടന്ന് പാവത്തിന്റെ ചെരിപ്പ് തേഞ്ഞുപോയി. ദിവസേന കാലത്തും വൈകുന്നേരവും വന്ന് ചോദിച്ചിട്ടു പോകും, കീലാഭായി എവിടെയാണെന്ന്. ആ പാവം ബനിയയെ താൻ വല്ല കറക്കിലും കുടുക്കിയിട്ടുണ്ടോ?"

"ഇന്ന് കാലത്ത് അയാളാണ് എന്നെ കുടുക്കിയത്!"

"കീലയെപ്പോലെയുള്ള ഒരുത്തനെ കുടുക്കാൻ കഴിവുള്ള ആരെങ്കിലും പിറന്നിട്ടുണ്ടോ?"

"എന്നാൽ മൻസുഖ്ഭായി എന്നെ സത്യമായിട്ടും കുടുക്കിക്കളഞ്ഞല്ലോ!... ഇന്ന് കാലത്ത് വന്നപ്പോൾ ചോദിക്കുകയാണ്, മംചേർശായുടെ കടയിലെ പ്രഭുലാൽശേട്ട് എങ്ങനെയുള്ളവൻ ആണെന്ന്!"

"അത് കൊള്ളാം. എന്നിട്ട്?"

"ഞാൻ പറഞ്ഞു, പൊന്നുപോലെ എന്ന്."

"എന്നിട്ട്?"

"എന്നിട്ട് ചോദിച്ചു, പ്രഭുലാൽശേട്ടിന്റെ കല്യാണം ആയോ എന്ന്. അപ്പോൾ ഞാൻ പറഞ്ഞു, തനി ബ്രഹ്മചാരി എന്ന്."

"ഇപ്പോൾ മനസ്സിലായി, ബനിയ എന്തിനാണ് ഇത്രയും ദിവസം കടയുടെ നടക്കല്ലിന് തേമാനം വരുത്തിക്കൊണ്ടിരുന്നതെന്ന്... എന്നിട്ട് എന്തു പറഞ്ഞു?"

"പിന്നീട പതുക്കെ പറഞ്ഞു – തനിക്ക് ഒരു മരുമകളുണ്ട്, മെംഗണിയിൽ ആണ്. പ്രഭുലാൽശേട്ട് ദയവിചാരിച്ചാൽ അവളുടെ വിവാഹനിശ്ചയം അദ്ദേഹവുമായി നടത്താൻ മോഹമുണ്ട്... എന്നെല്ലാം...

"എടോ നരോത്തം, നല്ല നേരംപോക്കായല്ലോ" – മംചേർശാ ആഹ്ളാദത്തോടെ പറഞ്ഞു – "മോനേ, നീ ഈ ജോലിയിൽനിന്ന് പോയി എന്നർത്ഥം."

കീല തുടർന്നു – "ക്ഷമിക്കു, മംചേർശാ, ക്ഷമിക്കു. തന്റെ ഈ പ്രഭുലാൽശേട്ടിനെ നേരെ ചൊവ്വെ ജോലിയിൽനിന്ന് പോറാൻ സമ്മതിക്കില്ല."

"എന്തുകൊണ്ട്? നേരെചൊവ്വെ അല്ലെങ്കിൽ വളഞ്ഞുതിരിഞ്ഞാണോ കല്യാണം കഴിക്കുക?" – മംചേർശാ മുരത്ത് ചോദിച്ചു.

കീല ശാന്തമായും എന്നാൽ ദൃഢമായും പറഞ്ഞു – "അതെ, ഈ പയ്യന്റെ കല്യാണം വളഞ്ഞുതിരിഞ്ഞ മട്ടിൽ തന്നെ കഴിക്കണം. ഈ കീല ഇപ്പോഴേ അതിനെപ്പറ്റി വളഞ്ഞുതിരിഞ്ഞ ഒരു വഴി ആലോചിച്ചുവെച്ചിട്ടുണ്ട്."

## 30. സോദരിയുടെ സോദരൻ

ഉച്ചഭക്ഷണത്തിന്റെ സമയം. പൊരിയുന്ന ഉച്ചവെയിലിൽ മെംഗണിയിലെ തെരുവുകളിലും പാതകളിലും പാതിരനേരത്തെ നിശ്ശബ്ദത. കച്ചവടക്കാരും കൂലിക്കാരും എല്ലാവരും അല്പ നിമിഷത്തേക്ക് വിശ്രമത്തിൽ മുഴുകിയിരിക്കയായിരുന്നു.

ഗ്രാമത്തിന്റെ ഒരറ്റത്തുള്ള എഭൽഇടയന്റെ വളപ്പിലേക്കുള്ള വഴി തികച്ചും വിജനമായി കാണപ്പെട്ടു. എഭൽ കന്നുകാലികളെ മേയ്ക്കാൻ മേച്ചിൽ സ്ഥലത്തേക്ക് പോയിരിക്കയായിരുന്നു. അതുകൊണ്ട് വളപ്പിലും ഒരുതരം ശൂന്യത പരന്നിരുന്നു. വീട്ടിനുള്ളിൽ, അടുപ്പിൻ

കടസ്സ് ഇരുന്ന് ഹീർബായി ഇടയത്തി റൊട്ടി ഉണ്ടാക്കുകയായിരുന്നു. അന്നേരം വാതിലിൽ ഓടാമ്പൽ പിടപ്പിക്കുന്ന ഒച്ച കേൾക്കായി.

"ആര്?" – റൊട്ടി പരത്തുന്ന 'ഥപ്-ഥപ്' ഒച്ചയ്ക്കിടയ്ക്ക് ഹീർബായി തേൻ ഊറുന്ന മട്ടിൽ ചോദിച്ചു.

"വാതിൽ തുറന്നാൽ അറിയാം" – പുറത്ത്നിന്ന് അത്രതന്നെ മധുരമായ, സ്നിഗ്ധമായ ഒച്ച കേൾക്കായി.

ഒച്ച അല്പാല്പം പരിചയമുള്ളപോലെ ഹീർബായിക്ക് തോന്നി. അതുകൊണ്ട് മാവ് പറ്റിയ കൈയോടെ എഴുന്നേറ്റ് വാതിൽ തുറക്കാൻ കതകിന്നടുത്തേക്ക് പോയി.

"ആരായിരിക്കും, ഈ നേരത്ത്? അതിഥികൾ ആണെങ്കിൽ ഇതിലും നേരത്തെ വന്നേനെ. പാൽ വാങ്ങാൻ വരുന്നവർ ഈ കൊടുംവെയിലിൽ വരില്ല... ആരായിരിക്കും?" – എന്നിങ്ങനെ ആലോചിച്ചുകൊണ്ട് അവൾ കതകിന്റെ കുറ്റി ഊരി.

കതകിന്റെ കനത്ത വാതിലുകൾ 'ചീം ചീം' എന്ന് ഒച്ചയുണ്ടാക്കി തുറക്കവേ, മുന്നിലുണ്ട് ഒരു കുതിരസ്സവാരിക്കാരൻ നില്ക്കുന്നു. നല്ല ജാതിയിൽപെട്ട ആ കുതിര കടിഞ്ഞാൺ പിടിച്ചിട്ടും ഒരു കാൽ ഉയർത്തിയാണ് നിന്നിരുന്നത്. ആ കുതിരപ്പുറത്ത് ഇരുന്ന ആ മനുഷ്യൻ കണ്ണുകളിൽനിന്ന് അമൃത് പൊഴിക്കുകയായിരുന്നു.

"എന്റെ ശേട്ടോ! ഉത്തംചംദ് ശേട്ടോ?" – ഹീർബായിയുടെ ഉള്ളിൽനിന്ന് വാക്കുകൾ സ്നേഹം വഴിഞ്ഞ് പൊട്ടിപ്പുറപ്പെട്ടു.

കുതിരസ്സവാരിക്കാരൻ ഭവ്യതയോടെ കുതിരപ്പുറത്തുനിന്ന് ഇറങ്ങിയിട്ട് പറഞ്ഞു – "ശേട്ട് എന്നല്ല, എന്റെ സോദരൻ എന്ന് പറയൂ, സോദരീ!"

"എന്റെ സോദരൻ! എന്റെ വീരൻ!" – എന്ന് പറഞ്ഞ് ഹീർബായി മാവ് പറ്റിയ കൈകൊണ്ടുതന്നെ അതിഥിയെ ഉഴിഞ്ഞു – "ആദ്യം എനിക്ക് ഒച്ച മനസ്സിലായില്ല. അതുകൊണ്ടാണ് ആരെന്ന് ചോദിച്ചത്. വരൂ, സോദരാ, അകത്തേക്ക് വരൂ!"

ഹീർബായി കുതിരയുടെ കടിഞ്ഞാൺ പിടിച്ചു. ഇറയത്തെ തൂണിന്മേൽ കുതിരയെ കെട്ടി, പുല്ലൂറ്റിൽനിന്ന് തീറ്റി എടുത്ത് അതിന്റെ മുമ്പിൽ ഇട്ടുകൊടുത്തു. എന്നിട്ട് ഉത്തംചംദിന്റെ പിന്നാലെ വീട്ടിനകത്തേക്ക് കടന്നു. ഉത്തംചംദിന് കട്ടിലിട്ട് കൊടുത്ത്, അതിന്മേൽ വിരിപ്പ് വിരിച്ചു.

വെള്ളത്തൊട്ടിയിൽനിന്ന് മൊന്തയിൽ വെള്ളം നിറച്ചുകൊണ്ട് ഹീർബായി ചോദിച്ചു – "ഈ വെള്ളം മതിയോ? അതോ നല്ല വെള്ളം കോരിക്കൊണ്ടു വരട്ടെയോ?"

അരയിലെ ബെൽട്ടിൽ കെട്ടിയിരുന്ന പൊതി അഴിച്ചുകൊണ്ട് ഉത്തംചന്ദ് തമാശയായി പറഞ്ഞു – "ഒരിക്കൽ ആ വെള്ളം കുടിച്ച് അശുദ്ധമായി. ഇനി എന്ത് അശുദ്ധി വരാനാണ്?"

അതിഥിയോടൊപ്പം ഹീർബായിയും ചിരിച്ചു.

വെള്ളം കുടിക്കുന്നതിനിടക്ക് ഉത്തംചന്ദ് പറഞ്ഞു – "സോദരി, റൊട്ടി കരിയുന്നു!"

"കല്ലിന്മേൽ ഇട്ടുംവെച്ചല്ലേ, എഴുന്നേറ്റുവന്നത്?"

"വേഗം മറിച്ചിടു, ചടപടന്ന്!" – മൂക്ക്ചുളിച്ച്, മണംപിടിച്ച്, അതിഥി പറഞ്ഞു – "അല്ലെങ്കിൽ റൊട്ടിയിന്മേൽ കരിഞ്ഞതിന്റെ പാട് വീഴും."

"വേറെ ഉണ്ടാക്കും" – ഹീർബായി കൂസാതെ മൊഴിഞ്ഞു.

"അതെന്തിന്? ബാജറ വെറുതെ കിട്ടിയിട്ടുണ്ടോ, റൊട്ടി വെറുതെ കരിച്ചുകളയാൻ?" – എന്ന് ചോദിച്ച് ഉത്തംചന്ദ് എഴുന്നേറ്റുകൊണ്ട് പറഞ്ഞു – "ആട്ടെ, ഞാൻ അടുപ്പിന്നരികിലേക്ക് വരാം. എന്നാൽ നിനക്ക് റൊട്ടിയും ഉണ്ടാക്കാമല്ലോ."

"ചേട്ടനെ അടുപ്പിന്റെ അടുത്ത് ഇരിക്കാൻ ഞാൻ സമ്മതിക്കില്ല" – ഹീർബായി ക്ഷോഭിച്ചു.

"ഞാൻ എത്തിയത് റൊട്ടി തിന്നാനല്ലേ?"

"ചേട്ടൻ അനിയത്തിയെ കളിയാക്കുകയാണോ?"

"ഞാൻ കളിയാക്കുകയല്ല, സോദരി, സത്യം പറയുകയാണ്. അല്ലെങ്കിൽ വല്ലവരും റൊട്ടി ഉണ്ടാക്കുന്ന നേരത്ത് കയറിവരുമോ?"

"ചേട്ടൻ വന്നത് നന്നായി" – ഹീർബായി ആഹ്ളാദംപൂണ്ട് പറഞ്ഞു – "ചേട്ടൻ വന്നതുകൊണ്ട് ഞങ്ങളുടെ മുറ്റത്തിന് ഒരു വെളിച്ചം വെച്ചു... ആരോടെങ്കിലും വിവരം പറഞ്ഞയക്കാമായിരുന്നല്ലോ!"

"വിവരം പറഞ്ഞയക്കാൻ നേരം ഉണ്ടായിരുന്നോ? ഞാൻ ഇപ്പോൾ മെംഗണിയിലെങ്കിൽ വൈകുന്നേരം സർപദഡിൽ. രാത്രിയിലെ താവളം മൂന്നാമതൊരു ഗ്രാമത്തിലും."

അടുപ്പിന്നടുത്ത് അതിഥിക്ക് ഇരിക്കാൻ പലക ഇട്ടുകൊടുത്തിട്ട് ഇടയത്തി ചോദിച്ചു – "ഇയ്യിടെ വളരെ അധികം സഞ്ചരിക്കേണ്ടി വരുന്നുണ്ടോ?"

"വ്യാപാരത്തിന്റെ സമയമല്ലേ?"

"മെംഗണിയിലും ഇല്ലേ, വ്യാപാരം?"

"മെംഗണിയിൽ എവിടെയാണ് വ്യാപാരം? മെംഗണിയിൽനിന്ന് ചരക്ക് വാങ്ങും."

"ആരുടെ?"

"വജേസിംഗ് ഠാക്കൂറിന്റെ."

അത് കേട്ട് ഹീർബായി നടുങ്ങി. അസാധാരണമായ അദ്ഭുതത്തോടെ ചോദിച്ചു – "വജേസിംഗ് ഠാക്കൂറിന്റേയോ?... ഗ്രാമത്തിലെ മുതലാളിയുടേയോ?... മെംഗണി ദർബാറിലെ ചരക്ക് വാങ്ങുന്നോ, ചേട്ടൻ?"

"സ്വന്തം കഴിവനുസരിച്ച്..."

"വില്ക്കുന്നത് എവിടെയാണ്?"

"ബോംബെയിൽ നിന്ന് ബിലാത്തിക്ക് അയക്കും."

"ബോംബെയിൽ നിന്ന് ബിലാത്തിക്ക് ചരക്ക് അയക്കുമെന്നോ!" – ഹീർബായി അന്തം വിട്ടു – "ചേട്ടൻ ബോംബേക്ക് പോകുമോ!"

"ഞാനില്ല. എന്റെ അനിയൻ നരോത്തം രാജ്കോട്ടിൽ ജോലിയെടുക്കുന്നില്ലേ, അയാൾ ബോംബേക്ക് പോയിക്കൊണ്ടിരിക്കും. അയാൾക്കുവേണ്ടിയാണ് ഞാൻ ചരക്ക് വാങ്ങുന്നത്..."

അതിഥിയുടെ ഓരോ വാക്കും കേട്ടുകൊണ്ട് റൊട്ടി പരത്തിയിരുന്ന ഹീർബായിയുടെ കൈയിൽ മാവുണ്ട അങ്ങനെത്തന്നെ ഇരുന്നുപോവും, ഇടക്ക്. ഒരു പ്രാവശ്യം അതിഥിയുടെ നേരെ നോക്കിക്കൊണ്ട് മിഴിച്ച് മിഴിച്ച് ഇരുന്നുപോയി. അതുകണ്ടിട്ട് ഉത്തംചംദിന് ഓർമ്മിപ്പിക്കേണ്ടി വന്നു – "റൊട്ടി മറിച്ചിട്, അല്ലെങ്കിൽ കരിഞ്ഞുപോകും..."

"ഛെ! വിളക്കുപോലെയുള്ള ഈ തീയിൽ കല്ല് ഇത്ര പഴുത്തുപോയോ?" – എന്ന് ചോദിച്ചുകൊണ്ട് ഹീർബായി ആദ്യത്തെ ചോദ്യം ആവർത്തിച്ചു – "ചേട്ടൻ ഞങ്ങളുടെ ഗ്രാമത്തിലെ ദർബാറിൽനിന്ന് ചരക്ക് വാങ്ങുന്നുണ്ടോ?"

"വാങ്ങിക്കഴിഞ്ഞു! ഇന്ന് കണക്ക് തീർക്കാൻ വന്നതാണ്..."

"ഞങ്ങളുടെ ദർബാറിന് കാശ് കൊടുത്തുതീർക്കുമോ?" – ഹീർബായിക്ക് ഇനിയും വിശ്വാസം വന്നില്ല.

"കൊടുത്തു തീർത്തു."

"എപ്പോൾ? ഇപ്പോഴോ?"

"കാലത്ത്."

"ചേട്ടൻ കാലത്തുതന്നെ ഗ്രാമത്തിൽ എത്തിയോ?" – ഹീർബായി ചോദിച്ചു.

"കണക്കുതീർക്കൽ എല്ലാം വേഗത്തിൽ തീർന്നു. പക്ഷേ ഠാക്കൂർ വളരെ സൽക്കരിച്ചു. അതുകൊണ്ടാണ് അല്പം വൈകിയത്. നല്ലവണ്ണം ആദരവോടെ സൽക്കരിച്ചു. ഞങ്ങൾ ബനിയാഭായിമാർ കള്ള് കുടിക്കുകയോ മാംസം തിന്നുകയോ പതിവില്ല. അതുകൊണ്ട് നിർബന്ധിച്ച് നിർബന്ധിച്ച് കേസരിപ്പാൽ കുടിപ്പിച്ചു. പിന്നീട് ഒരു ബ്രാഹ്മണനെ വിളിച്ച് എനിക്ക്‌വേണ്ടി നേരിട്ട് ഭക്ഷണം പാകംചെയ്യിക്കാൻ തുടങ്ങിയതാണ്. അത് വേണ്ടെന്ന് ഞാൻ പറഞ്ഞു. ഭൂദേവനെ വെറുതെ കഷ്ടപ്പെടുത്തേണ്ട, ഞാൻ എന്റെ അനിയത്തിയുടെ വീട്ടിൽ ഭക്ഷണത്തിനു പോവുകയാണ് എന്നെല്ലാം പറഞ്ഞു."

"നേരോ? അങ്ങനെ പറഞ്ഞോ ചേട്ടൻ?" – ഹീർബായി അദ്ഭുതപ്പെട്ടു.

"പിന്നെ, അങ്ങനെ പറയേണ്ടേ? മെംഗണിയിൽ വരിക, സോദരിയുടെ വീട്ടിലല്ലാതെ അന്യന്റെ വീട്ടിൽ ആഹാരം കഴിക്കുക – ഇത് നിനക്ക് രസിക്കുമോ?"

"ഗ്രാമത്തിലെ മുതലാളിയുടെ ബംഗളാവിൽ ഭക്ഷണം വേണ്ടെന്ന് സത്യമായിട്ടും പറഞ്ഞോ? അത് അത്ര വലിയവനായ അദ്ദേഹത്തിന് ഇഷ്ടമാവുമോ?"

"അനിയത്തിയെപ്പറ്റി പറഞ്ഞപ്പോൾ അദ്ദേഹം മനസ്സിലാക്കി, അധികം നിർബന്ധിച്ചിട്ട് കാര്യമില്ലെന്ന്. എന്നാൽ ആ ഭൂദേവന് വല്ലാത്ത അസുഖം തോന്നി. ശേട്ടേ, എന്റെ ഒന്നാംതരം ലഡ്ഡു തിന്നാതിരിക്കുന്നല്ലോ എന്ന് പരാതിപ്പെട്ടു."

"നർഭാ പംഡിത് മഹാ ദുരയനാണ്!" ഹീർബായി സമാധാനത്തോടെ സംസാരിക്കാൻ വേണ്ടി അടുപ്പത്തുനിന്ന് കല്ല് താഴെ ഇറക്കിവെച്ചു. നേരിൽ ഇല്ലെങ്കിലും നർഭാപംഡിതിനെ ചീത്ത പറഞ്ഞു – "ആ ലഡ്ഡു പ്രാന്തന് എന്തറിയാം, ശേട്ടിന്റെ അനിയത്തി

ഇതേ ഗ്രാമത്തിൽ ഉണ്ടെന്നുള്ള വിവരം!" ഇത്രയും പറഞ്ഞ് ഹീർബായി കല്ലിനുപകരം വെള്ളം അടുപ്പത്തുവെച്ചു. അതിൽ എന്തോ ഇടുകയും ചെയ്തു.

കുറച്ചുകഴിഞ്ഞപ്പോൾ തെരുവിൽ കളിക്കാൻ പോയിരുന്ന ബീജൽ വന്ന് ആവലാതിപ്പെടാൻ തുടങ്ങി – "അമ്മേ, എനിക്ക് വിശക്കുന്നു!"

"എപ്പോഴും ഒരു വിശക്കൽ മാത്രമേയുള്ളൂ. നോക്ക്, ഇത് ആരാണ് വന്നിരിക്കുന്നത്!"

അതിഥിയുടെ നേരെ തെല്ലുനേരം സൂക്ഷിച്ചുനോക്കിയതിനു ശേഷം അവൻ ഒറ്റ വിളി – "മാമ, ഓ മാമാ!"

ഉത്തംചംദ് ഉത്സാഹപൂർവ്വം അവനെ കെട്ടിപ്പിടിച്ച് മടിയിൽ ഇരുത്തി. എന്നിട്ട് അവനോട് കുട്ടികളുടെ മട്ടിൽ സംസാരിച്ചുകൊണ്ട്, അരയിൽ ഉണ്ടായിരുന്ന പൊതി അഴിച്ചു.

"ഏയ്, കളിക്കോപ്പ്!" അവന് വളരെ സന്തോഷമായി.

അതിഥിയുടെ പൊതിയിൽനിന്ന് പുറത്തേക്കു വന്ന കളിക്കോപ്പുകൾ ഹീർബായി അദ്ഭുതത്തോടെ നോക്കാൻ തുടങ്ങി.

"ഹെയ്! ചുക്ക്-ചുക്ക് വണ്ടി!"

"ഹെയ്! പീപ്പി!"

"ഹെയ്! കുഴൽ!"

ഓരോ കളിക്കോപ്പും അവൻ കൈയിൽ എടുത്തുനോക്കി. എന്നിട്ട് ഓരോന്നിനും പേരും ഇട്ടുകൊണ്ടിരുന്നു.

"ചേട്ടാ, ഇത് എവിടുന്നാണ്?" – ഹീർബായി ചോദിച്ചു – "ഇവിടെ ഇതൊന്നും കിട്ടില്ല."

"ബിലാത്തിയിൽ ഉണ്ടാക്കുന്നതാണ്... താക്കോൽ കൊടുത്താൽ താനേ ഓടും..." എന്ന് പറഞ്ഞ് ഉത്തംചംദ് താക്കോൽ കൊടുത്ത് വണ്ടി വിട്ടു. 'ഘുർ ഘുർ' എന്ന ഒച്ചയോടെ വണ്ടി ഓടാൻ തുടങ്ങിയപ്പോൾ നിഷ്കളങ്കനായ ആ ബാലൻ ഒരു വശത്തേക്ക് മാറിനിന്നു.

ആ അദ്ഭുതവിദ്യ കണ്ട് ഹീർബായിയും ഭയന്നുപോയി.

"ചേട്ടാ, ഇത് ഒരു അദ്ഭുതവിദ്യയാണല്ലോ! എവിടുന്ന് ഈ കളിപ്പാട്ടം വാങ്ങി?" – അവൾ ചോദിച്ചു.

"ബോംബെയിൽ നിന്ന്."

"ബോംബെയിൽ നിന്നോ?"

"അതെ. അനിയൻ രാജ്കോട്ടിലാണ് ജോലി എടുക്കുന്നത്. അയാൾക്ക് എപ്പോഴും ബോംബെക്ക് പോകേണ്ടി വരും. അയാൾ ഇങ്ങനത്തെ ഒരു കളിപ്പാട്ടം ബടുകിന് അയച്ചുകൊടുത്തു. അന്നേരം ഞാൻ ബീജലിനും ഒരെണ്ണം വരുത്തി."

താനേ പ്രവർത്തിക്കുന്ന കളിപ്പാട്ടങ്ങളോടുള്ള ഭയം അല്പം കുറഞ്ഞപ്പോൾ, ബീജൽ സ്വയം താക്കോൽകൊടുത്ത് കളിക്കാൻ തുടങ്ങി, അത്യാഹ്ളാദത്തോടെ.

ഹീർബായി ആ യന്ത്രപ്പണിയെ പുകഴ്ത്തിക്കൊണ്ടിരുന്നു – "എന്തൊരു കൈവേല! തനിത്തീവണ്ടിപോലെ! ബുദ്ധി ആരുടെ [illegible]ും തന്തയ്ക്ക് മാത്രം ഉള്ളതാണോ?"

"വിശക്കുന്നു, വിശക്കുന്നു" എന്ന് ആവലാതിപ്പെട്ടുകൊണ്ടു വന്ന ബീജൽ, ആഹാരംപോലും മറന്നുപോകുംവിധം, ആ കളിക്കോപ്പുകളിൽ മുഴുകി.

"എടാ, എല്ലാ കളിക്കോപ്പും ഉടച്ചു കളയേണ്ട! ചിലത് പെട്ടിയിൽ സൂക്ഷിച്ചുവെയ്ക്കൂ!" – ഹീർബായി മകന് നിർദേശം നല്കി.

"അവൻ കളിക്കട്ടേന്ന്!" – ഉത്തംചന്ദ് പറഞ്ഞു – "കളിക്കാനും ഉടയ്ക്കാനും അല്ലേ വാങ്ങിയത്!"

"ചിലത് ഞാൻ ബീജലിന്റെ വധുവിന് അയച്ചുകൊടുക്കും" – ഹീർബായി പറഞ്ഞു.

അതുകേട്ട് ഉത്തംചന്ദിന് ചിരി അടക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ചോദിച്ചുപോയി – "ബീജലിന്റെ വധു ഇനിയും കളിപ്പാട്ടമെടുത്ത് കളിക്കുകയാണോ?"

"അവൾ ഇപ്പോൾ തൊട്ടിലിൽ കിടക്കുകയാണ്, പാവം!" – ഹീർബായി വിശദീകരിച്ചു – "വലിയതായാൽ അവൾക്കും വേണ്ടേ കളിപ്പാട്ടം. ഇത്തരം ബിലാത്തിക്കളിപ്പാട്ടം കണ്ടാൽ അവൾക്ക് സന്തോഷമാവും..."

ഉത്തംചന്ദ് ഉള്ളുക്കുള്ളെ ചിരിച്ചുകൊണ്ട് ആലോചിച്ചു – ബോംബെയിൽ ഈ കളിപ്പാട്ടങ്ങൾ വാങ്ങുംനേരം നരോത്തമിന് എന്തറിയാമായിരുന്നു, ബീജലിന്റെ തൊട്ടിലിൽ കിടന്നുകളിക്കുന്ന വധുവിന്റെ കൈയിലേക്കും പോവുമെന്ന്!

"ഇനി റൊട്ടി വിളമ്പുകയല്ലേ, അനിയത്തീ?" – ഉത്തംചന്ദ് ആഹാരത്തെപ്പറ്റി ഓർമ്മിപ്പിച്ചു – "അന്തിയാവുന്നതിനു മുമ്പേ ഇനിയും ഒന്നുരണ്ട് ഗ്രാമങ്ങളിൽ പോവാനുണ്ട്."

കണ്ണാടി പോലെ തിളങ്ങുന്ന പിത്തളത്തളിക അതിഥിയുടെ മുമ്പിൽ വെച്ചിട്ട് ഇടയത്തി ചോദിച്ചു – "എന്റെ ചേട്ടന് ഇന്ന് ഞാൻ റൊട്ടിയാണോ വിളമ്പുക?" റൊട്ടിയല്ലാതെ പിന്നെ എന്താണ് വിളമ്പുക എന്ന് ഉത്തംചംദ് ചോദിക്കുംമുമ്പേ അവൾ നെയ്യൊഴിച്ച പായസം വിളിമ്പിക്കഴിഞ്ഞു.

"ഇതെന്താണ്?" – ഉത്തംചംദ് ചോദിച്ചു.

"ചേട്ടനോട് സംസാരിച്ച് ഇരുന്നതുകൊണ്ട് റൊട്ടിയെല്ലാം കരിഞ്ഞുപോയി.. മുതലാളിയുടെ വീട്ടിലെ ലഡ്ഡു വേണ്ടെന്നുവെച്ച് വന്നതല്ലേ? അപ്പോൾ അനിയത്തി എന്തെങ്കിലും മധുരം തിന്നാൻ തരേണ്ടേ?" – ഹീർബായി ചോദിച്ചു.

ഭക്ഷണം കഴിച്ചുകൊണ്ടിരിക്കേ, ഉത്തംചംദ് എഭലിനെപ്പറ്റി അന്വേഷിച്ചു.

"കാലികളെ മേയ്ക്കാൻ പോയതല്ലേ? അന്തിയാവുമ്പോഴേക്കേ ഇനി തിരിച്ചു വരൂ."

"സാരമില്ല. ആ മേച്ചിൽസ്ഥലത്തൂടെ ഞാൻ കുതിരയെ ഓടിച്ചോളാം. എന്നിട്ട് എഭൽഭായിയോട് 'രാം രാം' പറഞ്ഞിട്ട് പൊയ്ക്കോള്ളാം"

"സ്ഥലപരിചയമില്ലാത്ത ചേട്ടൻ അതെങ്ങനെ കണ്ടുപിടിയ്ക്കും?"

"എന്തുകൊണ്ട് കഴിയില്ല? ആ പുഴക്കരെയല്ലേ കാലികൾ മേയുന്നത്?" – ഉത്തംചംദ് ഓർമ്മ പുതുക്കി – "ആ പുഴ എനിയ്ക്ക് അറിയാൻ വയ്യാത്തതാണോ? ആ പുഴക്കരെയല്ലേ തല്ലുകൊണ്ട് ഞാൻ വീണുകിടന്നിരുന്നത്? എന്നിട്ട് എഭൽഭായി അവിടുന്നല്ലേ എടുത്തുകൊണ്ട് വന്നത്?"

"ചേട്ടന് എല്ലാം ഓർമ്മയുണ്ടോ ഇപ്പോഴും?" – ഇടയത്തി ചോദിച്ചുപോയി.

"അത് ജീവിതം മുഴുവൻ ഓർമ്മയുണ്ടാവും, സോദരീ. ഒരു പെറ്റമ്മയെപ്പോലെ നീ എന്നെ ശുശ്രൂഷിച്ച് രക്ഷപ്പെടുത്തി. ജീവനുള്ള കാലംവരെ അത് ഞാനെങ്ങനെ മറക്കും?" – ഉത്തംചംദ് നന്ദിസൂചകമായി മൊഴിഞ്ഞു – "ജീവിതം മുഴുവൻ ഞാൻ നിന്നോട് നന്ദിയുള്ളവനായിരിക്കും.. ആ ഉപകാരത്തിന് പകരമായി എന്തെങ്കിലും തരാൻ ഞാനാളല്ല.."

"ഒരു ചേട്ടനില്ലാത്ത എനിക്ക് ഒരു ചേട്ടനെ കിട്ടിയത് ചെറിയ ഒരു ഭാഗ്യമാണോ? ഏറ്റവും വലിയ ഒരു പ്രത്യുപകാരം അങ്ങ്

എനിക്കുവേണ്ടി ചെയ്തു കഴിഞ്ഞല്ലോ!" – ഹീർബായി പറഞ്ഞു – "മുകളിലുള്ള ഭഗവാൻതന്നെയാണ് അങ്ങയെ ഞങ്ങളുടെ മുറ്റത്തേക്ക് അയച്ചത്!"

"എനിക്കും അങ്ങനെതന്നെയാണ് തോന്നുന്നത്, സോദരീ! ഭഗവാൻ തന്നെയാണ് എന്നെ നിങ്ങളുടെ മുറ്റത്തേക്ക് അയച്ചത്! അല്ലെങ്കിൽ ഒന്നാലോചിച്ചു നോക്ക്. വാഘലണിയ എവിടെ കിടക്കുന്നു? ഭയങ്കരമായ ആ പുഴക്കര എങ്ങ് കിടക്കുന്നു? പരിചയമില്ലാത്ത ഈ വീട്ടിലെ വിരുന്നുകാരൻ ആവുന്നതെങ്ങനെ? നിന്റെ കൈകൊണ്ട് ജീവിക്കണമെന്ന് തലയിൽ വരഞ്ഞിട്ടുണ്ട്. അത് നുണയാവാൻ പറ്റുമോ?"

"എന്റെ ബീജലിന് അമ്മാവൻ എന്ന് വിളിക്കാൻ ആരും ഉണ്ടായിരുന്നില്ല. സ്വന്തം അമ്മാവനേക്കാളും വലിയ ഒരു അമ്മാവനെ കിട്ടുമെന്നതും നുണയാവാൻ പറ്റുമോ?"

"ബീജലിന്റെ വിവാഹം എന്നാണ്?" – ഉത്തംചംദ് ചോദിച്ചു.

"അമ്മാമന്റെ സമ്മതം വരേണ്ട താമസമേയുള്ളു!"

"അത് റെഡിയാണ്. പറയുന്ന സമയത്ത് ഞാൻ വന്നോളാം."

"എന്നാൽ അടുത്ത അക്ഷയതൃതീയക്ക്."

"ഉറപ്പ്ോ?"

"ഉറച്ചുകഴിഞ്ഞു. അടുത്ത അക്ഷയതൃതീയക്ക് ബീജലിന്റെ കല്യാണമാണ്!" – ഹീർബായി ഉറച്ചുപറഞ്ഞു – "അങ്ങ് എന്റെ ചേട്ടത്തിയമ്മയേയും ഒപ്പം കൊണ്ടുവരില്ലേ?"

"തീർച്ചയായും" – ഉത്തംചംദ് വാക്കുകൊടുത്തു.

ഭക്ഷണത്തിനുശേഷം തെല്ലുകഴിഞ്ഞ് വിടവാങ്ങുംനേരം ഉത്തംചംദ് ബീജലിനോട് പറഞ്ഞു – "വാ, എനിക്ക് പുഴക്കരയിലേക്കുള്ള വഴി കാട്ടിത്താ."

"പോ, മോനെ, മാമന് ഈശ്വരിയയിലേക്ക് പോകുന്ന വഴി കാട്ടിക്കൊടുത്തിട്ടു വാ" – ഹീർബായി ബീജലിനെ അതിഥിയോടൊപ്പം പറഞ്ഞയച്ചു.

അല്പനേരം കഴിഞ്ഞ് തിരിച്ചുവന്ന മകനോട് അമ്മ ചോദിച്ചു – "എടാ, നിന്റെ കീശയിൽ ഇതെന്താണ്?"

എന്തെങ്കിലും മറുപടി പറയുന്നതിനുപകരം ബീജൽ ചിരിക്കാൻ തുടങ്ങി. ഹീർബായി കുതൂഹലത്തോടെ അവന്റെ കീശ തടവി നോക്കി. മുള്ളങ്കിക്കഷണം പോലെ വൃത്താകാരത്തിലുള്ള

വെളുത്ത നാണ്യങ്ങൾ 'ഖൺ–ഖൺ' എന്ന് കീശയിൽനിന്ന് വീണു. 'മുടി'യുള്ള റാണിയുടെ മുദ്രപതിഞ്ഞ തനി വെള്ളി രൂപകളായിരുന്നു!

നിസ്വാർത്ഥമായ സ്നേഹത്തിന്റെ പ്രതീകംപോലെ നിലത്ത് ചിതറിവീണ, വെട്ടിത്തിളങ്ങുന്ന ആ നാണ്യങ്ങളുടെ നേരെ നോക്കിക്കൊണ്ട് ഇടയത്തി ഉച്ചത്തിൽ പറഞ്ഞുപോയി – "അനിയത്തിക്ക് ചേല വാങ്ങാനുള്ളത് മരുമകന്റെ കീശയിൽ ഇട്ടിട്ട് പോയി!"

സ്നേഹം വഴിയുന്ന ദൃഷ്ടിയോടെ, ഉപകാരഭാവത്തോടെ ഇടയത്തി സോദരൻ തന്ന ആ സമ്മാനം മിഴിച്ചുനോക്കിക്കൊണ്ടിരിക്കേ പുറത്തുനിന്ന് വെള്ളിയുടേതുപോലെയുള്ള ഒച്ച കേൾക്കായി – "ഹീരിച്ചിറ്റമ്മേ!"

"ആര്?" – എന്ന് ചോദിച്ച് ഹീർബായി മുഖം ഉയർത്തി നോക്കി – "ഓ ചമ്പയോ! വാ, മോളേ, വാ. ഇന്ന് ഇത്ര എളുപ്പം സമയം കിട്ടിയോ?"

"സമയം കിട്ടിയിട്ടല്ല. ജോലിയെല്ലാം ഇടയ്ക്ക് വിട്ടുവെച്ചാണ് വിവരം അറിയാൻ ഓടിവന്നത്!"

"ആരുടെ?"

"ചിറ്റമ്മയുടെ ചേട്ടന്റെ" – ചമ്പ പുഞ്ചിരി തൂകിക്കൊണ്ട് മൊഴിഞ്ഞു – "ഉത്തംചന്ദ് ശേട്ടിന്റെ, എന്റെ അളിയന്റെ, വിവരം അറിയാനാണ് വന്നത്."

"നീ എങ്ങനെ അറിഞ്ഞു?"

"ദർബാറിന്റെ വീട്ടിൽ നിന്ന്."

"ദർബാറിന്റെ വീട്ടിൽനിന്നോ? എങ്ങനെ? ആര് പറഞ്ഞു?"

"നർഭാപംഡിത്– ബ്രാഹ്മണദേവൻ അച്ഛനോട് പറഞ്ഞു. അച്ഛൻ വീട്ടിൽ വന്ന് പറഞ്ഞു. അന്നേരം ഞാൻ കേട്ടു. അടുപ്പത്തെ പണി ജസിയെ ഏല്പിച്ചിട്ട് ഇങ്ങ് പാഞ്ഞുപോന്നു."

"എന്നാൽ ഒരു നിമിഷം വൈകിപ്പോയി, മോളെ. ഇതാ ഇപ്പോഴാണ് കുതിരപ്പുറത്ത് കയറി പോയത്" – ഹീർബായി പറഞ്ഞു.

# 31. "ഞാൻ അയാളെ കല്യാണം കഴിക്കില്ല"

തൈർത്തുള്ളികൾപോലെ നിലത്ത് ചിതറിക്കിടന്നിരുന്ന, തിളക്കമാർന്ന നാണ്യങ്ങളുടെ നേരെ ഒരു ചോദ്യരൂപത്തിൽ നോക്കാൻ തുടങ്ങി, ചമ്പ. അവളുടെ മുഖത്ത് കാണായ, മൂകമായ ചോദ്യം മനസ്സിലാക്കി, ഹീർബായി പറഞ്ഞു – "ഉത്തംചംദ്ശേട്ട് തന്നതാണ്... ബീജലിന്റെ കീശയിൽ ഇട്ടിട്ടുപോയി... അനിയത്തിക്ക് ചേല വാങ്ങാൻ..."

"മനസ്സിലായി!" – ചമ്പ മൊഴിഞ്ഞു – "ദത്തെടുത്ത ചേട്ടൻ തന്നതല്ലേ?"

"അത് പറയാൻ മാത്രം. എന്നാലോ സ്വന്തം ചേട്ടനേക്കാളും മേലെയാണ്, എനിക്ക്."

"ശരിയാണ്" ചമ്പ ചേല വാങ്ങാൻ പണം കൊടുത്ത സോദരന്റെ സാമ്പത്തികസ്ഥിതിയെ പറ്റി ഊഹിക്കാൻ തുടങ്ങി...

ഉത്തംചംദ്ശേട്ട് ഒരുതവണ സാമ്പത്തികമായ ആഘാത മേറ്റതിനുശേഷം വീണ്ടും ഉയർന്നുവന്നിരിക്കുന്നു എന്ന കിംവദന്തി കേൾക്കാൻ തുടങ്ങിയിട്ട്, കുറച്ചുനാളായി... ശേട്ട് പഴയ പേരേട് പുസ്തകങ്ങളെല്ലാം മറിച്ചുനോക്കി, കൊടുക്കാനുള്ളവർക്ക് വീട്ടിൽ ചെന്ന് പലിശസഹിതം കണക്ക് തീർക്കാൻ തുടങ്ങി... പണ്ടൊ ക്കാലത്ത് അബ്ദുള്ളശേട്ടിന് വിറ്റ കുതിരവണ്ടി തിരിച്ചുവാങ്ങി... വാസ്തുപൂജകഴിഞ്ഞ് അല്പദിവസങ്ങൾക്കുള്ളിൽ ഉപേക്ഷിക്കേ ണ്ടിവന്ന വീടും തിരിച്ചുവാങ്ങാനുള്ള ആലോചന നടക്കുകയാണ്... ഇങ്ങനെ പല കിംവദന്തികളും കേൾക്കാൻ തുടങ്ങിയിരുന്നു.

അതെല്ലാം ചമ്പയുടെ ചെവിയിലും എത്താറുണ്ട്. പക്ഷേ സന്തപ്തചിത്തയായ അവൾക്ക് അതൊന്നും സത്യമാണെന്ന് തോന്നിയിരുന്നില്ല. സ്റ്റേഷനിൽവെച്ച് നരോത്തമിനെ കൂലി ക്കാരന്റെ ഉടുപ്പിൽ കണ്ട അന്നുമുതൽ ആ യുവതിയുടെ കോമള മായ മനസ്സ് കൊടുംപിരിക്കൊള്ളാൻ തുടങ്ങി. നാളുകൾ താണ്ടുംതോറും ആ കൊടുംപിരി മുറുകിക്കൊണ്ടു വന്നു. അത് അയഞ്ഞു വന്നതേയില്ല. രാജ്കോട്ടിൽനിന്ന് മടങ്ങിവരുംനേരം, അഞ്ചു രൂപ തിരിച്ചുകൊടുത്തുകൊണ്ട് കീല മാമന്റെ മുഖത്തടിച്ച പോലെ പറഞ്ഞതു കേട്ട് ചമ്പയ്ക്ക് തീർച്ചയായും സന്തോഷം തോന്നുകയുണ്ടായി. ആ 'കൂലിക്കാരൻ' ഫസ്റ്റ്ക്ലാസ്സിൽ

ബോംബെക്ക് പോയി എന്ന് കേട്ട് അവൾ ആനന്ദംകൊണ്ടു. എന്നാലും ആ വാർത്തയുടെ സത്യാവസ്ഥയെപ്പറ്റി അവളുടെ മനസ്സ് ശങ്കാകുലമായിരുന്നു... അങ്ങനെ വരുമോ... സ്റ്റേഷനിൽ കൂലിപ്പണി ചെയ്യുന്ന പാവത്തിന് ബോംബേക്ക് ഇങ്ങനെ സർക്കീട്ട് അടിക്കാൻ കഴിയുമോ... ഈ ശങ്കയോടൊപ്പം അവളുടെ ചിത്ത ത്തിൽ മറ്റൊരു ചിന്തയും പ്രവഹിച്ചുകൊണ്ടിരുന്നു... എന്തുകൊണ്ട് സാധ്യമല്ല... തന്നെ പരീക്ഷിച്ചുനോക്കാനാവും സ്റ്റേഷനിൽ ചുമട് ചുമന്നത്... തന്നെ ഉരച്ചുനോക്കാനും കബളിപ്പിക്കാനും ആയിരി ക്കണം, ആ നാടകം ആടിയിരിക്കുക... തീർച്ചയായും അദ്ദേഹം ബോംബെയിൽ കച്ചവടം നടത്തുകയായിരിക്കും... ഇപ്പോൾ ഉത്തം ചന്ദ്ശേട്ടും ഇത്ര വലിയ വ്യാപാരം നടത്തുന്നല്ലോ... വജേസിംഹ് ഠാക്കൂറിനെപ്പോലെയുള്ളവരുടെ അടുത്തുനിന്നല്ലേ, ചരക്കു വാങ്ങുന്നത്... എങ്കിൽ അദ്ദേഹത്തിന്റെ അനിയന് വല്ല കുറവും ഉണ്ടാവുമോ...

ഈ രണ്ട് വിചാരപ്രവാഹങ്ങളുടേയും സംഗമസ്ഥാനത്തുനിന്ന് മറ്റൊരു ചിന്ത പ്രവഹിച്ചു... അത്ര നല്ലകാലം വന്നെങ്കിൽ എത്ര നന്ന്. ഭഗവാൻ അങ്ങനെ അനുഗ്രഹിക്കട്ടെ. എന്നാൽ തനിക്കും എന്തു സന്തോഷമാവും...

ഈ വിചാരപ്രവാഹം തെല്ല് മുന്നോട്ട് നീങ്ങവേ, വഴിക്ക് ഒരു തടസ്സംപോലെ ഒരു ചോദ്യം പൊന്തിവരും... എന്നാൽ താൻ ആരാണ്? തനിക്ക് അദ്ദേഹവുമായി എന്ത് ബന്ധം?... അന്ന് സ്റ്റേഷനിൽനിന്ന് മാമന്റെ സാമാനം ചുമന്നുകൊണ്ടു വരുംനേരം വഴിക്കുവെച്ച്, അങ്ങ് തന്റെ എന്ന് താൻ പറയാൻ ഭാവിച്ച പ്പോഴേക്കും ആരുമല്ല എന്ന് അദ്ദേഹം ഇടയിൽ ചാടി പറഞ്ഞില്ലേ...

വാസ്തവത്തിൽ ഇന്ന് താൻ അദ്ദേഹത്തിന്റെ ആരുമല്ലേ... ഈ ചോദ്യം ചമ്പയുടെ സന്തപ്ത ഹൃദയത്തെ വീണ്ടും വീണ്ടും അലട്ടിക്കൊണ്ടിരുന്നു...

"എന്താ, മോളേ, ഒന്നും മിണ്ടാത്തത്?" – ഹീർബായിയുടെ ഒച്ച തന്റെ കാതിൽ വന്നടിച്ചപ്പോൾ മാത്രമാണ് ചമ്പയ്ക്ക് ഓർമ്മവന്നത്, താൻ ചിന്തയുടെ ചുഴിയിൽ കുടുങ്ങിപ്പോയി എന്ന്, അത് ഹീരച്ചിറ്റമ്മ കണ്ടുപിടിക്കുകയും ചെയ്തു എന്ന്. ഇടയത്തിക്ക് യാതൊരു പിടിയും കൊടുക്കരുത് എന്ന മട്ടിൽ, പെട്ടെന്ന്

തോന്നിയത് സ്വാഭാവികരീതിയിൽ അങ്ങ് പറഞ്ഞുവിട്ടു – "ഞാൻ ബീജലിന്റെ കളിപ്പാട്ടം നോക്കിക്കൊണ്ട് ഇരിക്കുകയായിരുന്നു"

"കളിപ്പാട്ടം ഇഷ്ടപ്പെട്ടോ, നിനക്ക്?" – എന്ന് ചോദിച്ച് ഹീർബായി ബീജലിന്റെ കൈയിൽനിന്ന് കളിപ്പാട്ടം വാങ്ങി ചമ്പയുടെ കൈയിൽ കൊടുത്തു.

അത് ഒരു ഇംഗ്ലീഷ് ജോടിയെ ചിത്രീകരിക്കുന്ന, ചില്ലു കൊണ്ടുള്ള ഒരു കളിപ്പാട്ടമായിരുന്നു. ആ കളിപ്പാട്ടം മാത്രമല്ല, അതിൽ ചിത്രീകരിച്ചിരുന്ന മനുഷ്യരും ആ നാട്ടുകാർക്ക് പുതിയ തായിരുന്നു – അവരുടെ മുഖം, ഉടുപ്പ്, വേഷം, എല്ലാം പുതിയതായിരുന്നു.

"മോളേ, ഇത് ബിലാത്തിക്കളിക്കോപ്പാണ്. നോക്ക്, ആണും പെണ്ണും ഒന്നിച്ചു നില്ക്കുന്നു. എന്തു തോന്നുന്നു, നിനക്ക്?"

"വെള്ളക്കാരാണ്, ഇവർ, ഹീരച്ചിറ്റമ്മേ!" – രാജ്കോട്ടിൽനിന്ന് നേടിയ അല്പപരിചയം വെച്ച് ചമ്പ പറഞ്ഞു – "ഇത് സായ്വും മദാമ്മയും ആണ്. സായ്വ് തന്റെ മദാമ്മക്ക് കുട പിടിച്ചു കൊടുത്തിരിക്കയാണ്..."

"ബിലാത്തിക്കാർ എത്ര മിടുക്കന്മാരാണ്!" – ഹീർബായി തന്റെ ആശ്ചര്യം വെളിപ്പെടുത്തി – "കണ്ടാൽ മൂള തരിച്ചുനിന്നുപോകുന്ന കളിപ്പാട്ടങ്ങളല്ലേ, അവർ ഉണ്ടാക്കുന്നത്!"

"ഈ ബിലാത്തിക്കളിപ്പാട്ടം ഇവിടെ എങ്ങനെ വന്നു?" – ചമ്പ ചോദിച്ചുപോയി.

"ഓ, അത് പറയാൻ വിട്ടുപോയി. ഉത്തംചംദ്ശേട്ട് ബീജലിന് കൊടുത്തതാണ്, ഇപ്പോൾ!"

"ഉത്തംചംദ്ശേട്ട് എവിടുന്ന് വാങ്ങി? നമ്മുടെ നാട്ടിൽ കിട്ടില്ലല്ലോ!"

"ബോംബെയിൽനിന്ന്!"

"ബോംബെയിൽ നിന്നോ?" – ചമ്പ ചോദിച്ചുപോയി – "അവിടെ ആര് വാങ്ങി?"

"അത് നിനക്ക് അറിയാൻ മേലേ? ഉത്തംചംദ്ശേട്ടിന്റെ അനിയൻ ബോംബെക്ക് പോവാറില്ലേ, ഇടയ്ക്കിടയ്ക്ക്? അദ്ദേഹം ആണ്, ഈ കളിപ്പാട്ടം കൊടുത്തയച്ചത്..."

"ആർക്ക്? ബീജലിനോ?"

"അല്ല, ബഡുകിന്... വാഘണിയയിലേക്ക് കൊടുത്തയച്ചിരുന്നതാണ്... അതിൽനിന്ന് കുറെ എടുത്ത് ശേട്ട് ബീജലിന് കൊണ്ടുവന്നു കൊടുത്തു..."

ചമ്പയ്ക്ക് മനസ്സിലായി, വളരെ അധികം മനസ്സിലായി. അതുവരെ മനസ്സിൽ തിങ്ങിക്കൂടിയിരുന്ന ആശങ്കകളും സംശയങ്ങളും അകന്നുപോയി. ഉത്തംചംദിന്റേയും നരോത്തമിന്റേയും പുതിയ ഐശ്വര്യത്തെപ്പറ്റി കേൾക്കായ വാർത്തകളും 'കൂലിക്കാരൻ' ബോംബെക്ക് പോയി എന്ന് കീല പറഞ്ഞ സംഗതിയും സത്യമാണ് എന്ന് അവൾക്ക് ബോദ്ധ്യമായി.

ആശങ്കകൾ അകന്നപ്പോൾ ചമ്പയ്ക്ക് ഒരുതരം രോമാഞ്ചം അനുഭവപ്പെട്ടു. ഹീർബായി കൊടുത്ത ആ കളിപ്പാട്ടത്തെ പേർത്തും പേർത്തും നോക്കി, അവൾ— ചമ്പയ്ക്ക് പ്രിയപ്പെട്ടവനല്ലേ അയച്ചത്, ആ കളിപ്പാട്ടം, എന്തായാലും... ആർക്ക് അയച്ചുകൊടുത്തതാണ് എന്നതിനെപ്പറ്റി എന്തിന് ചിന്തിക്കണം... അന്നേരം അത് അയച്ചുകൊടുത്ത ആളുടെ പ്രതിശ്രുതവധുവിന്റെ കൈയിലല്ലേ ആ കളിപ്പാട്ടം യാദൃച്ഛികമായി ചെന്നുപെട്ടിരിക്കുന്നത്— അതിൽ ചിത്രീകരിച്ചിരിക്കുന്നതോ... ഒരു ആണുംപെണ്ണും— ആ രൂപം മറുനാട്ടിലുള്ളവരുടെ ആയാൽതന്നെ എന്ത്... സ്ത്രീപുരുഷൻമാരുടെ ചിരന്തനമായ പ്രതീകമല്ലേ...

"സോദരൻ എന്ത് സ്നേഹമുള്ളവനാണ്! ഈ മരുമകന് ബിലാത്തിക്കളിപ്പാട്ടം കളിക്കാൻ കൊടുത്തിട്ട് പോയി!" – ഹീർബായി പറഞ്ഞു.

എന്നാലോ ചമ്പയ്ക്ക് ഇടയത്തിയുടെ അത്തരം സംസാരത്തിൽ യാതൊരു താൽപര്യവും ഇല്ലായിരുന്നു. ആ കളിപ്പാട്ടം ആർ കൊടുത്തിട്ട്പോയി, ആർക്ക് കൊടുത്തിട്ടു പോയി – ഇതൊന്നും ആ യുവതിക്ക് ഒരു പ്രശ്നമായിരുന്നില്ല. അവളുടെ പ്രണയാകുലമായ നയനങ്ങൾ കളിപ്പാട്ടത്തിൽ ചിത്രീകരിച്ചിരുന്ന പ്രതീകാത്മകമായ രൂപത്തെയാണ് ഇമ പൂട്ടാതെ നോക്കിക്കൊണ്ടിരുന്നത്— യുവാവിന്റെ ആലിംഗനത്തിൽ നില്ക്കുന്ന യുവതി— ആ യുവതിയോ യുവാവിന്റെ കുടക്കീഴിൽ എത്ര സുരക്ഷിതയും നിശ്ചിന്തയും ആയി കാണപ്പെടുന്നു... ജീവിതസഖാവിന്റെ കുടയ്ക്കു കീഴെ അവൾക്ക് എത്രമാത്രം ആത്മവിശ്വാസം അനുഭവപ്പെടുന്നതായി കാണപ്പെടുന്നു—

"ചേട്ടൻ, പാവം വന്നിരുന്നത് വ്യാപാരം സംബന്ധിച്ചാണ് – വജേസിംഹ് ഠാക്കൂറിന്റെ ബംഗളാവിൽ... എന്നിട്ടും മരുമകനു വേണ്ടി ഇത്രയും കളിപ്പാട്ടം അരയിൽ കെട്ടിക്കൊണ്ടു വന്നു!" ഹീർബായി തന്റെ സോദരന്റെ സ്നേഹശീലത്തെ പുകഴ്ത്തി കൊണ്ടിരുന്നു.

ചമ്പ ആ പുകഴ്ത്തൽ തീരെ ശ്രദ്ധിച്ചതേ ഇല്ല. അവളുടെ ചിത്തം, പ്രിയതമനുമായി കൂടിച്ചേരുന്നതിന് ഔത്സുക്യം പൂണ്ട്, ആ കളിപ്പാട്ടം ബോംബെയിൽനിന്ന് അയച്ചുകൊടുത്ത മനുഷ്യ നോട് ഇണങ്ങിച്ചേർന്നു കഴിഞ്ഞിരുന്നു... നിഷ്കളങ്കയായ ആ മുഗ്ധ, ജീവനില്ലാത്ത ആ ആകാരങ്ങളിൽ തന്നേയും നരോത്തമി നേയും കണ്ടു... അതിൽ തന്റേയും നരോത്തമിന്റേയും സന്തുഷ്ട മായ സൗഹാർദമല്ലേ സൃഷ്ടിച്ചിരിക്കുന്നത്... അഭംഗുരവും അഖണ്ഡവും ആയ സന്നിവേശമല്ലേ വെളിപ്പെടുത്തിയിരിക്കുന്നത്. അതിൽ...'പരസ്പരാവലംബികളായി ജീവിക്കുന്ന രണ്ട് ജീവിതസഖാ ക്കൾ... ആ ചില്ലുകൊണ്ടുള്ള കളിപ്പാട്ടത്തിൽ എന്തെല്ലാം ഭാവങ്ങ ളാണ് അടങ്ങിയിരിക്കുന്നത്...

"മോളേ, കളിപ്പാട്ടം നല്ലവണ്ണം ഇഷ്ടപ്പെട്ടു, ഇല്ലേ?" – ഹീർബായി ചോദിച്ചു, ചമ്പ വളരെ നേരമായി ആ കളിപ്പാട്ടം സൂക്ഷിച്ചു നോക്കുന്നത് കണ്ടിട്ട്.

"ഉവ്വ്, ചിറ്റമ്മേ. നോക്കൂ, എന്തൊരു ഭംഗി! എങ്ങനെ ഇഷ്ടപ്പെടാ തിരിക്കും!" – അവൾ മടിച്ച് മടിച്ച് മൊഴിഞ്ഞു – "ഇങ്ങനെയുള്ള കളിപ്പാട്ടമെടുത്ത് കളിക്കാൻ നമ്മൾ പ്രായമായവർക്കുപോലും തോന്നിപ്പോകും."

ചമ്പയുടെ ഇംഗിതം മനസ്സിലാക്കിയിട്ടോ എന്തോ, ഇടയത്തി പറഞ്ഞു – "നിനക്ക് അത്ര പ്രായമായോ? കെട്ടിയോന്റെ വീട്ടിൽ പോകാത്ത കാലത്തോളം നീ ഒരു കുഞ്ഞാണ്" – എന്നിട്ട് സ്വാഭാവി കമായ ഔദാര്യത്തോടെ പറഞ്ഞു – "അത്ര ഇഷ്ടപ്പെട്ടുവെങ്കിൽ ആ കളിപ്പാട്ടം നീ എടുത്തോ!"

അത്കേട്ട് ചമ്പയ്ക്ക് സന്തോഷം തോന്നി. സ്വയം ആവശ്യപ്പെടാൻ നാണം തോന്നിയിരുന്ന ഒരു വസ്തു, ആവശ്യപ്പെടാതെതന്നെ കിട്ടും എന്ന് അവൾ സങ്കല്പിച്ചിരുന്നതേയില്ല.

"വേണ്ട, വേണ്ട. അത് ബീജലിന് കൊടുത്തതല്ലേ. ഞാൻ എങ്ങനെ എടുക്കും?" – കേവലം ഔപചാരികമട്ടിൽ ചമ്പ ചോദിച്ചു.

"ഓ. അതിനെന്താണ്? എന്തെല്ലാം കളിപ്പാട്ടങ്ങളുണ്ട്, ബീജലിന് കളിക്കാൻ... ചുക് ചുക് വണ്ടി... ബിലാത്തി വാദ്യം... അങ്ങനെ എന്തെല്ലാമുണ്ട്?..."

ചമ്പയുടെ ആഹ്ളാദം കുറെക്കൂടി ഏറി. അവൾ ആലോചിച്ചു - തന്റെ ഉള്ളിലുള്ളത് ഹീരച്ചിറ്റമ്മ മനസ്സിലാക്കിയിരിക്കുമോ, ഇത്രനേരം അത് നോക്കിക്കൊണ്ട് ഇരുന്നതുനിമിത്തം...

ആഹ്ളാദത്തോട് ഒപ്പംതന്നെ അല്പം ഭയവും തോന്നി, ചമ്പയ്ക്ക്.

"എടുത്തോ, മോളേ, എടുത്തോന്ന്" - ഇടയത്തി നിർബന്ധപൂർവം കളിപ്പാട്ടം കൊടുത്തു - "ബീജലിന് വണ്ടിക്കണക്കിനാണ് കളിപ്പാട്ടം കിടക്കുന്നത്, ഇവിടെ!"

സ്നേഹമുള്ള ഇടയത്തി സ്നേഹപൂർവം നല്കിയ ആ സമ്മാനം ചമ്പ സാരിയിൽ ഒളിച്ചുവെച്ചു.

"എന്തിനാ ഇങ്ങനെ ഒളിപ്പിച്ച് കൊണ്ടുപോകുന്നത്?" - ഹീർബായി കുതൂഹലത്തോടെ ചോദിച്ചുപോയി.

"ആരെങ്കിലും കണ്ടാലോ?"

"കണ്ടാലെന്താ? മോഷ്ടിച്ച് എടുത്തതാണോ?"

"അതല്ല, ആര് തന്നയച്ചതാണെന്ന് ആരെങ്കിലും ചോദിച്ചാലോ?"

"പച്ചയായി അങ്ങ് പറയണം, നരോത്തം എന്ന്!"

"ഹയ്യോ! അങ്ങനെ പറയാനൊക്കുമോ?" - ഇത്രയും പറഞ്ഞ് ചമ്പ വീട്ടിലേക്ക് പോയി.

നാണിച്ച്ചൂളി, എന്നാൽ ഉള്ളുക്കുള്ളെ ആഹ്ളാദംപൂണ്ട്, ചമ്പ വീട്ടിൽ എത്തിയ സമയം കപൂർശേട്ടും സന്തോക്ബായും സംസാരിച്ചുകൊണ്ട് കുത്തിയിരിക്കുകയായിരുന്നു...

"ഠാക്കൂറിന്റെ ബംഗ്ളാവിൽ വന്നിരുന്നു! ചരക്ക് മുഴുവനും വാങ്ങി!" - സന്തോക്ബാ അദ്ഭുതപ്പെടുകയായിരുന്നു - "എന്റെ തലയിൽ കയറുന്നില്ല, എന്തായാലും!"

"ആദ്യം എനിക്കും വിശ്വാസം വന്നില്ല. എന്നാൽ നർഭാപംഡിത് പറഞ്ഞപ്പോൾ വിശ്വസിക്കേണ്ടിവന്നു" - കപൂർശേട്ട് ഉദാസീന മട്ടിൽ പറഞ്ഞു.

"ഗ്രാമത്തിലെ രാജാവിന്റെ ചരക്ക് വാങ്ങുന്നത് നേരം പോക്കാണോ? മടിശ്ശീലയ്ക്ക് നല്ല ആക്കം വേണം..."

"ഉണ്ടായിരിക്കണമല്ലോ... മടിശ്ശീല ചൊരിയാതെ ഇത്ര വമ്പിച്ച വ്യാപാരം സാധ്യമാണോ?"

"മടിശ്ശീല ചൊരിയാൻ അയാൾക്കുണ്ടോ അത്ര കെല്പ്?... ദീപാളികുളിച്ച് പട്ടിണി കിടക്കാൻ തുടങ്ങിയതല്ലേ..."

"അതാണ് എനിക്കും, ആശ്ചര്യം! ... ഇപ്പോൾ ഘോഘേരയിൽ പോയിരുന്നപ്പോഴാണ് മനസ്സിലായത്, പരുത്തി മുഴുവൻ കൂടുതൽ നിരക്കിന് ഉത്തംചംദ് വാങ്ങിയെന്ന്..."

"നേരാണോ, നിങ്ങളീ പറയുന്നത്?"

"അതേന്ന്! ... ഇപ്പോൾ മാർക്കറ്റിൽ, ഉത്തംചംദിന്റെ ഉണ്ടി കച്ചീട്ടിന് നോട്ടിനുള്ളത്ര ഉറപ്പുണ്ട്..." – കപൂർശേട്ട് ഹൃദയം നൊന്ത മട്ടിൽ സമ്മതിച്ചു – "ഇതുവരെ സൂരത്തിലെ ആത്മാറാം ഭൂഷണിന്റെ ഉണ്ടികച്ചീട്ടിനായിരുന്നു, വില. ഇപ്പോൾ അത് വാഘണിയയിലെ ഉണ്ടികച്ചീട്ടിനായിരിക്കുന്നു..."

"ഇത്രയധികം ചരക്ക് വാങ്ങി എന്താണ് ചെയ്യുന്നത്?"

"ബിലാത്തിക്ക് അയക്കുകയാണെന്ന് കേട്ടു."

'ബിലാത്തിയിൽ പരുത്തി ഉണ്ടാവുന്നില്ലേ?"

"ബിലാത്തിയിൽ കോൾക്കരിയല്ലാതെ ഒന്നും ഉണ്ടാവുന്നില്ല, അമേരിക്കയിൽ നിന്ന് പരുത്തി വാങ്ങിയാണ് മില്ലുകൾ നടത്തുന്നത് എന്നെല്ലാമാണ് പറയുന്നത്. മൻസുഖ്ലാൽ കഴിഞ്ഞ കത്തിൽ എഴുതിയിരുന്നു – അമേരിക്കയിൽ യുദ്ധം തുടങ്ങി, അതുകൊണ്ട് ബിലാത്തിയിലെ മില്ലുകൾ പൂട്ടിയിടാൻ തുടങ്ങി, അങ്ങനെ നമ്മുടെ നാട്ടിലെ പരുത്തിക്ക് ആവശ്യം കൂടി എന്നെല്ലാം..."

സന്തോക്ബാ്യ് അത്തരം അന്താരാഷ്ട്രീയമായ സാമ്പത്തിക വിജ്ഞാനീയത്തിൽ യാതൊരു താൽപര്യവും ഉണ്ടായിരുന്നില്ല. അന്താരാഷ്ട്രീയ വ്യാപാരത്തെ പറ്റി അവർക്ക് അറിവും ഉണ്ടായിരുന്നില്ല. അവർക്ക് ഒരു ആലോചന മാത്രമേ ഉണ്ടായിരുന്നുള്ളു... പഞ്ഞംപിടിച്ച ഉത്തംചംദ് എങ്ങനെ വീണ്ടും ഇത്ര പണക്കാരനായി?...

അച്ഛനമ്മമാരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ടിരിക്കെ, ചമ്പയ്ക്കു തോന്നി, നരോത്തം നിമിത്തമാണ് ഉത്തംചംദ്ശേട്ട് പഞ്ഞത്തിൽ നിന്ന് കരകയറിയത് എന്നു പറഞ്ഞാലോ... എന്നാൽ ഒന്നും മിണ്ടാതിരിക്കുന്നതാണ് ഉചിതമെന്ന് അവൾക്ക് അടുത്ത നിമിഷത്തിൽ

തോന്നുകയും ചെയ്തു... കരുണാർദ്രവും എന്നാൽ വിനോദകരവും ആയ ആ ജീവിതനാടകത്തിന്റെ ആനന്ദമേശുന്ന നിമിഷവും പ്രതീക്ഷിച്ച് ഇരിക്കയായിരുന്നു. അവൾ...

ചേച്ചി സാരിയിൽ ഒളിപ്പിച്ച് എന്തോ കൊണ്ടുവന്നിരിക്കുന്നു എന്ന് മനസ്സിലാക്കിയ ഉടൻ ജസി ചോദിച്ചു – "സാരിയിൽ എന്താണ് ഒളിപ്പിച്ചുവെച്ചിരിക്കുന്നത്?"

"അതിൽ നിനക്കെന്ത് കാര്യം?" – എന്ന് ചോദിച്ച് ചമ്പ ആ കളിപ്പാട്ടം ഭദ്രമായി വെച്ചു. എന്നിട്ട് അച്ഛനമ്മമാരുടെ രസകരമായ സംഭാഷണം ശ്രദ്ധിക്കാൻ തുടങ്ങി–

"അയാൾ നർഭാപഢിത് പാകം ചെയ്തത് വേണ്ടെന്നു പറഞ്ഞു. ഗ്രാമത്തിൽ തന്റെ അനിയത്തിയുണ്ട്, അവിടെ പോയി ഭക്ഷിച്ചോളാം എന്നെല്ലാം പറഞ്ഞുവത്രെ!..."

"ഈ ഗ്രാമത്തിൽ ഉത്തംചംദിന് ഒരു അനിയത്തി ഉള്ളതായി നമ്മൾ കേട്ടിട്ടേ ഇല്ലല്ലോ" – സന്തോക്ബാ പറഞ്ഞു – "ലാഡ് കോറിന് അകന്ന ഒരു ചാർച്ചയിലുള്ള സഹോദരിയുണ്ട്. അവിടെയാണ് പോയതെങ്കിൽ നമുക്ക് അറിവ് കിട്ടാതിരിക്കില്ല. അവരുടെ മകൾ ശാരദ നമ്മുടെ ചമ്പയുടെ ചങ്ങാതിയാണ്. ഇന്ന് ആരെങ്കിലും അതിഥിയായി വന്നെങ്കിൽ ചമ്പ അറിയാതിരിക്കില്ല..."

"എനിക്ക് തോന്നുന്നത്, സഹോദരിയുടെ വീട് എന്നൊക്കെ പറയുന്നത് തനി ഒഴികഴിവ് ആയിരിക്കുമെന്നാണ്. വീട്ടിൽ എത്തിച്ചേരാൻ തിടുക്കമുണ്ടായിരിക്കും, അതുകൊണ്ടാവണം..."

"എനിക്കും അങ്ങനെതന്നെയാണ് തോന്നുന്നത്."

ഉള്ളുക്കുള്ളെ പുഞ്ചിരിതൂകി, പുറത്തുനടന്നിരുന്ന സംഭാഷണം മുറിക്കകത്ത് നിന്നുകൊണ്ട് ശ്രദ്ധിച്ചിരിക്കവേ, ചമ്പയുടെ ചെവിക്ക് തപ്പാൽക്കാരന്റെ പരിചിതമായ ഒച്ച കേൾക്കായി –

"കപൂർബാപ്പ, തപാൽ!"

"ഇതാ, മൻസുഖ്‌ലാലിന്റെ കത്ത് വന്നു" – കപൂർശേട്ട് പറഞ്ഞു

"കവർ പൊട്ടിക്കാതെ തന്നെ എങ്ങനെ മനസ്സിലായി?"

"അദ്ദേഹത്തിന്റെ കൈപ്പട കണ്ടിട്ട്... പിന്നെ ബിലാത്തി ക്കമ്പനിയുടെ പേർ അച്ചടിച്ചിട്ടുള്ളത് കണ്ടാലും മനസ്സിലാവില്ലേ?"

"വായിക്കൂന്ന്. പുതിയ വല്ല ഇടവും കണ്ടുപിടിച്ചോ എന്ന് അറിയാമല്ലോ."

"പാവം ആയിരം ഇടം കണ്ടു പിടിച്ചതാണ്. നമ്മുടെ പെൺ കൊച്ച് ആരേയും ഇഷ്ടപ്പെട്ടില്ലെങ്കിൽ പാവം എന്ത് ചെയ്യാനാണ്?" – എന്ന് ചമ്പയെ ശകാരിച്ചുകൊണ്ട് കപൂർശേട്ട് കത്ത് വായിക്കാൻ തുടങ്ങി.

കത്ത് വായിക്കുന്നതിനിടയ്ക്ക് പുറത്ത് യാതൊരു ഒച്ചയനക്കവും ഉണ്ടായിരുന്നില്ല. കത്തിന്റെ ഉള്ളടക്കം അറിയാൻ സന്തോക്ബായ്ക്ക് വെമ്പലായി. അതിലുമേറെ വെമ്പലായത് ചമ്പയ്ക്കായിരുന്നു. സന്തോക്ബായുടെ ക്ഷമകേടിന് ജിജ്ഞാസയുടെ ഭാവം മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാലോ ചമ്പയുടെ ക്ഷമകേടിന് അമ്പരപ്പുണ്ടായിരുന്നു, അലോസരമുണ്ടായിരുന്നു. മാമന്റെ വീട്ടിൽവെച്ച് സഹിക്കേണ്ടിവന്ന മാനസികമായ യാതനയുടെ പ്രഭാവത്തിൽനിന്ന് അവൾ ഇനിയും മുക്തയായി കഴിഞ്ഞിരുന്നില്ല. മുൻസിഫിന്റെ മകനടക്കം അനേകം മേലെക്കിടയിലുള്ള യുവാക്കന്മാരുടെ മുമ്പിൽ പ്രത്യക്ഷപ്പെടേണ്ടി വന്നതിന്റെ ഗ്ളാനി ഇനിയും അവൾ വിസ്മരിച്ചു കഴിഞ്ഞിരുന്നില്ല. വേറെ ഏതെങ്കിലും ഒരു യുവാവിനെപ്പറ്റി മാമൻ എഴുതിയിരിക്കുമോ എന്ന് അവൾ ഭയപ്പെട്ടു.

അവസാനം, അവളുടെ ഭയം യഥാർത്ഥമാവുകയും ചെയ്തു.

കത്ത് മുഴുവൻ വായിച്ചിട്ട് പിതാവ് അഭിപ്രായപ്പെട്ടു – "ഇത്തവണ മൻസുഖ്ഭായി ഏറ്റവും മുന്തിയ ഒരിടം തിരഞ്ഞു പിടിച്ചിരിക്കുന്നു!"

"നേരോ?" – സന്തോക്ബായ് സന്തോഷമായി – "അവസാനം ചമ്പയുടെ ഭാഗ്യം തെളിഞ്ഞു!"

"വീട്ടിൽ കുതിരവണ്ടിയുണ്ട്" – കപൂർശേട്ട് വിവരിക്കാൻ തുടങ്ങി.

"ഏതാണ് ഗ്രാമം?"

"രാജ്കോട്ടുതന്നെയാണ്?"

"പക്ഷേ, മൂലം എവിടെയാണ്?"

"അതിനെപ്പറ്റി ശരിയായ വിവരം കിട്ടിയിട്ടില്ല എന്നാണ് എഴുതിയിരിക്കുന്നത്. പക്ഷേ താമസം രാജ്കോട്ടിൽ തന്നെയാണ്" – കപൂർശേട്ട് പറഞ്ഞു – "പേർ പ്രഭുലാൽ എന്നാണത്രേ!"

"നല്ല ഒരു പേര്! പക്ഷേ അച്ഛന്റെ പേര്? കുലം? മതിപ്പ്?"

"അതെല്ലാം അന്വേഷിച്ച് പിന്നീട് അറിയിക്കാം എന്നാണ് എഴുതിയിരിക്കുന്നത്... ഇതുപോലെ മറ്റൊരു പയ്യനെ എങ്ങും കിട്ടില്ല എന്നും ഇതിൽ എഴുതിയിട്ടുണ്ട്..."

ആ 'പയ്യനെ' പറ്റി ഇത്രയും കേട്ടപ്പോൾതന്നെ ചമ്പ വ്യാകുലപ്പെട്ടുപോയി. അവൾ ധൈര്യംപൂണ്ട് പുറത്തേക്ക് വന്നിട്ട് പറഞ്ഞു – "ഞാൻ അയാളെ കല്യാണം കഴിക്കില്ല!"

# 32. സന്ദേശവും സൂചനയും

മംഛേർശായുടെ പ്രൗഢിയുള്ള ബംഗ്ലാവിന്റെ മുറിയിൽ കുത്തിയിരുന്ന്, നരോത്തം തന്റെ കഴിഞ്ഞ ജീവിതത്തെപ്പറ്റി സിംഹാവലോകനം നടത്തുകയായിരുന്നു. ചെറിയ ജീവിതത്തിലുണ്ടായ വലിയ വലിയ സംഭവങ്ങൾ ഓർക്കേ, ആനന്ദത്തിന്റേയും ദുഃഖത്തിന്റേയും സമ്മിശ്രഭാവം അനുഭവപ്പെട്ടു, അയാൾക്ക്.

ജീവിതത്തിലെ ഗംഗായമുനകളുടെ സംഗമത്തെപ്പറ്റി അങ്ങനെ ആലോചിച്ചുകൊണ്ടിരിക്കേ, നരോത്തമിന്റെ ശ്രദ്ധ വളപ്പിനു വെളിയിൽ, റോഡിൽ പതിഞ്ഞു. ഒരു യുവതി ആത്മവിശ്വാസത്തോടെ വളപ്പിന്റെ ഗെയിറ്റ് തുറന്ന് അകത്തേക്ക് വരുന്നത് കാണായി. അന്നേരം മംഛേർശാ വീട്ടിൽ ഉണ്ടായിരുന്നില്ല. അതുകൊണ്ട് നരോത്തമിന് മനസ്സിലാക്കാൻ കഴിഞ്ഞില്ല, ആ യുവതി ആരെ കാണാനായിരിക്കും വന്നതെന്ന്. ആ യുവതി പുഞ്ചിരിതൂകിക്കൊണ്ട് തന്റെ അടുത്തേക്ക് നേരെ വരുന്നത് കണ്ടപ്പോൾ അയാൾക്ക് ആശ്ചര്യം തോന്നി.

നടക്കല്ലു കയറിക്കൊണ്ട് ആ യുവതി ക്രൂരമായ കുത്തുവാക്ക് പ്രയോഗിച്ചു – "എങ്ങനെയുണ്ട്, പ്രഭുലാൽശേട്ടേ?"

നരോത്തം ഏറിയ വിസ്മയത്തോടെ ആ യുവതിയെ നോക്കാൻ തുടങ്ങി. അപരിചിതയായ ആ യുവതി 'പ്രഭുലാൽശേട്ട്' എന്ന് സംബോധന ചെയ്യുന്നത് കേട്ടപ്പോൾ, അയാൾ സ്തംഭിച്ച് ഇരുന്നുപോയി. അതുകൊണ്ട് 'വരൂ' എന്ന് പറഞ്ഞ് അവളെ സ്വാഗതം ചെയ്യാൻപോലും ഓർമ്മയുണ്ടായില്ല, അയാൾക്ക്.

"മനസ്സിലായോ, എന്നെ?" – ആ യുവതി ധൈര്യപൂർവം അടുത്തേക്ക് വന്ന് ചോദിച്ചു – "അതോ, നരോത്തംഭായി

പ്രഭുലാൽശേട്ട് ആയപ്പോൾ പഴയ ചാർച്ചക്കാരെയെല്ലാം മറന്നു കളഞ്ഞോ?"

പരന്ന് നേരെയുള്ള ആ ചോദ്യം കേട്ടപ്പോൾ നരോത്തം കുറെക്കൂടി കുഴങ്ങിപ്പോയി. 'പഴയ ചാർച്ച' എന്ന് സൂചിപ്പിച്ചപ്പോൾ മുഖം അല്പം പരിചയപ്പെട്ടിട്ടുള്ളപോലെ അയാൾക്ക് തോന്നി. പക്ഷേ ആളെ തിരിച്ചറിയാൻ കഴിഞ്ഞില്ല.

കണ്ണുമിഴിച്ച് ആ 'പഴയ ചാർച്ച'ക്കാരിയുടെ ആക്രമണം നരോത്തം നോക്കിക്കൊണ്ട് ഇരിക്കേ, അവൾ മൂന്നാമത്തെ ചോദ്യം തൊടുത്തുവിട്ടു – "ബോംബെവരെ പിടിച്ചടക്കിയ ഒരു വ്യാപാരിക്ക് മെംഗണിക്കാരായ പാവപ്പെട്ട ചാർച്ചക്കാരെ എങ്ങനെ ഓർമ്മവരും?"

"ആര്? ശാരദയോ?" – നരോത്തം പെട്ടെന്ന് ചോദിച്ചുപോയി. വളരെ നേരമായിട്ട് അവളെ തിരിച്ചറിയാൻ ശ്രമിക്കുകയായിരുന്നു, പലരേയും പറ്റി ആലോചിച്ച് ആലോചിച്ച്... 'മെംഗണിക്കാരായ ചാർച്ചക്കാർ' എന്ന് കേട്ടതോടെ അയാൾക്ക് പെട്ടെന്ന് ഓർമ്മവന്നു – ലാഡ്കോർചേട്ടത്തിയമ്മയുടെ ഒരു അകന്ന ബന്ധു മെംഗണിയിൽ ഉണ്ട്, അവരുടെ പെൺകുട്ടിയാണ്, പേർ ശാരദ എന്നാണ്, എന്നെല്ലാം...

"നിങ്ങൾ ശേട്ട്മാർക്ക് സ്വന്തം ചാർച്ചക്കാരുടെ പേര് നല്ല ഓർമ്മയുണ്ട്!" – അധിക്ഷേപങ്ങളുടെ ഒരു പട്ടിക കണക്ക് ശാരദയുടെ വർത്തമാനം മുന്നോട്ടു നീങ്ങി.

"എപ്പോൾ ശാരദ രാജ്കോട്ടിൽ എത്തിയത്?"

"ഇന്നലെ എത്തി... ഒരു കല്യാണത്തിന്... സ്വന്തക്കാരനായ നരോത്തംഭായി രാജ്കോട്ടിൽ ആണല്ലോ, ഒന്ന് കണ്ടിട്ടുപോകാം. എന്ന് കരുതി വളരെ തിരക്കിയപ്പോൾ മനസ്സിലായി, നരോത്തം ഭായി പ്രഭുലാൽശേട്ട് ചമഞ്ഞ് ഇരിക്കുകയാണെന്ന്..."

"ആര് പറഞ്ഞുതന്നു?"

"ആരെങ്കിലുമായിക്കോട്ടെ. അതിൽ അങ്ങയ്ക്ക് എന്തുകാര്യം? അങ്ങ് എന്നെ അറിയിക്കുകതന്നെ ഇല്ലല്ലോ..."

"ഓ. നീ വലിയ അല്പരസക്കാരിയാണല്ലോ!" – നരോത്തം വിശദീകരണത്തിന് ശ്രമിച്ചു – "വളരെ കൊല്ലങ്ങൾക്കു ശേഷമാണ് കാണുന്നത്. നിന്റെ പേർ പെട്ടെന്ന് ഓർമ്മ വന്നില്ല. അല്പം

താമസിച്ചുപോയി. അപ്പോഴേക്കും തുടരെ തുടരെ കുത്തുവാക്ക് പ്രയോഗിക്കാൻ തുടങ്ങിയല്ലോ, നീ!"

"അങ്ങ് എന്നെ മാത്രമല്ല, മറ്റു പലരേയും മറന്നു കഴിഞ്ഞിരിക്കുന്നു..."

"ആരെ?" – നരോത്തം ചോദിച്ചു – "പിന്നെ ആരെയാണ് മറന്നത്?"

"ആരെയാണ് മറന്നത് എന്ന സംഗതിപോലും മറന്നപോലെ തോന്നുന്നല്ലോ!... ശേട്ടമാർ പിന്നെ എന്ത് ചെയ്യാനാണ്?" – ശാരദ കളിയാക്കി.

ശാരദ എന്താണ് പറയാൻ ആഗ്രഹിക്കുന്നതെന്ന് നരോത്തമിന് മനസ്സിലായി. അവൾ വന്നതിന്റെ ഉദ്ദേശ്യവും അയാൾക്ക് പിടികിട്ടി. ജീവിത പ്രവാഹത്തിന്റെ ആ പുതിയ തിരിവിനെ പറ്റി നരോത്തം ചിന്തിക്കാൻ തുടങ്ങി... എന്നാൽ തനി വായാടിയായ ആ പെണ്ണുണ്ടോ, മിണ്ടാതിരിക്കാൻ പോകുന്നു!

"ഓർമ്മിച്ചുനോക്കൂ! നല്ലവണ്ണം ഓർമ്മിച്ചു നോക്കൂ! ആരെയെങ്കിലും ഓർമ്മ വരുന്നുണ്ടോ?"

സമർത്ഥനായ ഒരു വക്കീൽ എതിർവിസ്താരത്തിനിടയ്ക്ക് ചോദിക്കും പോലെയുള്ള ആ ചോദ്യത്തിന് മറുപടി 'ഉവ്വ്' എന്ന് മാത്രമായിരുന്നു. എന്നാൽ അത് എങ്ങനെ പറയുമെന്ന് നിഷ്കളങ്കനായ നരോത്തമിന് മനസ്സിലായില്ല.

"നല്ലവണ്ണം ആലോചിച്ചുനോക്കുന്ന്!" – ശാരദയുടെ അലോസരപ്പെടുത്തൽ തുടർന്നു – 'ആരെയാണ് മറന്നത്, ആലോചിച്ചു നോക്കിയോ?"

ശാരദ ചമ്പയുടെ ബാല്യ സുഹൃത്താണെന്ന് നരോത്തമിന് ഓർമ്മവന്നു. തന്റെ ചങ്ങാതിയുടെ സന്ദേശവുംകൊണ്ട് വന്നിരിക്കയാണ് ശാരദ എന്ന് നരോത്തമിന് മനസ്സിലായി. അതുകൊണ്ടാണ് അവൾ അലോസരപ്പെടുത്തുന്ന അത്തരം ചോദ്യങ്ങൾ ചോദിക്കുന്നതെന്നും അയാൾക്ക് മനസ്സിലായി. അവൾ, തന്നെക്കൊണ്ട് ചമ്പയുടെ പേർ ഉച്ചരിച്ചേ്ഛിരിക്കൂ എന്ന് പ്രതിജ്ഞചെയ്ത് വന്നപോലെയുണ്ട് എന്ന് നരോത്തമിന് തോന്നി. എന്നാൽ അവളുടെ നിശ്ചയത്തിന് വഴങ്ങിയാൽ തന്റെ 'അഹംഭാവ'ത്തിന് ക്ഷതമേല്ക്കും എന്ന് അയാൾക്ക് തോന്നി. അതുകൊണ്ട്

എന്തെങ്കിലും പറയുന്നതിനുപകരം അയാൾ പുഞ്ചിരിതൂകി ക്കൊണ്ട് ഇരിക്കുകമാത്രം ചെയ്തു.

"ചേട്ടൻ വല്ലാത്ത മറവിക്കാരനായി തീർന്നല്ലോ! പിന്നാലെ പിന്നാലെ, ഒഴിയാതെ കൂടുന്നവരെ ഇങ്ങനെ മറന്നാലോ!" – ശാരദ സ്നേഹം നിറഞ്ഞ പൊയ്ത്ത് തുടർന്നു – "ഒന്നും മിണ്ടാതെ ഇങ്ങനെ തുറിച്ച് മിഴിച്ച് എന്താണ് നോക്കിക്കൊണ്ട് കുത്തിയിരി ക്കുന്നത്? ...പേർ പറയാൻ എന്തിന് നാണിക്കുന്നു? ... നിങ്ങൾ ആണുങ്ങൾ ഇങ്ങനെ നാണിച്ചുതുടങ്ങിയാൽ സാരിചുറ്റുന്ന ഞങ്ങൾ എന്തു ചെയ്യും?... വേഗം പറയുന്ന്, ആരെയാണ് മറന്നത്?"

നരോത്തം പറയാൻ വേണ്ടി പറഞ്ഞു – "ഓർമ്മ വരുന്നില്ല."

എന്നാൽ കൃത്രിമമായ അത്തരം മറുപടികൊണ്ട് അടങ്ങുന്ന വളായിരുന്നില്ല, ശാരദ. അവൾ സാരിയിൽ ഒളിച്ചുവെച്ചിരുന്ന ഒരു സാധനം പുറത്തെടുത്തു. ചെറിയ ഒരു ഉറുമാലുകൊണ്ട് കെട്ടിയ ആ പൊതി കുതൂഹലത്തോടെ അയാൾ നോക്കാൻ തുടങ്ങി. ആ കുസൃതിക്കാരിപ്പെണ്ണ് ഇനി എന്ത് അടവാണ് പ്രയോഗിക്കാൻ പോകുന്നത് എന്ന് പ്രതീക്ഷിച്ചുകൊണ്ട് ഇരിപ്പായി, അയാൾ.

ശാരദ ആ പൊതി അഴിച്ചു. അപ്പോൾ അതിൽനിന്ന് ഒരു ബിലാത്തിക്കളിപ്പാട്ടം പുറത്തേക്ക് വന്നു. ഒരു സായ്‌വ് കുടയും പിടിച്ചു നില്ക്കുന്നു. ആ കുടക്കീഴിൽ അയാളെ തൊട്ടുരുമ്മി നില്ക്കുന്നു, അയാളുടെ മദാമ്മ. നരോത്തം മിണ്ടാട്ടമില്ലാതെ ആ കളിക്കോപ്പും നോക്കി ഇരുന്നുപോയി.

"ഇപ്പോൾ വന്നോ, ഓർമ്മ? എത്ര മറവിക്കാരനായാലും ഇനി ഓർമ്മിക്കാതിരിക്കാൻ കഴിയില്ല, ചേട്ടന്!"

അത് കണ്ടപ്പോൾ അയാളുടെ ഓർമ്മ ഉണർന്നു. പക്ഷേ അയാൾ കുറെക്കൂടി കടുംകെട്ടിൽ കുടുങ്ങുകയാണ് ചെയ്തത്. ഉടൻ പറഞ്ഞുപോയി – "ഇത് ഞാൻ ബടുകിനുവേണ്ടി വാഘണിയ യിലേക്ക് അയച്ചതായിരുന്നു..."

"ഇപ്പോൾ ചമ്പ ചേട്ടനുവേണ്ടിയും അയച്ചിരിക്കുന്നു!"

"അവളുടെ കൈയിൽ എവിടെനിന്നു വന്നു? എങ്ങനെ വന്നു?"

"അതിൽ ചേട്ടനെന്ത് കാര്യം?... ചേട്ടൻ അയച്ച സാധനം ചമ്പ തിരിച്ചയച്ചിരിക്കുന്നു, ഇപ്പോൾ... പിന്നെ ചേട്ടനോട് ഒരു സംഗതി പറയാനും ഏല്പിച്ചിട്ടുണ്ട്..."

"ഈ കളിപ്പാട്ടത്തിലെ രണ്ടുപേരെയും ഒരുമിച്ച് ഇരിക്കാൻ സമ്മതിക്കണം."

"കൊള്ളാം... പിന്നെ?"

"അവർ വേർപിരിയാതിരിക്കാൻ ശ്രദ്ധിക്കണം."

നരോത്തം ഒന്നും മിണ്ടാതിരുന്നപ്പോൾ ശാരദ തറപ്പിച്ച് പറഞ്ഞു – "കേട്ടില്ലേ, പ്രഭുലാൽശേട്ടേ, ഈ കളിപ്പാട്ടത്തിലെ ജോടിപോലെ തങ്ങളും ജോടിയായി ഇരിക്കണം എന്നാണ് ചമ്പ പറഞ്ഞതിന്റെ സാരം!"

ഈ കളിയെല്ലാം നരോത്തമിന് മനസ്സിലായി. ചമ്പയുടെ സമർത്ഥമായ വ്യൂഹരചനയും അയാൾക്ക് മനസ്സിലായി. ശാരദയുടെ ദൗത്യപ്രവൃത്തിയും അയാൾക്ക് മനസ്സിലായി. തന്റെ പ്രതിശ്രുതവധു നിർജീവമായ ആ കളിപ്പാട്ടംവഴി അയച്ച സന്ദേശവും അയാൾക്ക് മനസ്സിലായി.

"പ്രഭുലാൽശേട്ടേ, എന്താണ് ഒരു കുഴപ്പം ബാധിച്ച പോലെ?"

"എന്നെ നീ പ്രഭുലാൽശേട്ട് എന്നു വിളിച്ചാൽ ഞാൻ ഇനി മിണ്ടില്ല."

"ചേട്ടൻ തന്നെയല്ലേ, ഈ കൃത്രിമപ്പേർ ഉണ്ടാക്കിവെച്ചത്! പിന്നെ ആ പേർതന്നെ വിളിക്കേണ്ടേ?... കൃത്രിമപ്പേർ മെംഗണിയിൽ എന്ത് കുഴപ്പം ഉണ്ടാക്കിയെന്ന് അറിയാമോ?" – ശാരദ ചോദിച്ചു.

"അപ്പോൾ, മെംഗണിവരെ എത്തിയോ ഈ പേര്?"

"ഉവ്വ്!"

"എന്നാൽ, എത്തിച്ചത് ആരാണ്??"

"ചമ്പയുടെ മാമൻ, മൻസുഖ്ഭായി... ചമ്പയ്ക്കുവേണ്ടി പ്രഭുലാൽ ശേട്ട് എന്നൊരു പയ്യനെ തിരഞ്ഞുപിടിച്ചിട്ടുണ്ട് എന്ന് മൻസുഖ് ഭായി മെംഗണിക്ക് എഴുതി..."

"നേരാണോ?"

"അതേന്ന്!... അതുകേട്ട് ചമ്പ പറഞ്ഞു, താൻ പ്രഭുലാലിനെ കല്യാണം കഴിക്കില്ലെന്ന്."

"പിന്നെ, ആരെ കല്യാണം കഴിക്കും?"

"നരോത്തമിനെ മാത്രം!" – എന്ന് ശാരദ പറഞ്ഞു. എന്നിട്ട് രണ്ടുപേരും കിലുകിലാന്ന് ചിരിച്ചു.

"ഇത് വലിയ ഒരു കുഴപ്പമായല്ലോ!" – നരോത്തം അഭിപ്രായപ്പെട്ടു.

"ചേട്ടൻ സ്വയം മന:പൂർവം ഇങ്ങനെ കുഴപ്പം വരുത്തിവെച്ചിട്ട് ആർക്ക് എന്ത് ചെയ്യാൻ കഴിയും.. അത് കേട്ട് ചമ്പ പൊട്ടിപ്പൊട്ടി കരഞ്ഞു. പ്രഭുലാൽ എന്നു പേരായ ഏതോ അപരിചിതന് തന്നെ കെട്ടിച്ചുകൊടുക്കാൻ പോകയാണെന്ന് പറഞ്ഞ്..."

"അത്ര വലിയ കുഴപ്പമായിത്തീർന്നോ?" – നരോത്തം പുഞ്ചിരിച്ചു കൊണ്ട് ചോദിച്ചു.

"കുഴപ്പം ഉണ്ടാക്കാൻ ചേട്ടൻ പറ്റിച്ച പണിയും കുറവാണോ?"

"കുറച്ച് പണികൂടി ഇനി ബാക്കിയുണ്ട്.. കുഴപ്പം ഇത്രയും ആയ നിലയ്ക്ക് മുഴുമിച്ചേക്ക്..."

"എന്നുവെച്ചാൽ, ഇനി ഞാൻ കുഴപ്പം ഉണ്ടാക്കണമെന്നോ?"

"അതെ... അത് കൂടാതെ മറ്റൊരു പോംവഴിയില്ല..."

"ഇങ്ങനത്തെ നാടകം എങ്ങാനും കളിക്കാറുണ്ടോ നല്ലവനായ മനുഷ്യാ?... പ്രഭുലാൽ എന്ന് കേൾക്കുമ്പോൾതന്നെ ചമ്പ ധാരമുറിയാതെ കണ്ണീരൊഴുക്കും... കിണറ്റിലോ കുളത്തിലോ ചാടി ചാവാതിരുന്നാൽ മതി..."

"ഛേ! ഛേ! സംഗതി അവിടെവരെ എത്തിയോ?"

"ചമ്പ ചേട്ടന് വേണ്ടി എത്രമാത്രം കിടന്നു പിടയുന്നു? പാവം ചമ്പ!... ഇതൊക്കെ ഇവിടെ കുത്തിയിരുന്നാൽ എങ്ങനെ മനസ്സിലാവും?... അതുകൊണ്ടാണ്, ഞാൻ ഇങ്ങോട്ട് പോരുന്നുവെന്ന് അറിഞ്ഞപ്പോൾ ഈ കളിപ്പാട്ടം തന്നയച്ച് പറഞ്ഞത്..."

"പക്ഷേ... ഈ കളിക്കോപ്പ് അവളുടെ കൈയിൽ എങ്ങനെ വന്നുപെട്ടു?"

"അതെല്ലാം ഞാൻ സൗകര്യംപോലെ പറയാം... അത് വളരെ നീണ്ട ഒരു കഥയാണ്... ഇപ്പോൾ ഒരു മറുപടി പറഞ്ഞയയ്ക്കൂ, അവൾക്ക് ഒരു സാന്ത്വനം കിട്ടാൻ വേണ്ടി..."

"പ്രഭുലാൽ എന്നത് എന്റെ പേരാണ്, അത് വേറെ ആരോടും. പറഞ്ഞുപോകരുത് എന്ന് ചമ്പയോട് പറ."

"പറഞ്ഞാൽ എന്താണ്?"

"വേറെ ആരെങ്കിലും അറിഞ്ഞാൽ, ഇനിയും കുഴപ്പമാവും, അതുകൊണ്ടുതന്നെ."

"എന്തൊക്കെയാണ് ഈ പറയുന്നത്?"

"അതൊന്നും ഇപ്പോൾ നിനക്ക് മനസ്സിലാവില്ല. ഞാൻ ഉള്ളത് പറയുകയാണ്... എന്റെ പേര് നരോത്തം എന്നാണ് എന്ന് മനസ്സിലായാൽ മൻസുഖ്ഭായിക്ക് വിഷമം തോന്നും..."

"എന്നാലും... ഇങ്ങനെയും ഉണ്ടോ ഒരു നാടകം കളിക്കൽ?"

"പകുതി കളിച്ചു കഴിഞ്ഞു. ഇനി എന്തായാലും, എങ്ങനെയായാലും പൂർത്തിയാക്കുകതന്നെ വേണം... മനുഷ്യന് പലപ്പോഴും യഥാർത്ഥമായ ജീവിതത്തേക്കാൾ നാടകീയമായ ജീവിതമാണ് കൂടുതൽ ഇഷ്ടം..."

"മറ്റുള്ളവരുടെ ജീവിതനാടകം കാണുന്നത് രസകരമാണ്... പക്ഷേ സ്വന്തം ജീവിതത്തിൽ ആരെങ്കിലും നാടകം കളിക്കുമോ?" – ശാരദ ചോദിച്ചു.

"പലപ്പോഴും കളിക്കേണ്ടിവരും..."– ഇത്ര നേരത്തെ സംഭാഷണം കൊണ്ട് ശാരദയുമായി കൂടുതൽ അടുപ്പം തോന്നിത്തുടങ്ങിയതു നിമിത്തം നരോത്തം തന്റെ ഉള്ളിലുള്ളത് പറയാൻ ആരംഭിച്ചു – "നിനക്കറിയാമോ, ഈ രാജ്കോട്ടിൽ ഞങ്ങളുടെ ചാർച്ചയിലും വേഴ്ചയിലും പെട്ടവർ വളരെ ഉണ്ടെന്ന്. ഇവിടെ വന്നകാലത്ത് ആരും എന്നെ തിരിച്ചറിയാൻപോലും കൂട്ടാക്കിയില്ല. വഴിയിൽ വെച്ച് നേരെ എതിരെ കണ്ടാൽപോലും കണ്ടില്ലെന്ന് നടിച്ച് മുന്നോട്ടുപോവും... മംചേർശായുടെ കടയിൽ പ്രഭുലാൽ അല്ല നരോത്തം ആണ് ജോലിചെയ്യുന്നത് എന്നറിഞ്ഞാൽ ആ പാവങ്ങൾക്ക് വീണ്ടും ബുദ്ധിമുട്ടാവും എന്നെ തിരിച്ചറിയാൻ..."

"മനസ്സിലായി, എല്ലാം മനസ്സിലായി... സ്റ്റേഷനിൽ കൂലിപ്പണി ചെയ്തതും ഒരു നാടകമായിരുന്നു, അല്ലേ?"

"കൂലിപ്പണിയോ? സ്റ്റേഷനിലോ?"

"പിന്നല്ലാതെ? തലയിൽ സാമാനവും ചുമന്ന് മൻസുഖ്ഭായിയുടെ വീട്ടിൽ എത്തിച്ചിട്ട് വന്നില്ലേ?" – ശാരദ ഓർമ്മിപ്പിച്ചു – "അതോ, മറ്റു പലതും മറന്നപോലെ അതും മറന്നുപോയി എന്നുണ്ടോ?"

"ഇത് ആര് പറഞ്ഞു, നിന്നോട്?"

"ചമ്പയല്ലാതെ പിന്നെ ആരാണ്?... ചേട്ടൻ കൂലിപ്പണി ചെയ്യുന്നത് കണ്ട് പാവം ലജ്ജിച്ച് ഭൂമിക്കടിയിൽ പോയി. പിന്നെ ആരും കാണാതെ കരഞ്ഞ് കരഞ്ഞ് ഇപ്പോൾ ദേഹം പാതിയായി!"

"നേരോ?"

"പിന്നല്ലാതെ! പാവത്തിന് ആരോടും പറയാനുംമേല സ്വയം സഹിക്കാനും മേല എന്ന മട്ടായി.. ഇങ്ങനെയുണ്ടോ ഒരു നാടകം കളിക്കൽ!" – എന്ന് പറഞ്ഞ് ശാരദ നേരെചൊവ്വെ ചോദിച്ചു – "ചേട്ടന് തീരെ അനുകമ്പ തോന്നുന്നില്ലേ?"

ശാരദയോട് എല്ലാം തുറന്ന് പറയണമെന്ന് നരോത്തമിന് തോന്നി. അതുകൊണ്ട് തന്റെ രാജ്കോട്ട് ജീവിതം ആദ്യംതൊട്ട് അവസാനംവരെ പറഞ്ഞു കേൾപ്പിച്ചു – കില കംഘീവാലയെ പരിചയപ്പെട്ടത്, കീലയുടെ പ്രചോദനം നിമിത്തം താൻ മുന്നോട്ട് പോയത്, കീലയുടെ നിർദേശപ്രകാരം സ്റ്റേഷനിൽ ആ 'കൂലിപ്പണി' ചെയ്തത് – അങ്ങനെ ഒന്നും വിടാതെ പറഞ്ഞു കേൾപ്പിച്ചു.

ആ എല്ലാ രഹസ്യവും വെളിപ്പെടുത്തുന്ന സമയത്തും നരോത്തമിന്റെ ദൃഷ്ടി ചമ്പ കൊടുത്തയച്ച പ്രതീകാത്മകമായ കളിപ്പാട്ടത്തിൽ ഊന്നി നില്ക്കുകയായിരുന്നു.

നിഷ്കപടമായ ആ സംഗതികൾ കേട്ട്, ശാരദക്ക് നരോത്തമിന്റെ ആത്മാർത്ഥതയിൽ വിശ്വാസം തോന്നി. അതുകൊണ്ട്തന്നെ അവൾ ചോദിച്ചു – "മെംഗണിയിൽ ചെന്നാൽ ഞാൻ ചമ്പയോട് എന്ത് പറയണം?"

അത് കേട്ട്, കളിപ്പാട്ടത്തിലെ ആ ജോടിയെ തുറിച്ചുനോക്കിക്കൊണ്ടിരുന്ന നരോത്തമിന്റെ മുഖത്ത് ഗൗരവഭാവം പരന്നു. എന്ത് പറയണമെന്ന് ആലോചിച്ചുകൊണ്ടിരിക്കേ, ശാരദ തുടർന്നു – "ഈ കളിപ്പാട്ടം കൊടുത്തയച്ച് ചമ്പ തന്റെ ഇംഗിതം അറിയിച്ചു. ചേട്ടന് ചമ്പയോട് പറയാനുള്ളത് എന്താണ്?"

എന്തുവേണമെന്നറിയാതെ കുഴങ്ങിയ നരോത്തമിന്റെ ദൃഷ്ടി മംചേർശായുടെ 'ദീവാൻഖാന'യിൽ നാലുപാടും പാഞ്ഞുകൊണ്ടിരുന്നു.

"എന്തെങ്കിലും പറഞ്ഞയക്കുന്ന്! അവളുടെ പരിഭ്രമം കുറയാൻ, മനോദുഃഖം കുറയാൻ, ഹൃദയത്തിന് സ്വസ്ഥത ഉണ്ടാവാൻ എന്തെങ്കിലും പറഞ്ഞയക്കരുതോ?"

"നീ ചെന്ന് എന്തെങ്കിലും പറയ്!"

"വെറുതെ അങ്ങ് പറഞ്ഞാൽ ആരെങ്കിലും വിശ്വസിക്കുമോ?"

"നീ ഒരു നിയമക്കാരിയാണല്ലോ, വലിയ ഒരു ബാരിസ്റ്ററെ പോലെ!.. ഇനി രേഖാമൂലം തെളിവ് വേണോ?"

"രേഖാമൂലം ആയതുകൊണ്ട് എന്ത് പ്രയോജനം?... പാവം ചമ്പയ്ക്ക് എഴുതാനും വായിക്കാനും അറിയാമോ..." – ശാരദ രഹസ്യം വെളിപ്പെടുത്തി – "അതുകൊണ്ടല്ലേ, തന്റെ ഉള്ളിലുള്ളത് ചേട്ടനെ അറിയിക്കാൻ പാവം ഈ കളിക്കോപ്പിന്റെ സഹായം തേടിയത്!"

"ഞാനും അങ്ങനെ എന്തെങ്കിലും ചെയ്താലോ?" – ഇങ്ങനെ നരോത്തം പറഞ്ഞുപോയി; പക്ഷേ വീണ്ടും കുഴപ്പത്തിൽ ചാടുകയാണ് ചെയ്തത്.

"അതിലേറെ കൊള്ളാവുന്നത് മറ്റെന്തുണ്ട്?... പാവത്തിന്റെ മനസ്സിന് അസ്വസ്ഥത കുറയത്തക്കവണ്ണം, അതോടൊപ്പം ചേട്ടന്റെ ഓർമ്മ നിലനിറുത്തുന്ന ഒരു വസ്തു എപ്പോഴും മുമ്പിൽ ഇരിക്കത്തക്കവണ്ണം എന്തെങ്കിലും ഒരു അടയാളം ചേട്ടനും അയച്ചുകൊടുക്ക്."

'അടയാളം' എന്ന് ശാരദ പറഞ്ഞ ഉടൻ, നരോത്തം തന്റെ കൂർത്ത ദൃഷ്ടി 'ദീവാൻഖാന'യിൽ നാലുപാടും പായിക്കാൻ തുടങ്ങി.

ഇതിനിടക്ക് ശാരദ ചമ്പയുടെ വക്കാലത്ത് തുടർന്നു – "രാപ്പകൽ കൺമുന്നിൽ ഇരിക്കത്തക്കവണ്ണമുള്ള ഒരു അടയാളം എന്റെ കൂട്ടുകാരിക്ക് തന്നയക്കണം, കേട്ടോ!"

നരോത്തമിന് തന്റെ ചിരി അടക്കാൻ കഴിഞ്ഞില്ല. അയാൾ ചോദിച്ചു – "എന്നാൽ എന്റെ ഫോട്ടോ എടുപ്പിച്ച് തന്നയക്കട്ടെ?"

"ഛേ! എന്താണീ പറയുന്നത്? പട്ടണത്തിൽ താമസിച്ച് സായ്പൻമാർ പറയുംപോലെ പറയുന്നല്ലോ?" – ശാരദ ശകാരിച്ചു – "ഫോട്ടോ അയച്ച് എങ്ങാനും ചമ്പയുടെ അച്ഛനമ്മമാരുടെ കൈയിൽ പെട്ടാൽ പിന്നെ പാവത്തിന്റെ കഴുത്ത് ഞെരിച്ചു കളയില്ലേ?..."

'ദീവാൻഖാന'യിലെ' അലങ്കാര വസ്തുക്കൾ നോക്കിക്കൊണ്ടിരിക്കേ, നരോത്തമിന്റെ കണ്ണുകളിൽ ഒരു തിളക്കം കാണായി. നേരെ മുന്നിലുള്ള ചെറിയ ഒരു മുക്കാലിന്മേൽ വെച്ചിരുന്ന ആനക്കൊമ്പുകൊണ്ടുള്ള അരയന്നയിണയിൽ അയാളുടെ ദൃഷ്ടി തങ്ങിനിന്നു. മംചേർശാ ഒരിക്കൽ ബോംബെയിൽ പോയപ്പോൾ വാങ്ങിക്കൊണ്ടുവന്നതാണ്, കരകൗശലത്തിന്റെ ആ കലാസൃഷ്ടി. ആ പാർസി ഒരു ഏകാകിയായിരുന്നു. എന്നാലും ഹൃദയം ഒരു കവിയുടേതായിരുന്നു. അതുകൊണ്ടാണ് ഇണയുടെ ആ പ്രതീകം

അയാൾക്ക് ഇഷ്ടപ്പെട്ടത്. ആതിന്റെ ചിത്രീകരണം എത്രമാത്രം അർത്ഥപൂർണ്ണവും പ്രതീകാത്മകവും ആയിരുന്നു! ദ്വൈതത്തിൽ നിന്ന് അദ്വൈതം സാധനചെയ്യുന്ന ആ അരയന്നയിണ കൊക്കുകൊണ്ട് പരസ്പരം ചുംബിച്ച് നിന്നിരുന്നു. പുരുഷപ്രകൃതി കളുടെ സനാതനമായ സഖ്യം അതിൽ മൂർത്തീഭവിച്ചിരുന്നു. അരയന്നത്തിന്റേയും അരയന്നപ്പിടയുടേയും വടിവൊത്ത കഴുത്തു കൾ പരസ്പരം പിണഞ്ഞ് ഒന്നായിത്തീർന്ന പോലെ. ഇരുമെയ്യും ഒരേ മൂക്കുകൊണ്ട് ശ്വാസോച്ഛ്വാസം ചെയ്യുംപോലെ. മാനവീയമായ പ്രണയത്തിന്റെ വ്യാഖ്യാനം അറിവില്ലാത്ത ആ വിഹഗങ്ങളുടെ പ്രസന്നവും പരിതൃപ്തവുമായ മുഖഭാവം ഉച്ചത്തിൽ, ഉച്ചത്തിൽ ഇങ്ങനെ വിളംബരം ചെയ്തിരുന്നു: ഞങ്ങൾ രണ്ടല്ല, ഒന്നാണ്; ഞങ്ങളുടെ ജീവിതം ഊടുംപാവും പോലെ മെടഞ്ഞു കിടക്കുന്നു; മരണത്തിനല്ലാതെ മറ്റൊന്നിനും ഞങ്ങളെ വേർപെടുത്താൻ കഴിയില്ല...

അരയന്നയിണകൾ ജീവിതത്തിന്റെ അവസാനംവരെ ഒന്നിച്ച് കഴിയുന്നു എന്ന് നരോത്തം ഓർമ്മിച്ചു. ഇണയിൽ ഒന്ന് പോയാൽ മറ്റേത് പിടഞ്ഞ് പിടഞ്ഞ് മരിക്കും. അഭംഗുരമായ സഖ്യത്തിന്റെ ആ പ്രതീകം നരോത്തമിന്റെ ദൃഷ്ടിയിൽ തറഞ്ഞുനിന്നു. അത് ശാരദയെ ഏല്പിച്ചുകൊണ്ട് പറഞ്ഞു – "ഇത് നിന്റെ കൂട്ടുകാരിക്ക് കൊടുക്ക്."

ശാരദയും തെല്ലുനേരം ആ പ്രതീകത്തിനുനേരെ സന്തോഷം പൂണ്ട് നോക്കി, കുത്തിയിരുന്നു. അതിൽ അടങ്ങിയ ഗൂഢാർ ത്ഥവും അത് സൂചിപ്പിക്കുന്ന സന്ദേശവും മനസ്സിലാക്കാൻ ആ സ്ത്രീഹൃദയത്തിന് എത്ര നേരം വേണം?

"നാളെ അവിടെ എത്തിയ ഉടൻ ഞാൻ ചമ്പയ്ക്ക് കൊണ്ടുപോയി കൊടുക്കും" – ശാരദ ഉത്സാഹത്തോടെ മൊഴിഞ്ഞു – "എന്തെ ങ്കിലും പറയേണ്ടതുണ്ടോ?"

"ഇനി എന്തെങ്കിലും പറയേണ്ടതുണ്ടോ? ഈ വസ്തു അത്ര അല്പമാണോ സംസാരിക്കുക?"

"മനസ്സിലായി, മനസ്സിലായി! ഈ ഇണയെപ്പോലെ നിങ്ങൾ ഇരുവരും ഒരുമിച്ച് ജീവിക്കും" – എന്ന് പറഞ്ഞ് ശാരദ ഒരു നേരം പോക്ക് കാച്ചി – "ചേട്ടൻ തുഞ്ചത്ത് എത്തിയ ഒരുത്തൻ തന്നെ! ...

എന്നാൽ ഇതിൽ ആശ്ചര്യപ്പെടാൻ എന്തുണ്ട്? ചേട്ടൻ ഏതായാലും ആരുടെ വരൻ ആണ്? ചമ്പയുടെ അല്ലേ?"

"നീയും ഒട്ടും കുറഞ്ഞവൾ അല്ല!" – നരോത്തമും നേരം പോക്കിന് മറുപടിയായി നേരംപോക്ക് പറഞ്ഞു – "നോക്കിക്കൊണ്ടിരിക്കേ കളിപ്പാട്ടം കൈമാറിയില്ലേ? നീ എന്തായാലും ആരുടേയാണ് കൂട്ടുകാരി?"

"ചേട്ടന്റെ ചമ്പയുടെ തന്നെ! അവളാണ് ഇതെല്ലാം എന്നോട് നിർദേശിച്ചത്!! എന്റെ മൂള ഇതിനൊന്നും പറ്റിയതല്ല!" – എന്ന് പറഞ്ഞ് ഒരു നേരംപോക്കുകൂടി കാച്ചി – "ചേട്ടൻ ചെയ്ത രഹസ്യ തന്ത്രം തന്നെ ചമ്പയും ചെയ്തു..."

"ഇടയ്ക്കുള്ള ദൗത്യകൃത്യം ശാരദയും ചെയ്തു. ശരിയല്ലേ?"

"ഞാൻ ഈ നാടകത്തിൽ ഒരു സഖിയുടെ പാത്രം മാത്രമാണ് അഭിനയിക്കുന്നത് – സന്ദേശം കൊണ്ടുവരിക, കൊണ്ടുപോവുക!"

"ഇതിനെ നീ നാടകമെന്നാണോ പറയുന്നത്?"

"പിന്നെ എന്താണ് പറയുക? നരോത്തംഭായി പ്രഭുലാൽ ശേട്ടിന്റെ ഭാഗം അഭിനയിക്കുന്നു. ഇത് നാടകം അല്ലെങ്കിൽ പിന്നെ എന്താണ്?"

"എന്നാൽ ഈ നാടകത്തെപ്പറ്റി രഹസ്യമായി വെയ്ക്കണം" – നരോത്തം നിർദേശിച്ചു – "മെംഗണിയിൽ ആരോടും മിണ്ടിപ്പോവരുത്, പ്രഭുലാലിന്റെ യഥാർത്ഥമായ പേര്!"

"ചമ്പയോട് ഒഴിച്ച് മറ്റാരോടും..." എന്ന് പറഞ്ഞ്കൊണ്ട് ചിരിച്ചുകൊണ്ട് ശാരദ ബംഗളാവിൽനിന്ന് പുറത്തേക്ക് ഇറങ്ങി.

# 33. സ്വാർത്ഥത്തിന്റെ കൂടപ്പിറപ്പുകൾ

"കണ്ടോ, കീലമോൻ കസറിക്കളഞ്ഞു!" – ശാരദ പോയതിനു ശേഷം മംചേർശാ ബംഗളാവിൽ പ്രവേശിച്ച ഉടൻ പറഞ്ഞു.

"എന്തു ചെയ്തു? എന്ത് കസറിക്കളഞ്ഞു?" – നരോത്തം ചോദിച്ചു.

മംചേർശാ അതേ 'ഒഴുക്കിൽ' മുന്നോട്ടുപോയി – "പട്ടണത്തിലെ ആൾക്കാരും മഹാകേമന്മാർ തന്നെ!"

"എന്തുപറ്റി? കീലാഭായിയ്ക്കെതിരെ എന്തെങ്കിലും...?"

"എതിരായിട്ട് എന്തു ചെയ്യാനാണ്? കീലയുടെ കല്യാണത്തെ പ്പറ്റിയാണ് അവർ തിരക്കുന്നത്..."

"കീലാഭായിയുടെ കല്യാണക്കാര്യമോ? അത് കൊള്ളാമല്ലോ!" – നരോത്തം അമ്പരപ്പോടെ ചോദിച്ചു – "ആരെല്ലാമാണ് തിരക്കുന്നത്?"

"കാലത്തുതൊട്ട് ഉച്ചവരെ മൂന്നാൾവന്ന് എന്നോട് സംസാരിച്ചിട്ട് പോയി.. തങ്ങളുടെ പെൺകുട്ടികളെ കല്യാണം കഴിക്കാൻ കീലയോട് ശുപാർശ ചെയ്യൂ എന്ന് പറഞ്ഞിട്ട് പോയി..." – മംചേർശാ പറഞ്ഞു.

"സത്യമാണോ?"

"അതേന്ന്! എല്ലാവർക്കും അറിയാൻ മേലേ, ഈ മംചേർശാ കീലയുടെ കൂട്ടുകാരൻ ആണെന്ന്? അതുകൊണ്ട് എന്റെ അടുത്ത് വരികയാണ്, ശിരസ്തദാറെ പറഞ്ഞു ധരിപ്പിക്കു എന്ന് പറഞ്ഞ്..."

നരോത്തമിന് ആ വാർത്ത ഊഹിക്കാനേ കഴിഞ്ഞിരുന്നില്ല. അതുകൊണ്ട് ആദ്യം ആശ്ചര്യം തോന്നി, പിന്നീട് ആഹ്ളാദവും. അയാൾ ഉത്സാഹംപൂണ്ട് മംചേർശായോട് ചോദിച്ചു – "കീലാഭായി കല്യാണം കഴിക്കുമോ?"

"നിത്യബ്രഹ്മചാരി കല്യാണം കഴിക്കുമോ?" – മംചേർശാ തമാശ് പറഞ്ഞു – "ഞാൻ എത്ര തവണ പറഞ്ഞുനോക്കിയതാണ്. മനുഷ്യൻ സമ്മതിക്കേണ്ടേ!"

"അങ്ങയോട് സംസാരിക്കാൻ വന്നവർക്ക് അങ്ങ് എന്ത് മറുപടി നല്കി?"

"ഞാൻ അവരോട് പറഞ്ഞു, അയാളോട് നേരിട്ട് സംസാരി ക്കാൻ, അപ്പോൾ അവർ പറയുകയാണ് – അവർ സംസാരിച്ചു നോക്കി, അയാൾ കൂട്ടാക്കുന്നില്ല, അങ്ങ് അയാളുടെ സുഹൃ ത്താണ്, അങ്ങ്തന്നെ ഒന്ന് ധരിപ്പിക്കൂ, അതിനാണ് അങ്ങയുടെ അടുത്ത് വന്നിരിക്കുന്നത്, എന്നെല്ലാം..."

"ശരിയാണ്, അങ്ങ്തന്നെ കീലാഭായിയെ പറഞ്ഞ് ധരിപ്പി ക്കണം" – നരോത്തം അഭിപ്രായപ്പെട്ടു.

"എടോ, ഞാൻ എത്രയാണ് അയാളെ ധരിപ്പിക്കാൻ നോക്കിയ തെന്നോ! അയാൾക്ക് എല്ലാറ്റിനും ഒരു മറുപടിയേ പറയാനുള്ളൂ.. അയാൾ പറയുകയാണ്, കീലയുടെ കല്യാണത്തെപ്പറ്റിയല്ല,

വെള്ളക്കാരന്റെ ശിരസ്തദാരുടെ കല്യാണത്തെപ്പറ്റിയാണ് അവ രെല്ലാം സംസാരിക്കുന്നതെന്ന്!"

"അത് ശരിയാണ്. അതിൽ എന്താണ് ഒരു തെറ്റ്?" – നരോത്തം ചോദിച്ചു.

"പക്ഷേ, അത് കീലയ്ക്ക് ഇഷ്ടമായില്ല. ആദ്യത്തെപ്പോലെ തന്നെ യാണ് താൻ ഇപ്പോഴും എന്നാണ് അയാൾ പറയുന്നത്. ഇക്കൂട്ട രെല്ലാം തങ്ങളുടെ പെൺകുട്ടികളെക്കൊണ്ട് കീലയെ അല്ല, കീലയുടെ പദവിയെ ആണ് കെട്ടിപ്പിക്കാൻ നോക്കുന്നത് എന്നാണ് അയാളുടെ ആക്ഷേപം..."

"അതും തെറ്റല്ല."

"അതുകൊണ്ട് കീല പറയുകയാണ്, എനിക്ക് പകരമായി എന്റെ കസേരയെ കെട്ടിപ്പിടിച്ചോട്ടേ എന്ന്" – ഇതുപറഞ്ഞ് മംചേർശാ തകർത്ത് ചിരിച്ചു.

കീലയുടെ അത്തരം മൂർച്ചയുള്ള വാക്കുകൾകേട്ട് നരോത്തമും ചിരിച്ചു. പക്ഷേ, തന്റെ ഒരു രക്ഷിതാവിനെപ്പോലെയുള്ള കീലയുടെ ജീവിത സായൂജ്യം അത്തരം നേരംപോക്കിൽ പറപ്പിച്ചുകളയുന്നത് അയാൾക്ക് ഇഷ്ടമായില്ല.

"അവരുടെ പെൺകുട്ടികൾ എന്റെ കസേരയോടൊപ്പം അഗ്നിപ്രദ ക്ഷിണം ചെയ്തോട്ടെ എന്ന് കീല പറയുകയാണ്" – മംചേർശാ തന്റെ കൂട്ടുകാരൻ പറഞ്ഞതെല്ലാം ആവർത്തിച്ച്, സ്വയം ചിരിക്കുകയും നരോത്തമിനെ ചിരിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. പക്ഷേ ആ പ്രശ്നത്തിന്റെ ഗൗരവത്തെപ്പറ്റി ഓർക്കവേ, നരോത്തമിന് ഉള്ളു തുറന്ന് ചിരിക്കാൻ കഴിഞ്ഞില്ല. മംചേർശായുടെ വിനോദത്തിനോ ടൊപ്പംതന്നെ അയാളുടെ വ്യാകുലതയും ഏറിവന്നു.

അതിനിടയ്ക്ക് മംചേർശായുടെ ദൃഷ്ടി ഒഴിഞ്ഞുകിടന്ന മുക്കാലി ന്മേൽ പതിഞ്ഞു. അതിന്മേൽ അരയന്നയിണയെ കാണാഞ്ഞ് അയാൾ ചോദിച്ചു – "ഇവിടെ വെച്ചിരുന്ന അരയന്നയിണ എവിടെ എടുത്തുവെച്ചു?"

"എടുത്തുവെച്ചതല്ല, പറന്നുപോയതാണ്... അരയന്നങ്ങൾക്ക് ചിറക് മുളച്ചു..." – നരോത്തം മറുപടി പറഞ്ഞു.

മംചേർശായ്ക്ക് ഒന്നും പിടികിട്ടിയില്ല. ഒന്നും മനസ്സിലാവാതെ തല ചൊറിയാൻ തുടങ്ങി, അയാൾ. അപ്പോഴേക്ക് നരോത്തം കുറെക്കൂടി കുഴയ്ക്കുന്ന മട്ടിൽ പറഞ്ഞു – "പക്ഷികൾ പറന്നുപോയി, പകരം

ഈ മനുഷ്യർ വന്നു" – എന്ന് പറഞ്ഞ് ശാരദ കൊടുത്ത കളിപ്പാട്ടം മുക്കാലിയിന്മേൽ വെച്ചു – "പക്ഷികൾക്ക് പകരം ഈ മനുഷ്യർ ഈ സ്ഥാനത്തിന് യോജിക്കും, ഇനിമേൽ – വെള്ളക്കാരനും അയാളുടെ മദാമ്മയും..."

നിഷ്കളങ്കനായ മംചേർശാ വല്ലാത്ത കുരുക്കിൽ പെട്ടു.

"മിണ്ടാത്ത പക്ഷികളേക്കാൾ മിണ്ടുകയും നടക്കുകയും ചെയ്യുന്ന മനുഷ്യരാണ് നല്ലത്..."

നരോത്തം അർത്ഥഗർഭമായിട്ട് ഓരോന്ന് സംസാരിച്ചു കൊണ്ടിരുന്നു. പക്ഷേ അതെല്ലാം മംചേർശായുടെ അമ്പരപ്പ് കുറയ്ക്കുന്നതിനു പകരം വർദ്ധിപ്പിക്കുകയാണ് ചെയ്തത്.

"എടോ, തന്റെ ഈ നാടകമൊന്നും എനിക്ക് പിടികിട്ടുന്നില്ല" – അവസാനം മംചേർശാ തുറന്നുപറയുകതന്നെ ചെയ്തു.

നരോത്തമിന് ആശ്ചര്യം തോന്നി. തെല്ലുമുമ്പേ ശാരദയും 'നാടകം' എന്നാണ് പ്രയോഗിച്ചത്. ഒരു പക്ഷേ അത് ചമ്പ ശാരദക്ക് പറഞ്ഞുകൊടുത്തതായിരിക്കാം. അതിൽ തെറ്റും ഉണ്ടായിരുന്നില്ല. റെയിൽവേസ്റ്റേഷനിൽ കൂലിക്കാരനായി അഭിനയിക്കുന്നവന്റെ, പ്രഭുലാൽ എന്ന പേരിൽ വലിയ വ്യാപാരം നടത്തുന്നവന്റെ, അങ്ങനെ തന്റെ പ്രതിശ്രുതവധുവിനെ വിഷമിപ്പിക്കുന്നവന്റെ പ്രവൃത്തികൾ 'നാടകം' അല്ലെങ്കിൽ പിന്നെ എന്താണ്... എന്നാൽ മംചേർശാ അന്നേരം ആ വാക്ക് പ്രയോഗിച്ചത് തികച്ചും സ്വാഭാവികമായ മട്ടിൽ ആയിരുന്നു. എന്നാലും അത് അർത്ഥഗർഭമായി തോന്നി, നരോത്തമിന്. അതുകൊണ്ട് അയാൾക്ക് തോന്നി, തന്റെ ആ ആത്മസുഹൃത്തിന്റെ മുമ്പിൽ ഇനി നാടകം കളിക്കുന്നത് ഉചിതമല്ലെന്ന്. മംചേർശായെ പോലെ സഹൃദയനായ ഒരു മനുഷ്യനെ വിശ്വസിക്കുന്നത് യുക്തമാണ് എന്ന് ഉറപ്പിച്ച്, അയാൾ നിഷ്കളങ്കഭാവത്തോടെ എല്ലാ രഹസ്യവും വെളിപ്പെടുത്തി.

സരളഹൃദയരായ രണ്ട് യുവതീയുവാക്കന്മാർ തമ്മിൽ, വിരഹികളായ രണ്ട് മുഗ്ധ ജീവികൾ തമ്മിൽ അത്തരം പ്രതീകങ്ങൾ വഴി സന്ദേശം കൈമാറിയതിന്റെ കഥകേട്ട് മംചേർശായുടെ സഹൃദയഭാവനയ്ക്ക് ഒരു ചലനം ഉണ്ടായി.

"സബാഷ്, മോനേ, സബാഷ്!" – ആ പാർസി ഉച്ചത്തിൽ വിളിച്ചുപറഞ്ഞു – "താൻ ഒളിഞ്ഞുനില്ക്കുന്ന മഹാവീരൻ തന്നെ! നല്ല നാടകം കളിച്ചു! തന്നെ ആ പാവം മൻസുഖ്ലാൽ, പ്രഭുലാൽ

എന്ന് കരുതി പഴയ പ്രേയസിയെക്കൊണ്ട് വിവാഹം കഴിപ്പിക്കാൻ ശ്രമിക്കുകയാണ്... താനോ അയാളെ ഇങ്ങനെ കളിപ്പിക്കുകയും!..."

"ഇതിൽ ആർ ആരെ കളിപ്പിക്കുന്നു എന്ന് നോക്കണം... ഒരു പക്ഷേ ഞാൻ തന്നെ അതിൽ പെട്ടാലോ..."

"താനും കീലയും ഇനി കല്യാണം കഴിക്കാൻ പോകയാണ്. ആരുടെ കല്യാണമാണ് ആദ്യം നടക്കുന്നതെന്ന് നോക്കാം..."

"ആദ്യം കീലാഭായിയുടെ കല്യാണം..."

"അതുണ്ടാവില്ല."

"എന്തുകൊണ്ട്? അങ്ങ് കീലാഭായിയെ പറഞ്ഞ് ധരിപ്പിക്കണം."

"അയാൾ എത്ര പറഞ്ഞാലും ധരിക്കില്ലെന്നാണ് തോന്നുന്നത്" – അല്പം ആലോചിച്ച ശേഷം തുടർന്നു – "അയാൾ സന്യാസിയിൽനിന്ന് ബ്രഹ്മചര്യദീക്ഷ സ്വീകരിച്ചതല്ലേ?"

അത് നരോത്തമിനെ സംബന്ധിച്ചേടത്തോളം ഒരു പുതിയ വാർത്ത ആയിരുന്നു. കീലയെ സംബന്ധിച്ച് മംചേർശാ പറഞ്ഞ ആ പുതിയ വിവരം കേട്ട് അയാൾ അമ്പരന്നുപോയി. അയാൾ ചോദിച്ചു – "എപ്പോൾ? ആരിൽനിന്ന്?"

"വീട് വിട്ട് അഞ്ചുകൊല്ലം അയാൾ എങ്ങോട്ടോ പോയിരുന്നില്ലേ? അക്കാലത്ത് ബദരിയിലോ കേദാരത്തിലോ വെച്ച് അയാൾ ഒരു സന്യാസിയെ കണ്ടുമുട്ടി. അദ്ദേഹത്തിന്റെ അടുത്ത് ഭസ്മവും പൂശി കുത്തിയിരുന്നു."

"സത്യമാണോ അങ്ങ് ഈ പറയുന്നത്? ഇന്നുവരെ എനിക്ക് ഈ സംഗതി അറിയാൻ മേലായിരുന്നു."

"ഇത് അറിയാൻ മേല, ആർക്കും. എനിക്കും കീലക്കും അയാളുടെ ഗുരുവിനും മാത്രമേ അറിയാവൂ. ഞങ്ങൾ മൂന്നുപേരെ ഒഴിച്ച് മറ്റാർക്കും ഇത് അറിയാനേ മേല" – മംചേർശാ വെളിപ്പെടുത്തി.

"എന്നാൽ... ഇപ്പോൾ..."

"പിന്നീട് അയാൾ ഗുരുവിനെ ഉപേക്ഷിച്ച് ഓടിപ്പോന്നു."

"ഓടിപ്പോന്നോ? ഗുരുവിനെ ഉപേക്ഷിച്ചോ?" – നരോത്തം കുറെക്കൂടി അമ്പരന്നു – "എന്തിന്? എന്തിന്?"

"സന്യാസിജീവിതത്തിന് ഒരർത്ഥവും അയാൾക്ക് കാണാൻ കഴിഞ്ഞില്ല. അതുകൊണ്ട് വീണ്ടും ലൗകിക ജീവിതത്തിലേക്ക് തിരിച്ചുപോന്നു"

"ലൗകികജീവിതത്തിലേക്ക് തിരിച്ചുപോന്നു. എങ്കിൽ ഇനി കല്യാണം കഴിക്കുന്നതിൽ എന്താണ് വിരോധം?"

"ഞാനും അതുതന്നെയാണ് ചോദിച്ചത്. പക്ഷേ അയാൾ കൂട്ടാക്കുന്നില്ല" – മംചേർശാ ഗൗരവം കലർന്നമട്ടിൽ അഭിപ്രായപ്പെട്ടു – "ഇനി താനൊന്ന് പറഞ്ഞുനോക്കു. താൻ പറഞ്ഞാൽ ഒരുപക്ഷേ സമ്മതിച്ചുവെന്നും വരാം..."

"ശരി. ഞാൻ പറയാം" – നരോത്തം ഏറ്റു – "ഞാൻ സമ്മതിപ്പിക്കുകയും ചെയ്യും..."

പിറ്റേന്ന് നരോത്തം കീലയെ കാണാൻ പോയി. വാതില്ക്കൽ കാൽകുത്തിയതോടെ അയാളെ കീല തന്റെ പതിവുമട്ടിൽ സ്വാഗതം ചെയ്തു – "വരൂ ചേട്ടാ. ചേട്ടനെ കാണാൻ പ്രിയമായിരിക്കുന്നല്ലോ, ഇയ്യിടെ! വില ഏറിപ്പോയോ?"

"ഞാൻ തീരെ വിലകുറഞ്ഞവനാണ്. ഉറുപ്പികക്ക് പതിമൂന്ന് അണപോലും വിലയില്ല" – എന്നിട്ട് ഇത്രയും കാലത്തെ പരിചയം വെച്ച് പറഞ്ഞു – "കീലയ്ക്കാണ് ഇയ്യിടെ വില ഏറിയത്!"

"എടോ, കീലയ്ക്ക് വില ഏറി എന്ന് താനല്ലാതെ മറ്റാരും ഈ പട്ടണത്തിൽ പറയുന്നില്ല, കേട്ടോ!"

"ഞാൻ മാത്രമല്ല. പട്ടണം മുഴുവൻ പറയുന്നുണ്ട്. കീലാഭായിക്ക് കസേരമേൽ ഇരുന്നതിനുശേഷം വില കൂടിപ്പോയി എന്ന്, പറയുകയാണ്."

"അങ്ങനെ പറയുന്നത് ആരാണ്?"

"പേർ പറഞ്ഞുതന്നാൽ അവരെ എല്ലാവരേയും തൂക്കിലിടുമോ? ഉദ്യോഗം കിട്ടിയത് അങ്ങനെ ഉപയോഗിക്കാൻ പോകയാണോ?... പേർ പറയാൻ തുടങ്ങിയാൽ കീലാഭായിക്ക് ഇഷ്ടമാവില്ല."

"കീലയ്ക്ക് ഇഷ്ടമില്ലാത്തതായി അങ്ങനെ എന്തെങ്കിലും ഉണ്ടോ? കീലയ്ക്ക് ഇഷ്ടമല്ലാത്തത് ചെയ്യുന്നതിൽ എന്തെങ്കിലും കുറവ് വരുത്തിയിട്ടുണ്ടോ, ഈ ലോകം?... താനും വേണമെങ്കിൽ അത് തന്നെ ചെയ്തോളു!"

"എന്നാൽ കേട്ടോളു" – നരോത്തം ആരംഭിച്ചു – "ഒരാൾ മുൻസിഫ് ഏമാൻ ആണ്, കീലയ്ക്ക് വില ഏറി എന്ന് പറയുന്നത്."

"ആകട്ടെ... പിന്നെ...?"

നരോത്തം വിരലുകളുടെ വിടവുകളിൽ തള്ളവിരൽവെച്ച് എണ്ണാൻ തുടങ്ങി – "രണ്ടാമത്തെ ആൾ തഹസീൽദാർ കച്ചേരിയിലെ ഒന്നാം ഗുമസ്ഥൻ..."

"മതി, മതി. ധാരാളമായി. എല്ലാം മനസ്സിലായി, മനസ്സിലായി" – എന്ന് പറഞ്ഞ് കീല പൊട്ടിച്ചിരിച്ചു.

"മൂന്നാമൻ നഗരാധ്യക്ഷൻ തന്നെ..."

"എല്ലാം മനസ്സിലായി എന്ന് ഞാൻ പറയുന്നു. ഇനി ഈ ജനസംഖ്യയെടുപ്പ് നിറുത്ത്!"

"എന്താണ് മനസ്സിലായത്?" – നരോത്തം ചോദിച്ചു.

"തന്നെ മംചേർശാ എല്ലാം പഠിപ്പിച്ച് ഇങ്ങോട്ട് അയച്ചിരിക്കുകയാണ് എന്ന് മനസ്സിലായി" – കീല പിന്നീട് ആത്മഗതംപോലെ മൊഴിഞ്ഞു – "പാർസി നല്ല മൂളയുള്ളവനാണ്! തന്നെക്കൊണ്ട് കഴിയാഞ്ഞപ്പോൾ ഈ പയ്യനെ പറഞ്ഞയച്ചിരിക്കയാണ്!"

"എന്തിനാണ് പറഞ്ഞയച്ചിരിക്കുന്നത് എന്ന് മനസ്സിലായോ?"

"കീലയെക്കൊണ്ട് കല്യാണം കഴിപ്പിക്കാൻ. അല്ലാതെ പിന്നെ എന്തിനാണ്?"

"അതെ, അതിനുതന്നെ. കീലാഭായിയെക്കൊണ്ട് കല്യാണം കഴിപ്പിക്കണം, വേണ്ടെന്ന് പറഞ്ഞാൽപോലും..."

"എന്നാൽ കീലയുടെ കല്യാണമല്ല, കീലയുടെ കസേരയുടെ കല്യാണമാണ് നടക്കാൻ പോകുന്നത്!"

"എപ്പോഴും കടുത്ത വാക്ക് പറയുന്ന ആളാണ്, കീലാഭായി. സമ്മതിച്ചു. പക്ഷേ ശിരസ്തദാരായിട്ടും ആ ശീലം പോയില്ലേ?"

"ഞാൻ കടുത്ത വാക്ക് പറയുന്നവൾ അല്ല, സത്യം പറയുന്നവൾ മാത്രമാണ്" – കീല പറഞ്ഞ് ധരിപ്പിച്ചു – "ഞാൻ സത്യം പറയും. അതുകൊണ്ട് എല്ലാവർക്കും തോന്നുകയാണ്, ഞാൻ കയ്പുള്ള ഒരുതരം വിഷമാണെന്ന്. മനസ്സിലായോ, എന്റെ ചേട്ടാ?"

"ജീവിതം മുഴുവൻ ഇങ്ങനെ കയ്പ്മാത്രം മതിയോ? അല്പം മധുരവും പുരട്ടു, നാവിൽ."

"മധുരം പുരട്ടാൻ ഞാൻ വളരെ ശ്രമിച്ചുനോക്കുന്നുണ്ട്. പക്ഷേ, വേണ്ടെന്നുവെച്ചാലും കയ്പ് വരത്തക്കവണ്ണം അത്ര കാപട്യമാണ്, ലോകത്തിന്" – എന്ന് പറഞ്ഞ് കീല സത്യാവസ്ഥ മനസ്സിലാക്കി ക്കൊടുത്തു – "നോക്ക്, മൂന്ന്പേർ നീ എണ്ണിയില്ലേ, ആ മൂന്നു

പേരും കീലയുടെ ബന്ധുക്കളായിത്തീർന്ന് അവരവരുടെ സ്വാർത്ഥം നേടിയെടുക്കാൻ നോക്കുന്നവരാണ്..."

"ഇതിലും ഒരു സ്വാർത്ഥം കാണുകയാണോ? ആരെങ്കിലും തന്റെ പെൺകുട്ടിയെ കെട്ടിച്ചു തരാനായി വരുന്നതിലും സ്വാർത്ഥത്തിന്റെ വാട അടിക്കുന്നുണ്ടോ, കീലാഭായിക്ക്?"

"വാട അടിയ്ക്കുകയല്ല, സ്വന്തം കണ്ണുകൊണ്ട് കാണുകയാണ്. നഗരാദ്ധ്യക്ഷന് എ.ജി.ജി. സായ്‌വിന്റെ ദാക്ഷിണ്യം സമ്പാദിക്കണം. അതിലേക്ക് എന്നെ ഒരു ഉപാധിയാക്കണം. മുൻസിഫ് ഏമാൻ മുൻസിഫ് പദവികൊണ്ട് മാത്രം തൃപ്തനല്ല. ഹൈക്കോർട്ടിലെ പ്രധാന ജഡ്ജി ആവണം. നലഞ്ച് കൊല്ലമായിട്ട് മുഖസ്തുതിയും പറഞ്ഞുനടക്കുകയാണ്. സംഗതി ഒത്തുവരുന്നില്ല. അതുകൊണ്ട് ഇപ്പോൾ എന്നെ സന്തോഷിപ്പിക്കാൻ പുറപ്പെട്ടിരിക്കയാണ്. ഇനി തഹസീൽദാർ കച്ചേരിയിലെ ഒന്നാംഗുമസ്ഥൻ. അയാൾ ഒരു കുരുക്കിൽ കുടുങ്ങിയിരിക്കയാണ്. കൈക്കൂലി വളരെയധികം തിന്നു. അതിനെപ്പറ്റി മേലധികാരികൾക്ക് പരാതി പോയിട്ടുണ്ട്. തന്റെ ജോലി പോകുമെന്ന് അയാൾ ഭയപ്പെട്ട് ഇരിക്കുകയാണ്. അതിനുവേണ്ടി ഈ എന്നെ ഇടയിൽ പിടിച്ചു നിറുത്താൻ ശ്രമിക്കുകയാണ്..."

അത്ര കടുത്ത വാക്കുകൾ കേട്ട് നരോത്തം നടുങ്ങിപ്പോയി. കീല തുടർന്നു പറഞ്ഞു – "ഇവരുടെ എല്ലാം സ്വാർത്ഥം സാധിക്കാൻ വേണ്ടി കീല ഒരു ഗൃഹസ്ഥൻ ആയിത്തീരണം!"

"കീലാഭായി പറയുന്നതൊന്നും എന്റെ തലയിൽ കയറുന്നില്ല... ആ പാവങ്ങൾ കല്യാണക്കാര്യവുമായി വളരെ സ്നേഹത്തോടെ കീലാഭായിയെ സമീപിച്ചു... അവർ തങ്ങളുടെ സ്വാർത്ഥം നേടാൻ വേണ്ടിയാണ് അങ്ങനെ ചെയ്യുന്നത് എന്ന് അപ്പോഴേക്കും എങ്ങനെ ധരിച്ചുവെച്ചു?"

"ചേട്ടാ, എന്നെപ്പോലെ ലോകം കണ്ടവനല്ല ചേട്ടൻ. അതുകൊണ്ടാണ് ഇതൊന്നും മനസ്സിലാവാത്തത്. ശിരസ്തദാറിന്റെ ഈ കസേരമേൽ ഇരുന്നവരെല്ലാവരും എന്തെല്ലാം വേലത്തരമാണ് ചെയ്തിട്ടുള്ളതെന്ന് അറിയാമോ?" – കീല ഗുണ്ട് പൊട്ടിച്ചു – "ഇന്നുവരെ കൊതിയന്മാരും തീറ്റപ്പണ്ടങ്ങളും ആയ ശിരസ്തദാർമാർ മാത്രമേ വന്നിട്ടുള്ളു. അതുകൊണ്ടാണ് എ.ജി.ജി. സായ്‌വ് എന്നെപ്പോലെ ഒന്നിനും കൊള്ളാത്ത ഒരുത്തനെ കൈപിടിച്ച് ഈ

സ്ഥാനത്ത് ഇരുത്തിയിരിക്കുന്നത്. ഇനി ഞാനും അത്തരം വേലത്തരം ആരംഭിച്ചാൽ എനിക്ക് മാത്രമല്ല, ബാരിസ്റ്ററായിരുന്ന എന്റെ അച്ഛനും ഒരു അപമാനമായിത്തീരും."

"ആരെങ്കിലും അങ്ങനെ ചെയ്യിക്കാൻ വന്നാൽ, നിഷേധിക്കണം."

"അത്തരം കുഴപ്പത്തിൽ ചെന്നുചാടുന്നതിലും നല്ലതാണ് വീണ്ടും ഉന്തുവണ്ടി ഉന്താൻ പോകുന്നത്. ഞാനായി, എന്റെ കളിപ്പാട്ടമായി."

കീലയുടെ ദൃഢനിശ്ചയം കണ്ട്, തന്റെ യുക്തികളെല്ലാം തീർന്നതും മനസ്സിലാക്കി, നരോത്തം നിശ്ശബ്ദനായി. കീല താൻ പറഞ്ഞത് ഊന്നി ധരിപ്പിക്കാനായിട്ട്, തുടർന്നു പറഞ്ഞു – "ചേട്ടാ, ചേട്ടൻ ഇനിയും ഈ ലോകത്തിന്റെ ചക്രം തിരിയൽ കണ്ടിട്ടില്ല. അതുകൊണ്ടാണ് ഇതൊന്നും മനസ്സിലാവാത്തത്... ഇവരെല്ലാം അവരവരുടെ ലാഭലോഭങ്ങൾ നോക്കിയാണ് എന്റെ രക്ഷാധികാരികളായും ശുഭകാംക്ഷികളായും ഇറങ്ങിത്തിരിച്ചിരിക്കുന്നത്. അല്ലെങ്കിൽ ഈ കീല ഇവരുടെ കൺമുന്നിൽ ഇത്രയും കൊല്ലം സ്റ്റേഷനിൽ കഴിഞ്ഞുകൂടുകയായിരുന്നില്ലേ. എങ്ങനെയിരിക്കുന്നു എന്ന് ചോദിക്കാനെങ്കിലും അന്നൊന്നും ഇവരിലാരെങ്കിലും വന്നിട്ടുണ്ടോ? മീരീബായി സാധ്വി തന്റെ പ്രവചനത്തിൽ പറയുന്നതുപോലെതന്നെ ആയി – കാലത്തിനാണ് മൂല്യം. മനുഷ്യൻ എന്നും അങ്ങനെതന്നെ ഇരിക്കും. കാലമാണ് ശക്തിമാൻ. ബാഹുബലമുള്ള അതേ അർജ്ജുനൻ. അദ്ദേഹത്തിന്റെ അതേ അമ്പുംവില്ലും. എന്നാലോ ഒരിക്കൽ കാട്ടുജാതിക്കാർ അദ്ദേഹത്തെ കൊള്ളചെയ്തു. മറ്റൊരിക്കൽ അതേ അമ്പും വില്ലും കൊണ്ട് മത്സ്യവധം ചെയ്ത് ദ്രൗപദിയേയും കൂട്ടിക്കൊണ്ടു പോന്നു..."

"അതെ, കീലാഭായിയുടെ കാലവും ഇപ്പോൾ ശക്തിമാൻ ആണ്. മത്സ്യവധം നടത്തു" – പിന്നീട് പേടിച്ച് പേടിച്ച് ഒരു നേരംപോക്ക് പറഞ്ഞു – "എന്നിട്ട് വീട്ടിൽ ദ്രൗപദിയെ കൊണ്ടുവരൂ"

"വരൂ, വരൂ!" – വാതില്ക്കലേക്ക് നോക്കിക്കൊണ്ട് കീല ഉത്സാഹത്തോടെ പെട്ടെന്ന് പറഞ്ഞു.

നരോത്തം കണ്ടു, കങ്കാളപ്രായനായ ഒരു കിഴവനുണ്ട് വാതില്ക്കൽ നില്ക്കുന്നു. അയാളുടെ ചുളിവീണ മുഖത്ത് ഒരു

ദൈന്യത മൂർത്തീഭവിച്ച് കാണായി. ഏച്ചുതുന്നിയ ഉടുതുണി അയാളുടെ ദാരിദ്ര്യത്തെ നന്നായി സൂചിപ്പിച്ചിരുന്നു. കാന്തിമങ്ങിയ കണ്ണുകളുടെ ഇമകളിൽ പറയാനാവാത്ത ഒരു മൂകവേദന തൂങ്ങിനിന്നിരുന്നു.

"വരൂ, ജൂഠാമാമ, വരൂ!" – കില ആദരത്തോടെ വാതില്ക്കലേക്ക് ചെന്നു, ഏതോ ഉയർന്ന ഒരു അധികാരിയെ സ്വാഗതം ചെയ്യാനെന്നപോലെ. കിഴവൻ സങ്കോചംപൂണ്ട് ഒരടി പിന്നോക്കം നീങ്ങി, തന്നെ സംബന്ധിച്ചേടത്തോളം അത്രമാത്രം ആദരം കൂടുതലാണെന്ന മട്ടിൽ.

"അകത്തേക്ക് വരൂ! ഇരിക്കൂ!" – കീല വളരെ സ്നേഹത്തോടെ കിഴവനെ മുറിയിലേക്ക് കൂട്ടിക്കൊണ്ടുവന്നു; കസേരമേൽ ഇരുത്താൻ തുടങ്ങി. അന്നേരം കിഴവൻ നിലത്ത് കുത്തിയിരുന്നു, ഏമാന്മാർക്കുള്ള കസേര തനിക്ക് ചേർന്നതല്ല എന്ന് കണ്ട് പരിഭ്രമിച്ചാലെന്നവണ്ണം.

"മാമൻ നിലത്ത് ഇരിക്കുകയോ!" – കീല വീണ്ടും കിഴവനെ കസേരമേൽ ഇരുത്താൻ ശ്രമിച്ചു.

"മാമൻ, മാമൻ എന്ന് വിളിച്ച് എന്നെ നാണിപ്പിക്കരുത്, കേട്ടോ" – കിഴവൻ വിറച്ച് വിറച്ച് പറഞ്ഞു – "ഞാൻ അങ്ങയുടെ അച്ഛന്റെ വേലക്കാരൻ–"

"പക്ഷേ, ഞാൻ മാമന്റെ ഒക്കത്തിരുന്ന് കളിച്ചല്ലേ, വലിയതായത്!" – കീല തേനൊലുന്ന എന്നാൽ ആദരംമുറ്റിയ മട്ടിൽ പറഞ്ഞു – "അച്ഛൻ മരിച്ചശേഷം അങ്ങ്തന്നെയാണ് അദ്ദേഹത്തിന്റെ സ്ഥാനത്ത്–"

"ബാരിസ്റ്ററേമാനെപ്പോലെയുള്ള മേന്മ അങ്ങേയ്ക്കും ഉള്ളതുകൊണ്ടാണ്. വേറെ ആരെങ്കിലും ആയിരുന്നെങ്കിൽ പിന്നെ അറിയുകപോലും ചെയ്യുമായിരുന്നില്ല."

നരോത്തം അയാളെ ഓർമ്മിക്കാൻ ശ്രമിക്കുകയായിരുന്നു... ആ മനുഷ്യന്റെ മുഖം എവിടേയോ കണ്ടിട്ടുണ്ട്, എന്നാൽ എവിടെയാണ്, ഓർമ്മ വരുന്നില്ല... ആകൃതി പരിചിതമാണ്, പക്ഷേ ആളെ പിടുത്തം കിട്ടുന്നില്ലല്ലോ...

സംസാരത്തിനിടയ്ക്ക് കീല അതിഥിയോട് അന്വേഷിച്ചു – "മീഠീബായി സാധ്വി എന്തെടുക്കുന്നു?"

"ധർമ്മകാര്യങ്ങളിൽ ശ്രദ്ധവെച്ച് പാപനാശനം വരുത്തുന്നു" – ജൂഠാമാമൻ ഔപചാരികമായി മറുപടി പറഞ്ഞു.

പെട്ടെന്ന് നരോത്തമിന്റെ ഓർമ്മയുടെ നൂൽ കൂടിച്ചേർന്നു... താൻ കീലാഭായിയോട് ഒപ്പം അപാസരയിൽ പോയ അന്ന് അവിടെ വെച്ച് കണ്ട അതേ കിഴവനാണ്... 'എങ്ങനെയുണ്ട് കാംദാർ?' എന്ന് കീലയോട് കുശലപ്രശ്നം ചെയ്ത അതേ കിഴവൻ... ശരിയായ പേർ വിളിച്ചത്കേട്ട് കീല അയാളെ സ്നേഹത്തോടെ ശകാരിക്കുകയും ഉണ്ടായി... നരോത്തമിന് എല്ലാം ഓരോന്നായി ഓർമ്മവന്നു...

"വളരെ ദിവസമായി കീലയുടെ അടുത്തുവരണമെന്ന് ആഗ്രഹിക്കാൻ തുടങ്ങിയിട്ട്, പക്ഷേ ആകെക്കൂടെ ഒത്തുവന്നില്ല, ഇതുവരെ" – ജൂഠാമാമൻ പറഞ്ഞു.

"ആരോടെങ്കിലും പറഞ്ഞയച്ചാൽ മതിയായിരുന്നു. ഞാൻ അങ്ങോട്ട് വരുമായിരുന്നല്ലോ" – കീല വിനയഭാവത്തോടെ പറഞ്ഞു.

"ഞാൻ തന്നെ വരേണ്ട ഒരു സംഗതി വന്നുപെട്ടു..."

"ഇത് മാമന്റെ സ്വന്തം വീടാണ് എന്ന് കരുതിക്കോളൂ..."

"കാംദാർ കുടുംബത്തിന്റെ മഹിമ എനിക്കറിയാൻ മേലേ?" – കിഴവൻ ഉള്ളിൽ തട്ടുംവണ്ണം പറഞ്ഞു – "ഇവിടെ കാൽ എടുത്ത് വെയ്ക്കാൻപോലും വയ്യാത്തവിധം ഒരു കുഴപ്പത്തിലാണ് ചാടിയിരിക്കുന്നത്..."

കിഴവൻ ഏതോ കുഴപ്പം പിടിച്ച സംഗതിയും കൊണ്ടാണ് വന്നിരിക്കുന്നതെന്ന് മനസ്സിലാക്കാൻ അധികം സമയം വേണ്ടി വന്നില്ല, കീലക്ക്. അതുകൊണ്ട് കിഴവനെ ധൈര്യപ്പെടുത്തി – "മാമൻ തീരെ പരിഭ്രമിക്കേണ്ട. പറഞ്ഞോളൂ. എന്നെക്കൊണ്ട് ആവുന്നതെല്ലാം ചെയ്യുതരാം."

കിഴവന്റെ തേജസ്സറ്റ ദൃഷ്ടി നരോത്തമിൽ തങ്ങിനിന്നു. അത് കണ്ടപ്പോൾ കില മനസ്സിലാക്കി, ഒരു അപരിചിതന്റെ മുമ്പിൽവെച്ച് ആ സംഗതി സംസാരിക്കാൻ കിഴവൻ സങ്കോചപ്പെടുന്നുവെന്ന്. ഉടൻതന്നെ കീല പറഞ്ഞു – "ഇയ്യാളെ മനസ്സിലായില്ലേ, മാമന്? അന്ന് അപാസരയിൽ വന്നപ്പോൾ എന്റെ ഒപ്പം ഉണ്ടായിരുന്നില്ലേ..."

"ശരിയാണ്. ഇപ്പോൾ ഓർമ്മവരുന്നുണ്ട്..."

"ഇയ്യാളുടെ പേർ നരോത്തം എന്നാണ്. എന്റെ പുതിയ ചങ്ങാതി. മംചേർശായുടെ വ്യാപാരത്തിലെ പങ്കാളി..."

"ഇപ്പോൾ പിടുത്തം കിട്ടി... മീഠീബായിസാധ്വിയെ വന്ദിക്കാൻ കീല വന്നപ്പോൾ ഇയ്യാളും ഒപ്പം ഉണ്ടായിരുന്നു... ഇപ്പോൾ ആളെ മനസ്സിലായി..."

'മനസ്സിലായി' എന്ന് പറഞ്ഞുവെങ്കിലും കിഴവന് നരോത്തമിന്റെ സാന്നിധ്യം പറ്റുന്നില്ലെന്ന് കീല മനസ്സിലാക്കി. ഏറ്റവും രഹസ്യ മായ ഒരു സത്യം വെളിപ്പെടുത്തുന്ന സമയത്ത് ഒരു മൂന്നാമൻ തടസ്സമാണ് എന്ന് കിഴവന്റെ മുഖഭാവം വ്യക്തമാക്കി. ഉടൻതന്നെ കീല നരോത്തമിന് സൂചന നല്കി – "ചേട്ടൻ അല്പസമയത്തേക്ക് വരാന്തയിൽ പോയി ഇരിക്കുന്ന്!"

നരോത്തം എഴുന്നേറ്റ് വരാന്തയിലേക്ക് പോയശേഷം കീല കിഴവനോട് അന്വേഷിച്ചു – "പറയൂ, മാമാ, എന്താണ് സംഗതി? പറഞ്ഞോളൂ."

## 34. ചിറകറ്റ മാടപ്രാവ്

'പറഞ്ഞോളൂ' എന്ന് കീലയുടെ ആദേശം ലഭിച്ചിട്ടും ജൂഠാമാമന്റെ നാവ് ചലിച്ചില്ല. ഒന്നുരണ്ടുതവണ ചുണ്ട് പിടഞ്ഞു, മൂകമായിട്ട്. എന്നാലും ഒച്ച പൊന്തിവന്നില്ല. അന്നേരം കീലയ്ക്ക് ആശങ്ക ഏറിവന്നു. കിഴവന്റെ പിടപ്പ് കുറയ്ക്കാൻ വേണ്ടി കീല പറഞ്ഞു – "മാമൻ ഒട്ടും പരിഭ്രമിക്കേണ്ട. എന്നെ സ്വന്തം വീട്ടു കാരനെപ്പോലെ കരുതിക്കോളൂ. സംഗതി എന്തായാലും പറഞ്ഞോളൂ..."

"സ്വന്തം വീട്ടുകാരനെന്ന് കരുതിയിട്ടാണല്ലോ, ഇവിടെ വന്നത്... വല്ലാത്ത ഒരു കുഴപ്പമാണ് വന്നുപെട്ടിരിക്കുന്നത്. അതിന്റെ ഒരു സൂചനപോലും അന്യന്മാർക്ക് ഉണ്ടാവരുത്. അത്ര വല്ലാത്ത ഒരു കുഴപ്പം..."

"കീല പറഞ്ഞിട്ട് അത് ആരുടെ ചെവിയിലും എത്തില്ല. ഈ കീലയുണ്ടല്ലോ, മുഖത്ത് തുണിയും കെട്ടിയാണ് നടക്കുന്നത്, മനസ്സിലായോ?" – കീല കിഴവനെ വിശ്വസിപ്പിച്ചു. എന്നിട്ട് കിഴവന്റെ തടയപ്പെട്ട വാക്കുകളെ തുറന്നുവിടത്തക്ക ഒരു അന്തരീക്ഷം സൃഷ്ടിക്കാൻ ശ്രമിച്ചു – "ഈ ലോകത്തിൽ കുഴപ്പ ങ്ങൾ വരികയും പോവുകയും ചെയ്യുന്നു. ഇത്ര കാലമായിട്ട് അപാസരയിലാണല്ലോ, മാമൻ. എത്രയോ സന്യാസിമാരുടേയും

സന്യാസിനിമാരുടേയും ഉപദേശങ്ങൾ ഇതിനകം കേട്ടിട്ടുണ്ടാവും! വിപത്തിലും ഉറച്ചുനില്ക്കുന്നവനാണ് യഥാർത്ഥ മാനവൻ എന്ന് മീഠീബായി സാധ്വി തന്റെ പ്രവചനങ്ങളിൽ പറയാറില്ലേ?"

"മഹാസതിയുടെ തിരുവചനങ്ങൾ വിലമതിക്കാൻ ആവാത്ത രത്നങ്ങളാണ്.. പക്ഷേ എന്റെ കുഴപ്പം വളരെ വിഷമം പിടിച്ച ഒന്നാണ്.."

"മാമാ, അതിനാണ് പഞ്ചമകാലം എന്ന് .പറയുന്നത്. ശക്തി യില്ലാത്ത കുതിരയെക്കൊണ്ട് ഭാരമേറിയ വണ്ടിവലിപ്പിക്കുംപോലെ കഷ്ടപ്പെടുന്നവർക്ക് കൂടുതൽ കഷ്ടപ്പാടുകൾ വന്നുചേരുന്നു" – കീല കിഴവനെ സാന്ത്വനപ്പെടുത്തി – "ഇനി പറയൂ, മാമാ, സംഗതി എന്താണ്?"

"അങ്ങനെ പറയാൻ പാകത്തിന് ഒന്നും ഇല്ല, കീലഭായീ" – കിഴവന്റെ ഉള്ളിലുള്ള വേദന വെളിപ്പെടുത്തി – "എന്റെ കരൾ എരിയുംപോലെ..."

"അതുകൊണ്ടാണ് ഞാൻ പറയുന്നത് – ദു:ഖിച്ച ഒരുത്തൻ തന്റെ ഉള്ളിലുള്ളത് ദു:ഖിച്ച മറ്റൊരുത്തനോടു തുറന്നുപറയണം, എന്നാൽ ഹൃദയത്തിലെ ഭാരം കുറയും.."

"ഭാരം കുറയ്ക്കാനാണല്ലോ, ഈ ഉമ്മറപ്പടിമേൽ കാൽകുത്തിയത്! ഇത്രവലിയ ഒരു പട്ടണത്തിൽ അങ്ങല്ലാതെ മറ്റൊരു 'അത്താണി' എനിക്ക് ഇല്ല" – ജുഠാമാമൻ തന്റെ ഉള്ളിലുള്ളത് തുറന്നു പറയുന്നതിനുപകരം അതുമിതും സംസാരിച്ച്, ആ അപ്രിയ വിഷയത്തിൽനിന്ന് ഇനിയും തെന്നിപ്പോയിക്കൊണ്ടിരുന്നു – "ബാരിസ്റ്ററേമാന്റെ ദയാദൃഷ്ടിയുടെ കീഴിലാണ് ഞാൻ വളർന്നത്. അദ്ദേഹത്തിനേക്കാളും കൂടുതൽ ദയാദൃഷ്ടി അങ്ങയ്ക്കുണ്ട് എന്നു തോന്നുന്നു..."

"ഞാൻ പട്ടിണിക്കാരുടെ കാലടിക്കീഴിലുള്ള വെറും പൂഴിയാണ്, മാമാ. അങ്ങയെപ്പോലെതന്നെ ഞാനും ദു:ഖിക്കുന്ന ഒരു ജീവി യാണ്. ദു:ഖിക്കുന്ന മനുഷ്യൻ ആപത്ത് വരുമ്പോൾ ദു:ഖിക്കുന്ന മറ്റൊരുത്തനെ ഓർമ്മിക്കുന്നു. ഇതിൽ യാതൊരു അദ്ഭുതവും ഇല്ല" – കീല കിഴവന്റെ സങ്കോചം മെല്ലെ മെല്ലെ അകറ്റിക്കൊണ്ടു വന്നു – "മീഠീബായി സാധ്വി മൊഴിയുന്നത് ശരിയാണ് – സുഖം തന്നെത്താനെ അനുഭവിക്കുന്നതാണ് ആർക്കും ഇഷ്ടം. എന്നാൽ

ദു:ഖമോ, നാലഞ്ചുപേർ ചേർന്ന്. അനുഭവിച്ചാൽ മാത്രമേ തെല്ല് ആശ്വാസം ലഭിക്കൂ..."

"എന്റെ തലയിൽ ദു:ഖത്തിന്റെ ഒരു മഹാമേരുവാണ് വന്നു വീണിരിക്കുന്നത്. അത് എനിക്ക് തന്നെത്താനെ താങ്ങുകയും വേണം, കീലാഭായി!"

"എന്നാലും രണ്ടാളുകൾ ഉണ്ടാവുന്നതല്ലേ, നല്ലത്! ഒരുത്തന്റെ ചുമട് നാലാൾക്ക് നിസ്സാരം എന്നല്ലേ പറയാറ്!... എന്നെ ഒട്ടുംതന്നെ ഒരു അന്യനായി കരുതരുത്, മാമാ! യാതൊരു സങ്കോചവും കൂടാതെ തുറന്നുപറഞ്ഞോളൂ. എന്തെങ്കിലും ഒരു പോംവഴി ഉണ്ടാവുക തന്നെ ചെയ്യും."

കീലയുടെ സാന്ത്വനവാക്കുകൾമൂലം കിഴവന് അല്പം സ്വസ്ഥത കിട്ടി. പരിഭ്രമവും സങ്കോചവും തെല്ല് അകന്നപ്പോൾ കിഴവൻ പറയാൻ ആരംഭിച്ചു – "എന്റെ മോളില്ലേ, മോംഘലി..."

"ഉവ്വ്."

"അവളെ വീട്ടുപണിചെയ്യാൻ വിളിക്കാറുണ്ട്..."

"ആര്?" – കീല അക്ഷമയോടെ ചോദിച്ചുപോയി.

"ആ കരിമൊകറന്റെ പേർ പറയുന്നതുതന്നെ പാപമാണ്... അപാസരയുടെ മേലാവില്ലേ..."

"എനിക്കറിയാം അയാളെ; അയാളുടെ ഓരോ രോമവും എനിക്ക് പരിചിതമാണ്. എനിക്ക് അറിയാത്തത് ഒന്നുമില്ല, അയാളെപ്പറ്റി."

"എന്തെങ്കിലുമൊക്കെ പണി പറഞ്ഞ് അയാൾ എന്റെ മോംഘലിയെ വീട്ടിലേക്ക് വിളിക്കാറുണ്ട്...ഗോതമ്പ് ചേറ്റണം, വീട്ടിലേക്ക് വാ... പപ്പടം പരത്തണം, ഒന്ന് സഹായിക്ക്... ഇങ്ങനെ എന്തെങ്കിലും ഒഴികഴിവ് പറഞ്ഞ് പെണ്ണിനെ വീട്ടിലേക്ക് വിളിക്കും."

"മാമൻ അവളെ അങ്ങനെ പറഞ്ഞയയ്ക്കുകയും ചെയ്തിരുന്നു, അല്ലേ?" – കീല ഇടയ്ക്കുകയറി ചോദിച്ചു.

"അവളെ പറഞ്ഞയയ്ക്കാൻ എനിക്ക് തീരെ സമ്മതം ഉണ്ടായിരുന്നില്ല... ശേട്ടിനെപ്പറ്റി പട്ടണത്തിലെ ഓരോ കുഞ്ഞിനും അറിയാം... അതുകൊണ്ടാണ് മോംഘലിയെ അയയ്ക്കുവാൻ എനിക്ക് തീരെ ഇഷ്ടമില്ലാതിരുന്നത്... അതൊക്കെ പോകട്ടെ, ശേട്ട് അമ്മപോലും താക്കീത് ചെയ്തിരുന്നു... മോംഘലിയെ ഒരിക്കലും വീട്ടിലേക്ക് അയയ്ക്കരുതെന്ന് എന്റെ ചെവിയിൽ പറഞ്ഞിരുന്നതാണ്, അവർ."

"എന്നിട്ടും അയച്ചു, അല്ലേ?"

"അതല്ലേ ഞാൻ പറയുന്നത്. തെറ്റെല്ലാം എന്റേയാണ്... വലിയവരുടെ വാക്ക് തള്ളിക്കളയാൻ കെല്പുണ്ടായില്ല... അതുകൊണ്ട് പറഞ്ഞയച്ചതാണ്..."

"അങ്ങ് അതിർതാണ്ടിപ്പോയി... പശുവിനെ സ്വയം കശാപ്പുശാലയിലേക്ക് പറഞ്ഞയച്ചല്ലോ..." കീല ശകാരിച്ചു – "മോംഘലി സ്വയം എന്തെങ്കിലും...?"

"പെണ്ണ് പച്ചപ്പാവമാണ്. എല്ലാം പൊറുത്തു... ആരോടും മിണ്ടാൻ ശക്തിയില്ല... അവളും അമ്മയെപ്പോലെ തന്നെ പാവമാണ്... ചത്താലും മിണ്ടില്ല, ഒന്നും... മോംഘലിയുടെ ആ സാധു സ്വഭാവം കാരണമല്ലേ, ഇപ്പോൾ മുഖത്ത് കരി പുരണ്ടത്..."

"ഹെന്ത്?"

കിഴവൻ വീണ്ടും അസ്വസ്ഥനായി. ഒന്നുരണ്ടുതവണ ചുണ്ടുകൾ വിറച്ചു. പക്ഷേ വാക്കുകൾ പിന്നോക്കം നീങ്ങിനിന്നപോലെ... വേറെ ഉപായം കാണാത്തതുനിമിത്തം കഴിവതും മനോബലം സംഭരിച്ച്, നാണം കാരണം തലയും താഴ്ത്തി പറഞ്ഞൊപ്പിച്ചു – "മോംഘലിക്ക്... വയറ്റിൽ... ഉണ്ട്..."

"ഹെന്റെ ഭഗവാനേ!" – കീലയുടെ ഉള്ളിൽനിന്ന് ഈ വാക്കുകൾ അറിയാതെ പുറത്തുവന്നു.

"പാവം പെണ്ണിന്റെ ജീവിതം പാഴായി!"

"കർമ്മത്തിന്റെ ലീലകൾ!"

"കവിളത്ത് കറുത്തപൊട്ടുപോലെ കളങ്കം..."

"വന്നത് ഇനി സഹിക്കുകതന്നെ വേണം..."

"എന്റെ വെളുപ്പിൽ പുഴി..."

"എല്ലാം എനിക്ക് മനസ്സിലാക്കാൻ കഴിയുന്നുണ്ട്, മാമാ... സംഭവിക്കരുതാത്തത് സംഭവിച്ചു... ഇതിൽ മാമൻ എങ്ങനെ കുറ്റക്കാരനാവും?..."

"ജീവിതത്തിന്റെ അവസാനകാലത്ത് എനിക്ക് ഇങ്ങനെ തലയും താഴ്ത്തി നടക്കണം..."

"തലയിൽ എഴുതിയിട്ടുള്ളത് മിഥ്യയാവുമോ?"

"കീലാഭായീ, ഇത് തുടയിലെ വ്രണം പോലെയാണ് – പറയാനുംമേല, പൊറുക്കാനും മേല..."

"എനിക്ക് മനസ്സിലാവുന്നുണ്ട്, മാമാ, നല്ലവണ്ണം മനസ്സിലാവുന്നുണ്ട്... പക്ഷേ, ഉണ്ടായത് ഇനി ഇല്ലാതാക്കിത്തീർക്കാൻ പറ്റുമോ?... ഏതായാലും ഒരു പോംവഴി കണ്ടുപിടിക്കണം..."

"പോംവഴിയോ?" – കിഴവന്റെ കണ്ണുകൾക്ക് ഒരു തിളക്കം വന്നപോലെ – "എന്തുണ്ട്, പോംവഴി?"

"ശേട്ടിനോട് സംസാരിക്കുകയുണ്ടായോ?"

"ഉവ്വ്... അറിഞ്ഞ ഉടൻ തന്നെ..."

"അയാൾ എന്ത് പറയുന്നു?"

"ധർമ്മത്തിന്റെ കുത്തകക്കാരൻ അധർമ്മത്തിന്റെ വഴിയാണ് പറഞ്ഞു തരുന്നത്..."

"രാമ രാമ!" – കീല നടുങ്ങിപ്പോയി – "അത്തരം പാപം ചെയ്യാനുള്ള ഒരു വിചാരംതന്നെ മനുഷ്യന്റെ ഉള്ളിൽ എങ്ങനെ ഉണ്ടാവും?"

"അതുകൊണ്ട് ഞാൻ ശേട്ടിന്റെ മുഖത്ത് കാർക്കിച്ചുതുപ്പിയിട്ട് ഇറങ്ങിപ്പോന്നു!"

"അങ്ങ് ചെയ്തത് ഉചിതമായി. ഇത്തരം ഉപായം പറഞ്ഞു തരുന്നവന്റെ മുഖത്ത് ചെരുപ്പെടുത്ത് തല്ലുകയാണ് വേണ്ടിയിരുന്നത്..."

"പക്ഷേ, ഞാൻ അയാളുടെ ആശ്രിതനായി പോയില്ലേ... എനിക്ക് മറ്റെന്തു ചെയ്യാൻ കഴിയും?" – ജൂഠാമാമൻ ദീനഭാവത്തോടെ മൊഴിഞ്ഞു – "കീലാഭായിക്ക് അധികാരശക്തിയുണ്ട്. അയാളെ ചീത്തപറയൂ..."

"ചീത്ത പറയുകയോ? എനിക്ക് അയാളെ കൈയാമം വെയ്ക്കാം" – കീല ആവേശംകൊണ്ട് പറഞ്ഞുപോയി. എന്നാൽ പെട്ടെന്ന് സ്വയം നിയന്ത്രിച്ചുകൊണ്ട് തുടർന്നു – "വേണ്ട, അതുവേണ്ട. ആ അറാം പിറപ്പിനെ കൈയാമം വെച്ചതുകൊണ്ട് എന്തു പ്രയോജനം? സർക്കാറിന്റെ ആ കൈയാമംപോലും അശുദ്ധമാവും. നമുക്ക് സംഭവിച്ച വിപത്ത് അതുമൂലം കുറയാനും പോകുന്നില്ല..."

ഇത്രയും പറഞ്ഞ്, കീല മിണ്ടാതിരുന്നു, എന്തുചെയ്യണമെന്ന് അറിയാൻ വയ്യാത്ത ഒരു സ്ഥിതിയിൽ എന്തെങ്കിലും ഒരു വഴി കണ്ടുപിടിക്കാൻ ശ്രമിക്കുംപോലെ.

ജൂഠാമാമൻ ദിക്കുമുട്ടിയവനെ പോലെ നിലംചുരണ്ടിക്കൊണ്ട് മൊഴിഞ്ഞു – "എന്റെ മോംഘി ചതി അറിയാത്ത ഒരു പശുവിനെ

പോലെയാണ്... നെഞ്ച് പൊട്ടത്തക്കവണ്ണം കിടന്നു കരയുകയാണ്...ചുമരിന്മേൽ തലയിട്ടടിക്കുകയാണ്..."

നിസ്സഹായയായ ആ പെൺകുട്ടിയുടെ യാതന വർണിക്കുന്നതു കേൾക്കേ, അന്യരുടെ ദുഃഖം അറിയാൻ കഴിവുള്ള കീലയ്ക്കും അത്രതന്നെ മനോവേദന അനുഭവപ്പെട്ടു. അയാളുടെ കൺമുന്നിൽ കാരുണ്യം അർഹിക്കുന്ന ഒരു പെൺകുട്ടിയുടെ വിഗ്രഹം നീന്തി തുടിക്കാൻ തുടങ്ങി. കുലീന സമുദായത്തിൽ അവളുടെ അപമാനകരമായ സ്ഥിതിയെപ്പറ്റി ആലോചിക്കെ, സഹൃദയനായ ആ മനുഷ്യന്റെ ഓരോ രോമവും എരിഞ്ഞുപോയി...

"എന്റെ കണ്ണുകൾക്ക് ഒരു രത്നമായ മോംഘിയുടെ ജീവിതം തുലഞ്ഞുപോയി..." – അടിയേറ്റ ഒരു ജീവിയുടേതുപോലെ ജൂഠാ മാമന്റെ ഹൃദയം വേദനകൊണ്ട് പുളഞ്ഞു, പേർത്തും പേർത്തും.

"ഇങ്ങനെ ദുർബലനാവരുത്, മാമാ!" – കീല ഉറച്ച ഒച്ചയിൽ പറഞ്ഞു – "ജീവിതം നല്കുന്ന, ആയിരംകൈയുള്ള ആ ഒരാൾ മേലെ ഇരിക്കുന്നുണ്ട്... ആരുടേയും ജീവിതം തുലയ്ക്കാനുള്ള കെല്പ് ഒറ്റ മനുഷ്യജീവിക്കും ഇല്ല..."

നിരാശനായ ജൂഠാമാമൻ കീലയുടെ വാക്ക് കേട്ടപ്പോൾ ആശ യോടെ അയാളെ നോക്കി. പക്ഷേ ആ വാക്കുകളുടെ നിഗൂഢമായ അർത്ഥം മനസ്സിലാക്കാൻ കഴിവില്ലാതെ വീണ്ടും പറഞ്ഞു – "മോംഘിയുടെ ജീവിതം തുലഞ്ഞുപോയി. ഇനിയെന്തുണ്ട് ബാക്കി?"

"തുലഞ്ഞുപോയി എന്ന് ആർ പറയുന്നു? ഇങ്ങനെ ചെറിയ ഒരു അബദ്ധം പറ്റിപ്പോയി എന്നുവെച്ച് ജീവിതം മുഴുവൻ കരയാൻ പോകയാണോ" – കീല കിഴവനെ ധൈര്യപ്പെടുത്തിക്കൊണ്ടിരുന്നു – "ഈ അബദ്ധം ശരിപ്പെടുത്താൻ എന്തെങ്കിലും ഒരു പോംവഴി കണ്ടുപിടിക്കണം, മാമാ! കാലിന്മേൽ കുരുവന്നാൽ മരുന്നുപുരട്ടും, അല്ലാതെ കാൽ വെട്ടിക്കളയാറില്ല! അതുപോലെ കാൽ ഉപയോഗശൂന്യമായാൽ ഊന്നുവടി ഉപയോഗിക്കും, അല്ലാതെ മനുഷ്യനെ കൊന്നുകളയാറില്ല! മനസ്സിലായോ, മാമാ?"

കിഴവൻ കുറെക്കൂടി ആശ നിറഞ്ഞ നോട്ടം കീലയുടെ നേരെ പായിക്കാൻ തുടങ്ങി. എന്നാലും ആ പറഞ്ഞതിന്റെ സാരാംശം അയാൾക്ക് മനസ്സിലാക്കാൻ കഴിഞ്ഞില്ല.

കീല വീണ്ടും കിഴവനെ പറഞ്ഞ് ധരിപ്പിക്കാൻ ശ്രമിച്ചു – "ജീവിതത്തിൽ കയറ്റവും ഇറക്കവും ഉണ്ടാവും. കാൽ വഴുതി കുഴിയിൽ വീഴുന്ന മനുഷ്യനെ കൈപിടിച്ച് എഴുന്നേല്പിക്കണം, കുഴിയിൽനിന്ന് പുറത്ത് കൊണ്ട്വരണം. അല്ലാതെ മണ്ണിട്ട് ശവത്തെപ്പോലെ അയാളെ കുഴിച്ചുമൂടുകയല്ല വേണ്ടത്. ഇത്രയും വ്യത്യാസം ഉണ്ട്, ജീവിച്ചിരിക്കുന്ന മനുഷ്യനും ചത്ത മനുഷ്യനും തമ്മിൽ... മനസ്സിലായോ, മാമാ?"

കിഴവൻ ദത്തചിത്തനായിട്ട് കീലയുടെ ഉപദേശ-നിർദേശങ്ങൾ കേട്ടുകൊണ്ടിരുന്നു. 'കൈപിടിച്ച് എഴുന്നേല്പിക്കണം' എന്ന വാക്കുകൾ കിഴവന്റെ വ്യഥിതമായ ഹൃദയത്തിൽ മുഴങ്ങാൻ തുടങ്ങി. ആ പിതാവിന്റെ വാത്സല്യം നിറഞ്ഞ ഹൃദയം ആ വാക്കുകളുടെ വാച്യമായ അർത്ഥമാണ് ഗ്രഹിച്ചത്... കൈപിടിച്ച് എഴുന്നേല്പിക്കണം... എത്ര നല്ല ഉപദേശം... പക്ഷേ പ്രായോഗികമാണോ?... അതാണല്ലോ കുഴപ്പവും!... ഇങ്ങനെയെല്ലാം ആലോചിച്ച് കിഴവൻ തെളിച്ച് ചോദിച്ചു – "പക്ഷേ, ആരാണ് എന്റെ മോംഘലിയുടെ കൈപിടിക്കുക?"

ആ സംഭാഷണത്തിനിടയ്ക്ക് തികച്ചും പ്രസക്തമായ, സ്വാഭാവികമായ ഒരു ചോദ്യം. എന്നാൽ അത് കീലയുടെ കൂർമ്മതയുള്ള ചെവികളിൽ, അതിലുമധികമായി വികാരവിവശമായ ഹൃദയത്തിൽ, സവിശേഷമായ ഒരു ധ്വനി ഉളവാക്കി...

"കൂടപ്പിറപ്പില്ലാത്ത, തള്ളയില്ലാത്ത മോള്!... ആ പാവത്തിനെ ആ രാക്ഷസൻ ഭ്രഷ്ടയാക്കി... ആരാണ് ഇനി അവളുടെ കൈപിടിക്കുക?" – കിഴവൻ വേദനമുറ്റിയ ഒച്ചയിൽ ചോദിച്ചു... അയാളുടെ തേജസ്സറ്റ, ആണ്ടുപോയ കൃഷ്ണമണികൾ കീലയുടെ നേരെ ചോദ്യരൂപത്തിൽ തറച്ചുനിന്നു.

കാപട്യമറിയാത്ത മോംഘലിയുടേയും അവളുടെ പിതാവായ ജൂഠാമാമന്റേയും നിസ്സഹായമായ സ്ഥിതിയെപ്പറ്റിയുള്ള ചിന്ത കീലയുടെ ഹൃദയത്തെ കടയുവാൻ തുടങ്ങി. കീലയെ സംബന്ധിച്ചേടത്തോളം ആ നിമിഷം ജീവിതത്തിലെ ഏറ്റവും കഠിനമായ ഒരു പരീക്ഷണത്തിന്റെ നിമിഷമായിരുന്നു. വൃദ്ധന്റെ ആ ഒരേ ചോദ്യത്തിനുള്ള മറുപടിയിൽ, സച്ചരിതനായ ആ വ്യക്തിയുടെ ശീലഗുണത്തിന്റേയും സദാചാരത്തിന്റേയും പരീക്ഷണം അടങ്ങിയിരുന്നു. അതുകൊണ്ടുതന്നെ കീലയുടെ മനസ്സ് ആലോചനയിൽ ഒഴുകിപ്പോയി. ഒന്നുരണ്ട് നിമിഷംകൊണ്ട് അയാളുടെ മനസ്സ് കഴിഞ്ഞു

പോയ മുഴുവൻ ജീവിതത്തേയും പ്രദക്ഷിണം വെച്ചുവന്നു. അയാൾ പുറമേക്ക് വളരെനേരമായിട്ട് നിശ്ശബ്ദനായിരുന്നു. എന്നാൽ അയാളുടെ ഉള്ളിൽ ഭയങ്കരമായ പോരാട്ടം നടക്കുകയായിരുന്നു...

അവസാനം ചിന്താസുഷുപ്തിയിൽനിന്ന് ഉണർന്ന് നോക്കിയപ്പോൾ, ജുഠാമാമന്റെ ചോദ്യരൂപത്തിലുള്ള നോട്ടം ഇനിയും തന്നിലാണ് തങ്ങിനില്ക്കുന്നതെന്ന് അയാൾക്ക് മനസ്സിലായി. മൂകമായ ആ നോട്ടം ഉറക്കെ വിളിച്ചുചോദിക്കുംപോലെ... 'പറയൂ, പറയൂ മറുപടി... എന്റെ മോംഘലിയുടെ കൈ ഇനി ആർ പിടിക്കും?'

ആ ചോദ്യത്തിനുള്ള മറുപടി, അത്ര പെട്ടെന്ന് പറയാവുന്ന വിധം, അത്ര സരളമോ സ്വാഭാവികമോ ആയിരുന്നില്ല. കീല ഒന്നും മിണ്ടാതെ ഇരിക്കുന്നത് കണ്ട് കിഴവൻ പറഞ്ഞു – "ഒരു മാടപ്രാവിനെപ്പോലെ മോംഘലിയുടെ ചിറകുകൾ പറക്കുന്നതിനുമുമ്പേ അറ്റുപോയി... അവൾ ഇനി എങ്ങനെ പറക്കും?"

അത് കേൾക്കേ, കീല കുറെക്കൂടി അന്തർമുഖനായി തീർന്നു.

വൃദ്ധൻ തന്റെ വ്യഥ വർണ്ണിച്ചുകൊണ്ടിരുന്നു – "ചിറകില്ലാതെ മാടപ്രാവ് ഇനി എങ്ങനെ ജീവിക്കും?"

"ആരെങ്കിലും സ്വന്തം ചിറക് കൊടുക്കുകയാണെങ്കിലോ?" – വളരെ നേരമായിട്ട് മൂകനായി ഇരുന്ന കീല പെട്ടെന്ന് ഒരു മറുചോദ്യം ചോദിച്ചു, ഒരു സൂചകമെന്ന മട്ടിൽ. പക്ഷേ അയാൾക്ക് അടുത്തക്ഷണം അദ്ഭുതവും തോന്നി, തന്റെ വായിൽനിന്ന് അത് എങ്ങനെ പുറത്തുവന്നു എന്ന് ഓർത്തപ്പോൾ...

"ആരെങ്കിലും സ്വന്തം ചിറക് തന്നാലല്ലേ?" – കിഴവൻ കീലയുടെ ചോദ്യത്തിന്റെ സൂചകാർത്ഥം മനസ്സിലാക്കാൻ കഴിയാതെ ചോദിച്ചു.

"ശരിയാണ്" – കീല ദൃഢതയോടെ പറയാൻ തുടങ്ങി – "മാടപ്രാവിന്റെ ചിറക് അറ്റുപോയിക്കോട്ടെ... മീരിബായി സാധ്വി പറയുകയാണ് – ഒരു ജീവി മറ്റൊരു ജീവിയെ ജീവിപ്പിക്കുന്നു; ഒരു മനുഷ്യന് മാത്രമേ മറ്റൊരു മനുഷ്യനെ കരകയറ്റാൻ കഴിയൂ..."

"പക്ഷേ, എന്റെ മാടപ്രാവിന് ആർ സ്വന്തം ചിറക് കൊടുക്കും? എങ്ങനെ കൊടുക്കും?" കിഴവൻ ആശങ്ക പ്രകടിപ്പിച്ചു.

"മാമാ, എനിക്ക് ആലോചിക്കാൻ ഇട തരൂ... ഒന്നുരണ്ട് ദിവസം കഴിഞ്ഞ് ഞാൻ മാമന്റെ അടുത്ത് വരാം. എന്തെങ്കിലും വഴി

അപ്പോഴേക്ക് ഞാൻ കണ്ടുപിടിക്കാം..." – കീല കിഴവനെ സമാധാനിപ്പിച്ചു.

"ആകട്ടെ" – എന്ന് പറഞ്ഞ് കിഴവൻ ആശയുടെ നേരിയ കിരണങ്ങളുമേന്തി വിടവാങ്ങി.

ജൂഠാമാമൻ പോയതിനുശേഷം കീല പുറത്ത് കുത്തിയിരുന്ന നരോത്തമിനെ വിളിച്ചു – "ചേട്ടാ, വരൂ അകത്തേക്ക്!"

കിഴവനുമായി കീല എന്ത് സംസാരിച്ചു എന്ന് അറിയുന്നതിൽ നരോത്തമിന് താൽപര്യമില്ലായിരുന്നു. മംചേർശായ്ക്കു വേണ്ടി ഏതൊരു ചോദ്യത്തിന്റെ മറുപടി വാങ്ങാൻ വന്നുവോ അതിനെ പ്പറ്റിയായിരുന്നു അയാൾക്ക് ബദ്ധപ്പാട്. അതുകൊണ്ട് ഒരു കുഞ്ഞിനെപ്പോലെ അയാൾ നിഷ്കളങ്കതയോടെ ചോദിച്ചു – "പറയൂ, മംചേർശായോട് ഞാൻ എന്ത് മറുപടി പറയണം?"

"എനിക്ക് പെട്ടെന്ന് മറുപടി പറയാൻ സാധ്യമല്ല. എനിക്ക് നാലുദിവസത്തെ അവധി വേണം. നാലാം ദിവസം ഞാൻ സ്വയം വന്ന് മറുപടി പറഞ്ഞോളാം..."

ഇത്ര വേഗത്തിലും, ഇത്ര അനുകൂലമായും ഒരു മറുപടി കീലയിൽനിന്ന് ലഭിക്കും എന്ന് നരോത്തമിന് പ്രതീക്ഷയില്ലായിരുന്നു. അതുകൊണ്ട് അയാൾക്ക് സന്തോഷമായി. തികഞ്ഞ ഉത്സാഹത്തോടെ അയാൾ ഓർമ്മിപ്പിച്ചു – "അടുത്ത പൗർണമിക്ക് പരുത്തി കപ്പലിൽ കയറ്റാൻ എനിക്ക് ബോംബേക്ക് പോകണം. അതിനുമുമ്പേ മറുപടി കിട്ടുമല്ലോ, ഇല്ലേ?"

"തീർച്ചയായും."

"കീലയുടെ മറുപടി അറിയാതെ ഞാൻ ബോംബേക്ക് പോവില്ല, കേട്ടോ" – നരോത്തം മമതയോടെ പറഞ്ഞു.

"ഓഹോ! താൻ ഒരു കുസൃതിയാണ്, അല്ലേ?"

"അങ്ങയുടെ അനിയനല്ലേ, ഞാൻ!" – എന്ന് പറഞ്ഞ് നരോത്തം ചിരിച്ചുകൊണ്ട് പോയി.

നരോത്തം പോയ ഉടൻ കീലയുടെ ചിന്താചക്രം തിരിയാൻ തുടങ്ങി.

അടുത്ത മൂന്നുരാവും മൂന്നുപകലും അയാൾ ഭയങ്കരമായ മനോമന്ഥനത്തിൽ കഴിച്ചുകൂട്ടി. മാനസികമായ ആ പാരവശ്യം അയാളുടെ മുഖത്തും മുദ്രകുത്തി. അത് കണ്ടിട്ട് വാട്സൺ സായ്‌വിന്പോലും ആശ്ചര്യം തോന്നി. സായ്‌വ് മൗഢ്യത്തിന്റെ

കാരണം ചോദിച്ചപ്പോൾ കീല ആദ്യം ഒഴികഴിവു പറഞ്ഞു. എന്നാൽ സവിശേഷദൃഷ്ടിയുള്ള, സഹൃദയനായ സായ്‌വ് വീണ്ടും വീണ്ടും ചോദിക്കേ, കീല ഗത്യന്തരമില്ലാതെ ആദ്യംതൊട്ട് അവസാനംവരെ എല്ലാ കഥയും പറഞ്ഞു കേൾപ്പിച്ചു. ജുഠാമാമന്റെ മകളുടെ ദയനീയസ്ഥിതി ധരിപ്പിച്ച് അതിന് ഒരു പോംവഴി കണ്ടുപിടിക്കുന്നതിലുള്ള തന്റെ ധർമ്മസങ്കടവും പറഞ്ഞു.

വാട്സൺസായ്‌വ് കീലയുടെ പൂർവകാല ജീവിതം കീല പറഞ്ഞുതന്നെ മനസ്സിലാക്കിവെച്ചിരുന്നു. അതുകൊണ്ട് അയാളുടെ ധർമ്മസങ്കടം മനസ്സിലാക്കുന്നതിന് സായ്‌വിന് വളരെനേരം വേണ്ടിവന്നില്ല. അദ്ദേഹത്തിന് അറിയാമായിരുന്നു, കീല ഒരിക്കൽ വിരക്തി തോന്നി സന്യാസദീക്ഷ സ്വീകരിച്ചിട്ടുണ്ടെന്ന്. ആ ദീക്ഷയുടെ ഒരു അടയാളമെന്ന മട്ടിൽ ഉരുണ്ട മണികളുള്ള രുദ്രാക്ഷമാല ഇന്നും അയാളുടെ കഴുത്തിൽ കിടന്നിരുന്നു...

കീല സായ്‌വിന്റെ മുമ്പിൽ സമ്മതിച്ചു... ആ മാലയാണ് തന്നെ കർത്തവ്യപാലനത്തിൽ വിലക്കുന്നത്... സന്യാസജീവിതത്തിന്റെ കാതലില്ലായ്മയും കർമ്മകാണ്ഡത്തിന്റെ അർത്ഥശൂന്യതയും തിരിച്ചറിഞ്ഞ്, വിരക്തിയിലേക്ക് ഒളിച്ചോടുന്നതിനു പകരം ജീവിതസംഘർഷത്തിൽ പൊരുതി മരിക്കാനുള്ള ആവേശം ഉണ്ടായപ്പോൾ താൻ പ്രാപഞ്ചിക ജീവിതത്തിലേക്ക് മടങ്ങിപ്പോന്നു– എന്നാലും ആ രുദ്രാക്ഷമാല തനിക്ക് മോചനം നല്കാതിരിക്കുകയാണ്– മാലയുടെ ഓരോ മണിയും ഇരുമ്പുചങ്ങലയുടെ ഓരോ കണ്ണിപോലെ ആയിത്തീർന്നിരിക്കുകയാണ്–

കീലയുടെ അനിശ്ചിതമായ മനോദശ കണ്ടിട്ട് സായ്‌വിന് വിസ്മയം തോന്നി. അത്രയ്ക്ക് മനോദാർഢ്യമുള്ള ഒരു മനുഷ്യന് ഇത്രയധികം ധർമ്മസങ്കടമോ?... സുദീർഘമായി ചിന്തിച്ചപ്പോൾ അദ്ദേഹത്തിന് തോന്നി, ഭാരതീയമായ ജീവിതസമ്പ്രദായത്തിൽ വളർന്ന ഒരു മനുഷ്യൻ പണ്ടൊരിക്കൽ സ്വീകരിച്ച ദീക്ഷയ്ക്ക് ഇത്ര മഹത്ത്വം കൊടുക്കുന്നതിൽ ആശ്ചര്യമില്ലെന്ന്... ആ ആത്മാവിന്റെ സത്യസന്ധമായ ആദേശത്തിനുമുമ്പിൽ മറ്റെല്ലാ ആദേശങ്ങളും ബന്ധനങ്ങളും നിസ്സാരമെന്ന് കീല മനസ്സിലാക്കണമെന്നു മാത്രം...

കീലയെ അത് മനസ്സിലാക്കിക്കൊടുക്കാനുള്ള പണി സായ്‌വ് സ്വയം ഏറ്റെടുത്തു. ഒരു ദിവസം മുഴുവൻ അദ്ദേഹം പല ദർശനങ്ങളുടേയും മതങ്ങളുടേയും സാരം പറഞ്ഞുകൊടുത്തു.

പല സിദ്ധപുരുഷന്മാരുടേയും പ്രചോദനകരമായ ജീവിതത്തിന്റെ കടമയേക്കാൾ ഹൃദയത്തിന്റെ കടമയാണ് ശ്രേഷ്ഠമെന്ന് പ്രതിപാദിച്ചു കൊടുക്കുകയും ചെയ്തു...

അവസാനം കീലയ്ക്ക് ബോധ്യമായി, സ്ഥൂലമായ ലൗകികാചാരത്തേക്കാൾ ഹൃദയത്തിന്റെ കടമയാണ് കൂടുതൽ മഹത്തായിട്ടുള്ളതെന്ന്. ഈ ബോധ്യം വന്ന ഉടൻ അയാളുടെ കണ്ണിൽ വീണു കിടന്നിരുന്ന തിരശ്ശീല മാറി. ജീവിതത്തിന്റെ വഴി ഒരു വിളക്കിന്റെ വെളിച്ചംപോലെ തിളങ്ങിക്കാണായി, അയാളുടെ മുന്നിൽ...

പൂ പോലെ കനംകുറഞ്ഞ ഹൃദയത്തോടെ കീല ജുഠാമാമന്റെ വീട്ടിൽ എത്തി.

തന്റെ വാക്ക് അനുസരിച്ച് കീല സത്യത്തിൽ വരുമെന്ന് കിഴവന് ആശയേ ഉണ്ടായിരുന്നില്ല. അതുകൊണ്ട് ശിരസ്തദാറിന്റെ സ്ഥാനത്തിരിക്കുന്ന ആ ഉദ്യോഗസ്ഥനെ സ്വാഗതം ചെയ്യാൻ അയാൾ ഗദ്ഗദത്തോടെ വാതിൽക്കലേക്ക് പാഞ്ഞു.

"ശേട്ട് ഇതാ ഇപ്പോൾ വന്നിരുന്നു" – കിഴവൻ പറഞ്ഞു

"എന്തിന് വന്നിരുന്നു?" – കീല രൂക്ഷമായി ചോദിച്ചു.

"അദ്ദേഹവും കുഴപ്പത്തിലല്ലേ?... അതിൽനിന്ന് രക്ഷപ്പെടാനുള്ള വഴി പറഞ്ഞുതരാൻ വന്നതാണ്..."

"എന്തുവഴിയാണ് പറഞ്ഞത്? ശേട്ട് മോംഘലിയെ കല്യാണം കഴിക്കുമോ?"

വൃദ്ധൻ വേദനനിറഞ്ഞ, ഖിന്നമായ ചിരിചിരിച്ചിട്ട് പറഞ്ഞു – "അതിലെന്തിരിക്കുന്നു!... പെണ്ണിനേയും കൂട്ടിക്കൊണ്ട് ഒരു തീർത്ഥയാത്രക്ക് താൻ പോവുമെന്ന് അദ്ദേഹം പറഞ്ഞു..."

"കുഞ്ഞുണ്ടായാൽ ഗംഗയിൽ ഒഴുക്കിക്കളയാമെന്നും ആ രാക്ഷസൻ പറഞ്ഞിട്ടുണ്ടാവും, ഇല്ലേ?" – കീല കുറെക്കൂടി ഉഗ്രമായി ചോദിച്ചു.

"ഏയ്, അത്രയ്ക്കു പറയാൻ അദ്ദേഹത്തിന് കെല്പുണ്ടായില്ല... ഏതെങ്കിലും അനാഥാശ്രമത്തിലോ മറ്റോ ആ കുഞ്ഞിനെ ആക്കാം എന്ന് പറയുകയുണ്ടായി..."

"അങ്ങനെയൊന്നും ആലോചിക്കരുത്, മാമാ. അനാഥാശ്രമത്തിൽ കിടക്കത്തക്കവിധം എന്ത് പാപമാണ് ജനിച്ചുവീഴുന്ന ആ മൂകജീവി ചെയ്തിട്ടുള്ളത്?"

"പിന്നെ എന്തു ചെയ്യണം, കീലാഭായി? എനിക്ക് ഒരു വഴിയും തോന്നുന്നില്ലല്ലോ!"

"അമ്മയേയും കുഞ്ഞിനേയും അങ്ങനെ അകറ്റുന്നത് ഒരു പാപമല്ലേ?" – കീല ക്രോധത്തോടെ ചോദിച്ചു.

"തലയിൽ എഴുതിയിട്ടുള്ളത് അങ്ങനെയാണെങ്കിലോ കിലാഭായീ?" കിഴവന്റെ ഒച്ച ഇടറാൻ തുടങ്ങി – "ജനിച്ചു വീഴുന്നവന്റെ തലയിലെഴുത്തുപോലെ വരും..."

"ആ എഴുത്തിന് ആപ്പുവെയ്ക്കും, ഞാൻ!" – കീല ഗർവത്തോടെ പറഞ്ഞു.

"എങ്ങനെ? .. എങ്ങനെ?" – കിഴവൻ ബദ്ധപ്പാടോടെ ചോദിക്കാൻ തുടങ്ങി.

"കേൾക്കു, അങ്ങേയ്ക്ക് സമ്മതമാണെങ്കിൽ ഞാൻ മോംഘലിയുടെ കൈപിടിയ്ക്കാൻ തയാറാണ്" – കീല ദൃഢതയോടെ പറഞ്ഞു – "ഞാൻ അവളെ കല്യാണം കഴിക്കും. ആ കുഞ്ഞ് എന്റേ താണെന്നും പറയും!"

കിഴവൻ കീലയുടെ മുഖത്തേക്ക് മിഴിച്ചുമിഴിച്ച് നോക്കാൻ തുടങ്ങി. തന്റെ ചെവിയിൽ കേൾക്കായ വാക്കുകൾ അയാൾക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല. നാലുപാടുനിന്നും ദുഃഖം വന്നു വളഞ്ഞ ഒരു മനുഷ്യന് സുഖത്തിന്റെ മിന്നലാട്ടം കാണുമ്പോൾ ഉണ്ടാകാവുന്ന ഭ്രമം ജൂഠാമാനും ഉണ്ടായി. 'അങ്ങേയ്ക്ക് സമ്മത മാണെങ്കിൽ ഞാൻ മോംഘലിയുടെ കൈപിടിക്കാൻ തയാറാണ്' – ഈ വാക്കുകൾ യഥാർത്ഥത്തിൽ പറഞ്ഞതാണോ? അതോ ചെവിക്ക് അങ്ങനെ വെറുതെ തോന്നിയതോ?... കിഴവന്റെ മനസ്സ് സംഭ്രമിച്ചുപോയി...

"മീരീബായി സാധ്വിയുടെ ഉപദേശം മറന്നുപോയോ?" – കീല ലാക്ഷണികരീതിയിൽ ഒരു സൂക്തി ഉദ്ധരിച്ചു – "ജീവാങ്കുരത്തെ തിരസ്കരിക്കുന്നത് പാപമാണ്..."

കിഴവൻ രോമാഞ്ചംപൂണ്ട് ആ മനുഷ്യന്റെ മുഖത്തേക്ക് നോക്കാൻ തുടങ്ങി.

"കുഞ്ഞിന് തള്ളയില്ല എന്നു പറയുന്നതിൽ ഒരു കുഴപ്പവും ഇല്ല" – കീല കിഴവനെ ധരിപ്പിച്ചുകൊണ്ടിരുന്നു – "എന്നാലോ കുഞ്ഞിന് തന്തയില്ല എന്നു പറയുന്നതിൽ അപമാനം ഉണ്ട്.

അതുകൊണ്ട് മോംഘലിയുടെ കുഞ്ഞിനെ ഞാൻ സ്വന്തം കുഞ്ഞായിട്ട് കരുതും–"

"അങ്ങയോ?... അങ്ങയോ?..." ഹർഷാവേശത്തിന്റെ ആധിക്യം നിമിത്താം വൃദ്ധന്റെ ശബ്ദം ഇടറി – "എന്നാൽ... എന്നാൽ... ഇത് മറ്റൊരുത്തന്റെ... പാപം..."

"അത് ഞാൻ തലയിലേറ്റിക്കോളാം" – കീല ദൃഢനിശ്ചയത്തോടെ പറഞ്ഞു.

കിഴവന് തോന്നി, ആ മനുഷ്യൻ തന്റെ മുക്തിദാതാവാണെന്ന്, ഒരു അധമോദ്ധാരകനേക്കാളും മേലെയാണെന്ന്... ആ മനുഷ്യൻ പ്രദർശിപ്പിച്ച ആത്മത്യാഗത്തിന് നന്ദി പറയാൻ പറ്റിയ വാക്കുകൾ അക്ഷരാഭ്യാസമില്ലാത്ത ആ കിഴവന് അറിയാൻ മേലായിരുന്നു. വികാരാധിക്യം നിമിത്തം അയാൾ കീലയുടെ കാല്ക്കൽ വീണു; ആനന്ദാശ്രുക്കളുടെ അവിരളമായ ധാരകൊണ്ട് തന്റെ ആ ഉദ്ധാരകന്റെ കാലുകൾ കഴുകി.

കീല വൃദ്ധനെ പിടിച്ചെഴുന്നേല്പിച്ചിട്ട് പറഞ്ഞു – "എഴുന്നേല്ക്കു, മാമാ, എഴുന്നേല്ക്കു... എന്നെ ലജ്ജിപ്പിക്കരുത്– ഞാൻ അങ്ങയുടെ കുഞ്ഞാണ്... അങ്ങ് എന്റെ അച്ഛന്റെ നിലയിൽ ഉള്ള ആളാണ്– എന്നെ ആശീർവദിക്കു..."

## 35. പ്രകാശം ഉയർന്നു

"ബടുകിന്റമ്മേ, കേട്ടോ? നരോത്തം എഴുതിയിരിക്കയാണ്–"

രാത്രിയിലെ ഭക്ഷണം കഴിഞ്ഞ് ഉത്തംചന്ദ് പിച്ചളവിളക്ക് കത്തിച്ച് കണക്കെഴുതാൻ കുത്തിയിരുന്നു. അന്നേരം ലാഡ് കോറാകട്ടെ, പെട്ടിതുറന്ന് ഉടുപ്പുകളും പണ്ടങ്ങളും പരത്തി ഇട്ട് കുത്തിയിരിക്കയായിരുന്നു. ദകുഭായിയുടെ ബാലുവിന്റെ കല്യാണം അടുത്തുവന്നതു നിമിത്തം അവർ കുറച്ചു ദിവസങ്ങളായി അതിന്റെ ഏർപ്പാടിൽ മുഴുകി കഴിയുകയായിരുന്നു. ആ സമയത്തും അവർ ബാലുവിന്റെ വധുവിനുവേണ്ടി പണിയിക്കേണ്ട പണ്ടങ്ങളെപ്പറ്റിയാണ് ആലോചിച്ചിരുന്നത്. അതുകൊണ്ട് നരോത്തമിന്റെ കത്ത് വന്നതിനെപ്പറ്റി ഭർത്താവ് പറഞ്ഞത് അവരുടെ ചെവിവരെ എത്തുന്നതിനുപകരം കാറ്റിൽ പറന്നുപോയ പോലെ ആയി.

“കേൾക്കുന്നുണ്ടോ? ബോംബെയിൽനിന്ന് നരോത്തമിന്റെ കത്ത് വന്നിട്ടുണ്ട്...” – ഭാര്യ ശ്രദ്ധിക്കുന്നില്ല എന്ന് കണ്ടിട്ട് ഉത്തംചംദ് വീണ്ടും പറഞ്ഞു.

“ഉം...ഉം...” – എന്ന് മൂളി, ലാഡ്കോർ വീണ്ടും ആടയാഭരണങ്ങൾ തിരിച്ചും മറിച്ചും നോക്കിക്കൊണ്ട് ഇരുന്നു.

ഉത്തംചംദ് വീണ്ടും തെല്ലുനേരം കണക്കെഴുത്തിൽ മുഴുകി. ആ കത്ത് കേൾക്കാൻ ഭാര്യ മാനസികമായി തയ്യാറാകട്ടെ എന്നു കരുതി, അദ്ദേഹം കാത്തിരുന്നു... ഭാര്യയുടെ ശ്രദ്ധ ആകർഷിക്കാൻ വേണ്ടി അദ്ദേഹം വീണ്ടും പറഞ്ഞു – “കേൾക്കുന്നുണ്ടോ, നരോത്തം നിനക്ക് ദണ്ഡനമസ്കാരം എഴുതിയിരിക്കുന്നു...”

എന്നാൽ തന്റെ സഹോദരന്റെ വീട്ടിൽ കല്യാണത്തിന് അത്യുത്സാഹം കാണിച്ചുകൊണ്ടിരുന്ന ലാഡ്കോർ ഭർത്താവ് മൂന്നാമത്തെ തവണ പറഞ്ഞതും കേൾക്കാതെ ഇങ്ങനെ ചോദിക്കുകയാണ് ഉണ്ടായത് – “ബാലുവിന്റെ വധുവിന് എന്ത് പണ്ടമാണ് പണിയിക്കേണ്ടത് – വളയോ ഭുജബന്ധമോ?”

“രണ്ടും പണിയിച്ചോ!” – ഉത്തംചംദ് ഗംഭീരഭാവത്തോടെ പറഞ്ഞു – “ദകുഭായിയുടെ മകന്റെ കല്യാണമാവുക, നമ്മൾ അല്പസ്വല്പം ആഭരണങ്ങൾ കൊണ്ടുപോവുക – അതൊരു മര്യാദകേടാവില്ലേ?” – എന്നിട്ട് ഉത്തംചംദ് പരിഹാസം കലർന്ന പുഞ്ചിരി തൂകിക്കൊണ്ട് തന്റെ പ്രവൃത്തിയിൽ മുഴുകി...

ആഹ്ളാദംമൂലം മത്തുപിടിച്ച ലാഡ്കോർ ബാലുവിന്റെ കല്യാണത്തിനുള്ള ഏർപ്പാടിൽ കുറെക്കൂടി ലയിച്ചു. ഉദാരഹൃദയയായ ആ സഹോദരി, ആ സ്വന്തം സഹോദരൻ ചെയ്തുവെച്ചതെല്ലാം മറന്നുപോയപോലെ... പുതിയ വീട്ടിലേക്ക് കയറിത്താമസിക്കാൻ പോയ അന്ന് വഴക്കാളിയായ ആ നാത്തൂന്റെ പ്രവൃത്തിയും അവർ മറന്നപോലെ... അസൂയക്കുക്ഷിയായ ദകുഭായി കെട്ടിയവൾ പറഞ്ഞ നേരുംനുണയും കേട്ട്, മുനീമിന്റെ ഏഷണിയിൽ പെട്ട് ആ ശുഭമുഹൂർത്തം അലങ്കോലപ്പെടുത്തിയത്, അവസാനം വഞ്ചിച്ച് ഉത്തംചംദിനെ ദീപാളി കുളിപ്പിച്ചത് – ഇതെല്ലാം തന്നെ സ്നേഹമയിയായ സഹോദരി മറന്നുപോയപോലെ... അതിന്റെ സ്ഥാനത്ത് അവരോട് തികഞ്ഞ സ്നേഹമാണ് തോന്നിയിരുന്നത്... അത് വർദ്ധിപ്പിക്കാൻ മറ്റൊരു സംഭവവും ഉണ്ടായല്ലോ... പട്ടിണിക്കാലത്ത്, വിഷമംപിടിച്ച ഒരു സന്ദർഭത്തിൽ, ലാഡ്കോർ

ഭർത്താവിനെ ഈശ്വരിയയിലേക്ക് പറഞ്ഞയച്ച് ദകുഭായിയിൽ നിന്ന് നാലഞ്ചുകാശിന്റെ സഹായം ആവശ്യപ്പെടുകയുണ്ടായല്ലോ. അവിടെനിന്ന് തിരിച്ചുവന്നതിനുശേഷം ഉത്തംചംദ് യാത്രയെപ്പറ്റി പറഞ്ഞുകേൾപ്പിച്ച കൃത്രിമമായ വർണനം നിമിത്തം ദകുഭായിയുടെ അതിഥിസൽക്കാരം, കുടുംബമഹിമ, അയാൾ ഔദാര്യത്തോടെ നല്കിയ സഹായം, വാഘണിയയിലേക്ക് തിരിച്ചുവരും നേരം വഴിക്ക് വെച്ച് കൊള്ളക്കാർ ആക്രമിച്ച് ആ പണം കൊള്ളയടിച്ചത് – 'എന്റെ ദകുഭായി'യോടുള്ള സഹോദരിയുടെ മമത ഇരട്ടിക്കുകയാണ് ഉണ്ടായത്.

ആ ഇരട്ടിച്ച മമതയുടെ പ്രേരണയാലാണ്, ലാഡ്കോർ ഈശ്വരിയയിലേക്ക് പോകുന്നതിനും സോദരപുത്രന്റെ വിവാഹത്തിൽ പങ്കുകൊണ്ട് ഒരു 'വല്യമ്മ'യായി ചമഞ്ഞു നടക്കുന്നതിനും ഉള്ള മനോരഥം ഊട്ടിയുണ്ടാക്കിക്കൊണ്ടിരുന്നത്...

ലാഡ്കോറിന്റെ സ്ഥിതി ഉത്തംചംദിന് ഒരു നേരംപോക്കായി തോന്നി.. ദകുഭായി പറഞ്ഞയച്ച ശിപ്പായികളുടെ മർദനമേറ്റ് ഈശ്വരിയയിൽനിന്ന് ജീവനോടെ തിരിച്ചെത്താൻ കഴിഞ്ഞത് ദൈവകൃപ നിമിത്തമാണ്. ലാഡ്കോറിന് അതിന്റെ ഒരു 'വാട'പോലും ഏല്ക്കാൻ അദ്ദേഹം വഴിവെച്ചില്ല. അതിനുപകരം, വാഘണിയയിൽ തിരിച്ചുവന്ന്, ദകുഭായിയുടെ മമതാബോധത്തെപ്പറ്റി വെറും സാങ്കല്പികമായി വർണിച്ച്, ലാഡ്കോറിന്റെ മനസ്സിൽ 'ഒരമ്മയ്ക്കു പിറന്ന സഹോദര'ന്റെ ഏറ്റവും മധുരമായ ഒരു ചിത്രം വരച്ചുവെയ്ക്കാനാണ് ശ്രമിച്ചത്. ആ ചിത്രം വെറും മിഥ്യയാണെന്ന് ഉത്തംചംദിന് അറിയാമായിരുന്നു; ഒരു 'മൃഗജലം' ആണ് എന്നും അറിയാമായിരുന്നു. പക്ഷേ 'മൃഗജല'ത്തിനുമുണ്ട്, മയക്കിക്കളയാനുള്ള ഒരുതരം ശക്തി. അതുകൊണ്ട് മനുഷ്യന്റെ ദാഹം തീരുകയില്ലെങ്കിലും കണ്ണുകൾക്ക് ഒരുതരം കുളുർമ ഏശും, തീർച്ചയായിട്ടും. സ്നേഹത്തിനുവേണ്ടി ദാഹിക്കുന്ന ലാഡ്കോർ അങ്ങകലെയുള്ള ഈശ്വരിയയിൽ, ദകുഭായിയുടെ വീട്ടുമുറ്റത്ത് കണ്ണഞ്ചിക്കുന്ന 'മൃഗജലം' കാണുന്നെങ്കിൽ കണ്ടോട്ടെ– ഉത്തംചംദ് ആലോചിച്ചു... ഈ 'ജീവജല'വും ഭ്രമിപ്പിക്കുന്ന ഒന്നാണ് എന്ന് പറഞ്ഞ് ആരേയും നിരാശപ്പെടുത്തുന്നതും ഉചിതമല്ലല്ലോ..

ലാഡ്കോറിന്റെ മനസ്സിൽ ബാലുവിന്റെ വിവാഹമഹോത്സവത്തിന്റെ സമ്പൂർണചിത്രം വരയ്ക്കപ്പെട്ടു കഴിഞ്ഞിരുന്നു. വരരാജന്റെ

'വല്യമ്മ' എന്ന നിലയ്ക്ക് തന്റെ കടമ നിർവഹിക്കാൻ എത്ര ഉടുപ്പുകളും എത്ര പണ്ടങ്ങളും എത്ര രൂപയും കൊടുക്കണം എന്നതിന്റെ പട്ടിക അവർ മനസ്സുകൊണ്ട് തയ്യാറാക്കി കഴിഞ്ഞിരുന്നു; സോദരനും നാത്തൂനും തനിക്ക് എത്ര പണ്ടങ്ങളും ഉടുപ്പുകളും തരും എന്നതിനെപ്പറ്റിയും അവർ സങ്കല്പിച്ചുവെച്ചു. അമ്മാമന്റെ മുറ്റത്ത് ഓമന മരുമകനായ ബടുക് എങ്ങനെ തുള്ളിച്ചാടി നടക്കുമെന്ന രംഗംപോലും അവർ തന്റെ കണ്ണുകളിൽ ചിത്രീകരിച്ചു കഴിഞ്ഞിരുന്നു.

"ബടുകിന്റമ്മേ, വിളക്കിൽ അല്പം എണ്ണ ഒഴിക്കുമോ?" – കണക്കെഴുതിക്കൊണ്ടിരുന്ന ഉത്തംചംദ് വിളക്കിൽ ഒരു തിരികൂടി ഇട്ടുകൊണ്ട് ചോദിച്ചു.

"ഇനിയും എത്ര എണ്ണം കത്തിക്കണം, നിങ്ങൾക്ക്?" – അവർ എഴുന്നേല്ക്കുന്നതിനിടയ്ക്ക് കൃത്രിമമായ ദേഷ്യത്തോടെ ചോദിച്ചു.

"സീസണിലെ കണക്കെല്ലാം ശരിപ്പെടുത്തേണ്ടേ?.. അടുത്ത അമാവാസിക്ക് കണക്കു പുസ്തകമെല്ലാം എടുത്തുകൊണ്ട് മംചേർശായുടെ കടയിൽ എത്തണം..."

അന്നേരം ലാഡ്കോറിന് ഓർമ്മവന്നു, ഭർത്താവ് നരോത്തമിന്റെ കത്തു വന്നതിനെപ്പറ്റി തെല്ലു മുമ്പ് പറഞ്ഞ സംഗതി. അതിനെപ്പറ്റി അന്നേരം താൽപര്യം കാണിക്കാഞ്ഞതുകൊണ്ട്, ഒരു കുറ്റവാളിയുടെ മട്ടിൽ അവർ ചോദിച്ചു – "നരോത്തംഭായിയുടെ കത്ത് വന്നിട്ടുണ്ടോ?"

ഉത്തംചംദ് മനഃപൂർവം മിണ്ടാതിരുന്നു.

"എന്താണ് എഴുതിയിരിക്കുന്നത്?" – അവർ ചോദിച്ചു.

ഭർത്താവ് എന്നിട്ടും മിണ്ടാതിരിക്കുന്നത് കണ്ട് അവർ ഉറക്കെ ചോദിച്ചുപോയി – "എന്താണ് ഒന്നും മിണ്ടാത്തത്?"

"രണ്ടുമൂന്നു തവണ പറഞ്ഞു. എന്നാൽ നിനക്ക് കേൾക്കാൻ സമയമെവിടെ? – നീ സ്വന്തം സോദരനെപ്പറ്റി ചിന്തിച്ച് നിനക്ക് സമയം കിട്ടുമ്പോൾ മാത്രം എന്റെ സോദരനെപ്പറ്റി കേട്ടാൽ മതി എന്ന് ഞാൻ വിചാരിച്ചു" – ഉത്തംചംദ് പറഞ്ഞു, വ്യംഗ്യം കലർന്ന മട്ടിൽ.

"ഛെ! ഛെ! ഞാൻ എന്തൊരു മറവിക്കാരി ആയിപ്പോയി!" – സ്നിഗ്ധമായ ഹൃദയം വെളിപ്പെടുത്തുന്ന, വിടർന്ന ചിരി

വിതറിക്കൊണ്ട് ലാഡ്കോർ മൊഴിഞ്ഞു – "ദകുഭായിയോട് സ്നേഹം ഉണ്ടെന്നുവെച്ച് നരോത്തംഭായിയോട് ഇല്ലെന്ന് വരുമോ? ദകുഭായി കൂടപ്പിറപ്പാണെങ്കിൽ സ്വന്തം വയറ്റിൽ ജനിച്ച ബടുകിനേക്കാളും ഒരു മടങ്ങ് മേലെയാണ് നരോത്തംഭായി എനിക്ക്... കത്തിൽ എന്താണ് എഴുതിയിരിക്കുന്നത്, പറയൂന്ന്!"

"ഞാൻ ഒരിക്കൽ വായിച്ചുകേൾപ്പിച്ചതാണ്, നരോത്തം നിനക്ക് ദണ്ഡനമസ്കാരം എഴുതുന്നുവെന്ന്. നീ അത് ശ്രദ്ധിച്ചില്ല. അതുകൊണ്ട് മറുപടിയിൽ ഞാൻ എഴുതി, നിന്റെ ചേട്ടത്തിയമ്മ നിന്റെ ദണ്ഡനമസ്കാരം അംഗീകരിച്ചില്ലെന്ന്..."

"ഛി! ഛി! അങ്ങനെ ആരെങ്കിലും എഴുതുമോ? ആ മറുപടി ചീന്തിക്കളയൂ. എന്നിട്ട് എന്റെ ആശീർവാദം എന്നെഴുതൂ" – ലാഡ്കോർ ആദേശം നല്കി – "കത്ത് മുഴുവൻ വായിക്കൂന്ന്. ബോംബെയിലെ വർത്തമാനം എന്താണ് എഴുതിയിരിക്കുന്നത്?..."

"നീ ഈശ്വരിയയിൽനിന്നു വന്ന, ദകുഭായിയുടെ കത്തിൽ മുഴുകിയിരിക്കുകയായിരുന്നു. അതുകൊണ്ട് ബോംബെയിൽ നിന്നുവന്ന കത്ത് വായിച്ചുകേൾക്കാൻ നിനക്ക് സമയമെവിടെ?" – ഭർത്താവ് ഒരു 'ചൊട്ടു' കൊടുത്തു.

"ഞാൻ ഒരു മറവിക്കാരിയായിപ്പോയി. അതിന് ഞാൻ ഇനി എന്ത് ചെയ്യും?" – എന്ന് ചോദിച്ച് ലാഡ്കോർ മുഖത്ത് ദൈന്യത പരത്തി, അപേക്ഷിച്ചു – "ദയവ്ചെയ്ത് ആ കത്ത് ഇനി വായിക്കൂ. നരോത്തംഭായിയുടെ കത്ത് കേൾക്കാതെ എനിക്ക് ഉറക്കം വരില്ല..."

സരളഹൃദയയായ ഭാര്യയെ ഇനിയും പീഡിപ്പിക്കുന്നത് ഉചിതമല്ലെന്ന് ഉത്തംചംദിന് തോന്നി; എന്നിട്ട് അദ്ദേഹം പറഞ്ഞു – "വർത്തമാനമെല്ലാം വ്യാപാരത്തിനെ പറ്റിയാണ്..."

"വ്യാപാരം എങ്ങനെയുണ്ട്?"

"നല്ലത്. വളരെ നല്ലത്. നാം പ്രതീക്ഷിച്ചതിനേക്കാൾ കൂടുതൽ നല്ലത്."

"നിങ്ങളുടെ വായിൽ നെയ്യും ശർക്കരയും!" – ഭാര്യ പരമാനന്ദത്തോടെ മൊഴിഞ്ഞു – "നരോത്തംഭായി ഇവിടുന്ന് പോയത് നല്ല ശകുനത്തിനാണ്!"

"ശകുനത്തെപ്പറ്റി ആർക്കറിയാം? എന്നാൽ നീ അയാളുടെ വായിൽ മധുരം വെച്ചുകൊടുത്തില്ലേ, പോവുമ്പോൾ?"

"മുഖത്ത് കൈകൊണ്ട് ഉഴിഞ്ഞ്, എട്ടുവിരലും ഞെട്ടയൊടിക്കുകയും ചെയ്തു!"

"അതെ, ഇതൊക്കെയാണ് നല്ല ശകുനം!!" – എല്ലാ കീർത്തിയും ഭാര്യക്ക് നല്കിക്കൊണ്ട് പറഞ്ഞു – "നിന്റെ ആശീർവാദം ഇല്ലായിരുന്നുവെങ്കിൽ ഇത്ര വമ്പിച്ച വ്യാപാരം സാധ്യമാവുക ഇല്ലായിരുന്നു..."

"വ്യാപാരം എങ്ങനെയുണ്ട്? വിസ്തരിച്ച് പറയൂ."

"അയാൾ എഴുതിയിരിക്കുകയാണ് – ഞാൻ വാങ്ങി അയച്ച പരുത്തിയില്ലേ, അത് മംചേർശാ ബിലാത്തിക്ക് അയച്ചു. അതിന് പൊന്നിനേക്കാൾ കൂടുതൽ വില കിട്ടി..."

"എന്താണീ പറയുന്നത്? പരുത്തിക്ക് പൊന്നിനേക്കാൾ കൂടുതൽ വിലയോ?" – ലാഡ്കോർ തന്റെ സംശയം വെളിപ്പെടുത്തി, "വില്ലുകൊണ്ട് ഠേം – ഠേം എന്ന് തല്ലുന്ന ഒരു സാധനമല്ലേ, അത്?"

"അത് ശരിയായിരിക്കാം. പക്ഷേ ബിലാത്തിയിൽ അതിന് മാണിക്യത്തിന്റേയും മുത്തിന്റേയും വിലയാണ് കിട്ടുന്നത്!... മംചേർശായുടെ ഭാഗ്യത്തോടൊപ്പം നമ്മുടെ ഭാഗ്യവും തെളിഞ്ഞു" – ഉത്തംചംദ് ആശ്വാസംപൂണ്ട് മൊഴിഞ്ഞു.

"അത് എങ്ങനെ എന്ന് വിസ്തരിച്ചു പറയൂ."

"സംഭവിച്ചത് ഇങ്ങനെയാണ് – അമേരിക്കയിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു. ബിലാത്തിയിലെ തുണിമില്ലുകൾക്ക് അങ്ങനെ പരുത്തി കിട്ടാതായി. അതുകൊണ്ട് നമ്മുടെ പരുത്തിക്ക് മേൽക്കയ്യ് കിട്ടി..."

"ശരി. ഇപ്പോൾ മനസ്സിലായി."

"വ്യാപാര മത്സരം നിമിത്തം ബോംബേ ഒന്നാകെ കീഴ്മേൽ മറിഞ്ഞിരിക്കയാണ്" – ഉത്തംചംദ് കുറെക്കൂടി വിവരിച്ചു – "പരുത്തി കൊണ്ടുവാ, പരുത്തി കൊണ്ടുവാ എന്നൊരു വിളി മാത്രം നാലുപാടുനിന്നും. നോക്ക്, കത്തിൽ എഴുതിയിരിക്കുന്നത്! ഉള്ള പരുത്തിയെല്ലാം കപ്പലിൽ കയറ്റി. എന്നിട്ടും ആവശ്യക്കാർ കുറഞ്ഞിട്ടില്ല. അതുകൊണ്ട് പഴയ പഞ്ഞിക്കും വില കൂടിയിരിക്കയാണത്രെ. അതുകൊണ്ട് ആളുകൾ രസായിയും കിടക്കയും മാത്രമല്ല, തലയിണപോലും പൊളിച്ച് കീറി വില്ക്കാൻ തുടങ്ങിയിരിക്കുന്നുവത്രെ!..."

ലാഡ്കോർ തികഞ്ഞ ഗൗരവത്തോടെയാണ് അതുവരെ കേട്ടുകൊണ്ടിരുന്നത്. എന്നാൽ അവസാനം പറഞ്ഞതുകേട്ട് കിലുകിലാന്ന് ചിരിച്ചുപോയി – "നേരംപോക്ക് കളയു. കിടക്ക യിലേയും തലയിണയിലേയും പഞ്ഞിക്ക് രണ്ട് കാശുപോലും കിട്ടില്ല!"

"വാഘണിയയിൽ കിട്ടിയെന്നു വരില്ല. പക്ഷേ ബിലാത്തിയിൽ കിട്ടും. നമ്മുടെ പരുത്തി കിട്ടിയില്ലെങ്കിൽ ബിലാത്തിയിലെ വലിയ വലിയ തുണിമില്ലുകൾ നിന്നുപോവും..."

"ഇതൊരു നല്ല തമാശാണല്ലോ!"

"തമാശ ഏതുവരെ എത്തിയെന്നോ! ഇത്രയധികം സമ്പാദ്യം എവിടെയാണ് നിക്ഷേപിക്കുക എന്ന ചിന്തയാണിപ്പോൾ, പരുത്തി വ്യാപാരികൾക്ക്!" – ഉത്തംചംദ് നരോത്തമിന്റെ കത്ത് വായിച്ച് കുറെക്കൂടി വിസ്തരിച്ച് പറഞ്ഞു – "ജീവിതത്തിൽ ഒരു തവണ പോലും നൂറുരൂപയുടെ നോട്ട് കാണാത്തവരുടെ കൈവശം ഇപ്പോൾ ലക്ഷത്തിന്റെ സമ്പാദ്യമാണുള്ളത്. മംചേർശായെപ്പോലെ ആദ്യമേ ലക്ഷപ്രഭുക്കന്മാരായിരുന്നവർ ഇന്ന് കോടീശ്വരന്മാരായി തീർന്നിരിക്കയാണ്..."

"ഇത് നിറകുടത്തിൽ വീണ്ടും നിറച്ചപോലെ ആയല്ലോ" – ലാഡ്കോർ അഭിപ്രായപ്പെട്ടു.

"പുറത്തേക്ക് എടുക്കുക ഒരു സമസ്യയാവത്തക്കവിധം നിറകുട ത്തിൽ അത്ര നിറഞ്ഞു കഴിഞ്ഞിരിക്കുന്നു" – ഭർത്താവ് കത്ത് വായിച്ച് കുറെക്കൂടി വിവരിച്ചുകൊടുത്തു – "നരോത്തം എഴുതി യിരിക്കയാണ് – ബോംബെയിലെ വ്യാപാരികളെല്ലാം നിലവും കെട്ടിടവും വാങ്ങാൻ ആരംഭിച്ചിരിക്കുന്നു... ഒരുമുഴം തുണ്ട് നിലം പോലും തിരഞ്ഞാൽ കിട്ടാനില്ല. അത്രയ്ക്കേറി, ആവശ്യക്കാർ..."

"അത് വലിയ ഒരു അദ്ഭുതം തന്നെ! നിലം അങ്ങനെ ഇല്ലാതാവുമോ?" – ലാഡ്കോർ സഹജമായ രീതിയിൽ ചോദിച്ചു പോയി.

"ബോംബെയുടെ ചുറ്റും സമുദ്രമല്ലേ? അതുകൊണ്ട് കുറവു വരും" – ഉത്തംചംദ് ഭാര്യയെ പറഞ്ഞു മനസ്സിലാക്കി – "നിലം കിട്ടാനില്ലാത്തതുകൊണ്ട്, സമുദ്രം നികത്താൻ തുടങ്ങിയിരി ക്കയാണ്, ഇപ്പോൾ..."

"തമാശ് കളയുന്ന്! സമുദ്രം നികത്താനൊക്കുമോ?"

"നരോത്തം നുണ എഴുതുമോ?" – ഭർത്താവ് വീണ്ടും ഒരു തെളിവായി നരോത്തമിന്റെ കത്ത് ഹാജരാക്കി – "സമുദ്രം നികത്താൻവേണ്ടി ബോംബെയിൽ ഒരു കമ്പനി ഉണ്ടാക്കിയിരിക്കുന്നു. അതിന്റെ ഷെയറുകളുടെ വിലനിരക്ക് മുന്നൂറ് ശതമാനംകണ്ട് വർദ്ധിച്ചിരിക്കുന്നു. മംചേർശായും നരോത്തമും ആ കമ്പനിയിലെ ഷെയറുകൾ പങ്കിന് ആദ്യം വാങ്ങിയിരുന്നു. ഇപ്പോൾ നിരക്ക് ഏറിയതുനിമിത്തം നല്ല ലാഭം കിട്ടി..."

"ഭാഗ്യമുള്ളവരുടെ വീട്ടിൽ ഭൂതങ്ങളും സമ്പാദിച്ചുകൊണ്ടുവരും എന്ന് പറഞ്ഞപോലെയായി, ഇത്!"

"മംചേർശാ ഏഴുനിലക്കെട്ടിടം പണിയിക്കുകയാണെങ്കിൽ അയാളുടെ പങ്കുകാരൻ എത്ര നിലയുള്ളതായിരിക്കും പണിയിക്കുക?" – കുശലയായ ഗൃഹിണി ഒരു പ്രസ്താവമടങ്ങിയ ചോദ്യം എടുത്തിട്ടു.

"മംചേർശായെപോലെ മുതലുള്ളവരല്ല, നമ്മൾ! വ്യാപാരത്തിൽ നരോത്തമിന്റെ പങ്ക് രൂപയ്ക്ക് നാലണ മാത്രമാണ്!"

"അപ്പോൾ, നാലിലൊന്ന് പൊക്കമുള്ള ഒരു കെട്ടിടം പണിയിക്കാം.. ഒരു ഇരുനിലക്കെട്ടിടം എങ്കിലും ആവാം... നാട്ടിലും വെളിയിലും ഇത്ര ഊക്കൻ വ്യാപാരം നടത്തുന്ന അളിയനെ കിണർപോലെയുള്ള ഈ കുടിലിലേക്ക് ഞാൻ എംങ്ങനെ ക്ഷണിക്കും?"

"നമ്മളും മംചേർശായും തമ്മിൽ വലിയ അന്തരം ഉണ്ട്" ' – ഉത്തംചംദ് വിശദീകരിച്ചു – "അദ്ദേഹം പാഴ്സിയാണ്. നമ്മൾ ബനിയകളും. മനസ്സിലായോ, നിനക്ക്? ഒരു ബനിയയുടെ മകൻ കാശിന്റെ അഹങ്കാരം കാട്ടില്ല. സമ്പാദ്യം പ്രദർശിപ്പിക്കില്ല. നമ്മുടെ ജീവിതം പഴന്തുണിക്കാരന്റേതാണ്..."

"നിംങ്ങളുടെ സ്വഭാവം ഇനിയും അംങ്ങനെതന്നെ!" – ലാഡ്കോർ മാധുര്യം കലർന്ന ദേഷ്യത്തോടെ പറഞ്ഞു – "അനിയൻ ചാക്ക് നിറച്ച് പണം കൊണ്ടുവന്ന് ചൊരിയുന്നു. എന്നിട്ടും നിംങ്ങൾ ഒരു 'കഞ്ഞിവെള്ളം' പോലെ!"

"പൈസ ഏറുംതോറും മനുഷ്യന് വിനയവും ഏറിവരണം" – ഉത്തംചംദ് തന്റെ വേദാന്തം ധരിപ്പിച്ചു – "മുരുക്കിനും മാവിനും തമ്മിൽ എന്താണ് വ്യത്യാസം? മുരുക്ക് ഉയരുംതോറും അതിന് മുള്ളും ഏറിയേറിവരും. എന്നാൽ മാവ് അംങ്ങനെ അല്ല. പൂവും

കായും ആയാൽ മാവ് കുനിയുന്നു..." ഇത്രയും പറഞ്ഞ് ധർമ്മപരായണനും പാപഭീരുവും ആയ ആ മനുഷ്യന്റെ വായിൽനിന്ന്, സ്വന്തം ജീവിതത്തിൽനിന്ന് പിഴിഞ്ഞെടുത്ത പോലെ, ഒരു സൂക്തി സ്വാഭാവികമട്ടിൽ പുറത്തുവന്നു – "മേലോട്ടുനോക്കി നടന്നാൽ തട്ടിവീഴും, കീഴോട്ട് നോക്കിനടന്നാൽ കാശ് കിട്ടും!"

"കീഴോട്ടു നോക്കി നടക്കരുതെന്ന് ഞാൻ പറയുന്നുണ്ടോ?... പക്ഷേ കിടന്നു പൊറുക്കാനുള്ള ഇടം അല്പം ഭേദപ്പെട്ട മട്ടിൽ വേണ്ടേ?"

"നാം താമസിക്കുന്ന സ്ഥലം അത്ര മോശമാണോ? വിധിച്ചവന് വിധിപോലെ വരും."

ഭർത്താവിന്റെ ഉപദേശം കേട്ട് ലാഡ്കോർ മൂകയായി. എന്നാലും അവരുടെ മനസ്സിൽ ഒരു പ്രസ്താവം കറങ്ങിക്കൊണ്ടിരുന്നു. അവസാനം, പേടിച്ച് പേടിച്ച് അവർ പറയുകതന്നെ ചെയ്തു, തന്റെ മനസ്സിലുള്ളത് – "നമ്മുടെ ആ വീട് ഷേക്കിന്റെ കൈയിൽനിന്ന് തിരിച്ചുവാങ്ങിയാൽ എന്താണ്?"

ലാഡ്കോറിന്റെ പ്രസ്താവം ഉത്തംചംദ് ആദ്യമേ പ്രതീക്ഷിച്ചിരുന്നതാണ്. പലപല ആശകളോടെ പണിയിച്ചതും വാസ്തുപൂജ കഴിഞ്ഞതും ആയ ആ കെട്ടിടം മറ്റൊരു പോംവഴി ഇല്ലാതെ മുസ്ളീംശേട്ടിന് വിറ്റുകളഞ്ഞത് ലാഡ്കോറിന്റെ ഹൃദയത്തിന് മുറിവേല്പിച്ച ഒരു സംഗതി ആയിരുന്നു. ഇതിനുമുമ്പും പല തവണ അവർ അതിനെച്ചൊല്ലി കേണിട്ടുണ്ട്. അനിയന്റെ പുരുഷാർത്ഥം നിമിത്തം ഭാഗ്യം തെളിഞ്ഞ സ്ഥിതിക്ക് ലാഡ്കോർ പഴയ ആ വീട് വീണ്ടെടുക്കാൻ ആഗ്രഹിച്ചുവെങ്കിൽ അത്ര അദ്ഭുതമെന്താണ്?

"അല്പം കുറഞ്ഞ വിലയ്ക്ക് ഷേക്ക് അത് വില്ക്കാൻ പോകയാണെന്ന് കേട്ടല്ലോ!" – ലാഡ്കോർ വീണ്ടും അതേ വിഷയം എടുത്തിട്ടു.

"ശരിയാണ്. വാങ്ങാൻ ആരെങ്കിലും ഉണ്ടെങ്കിൽ അറിയിക്കണെമെന്ന് ഷേക്ക് സ്വയം ഒന്നുരണ്ടു തവണ എന്നോടുതന്നെ പറഞ്ഞിട്ടുണ്ട്..."

"വേറെ ആരെങ്കിലും വാങ്ങുന്നതിനുപകരം നമ്മൾ തന്നെ വാങ്ങിയാൽ എന്താണ്? .. ആ വീട്ടിൽ പാർക്കാതെ എന്റെ മനസ്സിന് സമാധാനം കിട്ടില്ല..."

"അത് എനിക്കും അറിയാം.. പക്ഷേ ഒരു തവണ നമ്മുടെ ഭാഗ്യത്തിൽനിന്ന് കൈവിട്ടുപോയ ആ കെട്ടിടത്തിൽ വീണ്ടും എന്തിനു പോവണം?"

"എന്താണീ പറയുന്നത്? വിഷമം വന്നപ്പോൾ വില്ക്കേണ്ടി വന്നു. എന്നാൽ ഇപ്പോൾ കൈയിൽ കാശ് വന്നു, ആ കെട്ടിടം തിരിച്ചു കിട്ടുകയും ചെയ്യും – എന്നുവന്നാൽ എന്തുകൊണ്ട് വാങ്ങിച്ചുകൂടാ?"

"ശരി. ഞാൻ സംസാരിച്ചു നോക്കാം."

"പിന്നെ... നമ്മുടെ കുതിരവണ്ടി വില്ക്കുന്നെങ്കിൽ അതും വാങ്ങണം!" – ലാഡ്കോർ മറ്റൊരു പ്രസ്താവം കൂടി മുന്നോട്ടുവെച്ചു.

"അങ്ങനെ നോക്കിയാൽ, വ്യാപാരത്തിന്റെ ആവശ്യത്തിലേക്ക് ഒരു വണ്ടി നമുക്ക് വാങ്ങേണ്ടി വരും... എന്നാൽ അത് പുതിയ ഒരു വണ്ടിയാവുന്നതല്ലേ നല്ലത്?..."

"അതുവേണ്ട. പഴയ വണ്ടി പൊന്നുപോലെ ആണ്. ആ പഴയ വണ്ടിയും ആ പഴയ വശ്റാമും തിരിച്ചുവന്നാൽ ബടുകിന് എന്ത് സന്തോഷമാവും!"

ഭാര്യ ആ പഴയ വണ്ടിക്കുവേണ്ടി ആഗ്രഹിക്കുന്നതിന്റെ അടിയിലുള്ള ഭാവന മനസ്സിലാക്കാൻ ഉത്തംചംദിന് അധികം നേരം വേണ്ടിവന്നില്ല. പുതിയ വീട്, പഴയ വണ്ടി – ആ രണ്ട് അചേതനവസ്തുക്കളുമായി ഒരുതരം സജീവബന്ധം ഉണ്ടായി കഴിഞ്ഞിരുന്നു... ഒരു പ്രകാരത്തിലുള്ള സ്നേഹബന്ധമായിരുന്നു, അത്. യാദൃച്ഛികമായിട്ട് ആ സ്നേഹബന്ധം ഒരിക്കൽ അറ്റുപോയി. എന്നാൽ ആ ബന്ധം വീണ്ടും കൂടിച്ചേരുന്നതിനുള്ള സന്ദർഭം പൊന്തിവന്നിരിക്കയാണ്.

"ആ വീടും വണ്ടിയും വാങ്ങാൻ നരോത്തം സ്വയം കത്തിൽ എഴുതിയിട്ടുണ്ട്" – ഉത്തംചംദ് പറഞ്ഞു.

"എന്നാൽ പിന്നെ ഇതുവരെ എന്തുകൊണ്ട് പറഞ്ഞില്ല, അത്?"

"കത്തിലെ ആ ഭാഗം ഞാൻ മനഃപൂർവമാണ് പറയാതിരുന്നത്. ഞാൻ നിന്റെ ഉള്ളം അറിയാൻ ശ്രമിച്ചതാണ്..."

"എന്നാൽ, ഇപ്പോൾ അറിഞ്ഞില്ലേ?"

"ഉവ്വ്... നല്ലവണ്ണം..."

രാവ് എത്ര ആയി എന്ന് അറിയാൻപോലും കഴിയാത്ത വിധം ഭാര്യയും ഭർത്താവും പുതിയതായി വന്നുചേർന്ന സുഖത്തെപ്പറ്റി സംസാരിക്കുന്നതിൽ മുഴുകി ഇരുന്നുപോയി. വിളക്കിന്റെ പ്രകാശം മങ്ങവേ, ലാഡ്കോർ വീണ്ടും വിളക്കിൽ എണ്ണ വീഴ്ത്തി. വീണ്ടും സംഭാഷണത്തിൽ ലയിച്ചു... കുറച്ചുകാലം മുമ്പ് ഇങ്ങനെ ഉറക്കമിളച്ച ഒരു രാവ് കഴിച്ചുകൂട്ടിയിട്ടുണ്ട്... ബടുക് വിശന്ന വയറുമായി കിടന്ന് ഉറങ്ങി. ലാഡ്കോർ ഭർത്താവിനോട് ഈശ്വരിയയിൽ പോയി, ദകുഭായിയുടെ മുമ്പിൽ കൈ നീട്ടാൻ പറഞ്ഞ് നിർബന്ധിച്ചു. അങ്ങനെ ആ രാവ് മുഴുവൻ കഴിച്ചുകൂട്ടി... എന്നാലോ ആ ഉറക്കമിളപ്പിൽ ഉദ്വേഗമായിരുന്നു, ഈ ഉറക്കമിളപ്പിൽ ഉല്ലാസവും... പുതിയ ഒരു ജീവിതത്തിന്റെ സ്വപ്നം ആകാരം ഏന്തിയപോലെ അവർക്ക് കാണായി. അതുകൊണ്ട് ആ ഉറക്കമിളപ്പിന്റെ ആവേശകരമായ മാധുര്യത്തിൽ അവർ, കഴിഞ്ഞതും വരാൻ ഇരിക്കുന്നതും ആയ ജീവിതത്തിലെ സുഖദുഃഖങ്ങളെ പറ്റി വെളുക്കുംവരെ സംസാരിച്ചുകൊണ്ട് കുത്തിയിരുന്നു.

വീണ്ടും വിളക്കിന്റെ പ്രകാശം മങ്ങി. എന്നാൽ ഇത്തവണ എണ്ണ ഒഴിക്കേണ്ട ആവശ്യം വന്നില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ജീവിതത്തിലെന്നപോലെതന്നെ അവരുടെ വീട്ടിലും പൂംപുലരിയുടെ പ്രകാശം പരക്കാൻ തുടങ്ങിക്കഴിഞ്ഞിരുന്നു...

## 36. സഞ്ചി കട്ടവൻ ആർ

ഉത്തംചംദ് നിത്യകർമ്മങ്ങളിൽ നിവൃത്തനായി, കടതുറന്ന്, തലയിണമേൽ ചാരിയിരുന്നതോടെ, ഭയങ്കരനായ ഒരു മനുഷ്യൻ വാതില്ക്കൽ വന്ന് നിലയായി. വന്നവൻ സ്വതേ ഒരു കിഴവൻ ആയിരുന്നു. പ്രച്ഛന്നമായ വേഷഭൂഷകൾ അയാളുടെ വാർദ്ധക്യത്തെ കുറെക്കൂടി വർദ്ധിപ്പിക്കുകയും ചെയ്തിരുന്നു. തിരുമ്മിത്തിരുമ്മി ഒരു കട്ട ആയിത്തീർന്നപോലെയുള്ള, തുണികൊണ്ട് ഉണ്ടാക്കിയ അയാളുടെ തലക്കെട്ടിനെ തുണി എന്ന് പറയുന്നതിലും ഭേദം തുണിക്കണ്ടങ്ങൾ എന്ന് പറയുന്നതായിരിക്കും. തുന്നലില്ലാത്ത ഒരു ഭാഗം കണ്ടുപിടിക്കാൻ വിഷമം ആവത്തക്കവിധം

അത്ര 'ചിന്നിപ്പിന്നി'യതായിരുന്നു, അയാളുടെ ശരീരത്തിലെ ഉടുപ്പുകൾ. നീണ്ടുനിന്ന പന്ത്രണ്ടു കൊല്ലക്കാലത്തെ ക്ഷാമത്തിന്റെ കെടുതിയേറ്റു വന്നവന്റെ പഞ്ഞപ്പാട് അയാളുടെ മുഖത്ത് കാണാമായിരുന്നു.

ഒറ്റനോട്ടത്തിൽ ഉത്തംചംദിന് ആളിനെ പിടികിട്ടിയില്ല. എന്നാൽ വന്നവൻ ദീനഭാവത്തോടെ ചോദിച്ചു – "മറന്നുപോയോ, ശേട്ടേ? എന്നെ മനസ്സിലായില്ലേ?"

ഉത്തംചംദ് വന്ന മനുഷ്യനെ കുറെക്കൂടി വിഷമിച്ച് തിരിച്ചറിയാൻ ശ്രമിച്ചു. അത് കണ്ടിട്ട് ആ മനുഷ്യൻ തന്റെ സങ്കടം വെളിപ്പെടുത്തി – "എങ്ങനെ തിരിച്ചറിയും? രൂപംതന്നെ മാറിപ്പോയില്ലേ? എന്നാലും കഷ്ടപ്പാടിൽ അകപ്പെട്ട ഒരു മനുഷ്യന്റെ മുഖച്ഛായ ഓർമ്മ വരില്ലേ?"

ഉത്തംചംദിന് വന്ന മനുഷ്യന്റെ ആകൃതിയോ മുഖഭാവമോ തിരിച്ചറിയാൻ കഴിഞ്ഞില്ല. എങ്കിലും സംസാരത്തിന്റെ രീതിയും സ്വഭാവവും പരിചയമുള്ളതുപോലെ തോന്നിയ ഉടൻ ചോദിച്ചു പോയി – "ഏയ്, മുനീംജി അല്ലേ? മകൻജിഭായി അല്ലേ? അതോ വേറെ ആരെങ്കിലുമോ?"

"അതെ. പക്ഷേ വെറും മകൻജി. ഇപ്പോൾ മുനീം അല്ലാതായി തീർന്നു" – കിഴവൻ പറഞ്ഞു – "വെറും വഴിത്തെണ്ടിയായി തീർന്നു"

"എങ്ങനെ? എന്തുപറ്റി?"

"എന്റെ കർമ്മഫലം. അല്ലാതെന്താണ്? ഇവിടെ ചെയ്തത് ഇവിടെത്തന്നെ അനുഭവിച്ചിട്ടു പോണം."

"എന്ത് പറ്റി? സംഗതി മുഴുവനും പറയൂ."

"ദകുഭായി എന്നെ ചതിച്ചു. എന്നെ ഒരു സന്യാസിയാക്കി പുറത്തിറക്കിവിട്ടു. ഇനി ഭസ്മം പൂശേണ്ട കുറവേ ഉള്ളു."

"അത്രയ്ക്ക് വലിയ സംഭവമോ?"

"ഏയ്, ഒന്നും പറയാൻ കൊള്ളുന്നതല്ല. ഞാൻ സ്വന്തം കാലിന്മേൽ സ്വന്തം കൈകൊണ്ട് മഴു പ്രയോഗിച്ചു" – എന്ന് പറഞ്ഞ്, ആരെങ്കിലും മരിച്ചാൽ മുക്രയിടുംപോലെ, ഒരു നാടകീയ രീതിയിൽ, മുക്രയിട്ടു – "ദകുഭായി പാവത്താനായ എന്നെ ബകിളിപിടിപ്പിച്ചു–"

ഉത്തംചംദിന് അല്പം ചിരിവന്നു... ചതിയനായ ഈ മുനീമിനെ ആർക്കാണ് പാവമെന്ന് പറയാൻ കഴിയുക? ... ഗുളിക മറന്ന് ഗോളം തട്ടിക്കൊണ്ടു പോരുന്നവൻ ആണ്...

"അല്പം ക്ഷമ കാണിക്കൂ, മുനീംജി! ഈ പ്രായത്തിൽ വിധവകളേയും വേശ്യകളേയും പോലെ കരയുകയും പിഴിയുകയും ചെയ്യുന്നത് ഭംഗിയാണോ?" – ഉത്തംചംദ് സമാധാനിപ്പിച്ചു.

"വിധവകളേക്കാളും വേശ്യകളേക്കാളും ഞാൻ അധഃപതിച്ചു പോയി... ദകുഭായി എന്നെക്കൊണ്ട് 'ചിരട്ട' എടുപ്പിച്ചു... എന്നെ ഒരു തെണ്ടിയാക്കിവിട്ടു..."

"ഭഗവാൻ ആരെക്കൊണ്ടും പിച്ച എടുപ്പിക്കാതിരിക്കട്ടെ!" – ഉത്തംചംദ് പ്രാർത്ഥിച്ചു.

"ഭഗവാൻ പിച്ച എടുപ്പിക്കാതിരുന്നാലും ദകുഭായി എടുപ്പിച്ചു" – മുനീംജി കരയുന്ന ഭാവത്തോടെ പറഞ്ഞുകൊണ്ടിരുന്നു – "സ്വയം മുങ്ങി, ഒപ്പം ഈ സാധുവിനേയും മുക്കി..."

"ആര് മുങ്ങി?" – ഉത്തംചംദ് പരിഭ്രമിച്ച് ചോദിച്ചു – "ദകുഭായിയോ?"

"അതെ. അതും കുറച്ചല്ല, കഴുത്തുവരെ..."

"എങ്ങനെ?"

"തിരിപ്പൻ വേലത്തരംകൊണ്ട്..."

"മോൽമിനിൽനിന്ന് ധാരാളം സമ്പാദിച്ചുകൊണ്ടു വന്നിരുന്നല്ലോ, ഇല്ലേ?"

"മോൽമിനിലെ കൃത്രിമമല്ലേ വെളിക്കുവന്നത്!" – മുനീം വിശദീകരിക്കാൻ തുടങ്ങി – "എല്ലാ തിരിമറിയും പുറത്തുവന്നു..."

"തിരിമറിയോ?" – ഉത്തംചംദ് നടുങ്ങി – "ദകുഭായി തിരിമറി ചെയ്തെന്നോ?"

"തിരിമറി നടത്താതെ വിയർപ്പൊലിപ്പിച്ചിട്ടാണോ ഇത്ര പണം ഉണ്ടാക്കിയത്?... ശേട്ട്മാരെ തുരങ്കംവെച്ചിട്ട്..."

"തുരങ്കം വെച്ചിട്ടോ? എന്താണീ പറയുന്നത്?" – ഉത്തംചംദ് ശാന്തഭാവത്തോടെ ചോദിച്ചു... എന്നാൽ അദ്ദേഹം ഓർമ്മിച്ചു– ഈ രണ്ടു ചെകുത്താന്മാരും ചേർന്നാണല്ലോ തന്റെ പീടികയ്ക്ക് തുരങ്കം വെച്ചിട്ട് പോയത്... ചട്ടി പാത്തിയെ അവഹേളിക്കുംപോലെ ഇപ്പോൾ ഒരു ചെകുത്താൻ മറ്റൊരു ചെകുത്താനെപ്പറ്റി ഏഷണി പറയുകയാണ്...

"എന്നാലോ പാപത്തിന്റെ കുടം ഉടയാൻ എത്ര നേരംവേണം?" – നിന്ദാരസം ഒഴുക്കിക്കൊണ്ട് മുനീം തുടർന്നു – "എല്ലാ രഹസ്യവും പുറത്തായി.. മോൽമിനിൽ ഉള്ളവർ ബോംബെയിലെ രഹസ്യപ്പോലീസിന്റെ സഹായം തേടി.."

"രഹസ്യപ്പോലീസോ?" – ഉത്തംചന്ദ് അമ്പരപ്പോടെ ചോദിച്ചു പോയി – "ബോംബെയിലെ രഹസ്യപ്പോലീസോ?"

"വല്ലാത്ത രോഗത്തിന് വല്ലാത്ത ചികിത്സയും വേണ്ടിവരും.. പോലീസ് തിരക്കിത്തിരക്കി നേരെ ഈശ്വരിയയിൽ എത്തി.. എന്നിട്ട് ദകുഭായിയുടെ വീടിന് മുദ്രവെച്ചു.."

ആ വാർത്ത ഉത്തംചന്ദിനെ സംബന്ധിച്ചേടത്തോളം അപ്രതീക്ഷിതമായിരുന്നു. അതുകൊണ്ട് സഹാനുഭൂതിയോടെ ചോദിച്ചു – "എന്നിട്ട്? എന്നിട്ട് പിന്നെ എന്തുണ്ടായി?"

"പിന്നെ എന്തുണ്ടാവാനാണ്? ദകുഭായിയെ ഇടുവിച്ചു വള.. പൊന്നിന്റെ അല്ല, ഇരുമ്പിന്റെ.."

ഉത്തംചന്ദിന് ആ അലങ്കാരഭാഷ മനസ്സിലായില്ല. വായും പൊളിച്ച് മുനീമിന്റെ നേരെ നോക്കിക്കൊണ്ട് ഇരുന്നുപോയി, അദ്ദേഹം. അത് കണ്ടിട്ട് മുനീം വിശദീകരിച്ചു – "എന്റെ ശേട്ട, മനസ്സിലായില്ലേ? ഇരുമ്പിന്റെ വള എന്നുവെച്ചാൽ കൈയാമം! അല്ലാതെന്താണ്?"

"ദകുഭായിക്ക് കൈയാമമോ? പാവത്തിനെ ജെയിലിൽ ഇട്ടോ?"

"ഇട്ടു.. പിന്നെ വിടുവിച്ചു.."

"ആര്?"

"കപൂർശേട്ട്.. ദകുഭായിയുടെ തറവാടിത്തവും കേമമല്ലേ! അതുകൊണ്ട് ജാമ്യം നില്ക്കാൻ ആരെ കിട്ടും? .. അവസാനം കപൂർ ശേട്ട് ജാമ്യം നിന്നു. അങ്ങനെ ദകുഭായിയുടെ കൈയാമം ഊരി.."

"വളരെ നന്നായി. കപൂർശേട്ട് ജാമ്യംനിന്ന് നല്ല ഒരു കാര്യം ചെയ്തു."

"അല്ലാതെന്തു ചെയ്യും, പാവം? മകളുടെ വിവാഹം ബാലുവുമായി നിശ്ചയിച്ച് 'ചതുർവേദി' 'ഷട്‌വേദി' ആവാൻ പോയി. എന്നിട്ടോ 'ദ്വിവേദി' ആയി കലാശിക്കുകയും ചെയ്തു.. നാണിക്കേണ്ടി വന്നാലും മരുമകൻ ആവാൻ പോകുന്നവന്റെ മാനം രക്ഷിക്കേണ്ടേ?"

(ചതുർവേദി = നാലുവേദം അറിയുന്നവൻ; ഷട്‌വേദി = ആറുവേദം അറിയുന്നവൻ; ദ്വിവേദി = രണ്ടുവേദം അറിയുന്നവൻ. വെളുക്കാൻ തേച്ചത് പാണ്ടായി എന്ന അർത്ഥത്തിൽ ഉപയോഗിക്കുന്നു – വിവർത്തകൻ)

കൂടുതൽ കൂടുതൽ നടുക്കം ഉണ്ടാക്കുന്ന വാർത്തകേട്ട് ഉത്തംചംദ് പറഞ്ഞുപോയി – "പാവം ദകുഭായി! വല്ലാത്ത വിഷമത്തിൽ ആയി!"

"ഒപ്പം എന്നേയും വിഷമിപ്പിച്ചിട്ടു പോയി. അതിന് ഒന്നുമില്ലേ?" – മുനീം പരാതിപ്പെട്ടു – "ദകുഭായിയെപ്പറ്റി അങ്ങയ്ക്ക് വേദന തോന്നുന്നുണ്ട്. ദരിദ്രനായ ഈ മുനീമിനെപ്പറ്റി ഇല്ല, അല്ലേ?"

"വാർദ്ധക്യ കാലത്ത് അങ്ങയുടെ ജോലി പോയത് മോശമായി."

"ഏയ്, എന്റെ ജോലിയെപ്പറ്റിയാണല്ലോ പറയുന്നത്! എന്റെ ജീവിതംതന്നെ തുലഞ്ഞില്ലേ?" – മുനീം രഹസ്യം വെളിപ്പെടുത്തി – "ജോലിയെപ്പറ്റി ആരാണിവിടെ. കേഴുന്നത്? ... എന്റെ സമ്പാദ്യമെല്ലാം ദകുഭായി വിഴുങ്ങിക്കളഞ്ഞില്ലേ!"

"അങ്ങയുടെ സമ്പാദ്യമോ?" – ഉത്തംചംദിന് ഒന്നും പിടി കിട്ടിയില്ല.

"ബർമ്മയിലെ സമ്പാദ്യമെല്ലാം തീർന്നപ്പോൾ എന്നോട് കടം വാങ്ങി. അങ്ങനെയിരുന്ന് തിന്നാൻ പാകത്തിന് ഇല്ലെങ്കിലും കഷ്ടിച്ച് ജീവിക്കാൻ പാകത്തിനുണ്ടായിരുന്നതെല്ലാം വാരിക്കൂട്ടി കടമായി കൊടുത്തു, ദകുഭായിക്ക്" – മുനീം വീണ്ടും കരയുന്ന മട്ടിൽ പറഞ്ഞു – "ഞാൻ കരുതിയത്, ശേട്ടിന് നല്ല ആക്കമുണ്ട്, അതുകൊണ്ട് പലിശയോടുകൂടി മുതൽ പാലിൽ കഴുകി തിരിച്ചുകിട്ടും എന്നെല്ലാമായിരുന്നു. എന്നാൽ എത്ര വലിയവൻ ആയിരുന്നോ അത്രതന്നെ നീചനും ആയിരുന്നു. വലിയവരുടെ രഹസ്യവും വലിയത്..."

"പണം കൊടുക്കുന്ന സമയത്ത് ആലോചിച്ചു നോക്കേണ്ട തായിരുന്നില്ലേ?"

"ചെണ്ടയ്ക്കുള്ളിൽ ഇത്ര പൊള്ളയുണ്ടെന്ന് എനിക്ക് അറിയാമാ യിരുന്നോ? നെറിയുള്ളവനെന്നു വിചാരിച്ച്, ബുദ്ധിമുട്ടുള്ള സമയത്ത്, സഹായിക്കാൻ പോയതാണ് ഞാൻ... മോൽമിനിൽ ഇത്രവലിയ മറിമായം കാട്ടിയാണ് ദകുഭായി വന്നിരിക്കുന്നത്,

അതിന്റെ നീർത്തുള്ളികൾ ഈശ്വരിയയിൽ ചിതറി വീഴും – എന്നെല്ലാം എനിക്ക് എന്തറിയാമായിരുന്നു, അന്നേരം?"

"ഇതെല്ലാം സ്വാഭാവികമാണ്... മുന്നൂറ്റിഅറുപതു ദിവസവും ഒരു പോലെ ഇരിക്കില്ല... ചിലപ്പോൾ കയറ്റം, മറ്റുചിലപ്പോൾ ഇറക്കവും..."

"എന്നാൽ, ശേട്ടേ, കയറ്റത്തിൽ സമർത്ഥനാവും, ഇറക്കത്തിൽ ഭ്രാന്തനും... ദകുഭായിയുടെ ബുദ്ധി ഇത്ര പൊള്ള് ആണെന്ന് എനിക്ക് അറിയാൻ മേലായിരുന്നു... പാപമാണ്, കുക്ഷിനിറയെ... താനോ തുലഞ്ഞു, ഈ വാർദ്ധക്യത്തിൽ എന്നേയും തുലച്ചു..."

എല്ലാം കേട്ട് ഉത്തംചന്ദ് ചിന്തയിലാണ്ടു. ദകുഭായിയുടെ ജീവിതചക്രം ഒരു വട്ടം മുഴുവൻ തിരിഞ്ഞ് അങ്ങനെ നിലച്ചു പോകും എന്ന് അദ്ദേഹം തീരെ സങ്കല്പിച്ചിരുന്നില്ല. തെല്ലിട കഴിഞ്ഞ് സഹാനുഭൂതി പ്രകടിപ്പിച്ചു – "ധർമ്മിഷ്ഠന്റെ വീട്ടിൽ കവർച്ച എന്ന മട്ടായി, ദകുഭായിയുടെ വീട്ടിൽ..."

"ഇതിലെല്ലാം എന്തിരിക്കുന്നു, ശേട്ടേ? ദകുഭായി എത്ര ധർമ്മിഷ്ഠനാണെന്ന് അങ്ങയേക്കാൾ കൂടുതൽ എനിക്കറിയാം" – മുനീം സങ്കോചമില്ലാതെ സംസാരിക്കാൻ തുടങ്ങി – "തന്തയുടേയും മോന്റേയും ലക്ഷണം ഒന്നുപോലെയാണ്..."

"ബാലുവിനെ പറ്റിയാണോ പറയുന്നത്?" – ഉത്തംചന്ദ് ചോദിച്ചു.

"അവനുണ്ടല്ലോ തന്തയേക്കാൾ നാലടി മുന്നിൽ നടക്കും! കുടുംബത്തിന്റെ തേജസ്സ് പരത്തും... നോക്കിയിരുന്നോളൂ..."

ഇത്രയധികം നിന്ദിച്ച് സംസാരിക്കുന്നതിൽ അത്രയ്ക്ക് താൽപര്യം ഉത്തംചന്ദ് കാണിക്കുന്നില്ല എന്ന് മനസ്സിലാക്കി, മുനീം തന്റെ സംസാരത്തിന് ഒരു പുതിയ തിരിവുകൊടുത്തു –

"ശേട്ടേ, അങ്ങ് ഈശ്വരിയയിൽ വന്നു ഇറയത്ത് ഇരുന്നു, അന്നേരം പണസ്സഞ്ചി കാണാതായി. ഇതെല്ലാം ഓർമ്മയുണ്ടോ?"

"ഇല്ലാതിരിക്കുമോ?" – ഉത്തംചന്ദ് ഗാംഭീര്യത്തോടെ ചോദിച്ചു – "ഞാനല്ലേ പണസ്സഞ്ചിയും എടുത്ത് പാഞ്ഞത്? അപ്പോൾ ഓർമ്മയില്ലാതിരിക്കുമോ?"

അതുവരെ കേണുകൊണ്ടിരുന്ന മുനീം പെട്ടെന്ന് പൊട്ടിച്ചിരിച്ചു കൊണ്ട് പറഞ്ഞു – "ശേട്ടേ, അങ്ങ് നല്ല നേരംപോക്കുകാരൻ

തന്നെ!! അങ്ങയുടെ മേൽ കള്ളക്കുറ്റം ചാരിയതാണ്.. എന്നിട്ട് പറയുന്നല്ലോ, അങ്ങാണ് ആ സഞ്ചിയുമെടുത്ത് പാഞ്ഞതെന്ന്!"

"ഞാൻ എടുത്തില്ലെങ്കിൽ എന്റെ പിന്നാലെ എന്തിനാണ് ശിപ്പായികളെ ഓടിച്ചത്? ഞാൻ എടുത്തില്ലെങ്കിൽ അത് പിന്നെ എവിടെ പോവാനാണ്?"

"സഞ്ചി എവിടെപോയി?.. ഞാൻ പറയട്ടെ?"

"അങ്ങ് എന്ത് പറയാനാണ്? തല! സഞ്ചി നേരെ എന്റെ വീട്ടിൽ എത്തി.. ഇതിൽ കൂടുതലായി അങ്ങ് എന്തുപറയും?"

"ശേട്ടേ, നേരംപോക്ക് കളയുന്ന്! – സഞ്ചി കട്ടവൻ ദകുഭായി യുടെ വീട്ടിൽതന്നെ ഉണ്ടായിരുന്നു.. വെറുതെ അങ്ങയുടെ പിന്നാലെ ശിപ്പായികളെ ഓടിച്ചു.."

"കള്ളൻ ദകുഭായിയുടെ വീട്ടിൽതന്നെ ഉണ്ടായിരുന്നെന്നോ?"

"ഉണ്ടായിരുന്നു– വീട്ടിനുള്ളിൽതന്നെ. വീട്ടുതുരപ്പൻ!"

"ആര്?... ആരായിരുന്നു?"

"രാജകുമാരൻ ബാലു! പിന്നല്ലാതെ ആരാണ്? പയ്യൻ ഇപ്പോഴേ തന്തയുടെ വർക്കത്ത് കാട്ടാൻ തുടങ്ങി.."

"ഇത് നേരാണോ?"

"ഞാൻ പറയുന്നത് സമ്മതമായില്ലെങ്കിൽ ഈശ്വരിയയിലെ ഒറ്റക്കണ്ണൻ കാക്കയോട് ചോദിച്ചുനോക്കൂ.. ഓരോ കുഞ്ഞിനും അറിയാം, ദകുഭായിയുടെ സൽപുത്രന്റെ സൽകൃത്യങ്ങൾ!"

"അയാളാണ് സഞ്ചി മോഷ്ടിച്ചത് എന്ന് ആര് പറഞ്ഞു?" – ഉത്തംചന്ദ് സംശയം എടുത്തിട്ടു.

"ബാലു ഇപ്പോഴേ കടം വാങ്ങി നടക്കുകയാണ്, 'തന്ത ചത്താൽ താൻ ഇരട്ടി' എന്ന കണക്കുവെച്ച്.. ഇത് ഗ്രാമം മുഴുവൻ അറിയാം.. എന്നിട്ട് പൊളിഞ്ഞ മുളപോലെ പൊളിഞ്ഞ് നടക്കുകയാണ്.."

"അയാൾക്ക് ഇത്രയധികം പൈസയുടെ ആവശ്യം എന്താണ്?" – ഉത്തംചന്ദ് ചോദിച്ചു – "അച്ഛൻ മരിക്കുമ്പോഴേക്ക് ഇരട്ടി ഉണ്ടിക എഴുതി വാങ്ങുന്ന ഈ പണമെല്ലാം എവിടെയാണ് ചെലവഴി ക്കുന്നത്?"

"കൈയിൽ കാശുണ്ടെങ്കിൽ ചെലവഴിക്കാനാണോ ഇടമില്ലാ ത്തത്?.. ഓന്നാംതരമല്ലേ, ബാലുവിന്റെ സ്വഭാവം!" – എന്നിട്ട് എന്തോ രഹസ്യം പറയുംപോലെ പതിഞ്ഞ ഒച്ചയിൽ സംസാരിക്കാൻ തുടങ്ങി – "ശേട്ടിന് അറിയാമോ? – ഒന്നുരണ്ട്

തവണ ഗ്രാമത്തിലെ ഇടയത്തികൾചേർന്ന് ബാലുവിനെ പൊതിരെ തല്ലിയതാണ്... എന്നിട്ടും വന്നില്ല, അയാൾക്ക് ബുദ്ധി!"

"ഞാൻ പറയുന്നു, പണം മോഷ്ടിച്ചത് ഞാനാണ്. പിന്നെ എന്തിന് ബാലുവിനെ ചീത്തയാക്കുന്നു, വെറുതെ?" – ഉത്തംചംദ് കളവിന്റെ കുറ്റം സ്വയം ഏല്ക്കാൻ വീണ്ടും ശ്രമിച്ചു. എന്നാൽ ഇത്തവണ അദ്ദേഹത്തിന് ഗൗരവംപൂണ്ട് ഇരിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് മുനീമിനോടൊപ്പം അദ്ദേഹവും പൊട്ടിച്ചിരിച്ചു.

"ശിപ്പായിമാർ വെറുംകൈയോടെ തിരിച്ചുവന്നു, സഞ്ചി വീട്ടിൽനിന്ന് വെളിക്ക് പോയിട്ടില്ല എന്ന് അവർ ഉറപ്പോടെ പറഞ്ഞു. അന്നേരം ദകുഭായിക്ക് ബാലുവിനെ സംശയമായി" – മുനീം 'സഞ്ചിപ്രകരണം' മുന്നോട്ടുകൊണ്ടുപോയി – "കപൂർശേട്ട് വിവാഹനിശ്ചയം നടത്തി മെംഗണിക്കുപോയി. ഉടൻതന്നെ വടിയെടുത്ത് ബാലുവിനെ തല്ലാൻ തുടങ്ങി, ദകുഭായി... പയ്യന് നല്ല പ്രഹരം കിട്ടി... മൂന്നുദിവസം കട്ടിലിൽ കിടക്കേണ്ടി വന്നു, പാവത്തിന്..."

താൻ ശിപ്പായികളുടെ തല്ലുകൊണ്ടു... എന്നിട്ട് മൂന്നുദിവസം മെംഗണിയിലെ ഒരു ഇടയന്റെ വീട്ടിൽ തനിക്കും കിടക്കേണ്ടി വന്നു... ഇത് പറഞ്ഞാലോ എന്ന് ഉത്തംചംദിന് തോന്നി... ഏറ്റവും സൂക്ഷ്മമായ സംഗതിപോലും തന്റെ ജീവിതത്തിൽ സംഭവിച്ചിട്ടുള്ളത് ലാഡ്കോറിൽ നിന്നുപോലും മറച്ചുവെച്ചിരിക്കുകയാണ്. എന്നിട്ടാണോ, രണ്ട് കാശിന് വിലയുള്ള ഈ മുനീമിന്റെ മുമ്പിൽ അത് തുറന്നുകാട്ടുന്നത്!... അത് ഉചിതമല്ലെന്ന് അദ്ദേഹം നിശ്ചയിച്ചു...

# 37. ബന്ധനത്തിൽനിന്ന് മോചനം

**"പറയൂ, ചേട്ടാ, ബോംബെയിലെ വിശേഷമെന്താണ്?" – കീല ഉല്ലാസം കലർന്ന മട്ടിൽ നരോത്തമിനോട് ചോദിച്ചു.**

**"ബോംബെയിലെ വിശേഷം നല്ലതുതന്നെ. അങ്ങയുടെ വിശേഷമെന്താണ്? അത് പറയൂ" – നരോത്തം അർത്ഥഗർഭമായ രീതിയിൽ മറുചോദ്യം ചോദിച്ചു.**

**"എന്റെ വിശേഷവും നല്ലതുതന്നെ."**

**"എന്താണ്? വേഗം പറയൂന്ന്!"**

"ആദ്യം ബോംബെയിലെ വിശേഷം പറയു. എന്നിട്ട് എന്റെ വിശേഷം പറയാം."

"ബോംബെയിൽ ഒരു ബഹളമാണ്."

"എന്ത് ബഹളം?"

"ലാഭം വാരിക്കൂട്ടുന്ന ബഹളം. നാലുദിക്കിൽനിന്നും പൊഴിയുകയാണ്, കാശ്. ബോംബെയിൽ പൈസയ്ക്ക് വിലയില്ല. മനുഷ്യനാണ് വില – പരുത്തിക്കെട്ടിനുള്ളത്ര വില..."

"അതുകൊണ്ടാണ് മംചേർശായെ ഇവിടെ കാണാത്തത്, അല്ലേ?" – കീല ബംഗളാവിൽ നാലുപാടും നോട്ടം പായിച്ചുകൊണ്ട് തുടർന്നു – "പരുത്തി വ്യാപാരത്തിൽ ലക്ഷപ്രഭു ആയി എങ്കിൽ ഈ പഴയ സുഹൃത്തിനെ ഇനി അന്വേഷിക്കുമോ?"

"മംചേർശാ 'അഗിയാരി'യിൽ പോയിരിക്കയാണ്. (അഗിയാരി = പാഴ്സികളുടെ പൂജസ്ഥലം) ഇപ്പോൾ വരും... കീലാഭായീ, ബോംബെയിൽ ഇയ്യിടെയായി ഭൂമിയിലും കെട്ടിടത്തിലും പണം ഇറക്കുന്നതിന്റെ ഒരു കാറ്റ് വീശിയിരിക്കയാണ്... മംചേർശാക്കു വേണ്ടി ഞാനും ഒരു കെട്ടിടം ശരിപ്പെടുത്തി വന്നിരിക്കയാണ്..."

"മംചേർശാ കെട്ടിടത്തിന്റെ ഉടമസ്ഥൻ ആയി എങ്കിൽ അദ്ദേഹത്തിന്റെ പങ്കുകാരനും കെട്ടിടം ഇല്ലാതെ വരുമോ?" – കീല ചോദിച്ചു. എന്നിട്ട് ചിരിച്ചുകൊണ്ട് ഒരു പ്രസ്താവം മുന്നോട്ടുവെച്ചു – "താനും പണിയിക്ക് ഒരു കൊട്ടാരം, ബോംബെയിൽ!"

"വേണ്ട, വേണ്ട. ഞാനായി, എന്റെ വാഘണിയയിലെ കുടിലായി... അതുമതി..."

"ഇത്ര വലിയ വ്യാപാരത്തിന്റെ പങ്കുകാരനായ പ്രഭുലാൽ ശേട്ടിന്റെ വലിപ്പത്തിന് അത് മതിയോ?"

കീലയുടെ പരിഹാസംകേട്ട് നരോത്തം പൊട്ടിച്ചിരിച്ചു. എന്നാൽ പെട്ടെന്ന് ഗൗരവംപൂണ്ട് പറഞ്ഞു – "കീലാഭായീ, വലിയവരുടെ കൊട്ടാരങ്ങൾ കണ്ട്, സ്വന്തം കുടിൽ ആരും ഇടിച്ച് വീഴ്ത്താറില്ല. ഞങ്ങളുടെ പഴയവീട്, വിലയിൽ അല്പസ്വല്പം വ്യത്യാസം വന്നാലും, തിരിച്ച് വാങ്ങിക്കാൻ കിട്ടിയാൽ വാങ്ങിക്കണമെന്ന് ഞാൻ ജ്യേഷ്ഠന് എഴുതിയിരുന്നു. ഇന്ന് ജ്യേഷ്ഠന്റെ മറുപടിയും വന്നു, വീടിനോടൊപ്പം പഴയ കുതിരവണ്ടിയും ശരിപ്പെട്ടു എന്ന്."

"ഭേഷ്!" – കീല വിളിച്ചു പറഞ്ഞു.

"അടുത്ത ആഴ്ച റജിസ്റ്റർ കഴിഞ്ഞാൽ വീട് കൈവശം കിട്ടും_"

"സബാഷ്!"

"കൈവശം കിട്ടിയാൽ താമസം അങ്ങോട്ടാക്കും."

"ഭേഷ്! ബലേ ഭേഷ്!" – കീല ഉദ്ഘോഷിച്ചു.

"കീലാഭായീ, കുതിരവണ്ടി കിട്ടിയതാണ് ഭേഷായത്" – നരോത്തം ആഹ്ളാദത്തോടെ പറഞ്ഞു – "ഞങ്ങളുടെ ബടുകിന് ഏറ്റവും പ്രിയമുള്ള കുതിരവണ്ടിയും വണ്ടിക്കാരൻ വശ്റാമും വീട്ടിൽ തിരിച്ചെത്തി. മിനിയാന്ന് ജ്യേഷ്ഠൻ സ്വന്തം കുതിര വണ്ടിയിൽ ഇരുന്ന് മെംഗണിയിലെ ഠാക്കൂറിനെ കാണാൻ പോയി_"

"വണ്ടി വന്നെങ്കിൽ ഇനി 'മുണ്ടി'യും വരും" – കീല അർത്ഥം വെച്ച് പറഞ്ഞു.

നരോത്തം ചോദ്യരൂപത്തിൽ നോട്ടം പായിച്ച് ഇരിക്കുന്നത് കണ്ട് കീല തുടർന്നു – "മിനിയാന്ന് മൻസുഖ്ഭായി വീണ്ടും വന്നിരുന്നു, കച്ചേരിയിൽ. അക്ഷയ തൃതീയക്ക് ചെറിയ മരുമകളുടെ കല്യാണമാണ്."

"ആരുടെ? ജസിയുടെയോ?"

"ആർക്കറിയാം ഇവിടെ പേർ? ചമ്പയുടെ അനിയത്തിയുടെ കല്യാണമെന്നാണ് പറഞ്ഞത്. പ്രഭുലാൽശേട്ടിനേയും കൂട്ടി മെംഗണിക്ക് വരാൻ എന്നോട് പറഞ്ഞിട്ടുണ്ട്."

"ഇനിയും ആ മനുഷ്യൻ പ്രഭുലാൽശേട്ടിനെ തിരിച്ചറിയില്ലേ?"

"ജീവിതം മുഴുവൻ ശ്രമിച്ചാലും ആ മനുഷ്യൻ തിരിച്ചറിയില്ല, നരോത്തമിനെ. അത്ര മണ്ടൂസനാണ്_ പ്രഭുലാൽശേട്ട് എന്ന മട്ടിൽ മെംഗണിക്ക് പോകേണ്ടി വരും, തനിക്ക്_"

"എന്റെ പേർ മാറ്റി കീല വലിയ കുഴപ്പം വരുത്തിവെച്ചു!"

"ഒരു കുഴപ്പം ശരിപ്പെടുത്തേണ്ടതുണ്ടായിരുന്നു, എനിക്ക്, അതിലേക്ക് മറ്റൊരു കുഴപ്പം ഉണ്ടാക്കാതെ പോംവഴി ഇല്ലായിരുന്നു. കാലിന്മേൽനിന്ന് മുള്ളെടുക്കാൻ മറ്റൊരു മുള്ളുതന്നെ വേണം. തന്റെ കുഴപ്പം ശരിപ്പെടുത്തുന്നതിന് പുതിയ കുഴപ്പം പ്രയോജനപ്പെടും."

"ഈ പ്രഭുലാൽശേട്ടിന്റെ നാടകം ഏതുവരെ നടക്കും?"

"മെംഗണിയുടെ അതിർത്തിവരെ_"

"എന്നിട്ടോ?... എന്നിട്ട് വലിയ വിഷമം നേരിടില്ലേ?"

"നമുക്കല്ല, അവർക്ക്..."

"നമ്മുടെ നാടകത്തിന്റെ കള്ളി പുറത്തായാൽ എന്തു ചെയ്യും?"

"ഈ സൂത്രധാരൻ കീല എല്ലാം ശരിപ്പെടുത്തിക്കോളാം."

"എനിക്ക് ഒന്നും മനസ്സിലാവുന്നില്ല" – നരോത്തം തന്റെ പരിഭ്രമം കാട്ടി – "എനിക്ക് വല്ലാത്ത വിഷമം തോന്നുന്നു."

"എല്ലാറ്റിലും അധികം വിഷമം തോന്നുക മൻസുഖ്ഭായിക്ക് ആയിരിക്കും... കുരുടനും ചെകിടനും ആയി, പ്രഭുലാൽശേട്ടിന്റെ ചക്രത്തിൽ വീണു എന്ന് പറഞ്ഞ് നല്ല തമാശ് ഉണ്ടാവും!!"

"ഇത്ര വലിയ ഗൗരവമുള്ള സംഗതിയിലും കീലക്ക് ഒരു തമാശാണ് തോന്നുന്നത്!"

"ചേട്ടാ, ജീവിതം മുഴുവൻ ഒരു തമാശ് ആണ്, ജീവിച്ചിരിക്കണമെന്ന് ഉണ്ടെങ്കിൽ!" – കീല തന്റെ ജീവിതസിദ്ധാന്തം ധരിപ്പിച്ചു – "കളിച്ചും ചിരിച്ചും ജീവിക്കാൻ കഴിയാത്തവൻ ജീവിതം മുഴുവൻ കരഞ്ഞുപിഴിഞ്ഞ് കഴിച്ചുകൂട്ടും."

"കീലയ്ക്ക് തമാശ് തോന്നും ഞാൻ വിഡ്ഢിയാവും. അതോ?"

"ഇതിലെല്ലാം അത്രയ്ക്ക് എന്തിരിക്കുന്നു?" – കീല അഭിമാനത്തോടെ പറഞ്ഞു – "ഈ കീലയ്ക്ക് ജീവൻ ഉള്ളേടത്തോളം കാലം ആർക്കും ചേട്ടനെ വിഡ്ഢിയാക്കാൻ കഴിയുകയില്ല... ചേട്ടാ, നോക്കിയിരുന്നോളൂ, ഈ കീലയുടെ ഓരോ പണിയും!..."

കീലയുടെ ആത്മവിശ്വാസത്തെപ്പറ്റി നരോത്തമിന് ബഹുമാനം തോന്നി. തെല്ലുനേരത്തേക്ക് അയാൾ ഒന്നും മിണ്ടാതെ ഇരുന്നു... അവസാനം നിവൃത്തിയില്ലാതെ പറഞ്ഞുപോയി – "കീല എന്ത് പറഞ്ഞാലും ശരി, ഈ നാടകം എനിക്ക് അത്ര പിടിക്കുന്നില്ല."

"ചേട്ടാ, നാടകം കളിക്കുന്നത് എനിക്കും ഇഷ്ടമല്ല. പക്ഷേ, എന്തുചെയ്യാം? യാഥാർത്ഥ്യത്തേക്കാൾ നാടകം കാണുന്നതിലാണ് ലോകത്തിന് രസംതോന്നുക. അതുകൊണ്ടല്ലേ എനിക്ക് കാംദാറിൽ നിന്ന് കംഘലീവാല ആവേണ്ടിവന്നത്; തനിക്ക് നരോത്തമിൽനിന്ന് പ്രഭുലാൽശേട്ടും... തമാശ് നോക്കൂ. ആളുകൾക്ക് കാംദാറിനേക്കാൾ കൂടുതൽ കംഘലീവാല ഇഷ്ടപ്പെട്ടപോലെ, മൻസുഖ്ഭായിയ്ക്കും കപൂർശേട്ടിനും നരോത്തമിനേക്കാൾ കൂടുതൽ പ്രഭുലാലിനെ ഇഷ്ടമായി – ഒന്നും അറിയാതെ" – ഇത്രയും പറഞ്ഞ് കീല ഒരു ലോകനടപ്പ് ധരിപ്പിച്ചു – "യാഥാർത്ഥ്യത്തേക്കാൾ അനു

കരണം ഇഷ്ടപ്പെടുക, വസ്തുവിനേക്കാൾ പ്രതിരൂപം പ്രിയമാവുക അതാണ് ലോകസമ്പ്രദായം..."

"എന്നാൽ ഈ നാടകത്തിൽ എന്റെ സ്ഥിതി ഒരു വിദൂഷകന്റേത് ആയിരിക്കും. അതിനോ?"

"വിദൂഷകന്റെ അല്ല, നായകന്റെ സ്ഥിതി ആയിത്തീരും. താൻ കണ്ടോളൂ" – കീല ഒരു ഭാവിഫലം പോലെ പറഞ്ഞ്, നരോത്തമിന്റെ പുറത്ത് തപ്പാളിച്ചുകൊണ്ട് തുടർന്നു – "നായകൻ മെംഗണിയിൽ എത്തിച്ചേരേണ്ട താമസമേയുള്ളൂ. നായികയാണെങ്കിൽ അവിടെത്തന്നെ ഉണ്ട്. പിന്നെ എന്തുണ്ട് ബാക്കി?... ആണിനും പെണ്ണിനും സമ്മതമെങ്കിൽ എന്തെടുക്കും കാരണവന്മാർ?..

"കീല ഭാവിഫലം പോലെയാണല്ലോ പറയുന്നത്!"

"അതും ജാതകം നോക്കാതെ!" – കീല ഉത്സാഹത്തോടെ പറഞ്ഞു – "ഞാൻ ഈ പറയുന്നതിൽ എന്തെങ്കിലും ഏറ്റക്കുറച്ചിൽ വന്നാൽ എന്റെ മീശ കണ്ടിക്കും, മീശ! ഞാൻ ആരാണ്? എന്നെ അറിയില്ലേ? കീലാ കംഘിവാലാ!"

"അറിഞ്ഞു, അറിഞ്ഞു, അടിമുതൽ മുടിവരെ അറിഞ്ഞു" – മംചേർശാ ചരിച്ചുകൊണ്ട് വാതില്ക്കൽ എത്തി. കീലയോട് പറഞ്ഞു – "തന്നെ ഇവിടെ കണ്ടത് നന്നായി. ഞാൻ അഗിയാരിയിൽ നിന്ന് പുറത്തേക്ക് വരികയായിരുന്നു. അന്നേരം മുൻസിഫ് ഏമാന്റെ വണ്ടി ആ വഴി കടന്നുപോയി. എന്നെ കണ്ട ഉടൻ വണ്ടി നിറുത്തി, ഏല്പിച്ച ജോലി എന്തായി എന്ന് ചോദിക്കാൻ തുടങ്ങി. കീലാഭായി സാഹിബ് എന്ത് മറുപടി പറഞ്ഞു എന്നും ചോദിച്ചു."

"കീലാഭായി സാഹിബോ?" – കീല 'സാഹിബ്' എന്ന വാക്ക് തറച്ച് ഉച്ചരിച്ചുകൊണ്ട് അദ്ഭുതം പ്രകടിപ്പിച്ചു.

"താൻ ഇപ്പോൾ എ.ജി.ജി. സായ്‌വിന്റെ അസിസ്റ്റന്റ് ആണ്. തന്നെ മുൻസിഫ് 'സാഹിബ്' എന്ന് പറഞ്ഞ് വിളിക്കണ്ടേ?"

"ചത്തു, ഒരു 'സാഹിബ്' ആയിട്ട്!"

"കീല അടുത്തുതന്നെ മറുപടി പറയും എന്ന് ഞാൻ മുൻസിഫിനോട് പറഞ്ഞു. എന്താണ് മറുപടി എന്ന് പറ!"

"എത്ര നേരമായി ഞാൻ ചോദിക്കാൻ തുടങ്ങിയിട്ട്? കീലാഭായി അതുമിതും പറഞ്ഞ് കഴിക്കുകയാണ്" – നരോത്തം പറഞ്ഞു.

"സ്പഷ്ടമായി പറയാൻ തന്നെയാണ് ഞാൻ ഇന്ന് വന്നിരിക്കുന്നത്" – കീല തികച്ചും ശാന്തനായിട്ട് പറഞ്ഞു – "കല്യാണം കഴിക്കാൻ ഞാൻ തീർച്ചപ്പെടുത്തി."

"സബാഷ്! സബാഷ്! ദീർഘായുസ്സ് ഉണ്ടാവട്ടെ മോന്!" – മംചേർശാ സന്തോഷംകൊണ്ട് വിളിച്ചു പറഞ്ഞു. എന്നിട്ട് ഔത്സുക്യത്തോടെ ചോദിച്ചു – "മുൻസിഫിന്റെ പെൺകുട്ടിയെ ആണോ?"

"അല്ല" – കീല ദൃഢതയോടെ പറഞ്ഞു.

"നഗരാധ്യക്ഷന്റെ?"

കീല നിഷേധാർത്ഥത്തിൽ തലയാട്ടി.

"പിന്നെ ആരുടെ പെൺകുട്ടിയെ ആണ്?" – മംചേർശാ വിഷമത്തിലായി – "പട്വാരി സാഹിബിന്റെ?"

"അല്ല, അല്ല!"

മൂന്നാമത്തെ ചോദ്യത്തിന്റെ മറുപടിയും നിഷേധരൂപത്തിൽ കേൾക്കെ, നരോത്തമും മംചേർശായും ശങ്കാകുലരായി. തെല്ലുനേരത്തേക്ക് . ഒന്നും മിണ്ടാതെ, ഇരുവരും കീലയുടെ നേരെ വിസ്മയത്തോടെ നോക്കിക്കൊണ്ട് ഇരുന്നുപോയി. നരോത്തമിന്റേയും മംചേർശായുടേയും ഈരണ്ടു കണ്ണുകൾ മൂകമായി ചോദിക്കും പോലെ – "ആർ? ആർ?"

അവ്യക്തമായ ആ കുതൂഹലത്തെ ശാന്തമാക്കാൻവേണ്ടി തന്നെ കീല മംചേർശായോട് ചോദിച്ചു – "നമ്മുടെ ജൂഠാമാമനെ അറിയില്ലേ, താൻ? ... കുട്ടിക്കാലത്ത് നമ്മെ വയലിൽ പഴം തിന്നാൻ കൂട്ടിക്കൊണ്ടു പോവാറില്ലേ?"

"ബാരിസ്റ്ററമ്മാവന്റെ ഓഫീസ്പെട്ടി എടുത്തുകൊണ്ട് വരാറുള്ള ആളല്ലേ?"

"അതെ. ആ മനുഷ്യൻതന്നെ."

"അദ്ദേഹം ഇനിയും ജീവിച്ചിരിപ്പുണ്ടോ?"

"ഉവ്വ്. പക്ഷേ അവസാനകാലമായി..."

"ഇപ്പോൾ എന്ത് ചെയ്യുന്നു?"

"ആപാസരയിൽ ജോലി ചെയ്യുന്നുണ്ട്. തൂക്കലും തുടയ്ക്കലും, സാധു–സാധ്വിമാരുടെ ശുശ്രൂഷ, കെട്ടിടം കാവൽ – ഇങ്ങനെ ചില്ലറ ജോലികൾ."

ഇത്രയും വിവരണം കൊണ്ടുതന്നെ, സമർത്ഥനായ നരോത്താം സംഗതി മനസ്സിലാക്കിക്കഴിഞ്ഞു... അന്ന് താൻ കീലാഭായിയുടെ അടുത്ത് കുത്തിയിരിക്കുമ്പോൾ ആ കിഴവൻ വന്നതും എന്തോ രഹസ്യം പറഞ്ഞതും അന്നേരം തനിക്ക് പുറത്ത് ഇരിക്കേണ്ടി വന്നതും നരോത്തമിന് ഓർമ്മവന്നു...

മംചേർശാ ഉൽക്കണ്ഠയോടെ പാതി വായും തുറന്ന് ആ കിഴവനെ പറ്റി കൂടുതൽ അറിവാൻ അക്ഷമനായി ഇരിക്കവേ, ഈ വാക്കുകൾ കാതിൽ വന്നലച്ചു –

"ഞാൻ നാളെ ആ ജൂഠാമാമന്റെ മകൾ മോംഘലിയെ കല്യാണം കഴിക്കാൻ പോകയാണ്..."

ആ വാർത്ത നരോത്തമിനെ അത്രക്ക് ആശ്ചര്യപ്പെടുത്തിയില്ല. എന്നാൽ മംചേർശാ സ്തബ്ധനായി, കീലയുടെ നേരെ നോക്കി ക്കൊണ്ട് ഇരുന്നുപോയി. കീലയുടെ ആ തീർപ്പിൽ എന്തോ രഹസ്യം ഉണ്ടെന്ന് അയാൾക്ക് തോന്നി.

ഒരേ മട്ടിലുള്ള ജീവിതത്തിന്റെ അഖണ്ഡമായ യാത്രയ്ക്കിടയ്ക്ക് പുതിയ ഒരു വഴിത്താരയിൽ കാൽകുത്താൻ പോകുന്ന കീലയാകട്ടെ തികച്ചും സ്വാഭാവികമട്ടിൽ ആയിരുന്നു. എന്നാലോ ആ വാർത്ത കേട്ട മംചേർശാക്കായിരുന്നു, ഒരുതരം അസ്വാഭാ വികത അനുഭവപ്പെട്ടത്. അത് ഒരു വിചിത്ര സംഭവം ആയിരുന്നു.

ഒരുപക്ഷേ, തന്റെ ആത്മസുഹൃത്തിന് അനുഭവപ്പെട്ട അസ്വാഭാവികത ഊഹിച്ചിട്ടായിരിക്കണം, കീല മറ്റൊരു രഹസ്യംകൂടി വെളിപ്പെടുത്തിയത്... മോംഘലിയുടെ വിഷമസ്ഥിതി വർണിച്ചു. ജൂഠാമാമന്റെ പാരവശ്യം ധരിപ്പിച്ചു. നിർദോഷമായ മാതൃത്വത്തിന് കളങ്കം ഏശാതിരിക്കാൻ വേണ്ടി താൻ എടുത്ത തീർപ്പിന്റെ ഔചിത്യം വേണ്ടപോലെ പറഞ്ഞു മനസ്സിലാക്കി... അതെല്ലാം കേട്ട് മംചേർശാക്ക് തോന്നിയ അസ്വാഭാവികത കുറഞ്ഞു. സന്തോഷവും തോന്നി, അയാൾക്ക്...

ആദ്യം മുതല്ക്കേ കീലയുടെ നേരെ നരോത്തമിന്റെ ഹൃദയ ത്തിൽ തികഞ്ഞ ആദരഭാവം ആയിരുന്നു. അന്നുവരെ കീലയെ പല രൂപത്തിലും കണ്ടിട്ടുണ്ട്. കീലയുടെ ജീവിതത്തിന്റെ പലമുഖ ങ്ങളുമായി അയാൾ പരിചയപ്പെട്ടിട്ടുണ്ട്. എന്നാൽ അന്നേരം ലഭിച്ച ആ പരിചയം അത്ഭുതപൂർവമായിരുന്നു. പുറമേക്ക് ശുഷ്കനും ഇഷ്ടം പോലെ നടക്കുന്നവനും ആയ കീലയുടെ ഹൃദയം ഇത്ര കോമ

ളവും ദൃഢഗംഭീരവും ആണെന്ന് നരോത്തം ഊഹിച്ചിരുന്നതേ ഇല്ല. കടുത്ത വാക്കുകൾ പറയുന്ന കീലയുടെ ഹൃദയമാകുന്ന ഉറവ ഇത്ര മധുരമാണെന്ന് ആർക്കറിയാമായിരുന്നു? അയാളുടെ ജീവിതത്തിന്റെ തൊലിപ്പുറമെ കാണാവുന്ന കാഠിന്യത്തിൽ മനുഷ്യസ്നേഹം ഇത്രയധികം നിറഞ്ഞിരുന്നു എന്ന് ആർക്കറിയാമായിരുന്നു? അതുകൊണ്ട് കീലയുടെ ജീവിതത്തിലെ അറിയപ്പെടാത്ത ആ വശം കണ്ടിട്ട് നരോത്തമിന്റെ ഹൃദയത്തിൽ ഉണ്ടായിരുന്ന ആദരഭാവം ആരാധനാഭാവമായി പരിണമിച്ചു. ആ ആരാധനാഭാവം വാക്കുകൊണ്ട് വ്യക്തമാക്കാൻ ആവാത്തവിധം ഹാർദികമായിരുന്നു, ആത്മദർശിയായിരുന്നു. ആരാധ്യനായ ആ വ്യക്തിയെ നരോത്തം മനസാ പ്രണമിച്ചു.

മംചേർശായുടെ ചിന്തയും ഏതാണ്ട് അതേ ഇടത്തിലേക്കാണ് പ്രവഹിച്ചുകൊണ്ടിരുന്നത്. ആ പാർസിക്ക് ഹർഷവും ഉത്സാഹവും നിമിത്തം തൊണ്ടയിടറി. നരോത്തമിന് വാക്കുകൊണ്ട് വ്യക്തമാക്കാൻ കഴിയാത്ത വികാരത്തെ മംചേർശാ വെളിപ്പെടുത്തി. കീലയെ സ്നേഹനിർഭരമായി ആശ്ലേഷിച്ചുകൊണ്ട് മൊഴിഞ്ഞു – "കീലാ, എന്റെ ചെങ്ങാതീ, നീ ദൈവത്തിന്റെ യഥാർത്ഥ സേവകനാണ്, ദൈവത്തിന്റെ..."

നരോത്തം ആ അഭിപ്രായത്തെ മൂകമായി അനുമോദിച്ചു. കീല വിനമ്രഭാവത്തോടെ കീഴോട്ട് നോക്കി ഇരുന്നു.

പിറ്റേന്ന് റെയിൽവേസ്റ്റേഷന്റെ നടക്കല്ലിന്നടുത്ത് രണ്ട് കുതിരകളെ കെട്ടിയ, മിന്നിത്തിളങ്ങുന്ന ഒരു വണ്ടി വന്നുനിന്നു. വണ്ടി നിറുത്തുന്നതിനു മുമ്പേ വണ്ടിക്കാരൻ ഒന്നുരണ്ട് പിച്ചക്കാരെ അകറ്റാൻവേണ്ടി കാലുകൊണ്ട് അമർത്തി മണിയടിച്ചു. അതിന്റെ മധുരനാദം കേട്ട്, പ്ളാറ്റ്ഫാറത്തിലെ ബഞ്ചിന്മേൽ കുത്തിയിരുന്ന് ഉറക്കം തൂങ്ങിയിരുന്ന ഏജൻസിയിലെ പോലീസുകാരൻ ഞെട്ടിപ്പിടഞ്ഞ് ഉണർന്നു. ഉടുപ്പ് ശരിപ്പെടുത്തി എഴുന്നേറ്റു നിന്നു. വണ്ടിയുടെ മുൻവശത്ത് സർക്കാരുടുപ്പിൽ വണ്ടിക്കാരനെ കണ്ടു. അതുനിമിത്തം അയാൾ കുറെക്കൂടി പരിഭ്രമിച്ചു. തീവണ്ടിയുടെ സമയം അല്ലെങ്കിലും കച്ചേരിയിൽനിന്ന് ഏത് ആഫീസറായിരിക്കും വന്നിട്ടുണ്ടാവുക, എന്തിനായിരിക്കും വന്നിട്ടുണ്ടാവുക എന്ന് അയാൾ ആലോചിച്ചുകൊണ്ടിരിക്കുമ്പോഴേക്ക് വണ്ടിയുടെ

വാതിൽ തുറന്ന്, അടിമുടി ഉദ്യോഗവേഷത്തിൽ കീല താഴത്തേക്ക് ഇറങ്ങി.

സ്റ്റേഷന്റെ നടക്കല്ല് കയറി, കീല നേരെ പ്ളാറ്റുഫാറത്തിലേക്കു പോയി. കളിപ്പാട്ടത്തിന്റെ ഉന്തുവണ്ടിയിന്മേൽ ഉറങ്ങിക്കിടന്നിരുന്ന ദാവൽശാഫക്കീറിനെ കുലുക്കി ഉണർത്തി "എഴുന്നേല്ക്കു, മുനി, എഴുന്നേല്ക്കു! ഇങ്ങനെ പകൽ മുഴുവൻ കിടന്നുറങ്ങിയാൽ ദീപാളി കുളിക്കും."

ഫക്കീർ ഒന്ന് ഉണർന്ന് ഇടംതിരിഞ്ഞ് വീണ്ടും ഉറങ്ങാൻ തുടങ്ങിയപ്പോൾ കീല പറഞ്ഞു – "ഇതാ ഹുക്ക! ഒന്നുരണ്ട് വലിക്ക്. ഉറക്കം പറന്നുപോവും."

വളരെ പണിപ്പെട്ട് ദാവൽശായെ ഉണർത്തി, കീല ചോദിച്ചു – "ഭഗലാപാഗൽ എങ്ങു പോയി?"

ഫക്കീർ ഇനിയും സംസാരിക്കത്തക്ക സ്ഥിതിയിൽ ആയിക്കഴിഞ്ഞിരുന്നില്ല. അത് നിമിത്തം വിരൽകൊണ്ട് ദൂരേക്കു ചൂണ്ടിക്കാട്ടി, ഒരു ബഞ്ചിന്മേൽ പുതപ്പുകൊണ്ട് മൂടിക്കിടന്ന് ഉറങ്ങിയിരുന്ന ഒരു മനുഷ്യന്റെ നേരെ... കീല അങ്ങോട്ടുചെന്ന്, ഉറങ്ങിക്കിടന്നിരുന്ന മനുഷ്യന്റെ പുതപ്പ് വലിച്ച് മാറ്റിക്കൊണ്ട് പറഞ്ഞു – "എഴുന്നേല്ക്ക്, കുംഭകർണാ! വേഗം എഴുന്നേല്ക്കു. അല്ലെങ്കിൽ രണ്ട് കൊള്ളും, കേട്ടോ."

തന്റെ രണ്ട് ബന്ധുക്കളേയും അങ്ങനെ വിളിച്ചുണർത്തിയ ശേഷം കീല കല്പിച്ചു – "വരിൻ, വണ്ടിയിൽ വന്ന് ഇരിക്കിൻ!"

"എങ്ങോട്ടാണ് കൊണ്ടുപോകുന്നത്?" – ദാവൽശാ ചോദിച്ചു. തന്നെ പോലീസ് പിടിച്ചുകൊണ്ടുപോവും എന്ന് അയാൾക്ക് എപ്പോഴും ഒരു പേടി ആയിരുന്നു.

"പോലീസ് സ്റ്റേഷനിലേക്കല്ല. എന്റെ കല്യാണത്തിനാണ്" – കീല ധരിപ്പിച്ചു.

ദാവൽശാ അമ്പരന്നു ചോദിച്ചുപോയി – "തന്റെ കല്യാണത്തിനോ?"

"എന്റെ കല്യാണത്തിന് അല്ലെങ്കിൽ പിന്നെ തന്റെ കല്യാണത്തിനാണോ?" – എന്ന് ചോദിച്ച് കീല രണ്ട് ബന്ധുക്കളേയും എങ്ങനെയോ വണ്ടിയിൽ പിടിച്ചിരുത്തി. എന്നിട്ട് ഇരുവരുടേയും ഇടയ്ക്ക് താനും കുത്തിയിരുന്നു. വണ്ടിക്കാരന് കല്പന നല്കി – "മംചേർശായുടെ ബംഗളാവിലേക്ക്!"

ഒരു സിദ്ധജീവിയായ ദാവൽശാക്ക് വഴിക്ക് ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല – "കീലാഭായീ, കല്യാണം കഴിക്കണമെന്ന് ഇപ്പോൾ എന്താണ് ഒരു ബുദ്ധി തോന്നിയത്?"

"സന്ദർഭംകൊണ്ട് അങ്ങനെ തോന്നി" – എന്ന് പറഞ്ഞ് കീല മൗനം പൂണ്ടു.

മംചേർശായുടെ ബംഗളാവിൽ, വിവാഹത്തിന്, നഗരത്തിലെ മാന്യന്മാരോടൊപ്പം, കീല സ്വയം ക്ഷണിച്ചവരായിട്ട്, ആ രണ്ട് പഴയ സുഹൃത്തുക്കളും പൊളിറ്റിക്കൽ ഏജന്റും ഭാര്യയും മാത്രമേ ഉണ്ടായിരുന്നുള്ളു. കീലയുടെ പൂർവകാല ജീവിതത്തെപ്പറ്റി മദാമ്മയ്ക്ക് എല്ലാം അറിയാമായിരുന്നു. അതുകൊണ്ട് റെയിൽവേ സ്റ്റേഷനിലെ, കീലയുടെ ആ രണ്ട് അദ്ഭുത സുഹൃത്തുക്കളെ സവിശേഷമായ താൽപര്യത്തോടെ നോക്കാൻ തുടങ്ങി, മദാമ്മ.

പണപ്രമാണിയ്ക്ക് അന്നത്തെ അദ്ഭുതകരമായ ആഘോഷം കണ്ടിട്ട് ആശ്ചര്യം തോന്നി. ഒരു ഭാഗത്ത് മംചേർശായും പ്രഭുലാൽ ശേട്ടും, മറ്റൊരു വശത്ത് വൃദ്ധനായ ജൂഠാമാമനും അയാളുടെ ആൾക്കാരും, മൂന്നാമത്തൊരുഭാഗത്ത് ദാവൽശാഫക്കീറും ഭഗലാപാഗലും, നാലാമത്തൊരു വശത്ത് സായ്‌വും മദാമ്മയും. ഇവരുടെ ഇടയിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്ന കീലയുടെ വിലക്ഷണമായ വ്യക്തിത്വം – ഇതെല്ലാം നോക്കി, പണക്കാരായ ശേട്ടുമാർ പിറുപിറുത്ത് രസിച്ചുകൊണ്ടിരുന്നു. 'അധികാരത്തിനുമുമ്പിൽ ബുദ്ധിചാതുര്യം വ്യർത്ഥം' എന്ന തത്വം അനുസരിച്ച്, അധികാരിയായ ശിരസ്ത്ദാറിന്റെ പ്രൗഢിയും പ്രതാപവും നിമിത്തം, അഭിപ്രായപ്രകടനം നടത്താൻ ആരും ശക്തരായില്ല.

കല്യാണച്ചടങ്ങ് ആരംഭിക്കുന്നതിനു മുമ്പ് കീല മംചേർശായേയും നരോത്തമിനേയും കൂട്ടി അകത്തെ മുറിയിൽ പോയി, ഒന്നും മിണ്ടാതെ വാതിൽ അടച്ചു.

കീലാഭായി ഇനി എന്തു ചെയ്യാൻ പോകയാണ് എന്ന് നരോത്തം കുതൂഹലത്തോടെ നോക്കാൻ തുടങ്ങി. വാതിലും അടച്ച് കീല എന്താണ് കൂടിയാലോചിക്കാൻ പോകുന്നത് എന്ന് മംചേർശായും ആലോചിക്കാൻ തുടങ്ങി.

കീലയുടെ മുഖഭാവം ഗംഭീരമായിരുന്നു. കുടുക്കിട്ടിരുന്ന കുപ്പായത്തിന്റെ ഓരോ കുടുക്കും അയാൾ അഴിക്കാൻ തുടങ്ങി. അതു

കാണെ, നരോത്തമിന്റെ കുതൂഹലം കുറെക്കൂടി ഏറി. തികച്ചും സ്വാഭാവികമായ രീതിയിൽ കുപ്പായം തന്റെ ദേഹത്തുനിന്ന് ഊരി. അയാളുടെ നഗ്നമായ ശരീരത്തിൽ, മാംസളമായ കഴുത്തിൽ, വലിയവലിയ രുദ്രാക്ഷം കൊണ്ടുള്ള ഒരു മാല കാണായി.

"നോക്കൂ, മംചേർശാ! കേൾക്കൂ, ചേട്ടാ! ബദരിയിലെയും കേദാരത്തിലേയും സ്വാമി എന്നെക്കൊണ്ട് സന്യാസിജീവിതത്തിന്റെ ദീക്ഷ എടുപ്പിക്കുംനേരം തന്നതാണ്, ഈ മാല... സന്യാസിജീവിതം ഞാൻ പണ്ടേതോ ഉപേക്ഷിച്ചു. മഠത്തിൽനിന്ന് ഓടിപ്പോന്നതിനുശേഷം സ്വന്തം പ്രപഞ്ചത്തിലേക്ക് തിരിച്ചുവന്നു. എന്നാലോ സന്യാസിജീവിതത്തോടുള്ള മോഹം അങ്ങനെ പെട്ടെന്ന് വിട്ടുമാറിയില്ല. അതുകൊണ്ട് കുപ്പായത്തിനുള്ളിൽ ഒളിപ്പിച്ച് ഈ മാല ധരിച്ചുകൊണ്ടിരുന്നു..."

മംചേർശായും നരോത്തമും മാലയിലെ മണികളുടെ നേരെ ഇമപൂട്ടാതെ നോക്കാൻ തുടങ്ങി.

"ഇന്ന് ഞാൻ യഥാർത്ഥത്തിൽ ഒരു പ്രാപഞ്ചികൻ ആവാൻ പോകയാണ്. അതുകൊണ്ട് ഈ മാല.."

ആ മാല ഊരിവെയ്ക്കും എന്നാണ് നരോത്തം കരുതിയത്. എന്നാൽ അപ്പോഴേക്കും കീല 'ഈ മാല ഞാൻ പൊട്ടിക്കും' എന്ന് പറഞ്ഞ് മാലയിലെ രുദ്രാക്ഷമണികൾ നിലത്ത് ചിതറി.

"ഇതെന്താണ് കീലാ?" എന്ന് മംചേർശാ ചോദിച്ചുകൊണ്ടിരുന്നു. രുദ്രാക്ഷമണികൾ ചിന്നിച്ചിതറി അങ്ങുമിങ്ങും ഉരുളാനും തുടങ്ങി.

"ഈ മാല എന്റെ മാറിൽ ഈയക്കട്ടിയുടെ ഒരു ഭാരം പോലെയാണ് കിടന്നിരുന്നത്" – കീല വിശദീകരിച്ചു – "ഒരിക്കൽ ഈ പ്രപഞ്ചത്തിൽനിന്ന് വിരക്തനായപ്പോൾ ഈ മാല കഴുത്തിൽ ഇട്ടു. എന്നാൽ സന്യാസിജീവിതം സ്വന്തം കണ്ണുകൊണ്ടു കണ്ടശേഷം തോന്നി പ്രാപഞ്ചിക ജീവിതത്തേക്കാൾ കൂടുതൽ അത് അളിഞ്ഞതും അഴുക്കുള്ളതും ആണെന്ന്, അതിനേക്കാൾ എത്രയോ ഉജ്വലവും പവിത്രവും ആണ് പ്രാപഞ്ചിക ജീവിതം എന്ന്. സന്യാസിയായിട്ട് ശരീരത്തിന് ശുദ്ധി വരുത്താനും പരലോകം പൂകാനും ഉള്ള പട്ടീസ് കൊണ്ട് എന്റെ കണ്ണുകെട്ടി. എന്നാൽ ഇപ്പോൾ തോന്നുന്നു, ഈ പ്രപഞ്ചത്തിൽ ജീവിച്ചു കൊണ്ടുതന്നെ ദേഹത്തിനും ആത്മാവിനും ക്ഷേമം ഉണ്ടാക്കാൻ കഴിയുമെന്ന്. സന്യാസിജീവിതത്തിന്റെ ബന്ധനത്തിൽനിന്ന്

ഞാൻ ഇന്ന് എന്നെന്നേക്കുമായി മോചനം നേടുകയാണ്. നിങ്ങൾ രണ്ടുപേരെയും സാക്ഷിനിറുത്തി, കഴുത്തിൽ കിടന്നിരുന്ന ഈ ചങ്ങല പൊട്ടിക്കുകയാണ് ചെയ്തത്..."

വാതില്ക്കൽ മുട്ടുന്നത് കേൾക്കായി. പുരോഹിതന്റെ ഒച്ചയും കേൾക്കായി – "കീലാഭായീ, വേഗമാവട്ടെ. മുഹൂർത്ത സമയം കഴിയാറായി."

കീല തിടുക്കത്തിൽ കുപ്പായമിട്ട് കുടുക്ക് ഇടാൻ തുടങ്ങി.

## 38. പിതാവിന്റെ ശത്രു

പിറ്റേന്ന് പീരങ്കിവെടിപോലെയുള്ള ആ വാർത്ത പട്ടണം മുഴുവൻ വായുവേഗത്തിൽ പരന്നു –

"കീല കംഘീവാല കല്യാണം കഴിച്ചിരിക്കുന്നു!"

പിന്നീട് അതിനെപ്പറ്റിയുള്ള അഭിപ്രായപ്രകടനങ്ങൾക്കുണ്ടോ ഒരു കുറവ് വരിക? വിവാഹസമയത്ത് ഹാജരുണ്ടായിരുന്ന പണ പ്രധാനിതന്നെയാണ് കിംവദന്തികളും പ്രചരിപ്പിച്ച് വിട്ടത്–

"വിശ്വസിച്ചാലും ഇല്ലെങ്കിലും, പരിപ്പ് കരിഞ്ഞിട്ടുണ്ട്, തീർച്ചയായും..."

"അല്ലെങ്കിൽ ഒരു നിമിഷം കൊണ്ട് എങ്ങാനും ഒരു കല്യണം നടക്കുമോ?"

കീലയുടെ ചില ശുഭകാംക്ഷികൾ കുറെക്കൂടി ഉഗ്രമായി പ്രഹാരം നടത്തി–

"കല്യാണമെന്നാണോ ഇതിന് പറയുക? വെറും ഒരു കളിയായിരുന്നു, കളി!"

"തനി ഗാന്ധർവ വിവാഹം! ജൂഠാമാമന്റെ മോംഘലിയോടൊപ്പം കലം ഉടച്ചു. അത്രതന്നെ!"

ജൂഠാമാമനെപ്പറ്റി കൂടുതൽ അറിവുള്ളവർ മോംഘലിയുടെ 'ദേഹസ്ഥിതി'യും വിമർശനത്തിന് വിധേയമാക്കി–

"വിശ്വസിച്ചാലും ഇല്ലെങ്കിലും, ഇതിൽ എന്തോ ഒരു മറിമായം ഉണ്ട്."

"ഉണ്ടാവാം, ചെങ്ങാതീ, ഉണ്ടാവാം. പാവം പെൺകൊച്ച് അറിവില്ലാത്തവളാണ്! അതുകൊണ്ട് അബദ്ധത്തിൽ അങ്ങോട്ടുമിങ്ങോട്ടും കാലിടറി എന്നു വരും..."

"പട്ടണം മുഴുവൻ അറിയാം കീലയെ... കുറ്റിയുമില്ല, കയറുമില്ല..."

"ഇയ്യാൾ വീടുകളിൽ കയറി ഇറങ്ങി ചീർപ്പ് വിറ്റുകൊണ്ടിരുന്നില്ലേ. അക്കാലത്തേ ശങ്കയുണ്ടായിരുന്നു, ഇയ്യാളുടെ നടത്തയെപ്പറ്റി..."

"അത് ശരിയായിരുന്നു എന്ന് ഇപ്പോൾ തെളിഞ്ഞില്ലേ? ജൂഠാമാമന്റെ നിഷ്കളങ്കയായ ആ പെൺകൊച്ചിനെ പറഞ്ഞു മിരട്ടി..."

"എന്നിട്ട് ഇപ്പോൾ കെണിയിൽ വീണപ്പോൾ കല്യാണം കഴിച്ച് സംഗതിയെല്ലാം ഒതുക്കിത്തീർത്തു!"

അങ്ങനെ കിംവദന്തികൾ അന്യന്റെ കളങ്കത്തെ കീലയുടെ തലയിൽ വെച്ചുകെട്ടി.

"സായ്‌വിന്റെ ശിരസ്തദാർ ആയി എന്നുവെച്ച് എന്തിരിക്കുന്നു? എന്തായാലും കളിക്കോപ്പിന്റെ ഉന്തുവണ്ടി ഉരുട്ടുന്നവൻ അല്ലേ? മനുഷ്യന്റെ സ്വതവേയുള്ള സ്വഭാവം ഒളിപ്പിക്കാൻ കഴിയുമോ?"

"ചെങ്ങാതീ, ഘോരമായ കലിയുഗം വന്നെത്തി! ഇത്തരം പാപകർമ്മങ്ങൾ ഭൂമിയിൽ നടന്നാൽ പിന്നെ മഴ പെയ്യുമോ?"

അങ്ങനെ, കീലയുടെ 'ദുഷ്കർമ്മ'ത്തെ പ്രകൃതിയോട് മെല്ലെ മെല്ലെ കൂട്ടിയിണക്കാൻ ആരംഭിച്ചു.

"എന്തായാലും ഇത് കടന്നുപോയി! കേട്ടാൽ ചെവി പുഴുക്കുന്ന തരത്തിലുള്ള പ്രവൃത്തിയാണ് കീല ചെയ്തുവെച്ചത്!"

"മംചേർശായുടെ ബംഗളാവിൽവെച്ച് മുറിയുമടച്ച് കല്യാണം നടത്തി. എന്നാലെന്താണ്? പാപം ആലിൻതുഞ്ചത്ത് കയറി വിളിച്ചുപറയാതിരിക്കുമോ?"

ഈ 'പ്രഹാര'മെല്ലാം കീലയുടെ മുമ്പിൽവെച്ചല്ല, നടന്നിരുന്നത്. നേരിൽ പ്രശംസയുടെ 'ഹാരം' അയാളെ അണിയിച്ചു. കൂടുതൽ 'ബുദ്ധി'യുള്ളവർ നേരിട്ട് ചെന്ന് കീലയെ ആശംസിച്ചു. അവസരവാദികളായ ചിലർ ഉപഹാരങ്ങൾ നല്കുകയുമുണ്ടായി.

കീലയുടെ അത്തരം സന്ദർശകരിൽ ഒരാൾ ദേവലിയയിലെ സർദാർ അജിത്സിംഹ് ആയിരുന്നു. ഒരു ദിവസം സന്ധ്യയ്ക്ക് കീല കച്ചേരിയിൽ പോയി. അന്നേരം ഒരു മനുഷ്യനുണ്ട് അയാളേയും കാത്ത് മുറ്റത്ത് നില്ക്കുന്നു – തലപ്പാവും കാൽസ്രായിയും കുപ്പായവും ധരിച്ച ഒരു മനുഷ്യൻ! ഇത്ര സന്ധ്യയായിട്ടും ഏതൊരു രാജാവാണ് വന്നിരിക്കുന്നത് എന്ന് ആലോചിക്കുമ്പോഴേക്കും

ആളെ തിരിച്ചറിഞ്ഞ് വിളിച്ചു – "ഓഹോ! അജൂഭയോ? ബാപ്പു അജീത് സിംഹ്ജി!"

"എന്നെ ബാപ്പുവെന്നും സിംഹ്ജി എന്നും പറയുന്നോ, കീലാഭായീ?" – അയാൾ ഇങ്ങനെ ചോദിച്ചിട്ട്, പറഞ്ഞു – "ഞാൻ അങ്ങയുടെ കുട്ടിക്കാലത്തെ 'മുട്ട' തന്നെയാണ്, ഇപ്പോഴും!"

"കുട്ടിക്കാലത്തെ കാര്യങ്ങൾ കുട്ടിക്കാലത്തോടെ പോയി! ഇന്ന് അങ്ങ് സർ അജീത്സിംഹ്ജി, കെ.സി.ഐ.. ആണ്!" – കീല തമാശായിട്ട് പറഞ്ഞു – "അങ്ങയുടെ പേരിന്റെ പിന്നാലെ ഇംഗ്ളീഷ്സർക്കാർ എ ബി സി ഡി മുഴുവനും കോർത്തുവെച്ചിരിക്കുന്നല്ലോ!"

"ഈ ബഹുമതി കഴുത്തിൽ ഒരു കുരുക്ക് പോലെയാണ്!" – രാജാവ് തന്റെ ഉള്ളിലുള്ളത് വെളിപ്പെടുത്തി.

അജിത്സിംഹിന്റെ പെരുമാറ്റത്തിൽനിന്ന് കീലക്ക് മനസ്സിലായി, അയാൾ വന്നതിന്റെ രഹസ്യം. ആ രാജകുടുംബത്തെ സംബന്ധിച്ച ഏറ്റവും രഹസ്യമായ ഒരു റിക്കാർഡ്കെട്ട് കീല ആപ്പീസിൽ കണ്ടിരുന്നു. അതിലെ റിക്കാർഡുകൾ വായിക്കുകയും ചെയ്തിരുന്നു. പാവം അജൂഭ കുരുക്കിൽ പെട്ടിരിക്കുകയാണെന്ന് കീല മനസ്സിലാക്കി കഴിഞ്ഞിരുന്നു. എന്നാൽ പ്രതീക്ഷിച്ചിരുന്നില്ല, ആ കുരുക്കിൽനിന്ന് രക്ഷപ്പെടാൻ ഇത്രപെട്ടെന്ന് തന്റെ പഴയ കൂട്ടുകാരനെ ശരണം പ്രാപിക്കുമെന്ന്.

"നമ്മൾ കുട്ടിക്കാലത്തെ ചങ്ങാതിമാരാണ്!" – അജിത്സിംഹ് മെല്ലെമെല്ലെ കീലയുമായുള്ള അടുപ്പം സ്ഥാപിക്കാൻ ശ്രമിച്ചു – "എന്റെ അച്ഛനും അങ്ങയുടെ അച്ഛനും തമ്മിൽ സ്വന്തം കുടുംബക്കാരുടേതുപോലെയുള്ള ബന്ധമായിരുന്നു..."

"ശരിയാണ്, ശരിയാണ്!" – കീല പറഞ്ഞു.. 'ആ ബന്ധം വെച്ചല്ലേ അങ്ങയുടെ അച്ഛൻ ബാരിസ്റ്ററെ വിഷംകൊടുത്ത് കൊന്നത്, ഞങ്ങളുടെ വീട് ജപ്തിചെയ്തത്' എന്ന് പറയാൻ ചുണ്ടുവരെ വന്നതാണ്. പക്ഷേ കീല പണിപ്പെട്ട് മൗനംപൂണ്ടു.

"കീലാഭായീ, അങ്ങ് വലിയ കടുംകൈ ചെയ്തല്ലോ!! കല്യാണത്തിന് ഈ പഴയ കൂട്ടുകാരനെ ക്ഷണിക്കാൻ മറന്നേ പോയല്ലോ!" – അയാൾ പരാതിമട്ടിൽ പറഞ്ഞു.

കീല ആ പഴയ കൂട്ടുകാരന്റെ നേരെ അർത്ഥം വെച്ച് നോക്കാൻ തുടങ്ങി.

"അങ്ങ് എന്നെ മറന്നാലും എനിക്ക് അങ്ങയെ മറക്കാൻ കഴിയില്ല!" – എന്ന് പറഞ്ഞ് അജിത് സിംഹ് പട്ടിൽ പൊതിഞ്ഞ ഒരു വെള്ളിത്തളിക എടുത്തു – "ഈ ശുഭസന്ദർഭത്തിൽ ഈ പഴയ കൂട്ടുകാരന്റെ സ്മരണയ്ക്കായി ഇത് സ്വീകരിക്കൂ!"

താൻ വന്നതിന്റെ യഥാർത്ഥമായ ഉദ്ദേശ്യം മറച്ചുവെയ്ക്കാൻവേണ്ടി 'ഈ ശുഭ സന്ദർഭ'ത്തെ അജിത്സിംഹ് ഉപയോഗിച്ചത് കണ്ട് കീലയ്ക്ക് ഒരു തമാശ് തോന്നി. രാജാവിന് അപമാനം തോന്നാതിരിക്കത്തക്കവിധം അത്ര ഭംഗിയായിട്ട് ആ സമ്മാനം തിരിച്ചുകൊടുത്തുകൊണ്ട് കീല പറഞ്ഞു – "ഞാൻ ഇപ്പോൾ ഒരു സർക്കാരുദ്യോഗസ്ഥനാണ്. ഇങ്ങനെയുള്ളതൊന്നും എനിക്ക് സ്വീകരിക്കാൻ മേല. മറിച്ച് കളിപ്പാട്ടം വിറ്റുകൊണ്ട് നടക്കുകയായിരുന്നെങ്കിൽ ഞാൻ നേരിട്ടുവന്ന് നിങ്ങളെപ്പോലെയുള്ള കൂട്ടുകാരിൽനിന്ന് സമ്മാനം ചോദിച്ചു വാങ്ങുമായിരുന്നു. എന്നാൽ ഇപ്പോൾ..."

"പക്ഷേ കൂട്ടുകെട്ട് ഇപ്പോഴും ഉണ്ടല്ലോ!"

"അത് അങ്ങനെതന്നെ ഉണ്ട്. പക്ഷേ ഞാൻ ഇന്ന് ഒരു സർക്കാരുദ്യോഗസ്ഥനല്ലേ? അതുകൊണ്ട് ഇത്തരം സാധനങ്ങൾ സ്വീകരിക്കുന്നതിനുമുമ്പ് നന്നായി ആലോചിക്കേണ്ടതുണ്ട്, എനിക്ക്!"

"നാം തമ്മിലുള്ളത് പഴയ വേഴ്ച..!"

"അത് തികച്ചും ശരിയാണ്."

"അത്യുത്സാഹത്തോടെ കൊണ്ടുവന്നതാണ്..."

"അതും ശരിയാണ്."

"പിന്നെ, തടസ്സം എന്താണ്?"

"അങ്ങനെ പറഞ്ഞാൽ തടസ്സം ഒന്നുമില്ല.. നമ്മുടെ നാട്ടിലെ ഉദ്യോഗസ്ഥന്മാരുടെ 'പുതപ്പ്' ആദ്യകാലംതൊട്ടേ അഴുക്കുപുരണ്ടതാണ്... ഇമ്മാതിരിയുള്ള പ്രവൃത്തികൊണ്ട് കൂടുതൽ അഴുക്കുപുരളും... ഉദ്യോഗമെന്നുപറഞ്ഞാൽ വാളിന്റെ വായ്ത്തലയിന്മേലൂടെ നടക്കലാണ്, അജൂഭ!.. അവിൻ കഴിച്ചാലത്തെ ഫലമാണ് ഉദ്യോഗത്തിന്റേയും, ഇതറിയാൻമേലേ അങ്ങയ്ക്ക്? ... എത്ര സൂക്ഷിച്ചാലും ഉദ്യോഗത്തിന്റെ ലഹരി കയറാൻ അധികനേരം വേണ്ടാ..." – കീല ധരിപ്പിക്കാൻ ശ്രമിച്ചു.

"ഇത് നാം തമ്മിലുള്ള സ്നേഹബന്ധംകൊണ്ടുള്ളതല്ലേ? അതുകൊണ്ട് ലക്ഷം തന്നാൽതന്നെ എന്ത്?"

"അങ്ങ് പറയുന്നത് രൂപയ്ക്ക് പതിനാറണ ശരിയാണ്, അജൂഭ്!" - കീല ഉറപ്പിച്ചു പറഞ്ഞു - "എന്നാൽ ഈ കച്ചേരിയിലെ കസേര മേൽ ഇരുന്നതിനുശേഷം ആരിൽനിന്നും ഒന്നും സ്വന്തം ഉപയോഗ ത്തിന് എനിക്ക് സ്വീകരിക്കാൻ മേല..."

സമ്മാനം സ്വീകരിക്കാൻ വേണ്ടി രാജാവ് വീണ്ടും വീണ്ടും നിർബന്ധിച്ചു. പലപല യുക്തികളും പറഞ്ഞു. എന്നാൽ കീല അവസാനംവരെ ഉറച്ചുനിന്നതുനിമിത്തം ഇനിയും കൂടുതൽ നിർബന്ധിക്കുന്നത് ശരിയല്ലെന്ന് അജിത്സിംഹ് തീർച്ചപ്പെടുത്തി.

"പിന്നെ എന്തുണ്ട് വിശേഷം? എല്ലാം ക്ഷേമമല്ലേ?" - കീല ഔപചാരികമായിട്ട് ചോദിച്ചു.

"അങ്ങനെ പറഞ്ഞാൽ ക്ഷേമം തന്നെ" - എന്ന് പറഞ്ഞ് രാജാവ് നിറുത്തി. തെല്ലു കഴിഞ്ഞ് ഒരുവാക്ക് മൊഴിഞ്ഞു - "പക്ഷേ..."

"എന്താണ്, പക്ഷേ? വല്ല കുഴപ്പവും ഉണ്ടോ?..."

"അത് അങ്ങനെ അങ്ങ് പറയാൻ പറ്റുന്നില്ല, കീലാഭായീ!"

"പറയേണ്ട. എനിക്ക് അറിയാം. അങ്ങെയ്ക്കെതിരായുള്ള ആരോപ ണങ്ങൾ ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു. ആ റിക്കാർഡുകളെല്ലാം ഞാൻ നോക്കി" - കീല ഒരു സുഹൃത്തിന്റെ നിലയ്ക്ക് പറഞ്ഞു - "പക്ഷേ ആരോപണങ്ങൾ വളരെ ഗുരുതരമാണ്, അജൂഭ്!"

"എന്റെ ചെറിയ ഒരു അബദ്ധത്തിന്റെ പരിണാമം ആണ്, അതെല്ലാം. ഇളയച്ഛന്റെ മക്കൾക്ക് എന്നോട് വൈരമുണ്ട്. ആ വൈരികൾ 'ജാഗീറി'ന്റെ നടത്തിപ്പിനെപ്പറ്റി സായ്വിന് ഏഷണി പറഞ്ഞുകൊടുത്തു... അങ്ങ് കണ്ട റിക്കാർഡുകളെല്ലാം ആ കരിമൊകറന്മാർ എഴുതിച്ചതാണ്..." - അജിത്സിംഹ് ആവലാതിപ്പെട്ടു.

"ആരോപണങ്ങൾ തെളിഞ്ഞാൽ അങ്ങയ്ക്ക് സിംഹാസനം ഉപേക്ഷിക്കേണ്ടി വരും. അത്ര ഗുരുതരമാണ്, ആരോപണങ്ങൾ! ദേവലിയയിലെ ഭരണം പിന്നീട് സർക്കാർ ഏറ്റെടുത്തുവെന്നും വരാം. അങ്ങയ്ക്ക് മാൻഡലെയിലെ കരാഗൃഹത്തിൽ കിടക്കേണ്ട തായും വരാം. അതായത് നാടുകടത്തൽ..."

"എല്ലാം എനിക്ക് നന്നായിട്ട് അറിയാം. അതുകൊണ്ടല്ലേ, അങ്ങ യുടെ അടുത്തുവന്നത്?" - രാജാവ് തലകുനിച്ച് അപേക്ഷയുടെ

മട്ടിൽ പറഞ്ഞു – "നാടുകടത്തൽശിക്ഷയുടെ അപമാനം സഹിക്കേണ്ടി വരില്ല. അവിൻഗുളിക ശരിപ്പെടുത്തി വെച്ചിട്ടുണ്ട്..."

"ഭ്രാന്തന്മാരെപ്പോലെ പറയാതിരിക്കൂ, അജൂഭ!"

"അങ്ങനെ വന്നാൽ പിന്നെ എന്തു ചെയ്യണം? കുടുംബക്കാർ തന്നെ വൈരികളായാൽ തലയെഴുത്തിനെ എന്തിന് കുറ്റപ്പെടുത്തണം?" – രാജാവ് വിലപിക്കുന്ന മട്ടിൽ മൊഴിഞ്ഞു – "എന്റെ കീലാഭായീ, അങ്ങയുടെ ഈ കൂട്ടുകാരനെ രക്ഷിക്കലും നശിപ്പിക്കലും അങ്ങയുടെ കൈയിൽ ആണ്!"

"ഭഗവാന്റെ കൈയിൽ എന്ന് പറയൂ, ചങ്ങാതീ? മുകളിൽ ഉള്ളവനൊഴിച്ച് ആർക്കും നമ്മെ ജീവിപ്പിക്കാനും സാധ്യമല്ല, നമ്മുടെ ജീവിതം അവസാനിപ്പിക്കാനും സാധ്യമല്ല. അതുകൊണ്ട് വിശ്വാസം അർപ്പിക്കൂ, ഭഗവാനിൽ!"

"അർപ്പിക്കണമെന്നുണ്ട്. പക്ഷേ സാധ്യമാവുന്നില്ല. നാലു ദിക്കിൽ നിന്നും വളയപ്പെട്ടിരിക്കയാണ്, ഞാൻ. അതിൽനിന്ന് രക്ഷിക്കാൻ അങ്ങേയ്ക്കേ കഴിയൂ..."

"എനിക്കോ? ഞാൻ വെറും ഒരു സാധാരണക്കാരൻ!"

"പക്ഷേ, സായ്‌വിന്റെ ശിരസ്തദാരാണ്" – അങ്ങ് സായ്‌വിന്റെ ചെകിട്ടിൽ ഒന്നു പറഞ്ഞാൽ, സായ്‌വിന് അങ്ങനെ ഒരു ദയ തോന്നിയാൽ എന്റെ അപകടം തീരും."

അത്കേട്ട് കീല ഒന്നും മിണ്ടാതിരിക്കുന്നത് കണ്ട്, അജൂഭാ തുടർന്നു – "ഇത്രയും കാര്യം ചെയ്യിച്ചു തരൂ. അങ്ങയുടെ കൈയിൽ ഉള്ളതാണ്... ഈ നന്ദി ജീവകാലം ഞാൻ മറക്കില്ല..."

"രാജാവേ, ഇത് വലിയ ഒരു സർക്കാർ കാര്യമാണ്. ഇതിൽ തലയിടാൻ എനിക്ക് കെല്പില്ല..."

"അങ്ങ് ഒരു തവണ സായ്‌വിനോട് പറഞ്ഞാൽ മതി. എന്റെ കുഴപ്പം തീരും. ഞാൻ ജീവനോടെ ഇരിക്കുകയും ചെയ്യും."

"ആലോചിച്ചു നോക്കട്ടെ!" – എന്ന് പറഞ്ഞ് കീല അജിത് സിംഹിനെ ആശ്വസിപ്പിച്ചു; തെല്ലുനേരം കഴിഞ്ഞ് പറഞ്ഞയയ്ക്കുകയും ചെയ്തു.

കുഴപ്പംപിടിച്ച ആ സംഗതിയെപ്പറ്റി കീല ഗാഢമായി ആലോചിച്ചു. അജിത്സിംഹിന്റെ ചിത്രം പലരൂപത്തിൽ കൺമുന്നിൽ വന്നും പോയും ഇരുന്നു... ബാല്യസുഹൃത്തായ അജൂഭ... തന്റെ അച്ഛന് വിഷംകൊടുത്ത് കൊന്ന്, തന്റെ കുടുംബത്തെ കഷ്ട

പ്പെടുത്തിയ രാജാവിന്റെ പുത്രനായ അജുഭ... ഈ രണ്ടുപേരിൽ ആരോടാണ് ബന്ധംവെയ്ക്കേണ്ടത്?... ബാല്യസുഹൃത്തിനോടോ പിതാവിന്റെ ശത്രുവിനോടോ?...

മറ്റൊരു ധർമ്മസങ്കടം കീലയെ ശല്യപ്പെടുത്തി... താൻ ഇരിക്കുന്ന സ്ഥാനം അത്തരം സംഗതികൾക്കുവേണ്ടി ഉപയോഗപ്പെടുത്തുന്നത് ഉചിതമാണോ?... അജിത്സിംഹിനെ രക്ഷിച്ചാൽ വേറെ വല്ലവർക്കും അന്യായമാകുമോ?"

രാവുമുഴുവൻ മാനസികമായ മന്ഥനത്തിൽ കഴിച്ചുകൂട്ടിയ ശേഷം കീല കാലത്ത് അജിത്സിംഹിന്റെ റിക്കാർഡെല്ലാം വീണ്ടും വായിച്ചു നോക്കി; അജിത്സിംഹിനെ രക്ഷിച്ചാൽ വേറെ ആർക്കും അന്യായമാവില്ലെന്ന് മനസ്സിലാക്കി. ഉടൻതന്നെ എ.ജി.ജി.യുടെ സമക്ഷം തന്റെ അഭിപ്രായം വ്യക്തമാക്കി–

"നീതിയുടെ തത്വത്തിന് ഭംഗം വരില്ലെങ്കിൽ രാജാവിന്റെ നേരെ ദയ കാണിക്കു."

സായ്‌വ് തെല്ലുനേരത്തേക്ക് മഹാനായ ആ ശിരസ്തദാറിന്റെ മുഖത്തേക്ക് നോക്കിക്കൊണ്ട് ഇരുന്നുപോയി. എന്നിട്ട് ചോദിച്ചു – "ദയയോ? ദേവലിയയിലെ രാജാവിനോട് ദയയോ?"

"അതെ."

"ഹേമത്റാം കാംദാറിന്റെ മകൻ ദേവലിയയിലെ രാജാവിനോട് ദയ കാട്ടാൻ സ്വയം പറയുകയോ?"

"അതെ, ഏമാന്നേ!"

"ബാരിസ്റ്ററെ വിഷംകൊടുത്തു കൊന്നവന്റെ മകനെ രക്ഷപ്പെടുത്താൻ പറയുകയോ?"

"അച്ഛന്റെ ശത്രുത്വം അച്ഛനോടൊപ്പം പോയി. ഇപ്പോൾ പഴയ ശത്രുത്വത്തേയും വിഷത്തേയും പറ്റി ഓർമ്മിക്കുന്നതുകൊണ്ട് എന്ത് പ്രയോജനം?... അച്ഛൻ വലിയ ഉദാരഹൃദയൻ ആയിരുന്നു. ആരുടേയും നേരെ അദ്ദേഹത്തിന്റെ മനസ്സിൽ ഒരു വൈരഭാവം ഉണ്ടായിരുന്നില്ല. നാം അജുഭയുടെ നേരെ ദയ കാണിച്ചാൽ അദ്ദേഹത്തിന്റെ ആത്മാവിന് സംതൃപ്തി തോന്നും."

സായ്‌വ് കീലയുടെ സ്നേഹനിർഭരമായ വാക്കുകൾ കേട്ടുകൊണ്ടിരുന്നു. മരിച്ച ബാരിസ്റ്ററുടെ എല്ലാ ഗുണങ്ങളും മകനിലും ഉണ്ട് എന്ന് തോന്നി.

# 39. ചുടുകണ്ണീർ

വെളുപ്പിന്, വാഘണിയയിലെ 'ബിലാത്തിഓട് ഇട്ട വീട്' എന്ന് അറിയപ്പെടുന്ന കെട്ടിടത്തിന്റെ വാതില്ക്കൽ കുതിരവണ്ടി നിന്നിരുന്നു. വണ്ടിയുടെ മുൻസീറ്റിൽ ഇരുന്ന്, വണ്ടിക്കാരൻ മന്ദവും മധുരവും ആയ രാഗത്തിൽ പ്രഭാതഗീതം ആലപിച്ചുകൊണ്ടിരുന്നു–

ജാഗിയെ രഘുനാഥ കുംവർ
പംഛീ ബന് ബോലെ_
('ഉണരൂ രഘുനാഥ കുമാരാ,
കിളിയും കാടും ചിലച്ചു...)

വണ്ടിക്കാരന്റെ മടിയിൽ കുതിരയുടെ കടിഞ്ഞാൺ പിടിച്ച് കുത്തിയിരുന്ന ഒരു കുട്ടി തുടരെ പറഞ്ഞുകൊണ്ടിരുന്നു – "ബശ്രാംമാമാ, വേഗം തെളിക്കൂന്ന്, വണ്ടി! നേരം വൈകിയാൽ വയലുകളിൽനിന്ന് മയിലുകൾ പറന്നുപോകും."

"അമ്മ വരട്ടെ. അമ്മ വരാതെ വണ്ടി എങ്ങനെ തെളിക്കും, ബട്ടുക്ഭായീ?" – വണ്ടിക്കാരൻ കുട്ടിയോട് പറഞ്ഞുകൊണ്ടിരുന്നു, ഒപ്പം പ്രഭാതഗീതം ആലപിച്ചുകൊണ്ടുമിരുന്നു. കുട്ടി ബദ്ധപ്പാടോടെ വീട്ടിലേക്കു നോക്കി വിളിച്ചുകൊണ്ടിരുന്നു – "അമ്മേ, വരൂവേഗം. അല്ലെങ്കിൽ മരത്തിന്മേൽനിന്ന് കിളികൾ പറന്നുപോകും."

"വരുന്നു,മോനേ, വരുന്നു. അല്പം ക്ഷമിക്ക്" – ഗൃഹിണി പുത്രനെ സമാധാനിപ്പിച്ച് ഭർത്താവിനോട് വാദിച്ചുകൊണ്ടിരുന്നു – "ഇത് ഭംഗിയാണോ? എന്റെ ദകുഭായിയുടെ മകന്റെ കല്യാണത്തിന് അങ്ങു വന്നില്ലെങ്കിൽ എത്ര മോശമാവും!"

"എന്നാൽ എനിക്ക് പെട്ടെന്ന് ഒരു ജോലി വന്നുപെട്ടില്ലേ? തപാൽക്കാരൻ കത്തുതന്നില്ലേ? എനിക്ക് ഇന്ന് അന്തരിയാലിൽ പോവുകതന്നെ വേണം, ചരക്ക് വാങ്ങാൻ_"

അത്യുത്സാഹത്തോടെ പണിയിച്ചതും പിന്നീട് വില്ക്കേണ്ടി വന്നതും വീണ്ടും കൈവശം വന്നതുമായ അതേ വീട്ടിൽവെച്ചാണ് ഭാര്യാഭർത്താക്കന്മാർ തമ്മിൽ വെളുപ്പിന് ഈ സംഭാഷണം നടന്നുകൊണ്ടിരുന്നത്.

"വ്യാപാരം പന്തണ്ടു മാസവും ഉള്ളതല്ലേ? കല്യാണം വല്ലപ്പോഴുമല്ലേ ഉണ്ടാവൂ?"

"കല്യാണത്തിന്റെ സമയത്ത് എത്തിക്കോളാം, ഞാൻ" – ഉത്തംചംദ് ഭാര്യയെ വിശ്വസിപ്പിക്കാൻ തുടങ്ങി.

"അവസാനനിമിഷത്തിൽ വരുന്നത് ഭംഗിയാവുമോ? ദകുഭായിക്ക് മോശമായി തോന്നില്ലേ?"

"നീയും ബടുകും ആദ്യമേ പോവുന്നതുകൊണ്ട് ഒന്നും മറിച്ചുതോന്നില്ല. കല്യാണസമയത്ത് ഞാൻ എത്തിക്കോളാം, കുതിരപ്പുറത്ത്."

വണ്ടിയിൽ കുത്തിയിരുന്ന് കുഴൽ ഊതിക്കൊണ്ടിരുന്ന ബടുക് വീണ്ടും വിളിച്ചുപറഞ്ഞു – "വേഗം വരൂന്ന്, അമ്മേ! ഇനി കിളികൾ ധാന്യമണി കൊറിക്കാൻ പോയിക്കഴിഞ്ഞിട്ടുണ്ടാവും."

അത് കേട്ട് ഉത്തംചംദ് ഭാര്യയോട് പറഞ്ഞു – "ഇനി വൈകിക്കേണ്ട. പാവം ബടുക് അക്ഷമനായിത്തുടങ്ങി."

"കല്യാണ സമയത്ത് തീർച്ചയായും വരുമല്ലോ, ഇല്ലേ?" – ലാഡ്കോർ ഇറയത്തെ നടക്കല്ല് ഇറങ്ങിക്കൊണ്ട് ചോദിച്ചു.

"അത് അത്ര ചോദിക്കാനുണ്ടോ?"

"അങ്ങ് എത്താതെ, എന്റെ ദകുഭ്ായി ബാലുവിന്റെ വിവാഹയാത്ര തുടങ്ങില്ല, പറഞ്ഞേക്കാം."

"ദകുഭായിയുടെ സ്നേഹഭാവം എനിക്ക് അറിയരുതോ?"

"എന്നാൽ ശരി!" – ഭർത്താവ് ഈശ്വരിയയിലേക്ക് വരുമെന്ന് വിശ്വാസം വന്നതിനുശേഷമേ ലാഡ്കോർ കുതിരവണ്ടിയിൽ ചെന്ന് ഇരുന്നുള്ളൂ.

"പണ്ടങ്ങളും മറ്റുമുണ്ട്. അതുകൊണ്ട് അല്പം ശ്രദ്ധവെച്ചു പോണം, ബശ്റാം!" – ഉത്തംചംദ് വണ്ടിക്കാരനെ താക്കീത് ചെയ്തു.

"അത്ര പറയാനുണ്ടോ. വഴി നന്നായി അറിയാം. പൊന്നിൻ കൂട്ടകം ഉണ്ടെങ്കിലും ഭയപ്പെടാനില്ല!" – എന്ന് പറഞ്ഞ് ബശ്റാം വണ്ടി തെളിച്ചു.

കുതിരയുടെ കഴുത്തിൽ കിടന്ന മണികളുടെ നാദത്തിന് താളം പൊരുത്തപ്പെടുംവിധം ബടുക് കുഴൽ ഊതി.

പിതൃഗൃഹത്തിലേക്ക് പോയിക്കൊണ്ടിരുന്നതുകൊണ്ട് ഹർഷവിഹ്വലയായ ലാഡ്കോർ ബടുകിനോട് ചോദിച്ചു – "നമ്മൾ ആരുടെ വീട്ടിലേക്ക് പോകുന്നത്?"

"മാമന്റെ വീട്ടിലേക്ക്."

"ആരുടെ കല്യാണത്തിന്?"

"ബാലുച്ചേട്ടന്റെ."

"ഈ കുഴൽ ആരാണ് നിനക്ക് തന്നയച്ചത്?"

"ബാലുച്ചേട്ടൻ."

ബടുക് ചടുചടന്ന് അനുകൂലമായ മറുപടി പറഞ്ഞു. അതു നിമിത്തം ലാഡ്കോറിന് പരമ സംതൃപ്തി തോന്നി. ഉത്തംചംദ് ഈശ്വരിയയിലെ ശിപ്പായികളുടെ മർദനമേറ്റ് മൃതപ്രായനായി, മെംഗണിയിൽ എത്തിയശേഷം ഹീർബായി ഇടയത്തിയുടെ മകൻ ബീജലിന്റെ കൈയിൽനിന്ന് സമ്പാദിച്ചതായിരുന്നു, ബടുകിന്റെ ആ കുഴൽ. എന്നാലോ വീട്ടിൽ പറഞ്ഞുപരത്തിയത് അമ്മാമൻ തന്നയച്ച കുഴൽ എന്നായിരുന്നു. ആ കളിപ്പാട്ടം ബാലു അല്ല, ബീജൽ ആണ് ബടുകിനുവേണ്ടി തന്നയച്ചത് എന്നതിനെപ്പറ്റി നേരിയ ഒരു സംശയം പോലും ഉണ്ടാവാതെ ഉത്തംചംദ് ശ്രദ്ധിക്കുകയും ചെയ്തു. അതുകൊണ്ടാണല്ലോ ലാഡ്കോർ ദകുഭായിയുടേയും സമർഥിന്റേയും ബാലുവിന്റേയും നേരെ അത്യധികം സ്നേഹഭാവം ഹൃദയത്തിലേന്തി, അത്യുത്സാഹത്തോടെ ഈശ്വരിയയിലേക്ക് പോയിക്കൊണ്ടിരുന്നത്.

വണ്ടി വാഘണിയയുടെ അതിർത്തി താണ്ടി പാതയിലേക്ക് കയറി. കുതിരയുടെ കുളമ്പടി, മണികളുടെ കിങ്കിണി നാദം, കുഴലൂത്ത്, പുലരിയിലെ നിർമ്മലമായ ഉന്മേഷം – ഇതിന്റെയെല്ലാം പ്രചോദനമെന്നപോലെ വീതരാഗിയായ ബശ്രാം ഉച്ചത്തിൽ ഒരു സ്തോത്രം ആലപിച്ചു–

"ഖുംദീ തോ ഖമേ മാതാ പ്രഥമീ
നെ വാഢീ തോ ഖമേ വനരായ്
കഠണ വചന ഓലൂാം സാധുഡാം ഖമേ
നെ നീർ തോ സായർമാം സമായ്..."
(ചവുട്ടിയാൽ ക്ഷമിക്കുന്നു മാതാവാം ഭൂമി
തല്ലിയാൽ ക്ഷമിക്കുന്നു വനരാജൻ
കടുവാക്കോതിയാൽ സിദ്ധന്മാർ ക്ഷമിക്കുന്നു
നീരെല്ലാമാഴിയിലൊതുങ്ങുന്നു)

കിഴക്ക് തുടുത്തു. വെളിച്ചം പരന്നുതുടങ്ങി. ബടുക് പ്രിയപ്പെട്ട ബന്ധു എന്നപോലെ മയിലിനെ തിരയാൻ ആരംഭിച്ചു.

വഴിയിൽ കണ്ടുമുട്ടുന്ന പരിചയമുള്ള ഇടയന്മാർ കുതിരവണ്ടി കണ്ട് പരിഭ്രമിച്ച്, ഒരു വശത്തേക്ക് മാറിനിന്ന്, ബശ്റാമിനോട് അന്വേഷിച്ചിരുന്നു – 'എങ്ങോട്ടാണ്?'

"മറ്റൊരു ഗ്രാമത്തിലേക്ക്_"

"ഏത് ഗ്രാമത്തിലേക്ക്?"

"ഇശ്വരിയയിലേക്ക്... കല്യാണത്തിന്_"

"ആരുടെ?"

"ദകുഭായിയുടെ മകന്റെ..."

കല്യാണത്തിനു പോകുന്ന സന്തോഷംകൊണ്ട് മതിമറന്ന ലാഡ്കോർ ആ ചോദ്യോത്തരം കേട്ട് ആഹ്ളാദിച്ചു. വാഘലണിയയിലെ പരിചിതരായ കാൽനടക്കാർ ആ വണ്ടിയും അതിലെ യാത്രക്കാരേയും തിരിച്ചറിഞ്ഞ്, ഇതാണ് ജീവിതചക്രം എന്ന് മനസ്സിൽ കരുതി. ആ വണ്ടി ഒരിക്കൽ വില്ക്കേണ്ടി വന്നു. ഉത്തംചംദിന്. അതേ വണ്ടിയും കെട്ടിടവും വീണ്ടും കൈവശം കിട്ടിയിരിക്കുന്നു. കൈയിൽ ഉള്ളത് പോയി എന്നുവരാം. പക്ഷേ തലയിൽ എഴുതിയത് എങ്ങും പോവില്ല.

വളരെ ദിവസങ്ങൾക്കുശേഷം ബടുകിന് കിട്ടിയ ഒരു അവസരമായിരുന്നു, കുതിരവണ്ടിയിലെ ആ ദീർഘയാത്രകൊണ്ട് ഉണ്ടായത്. അതുനിമിത്തം അവൻ വളരെ സന്തോഷിച്ചു... "മൈന! മൈന!... മാൻ!...മാൻ!" എന്നെല്ലാം പറഞ്ഞ് ആനന്ദത്തിന്റെ ആവേശംകൊണ്ട് അവൻ വണ്ടിയിൽ എഴുന്നേറ്റു നില്ക്കും, ഇടയ്ക്കിടയ്ക്ക്. പക്ഷേ ബാലസുലഭമായ അവന്റെ ആനന്ദത്തിന് പ്രോത്സാഹനം നല്കാൻ നരോത്തം ഒപ്പം ഉണ്ടായിരുന്നില്ല. അതുമൂലം അവന്റെ ആഹ്ളാദം പാതികണ്ട് കുറഞ്ഞുപോയിരുന്നു. ഭൂതകാലത്തിലെ സുഖകരമായ ഒരു സന്ദർഭം അവന്റെ കൊച്ചോർമ്മയിൽ കിളിർത്തു വന്നു – അവൻ അതേ വണ്ടിയിൽ നരോത്തമിന്റെ അരുകിലാണ് ഇരുന്നിരുന്നത്. മുൻസീറ്റിൽ മെംഗണിയിലെ അതിഥികൾ. അവൻ ഒരു പക്ഷിയെ കണ്ട് നരോത്തമിനോട് ചോദിച്ചു – 'കൊച്ചച്ചാ, ആ മരത്തിന്മേൽ ഇരിക്കുന്നത് എന്താണ്?' ബടുകിന്റെ ഭാഗ്യക്കേടുകൊണ്ട് കൊച്ചച്ഛൻ മറ്റെന്തോ വിചാരിച്ചുകൊണ്ടിരിയ്ക്കയായിരുന്നു. അതുനിമിത്തം ഒരു മറുപടിയും കിട്ടിയില്ല. അവൻ വീണ്ടും ചോദിച്ചുകൊണ്ടിരുന്നു, എന്നാൽ നരോത്തം തന്റെ ഹൃദയത്തിൽ കേൾക്കായ കളകൂജന

ത്തിൽ രമിച്ച് ഇരുന്നുപോയി. അതിനാൽ ബടുകിന് മറുപടി നൽകാൻ അയാൾക്ക് തോന്നിയതേ ഇല്ല. 'കൊച്ചച്ഛാ, ആ മരത്തിന്മേൽ ഇരിയ്ക്കുന്നത് എന്താണ്?' എന്നുള്ള തുടർച്ചയായ ചോദ്യത്തിന് അവസാനം മറുപടി നല്കിയത് ഒരു യുവതി ആയിരുന്നു – 'അതിന്റെ പേർ കുയിൽ!' തന്റെ ബാലിശമായ ചോദ്യത്തിന് അത്രയും സ്നേഹഭാവത്തോടെ മറുപടി പറഞ്ഞ, പരിചയമില്ലാത്ത ആ യുവതിയോട് അവന് ഒരുതരം സ്നേഹബന്ധം തോന്നുകയുണ്ടായി.. എന്നാൽ അദൃഷ്ടനായ വിധാതാവ് ആ സ്നേഹബന്ധം എന്നെന്നേക്കുമായി ഭഞ്ജിച്ചുകളഞ്ഞപോലെ.. അത്ര അറിവ് വെച്ചിട്ടില്ലാതിരുന്ന ആ കുട്ടി ആ സന്ദർഭത്തെ ഇനിയും മറന്നിരുന്നില്ല. അതു നിമിത്തം അന്നത്തെ ആ രണ്ടുപേരും ഒപ്പം ഇല്ലാത്തതിൽ അവന് ഒരുതരം അസ്വസ്ഥത താൻ അറിയാതെ തന്നെ അനുഭവപ്പെട്ടുകൊണ്ടിരുന്നു, അന്നേരം...

അബോധമായി ബടുകിന് അനുഭവപ്പെട്ടിരുന്നത് ലാഡ്കോറിനെ സബോധമായി ശല്യപ്പെടുത്തി. എന്നിരുന്നാലും സ്ത്രീസുലഭമായ ആഘോഷപ്രിയത്വം നിമിത്തം അവരുടെ ഉള്ളിൽ കൂടുതലായും ഈശ്വരിയയും ദകുഭായിയും ബാലുവും മാത്രമേ ഉണ്ടായിരുന്നുള്ളു, അന്നേരം...

ബടുക് സ്വന്തക്കാരെപ്പോലെയുള്ള പക്ഷികളുമായി സ്നേഹഭാവത്തോടെ, ഉള്ളാലെ കളിച്ചുകൊണ്ടിരുന്നു. ലാഡ്കോറാകട്ടെ, വരാനിരിക്കുന്ന കല്യാണത്തിന്റെ ആഘോഷത്തെപ്പറ്റി ആലോചിച്ചുകൊണ്ടും ഇരുന്നു. ബൾറാം തനിക്ക് പ്രിയപ്പെട്ട പാട്ട് ആലപിച്ചുകൊണ്ടിരുന്നു. കരുത്തനായ കുതിര പൂഴിനിറഞ്ഞ വെട്ടുവഴിയിൽ തലയ്ക്കുമേലെ പൂഴിച്ചുരുൾ പറപ്പിച്ച് അതിവേഗത്തിൽ പാഞ്ഞുകൊണ്ടിരുന്നു...

"അതാ, ഈശ്വരിയയിലെ മരങ്ങൾ കാണാൻ തുടങ്ങി" – ബൾരാം വിളിച്ചുപറഞ്ഞു. അത് കേട്ട് ലാഡ്കോർ പകൽക്കിനാവുകളിൽനിന്ന് പെട്ടെന്ന് ഉണർന്നു; ബടുകിനോട് മൊഴിഞ്ഞു – "ബടുക് മോനെ, ഇതാ അമ്മാമന്റെ ഗ്രാമം ആയി!"

എന്നാൽ ഉച്ചവരെ പ്രകൃതിയുടെ നടുക്ക് കഴിച്ചുകൂട്ടി, പ്രകൃതിയുമായും പ്രകൃതിയിലെ ജീവജാലങ്ങളുമായും ഇഴുകിച്ചേർന്ന ആ ബാലന് അമ്മാമന്റെ ഗ്രാമത്തോട് അത്ര താൽപര്യം തോന്നിയില്ല. അന്നേരം...

"അതാ, ഈശ്വരിയയുടെ അതിർത്തി വന്നു" – ബശ്രാം വിളിച്ചു പറഞ്ഞു... അങ്ങനെ കുതിരവണ്ടി ദകുഭായിയുടെ വീട്ടിനുമുമ്പിൽ ഇമപൂട്ടുന്നതിന്നുള്ളിൽ ചെന്നുനിന്നു.

ലാഡ്കോർ ഉല്ലസിച്ച് ഉല്ലസിച്ച് സോദരനോടും നാത്തൂനോടും ബാലുവിനോടും സംസാരിച്ചുകൊണ്ടിരുന്നു. എന്നാൽ ദകുഭായിയുടെ ഹൃദയത്തെ ഒരു അപരാധബോധം അസ്വസ്ഥപ്പെടുത്തി.

"ബടുക്മോനേ, മാമൻ കൊടുത്തയച്ച ആ കുഴൽ ഊത്!"

ലാഡ്കോർ ആ പറഞ്ഞത് കേട്ട് എല്ലാവരും ആലോചനയിൽ മുഴുകി.

അമ്മയുടെ കല്പന അനുസരിച്ച് മകൻ കുഴൽ ഊതി. അന്നേരം ദകുഭായിയുടെ പശ്ചാത്താപത്തിന് അതിരില്ലായിരുന്നു.

"ബടുക് മോനേ, ഈ കുഴൽ ആര് കൊടുത്തയച്ചതാണ്?"

"ബാലുഭായി!" – ബടുക് ഉടൻ മറുപടി പറഞ്ഞു.

അസ്വസ്ഥനായ ദകുഭായി ബാലുവിന്റെ നേരെ നോക്കാൻ തുടങ്ങി. അമ്പരന്ന ബാലു സമർഥിന്റെ നേരെ ഉറ്റുനോക്കാൻ തുടങ്ങി. ലജ്ജപൂണ്ട് സമർഥ് ഒന്നും മിണ്ടാതെ നിലം ചൊറിയാൻ തുടങ്ങി. മൂന്നുപേരുടെ മനസ്സിലും ഒരേ ചോദ്യം പുളഞ്ഞുകൊണ്ടിരുന്നു – "ആരാണ് ഈ കുഴൽ കൊടുത്തയച്ചത്? എപ്പോഴാണ് കൊടുത്തയച്ചത്? ഈ തെറ്റിദ്ധാരണ എങ്ങനെ ഉണ്ടായി?"

ബടുക് നിഷ്കളങ്ക ഭാവത്തോടെ കുഴൽ ഊതിക്കൊണ്ടിരുന്നു. അവനേക്കാളും നിഷ്കളങ്കയായ ലാഡ്കോർ സോദരനേയും നാത്തൂനേയും പുകഴ്ത്തിക്കൊണ്ടുമിരുന്നു.

കല്യാണത്തിന്റെ തലേന്ന് ദകുഭായിയുടെ മുറ്റത്ത് വമ്പിച്ച വിരുന്നൂട്ടിനുള്ള ഏർപ്പാടുകൾ നടന്നുകൊണ്ടിരുന്നു. വലിയ വലിയ അടുപ്പുകളിന്മേൽ കുട്ടകങ്ങൾ കയറി. ഇറയത്തിരുന്ന് ലാഡ്കോർ സമർഥിനെക്കൊണ്ട് മുടി ചീകിക്കുകയായിരുന്നു. ലാഡ്കോറിന്റെ പിൻവശത്ത് ഇട്ടിരുന്ന ചെറിയ ഒരു കട്ടിലിന്മേൽ കുത്തിയിരുന്നാണ് സമർഥ് ലാഡ്കോറിന്റെ തലയിൽ എണ്ണപുരട്ടി മുടിചീകിക്കൊണ്ടിരുന്നത്.

കല്യാണത്തിന്റെ വിരുന്നൂട്ടിന് വമ്പിച്ച ഏർപ്പാടുകൾ ചെയ്തിരുന്നു. ഒരു അടുപ്പിൽ പലഹാരക്കാരൻ വടയും പപ്പടവും തയാറാക്കിക്കൊണ്ടിരുന്നു. അതുകൊണ്ട് ഇറയത്ത്, ലാഡ്

കോറിന്റെ അരുകിൽതന്നെ ഉണ്ടായിരുന്ന എണ്ണപ്പീപ്പ തുറന്നാണ് വെച്ചിരുന്നത്.

പലഹാരക്കാരൻ കുടം നിറച്ച്നിറച്ച് പീപ്പയിൽ നിന്ന് എണ്ണ എടുത്തുകൊണ്ടിരുന്നു.

ലാഡ്കോർ നാത്തൂനോട് സ്വന്തം സുഖദു:ഖങ്ങളെപ്പറ്റി സംസാരിച്ചുകൊണ്ടിരുന്നു. അവർ വഴക്കാളിയായ നാത്തൂന്റെ പഴയ കുതന്ത്രമെല്ലാം വിസ്മരിച്ചുകഴിഞ്ഞിരുന്നു. ഗൃഹപ്രവേശത്തിന്റെ അന്ന് 'മോഹനമാല'യെ സംബന്ധിച്ച നിസ്സാര സംഗതിയെച്ചൊല്ലി നാത്തൂൻ ഇളക്കിവിട്ട 'മഹാഭാരതയുദ്ധ'വും സഹനശീലയായ ലാഡ്കോർ ആ ശുഭവേളയിൽ മറന്നു കഴിഞ്ഞിരുന്നു.

ഇറയത്ത് വെച്ചിരുന്ന പീപ്പയുടെ അടിവരെ എത്തി, എണ്ണ എടുത്തെടുത്ത്. പലഹാരക്കാരൻ അടിവരെ കുടംതാഴ്ത്തിയപ്പോൾ എന്തോ ഒരു കനത്ത സാധനവുമായി കൂട്ടിയടിച്ചപോലെ.

"ഈ പീപ്പയിൽ എന്തോ കിടക്കുന്നല്ലോ" – എന്ന് പറഞ്ഞു കൊണ്ട് പലഹാരക്കാരൻ പീപ്പയുടെ അടിവരെ കൈയിട്ട് ഒരു കനത്ത സാധനം പുറത്തേക്ക് എടുത്തു.

എണ്ണയിൽ കിടന്ന് കിടന്ന് കറുത്തനിറമായി തീർന്ന ആ സഞ്ചിയുടെ നേരെ ലാഡ്കോർ ജിജ്ഞാസയോടെ നോക്കി, സമർഥ് ആശങ്കയോടെയും.

പലഹാരക്കാരൻ ആ കറുത്ത സഞ്ചി പീപ്പയുടെ പള്ളയ്ക്ക് ഇട്ടടിയ്ക്കുവേ, ഒന്നാംതരം വെള്ളിയുറുപ്പികയുടെ നാണ്യങ്ങൾ കിലുകിലാന്ന് ശബ്ദിച്ചു.

"എന്റെ ദകുഭായി നല്ല പൈസക്കാരൻ ആയല്ലോ!" – മുടിചീകിച്ചുകൊണ്ടിരുന്ന ലാഡ്കോർ സമർഥിനോട് നേരംപോക്ക് പറഞ്ഞു – "എണ്ണപ്പീപ്പയിലും പണസ്സഞ്ചി ഇട്ടിരിക്കുന്നല്ലോ!"

ആ നേരംപോക്കിന് നാത്തൂന്റെ മറുപടി കിട്ടാഞ്ഞപ്പോൾ ലാഡ്കോർ വീണ്ടും നേരംപോക്ക് പറഞ്ഞു – "ഇനി കുപ്പത്തൊട്ടിയിൽ മുത്തും കിട്ടിയെന്നു വരും. അത്ര സമ്പാദ്യമായില്ലേ, ഇവിടെ!! എണ്ണപ്പീപ്പയിൽനിന്ന് ഇത്ര രൂപ കിട്ടിയാൽ, ഇനി വട്ടിയിലും കുടയിലും എന്തെല്ലാം നിറച്ചു വെച്ചിരിക്കുമോ!"

ഇനിയെങ്കിലും നാത്തൂൻ എന്തെങ്കിലും മറുപടി പറയും എന്നായിരുന്നു, ലാഡ്കോറിന്റെ പ്രതീക്ഷ. എന്നാൽ സമർഥിന്റെ

വായിൽനിന്ന് എന്തെങ്കിലും ഒച്ച പുറപ്പെടുന്നതിനുപകരം ചുടുകണ്ണീർ ചുമലിൽ വീണപ്പോൾ ലാഡ്കോർ നടുങ്ങിപ്പോയി. മുടിയിൽ ചലിച്ചുകൊണ്ടിരുന്ന ചീർപ്പ് തടഞ്ഞ്, പകുത്തിട്ട മുടി ചിതറിപ്പോവുന്നത് കൂസാതെ, അവർ പിന്തിരിഞ്ഞുനോക്കിയപ്പോഴുണ്ട്, സമർഥിന്റെ മുഖം കരുവാളിച്ചിരിക്കുന്നു!

## 40. മുജ്ജന്മത്തിലെ വൈരി

"നാത്തൂനേ, കണ്ണീരോ? എന്തിനാണ് കരയുന്നത്?" – ലാഡ്കോർ സമർഥിനോട് ചോദിച്ചു.

സമർഥിന്റെ വായിൽനിന്ന് എന്തെങ്കിലും മറുപടി ലഭിക്കുന്നതിനുപകരം കണ്ണുകളിൽനിന്ന് കുറെക്കൂടി അധികം നീർ ഒഴുകുകയാണ് ഉണ്ടായത്. അത്കണ്ട് ലാഡ്കോറിന് തോന്നി, എന്തോ തകരാറുണ്ടായിരിക്കുന്നുവെന്ന്. മുടിചീകൽ നിറുത്തി, എണ്ണപ്പാത്രം കൈയിലെടുത്ത്, അവർ സമർഥിനെ കട്ടിലിന്മേൽനിന്ന് പിടിച്ചെഴുന്നേല്പിച്ച്, ചോദിച്ചു – "അസുഖകരമായ എന്തെങ്കിലും ഞാൻ അറിയാതെ പറഞ്ഞുപോയോ?"

എന്നാൽ സമർഥ് ഒന്നും മിണ്ടാതെ ലജ്ജിച്ച് തലകുനിച്ചു.

പീപ്പയുടെ അടിയിൽനിന്ന് പണസ്സഞ്ചി പുറത്തേക്ക് എടുത്ത പലഹാരക്കാരൻ, കൈയിൽ കുടവും ഏന്തി, ഒരു മൂകനെപ്പോലെ നിന്ന്, ആ രംഗം കണ്ട്, സ്തംഭിച്ചുപോയി. തെല്ലുകഴിഞ്ഞ് അയാൾ ചോദിച്ചു – "ഈ സഞ്ചി എവിടെയാണ് വെയ്ക്കേണ്ടത്?"

"അടുപ്പിൽ!" – സമർഥ് പറഞ്ഞു.

ലാഡ്കോറിന്റെ മനസ്സിൽ ഉളവായ ആശങ്ക, ആ മറുപടി കേൾക്കേ, കുറെക്കൂടി ഏറി. അവർ ആംഗ്യംകൊണ്ട് ചോദിച്ചു – "ഇത്രപെട്ടെന്ന് ഈ ഭാവഭേദം ഉണ്ടാവാൻ എന്ത് സംഭവിച്ചു, നാത്തൂന്?"

"പറയാൻ കൊള്ളില്ല" – ലജ്ജിതയായ സമർഥിന്റെ തല കുറെക്കൂടി കുനിഞ്ഞു.

"എന്നാലും... ഇത്ര പെട്ടെന്ന്...? ഇതുവരെ എത്ര ഉത്സാഹത്തോടെയാണ് സംസാരിച്ചുകൊണ്ടിരുന്നത്?" – ലാഡ്കോർ തന്റെ ചേലത്തുമ്പുകൊണ്ട് സമർഥിന്റെ കണ്ണീർ ഒപ്പി, തുടർന്നു – "നാളെ

ബാലുവിന്റെ കല്യാണപ്പുറപ്പാടാണ്. അങ്ങനെയുള്ള ഒരു സന്ദർഭത്തിൽ കരയുകയോ?"

"ആ നശിച്ച സഞ്ചി എന്റെ കൺമുന്നിൽനിന്ന് മാറ്റൂന്ന്!" – സമർഥ് ആദ്യമായി ശബ്ദിച്ചു.

"എന്തിന്? മുള്ളങ്കിക്കഷണം പോലെയുള്ള ഈ നാണ്യങ്ങൾ വെറുതെ കിട്ടിയതാണോ?.. കാശ് സൂക്ഷിച്ചുവെയ്ക്കുന്നത് എവിടെയും ആവാം– പീപ്പയിൽ മാത്രമോ, കിണറ്റിലും ആവാം.. കള്ളന്മാരും കൊള്ളക്കാരും ഉള്ള ഒരു ഗ്രാമത്തിൽ കഴിഞ്ഞു കൂടുന്നത് നേരംപോക്കാണോ?–

"അങ്ങനെ ഒളിച്ചുവെച്ചിരുന്നതല്ല.."

"ഒളിച്ചുവെച്ചാൽതന്നെ എന്താണ്? അത്ര ലജ്ജിക്കാനെന്തിരിക്കുന്നു?"

"ഒളിച്ചുവെച്ചിരുന്നതല്ല എന്ന് ഞാൻ പറയുന്നു.."

"എനിക്ക് മനസ്സിലായി, നാത്തൂൻ അല്ല ചെയ്തത്– ദകുഭായി ചെയ്തതാവും. ആണുങ്ങൾ പണം സൂക്ഷിക്കുന്ന മട്ടുംമാതിരിയും പെണ്ണുങ്ങളായ നമുക്ക് എന്തറിയാം?.."

"സഞ്ചി പീപ്പയിൽ വെച്ചിരുന്നതല്ല ആരും എന്ന് ഞാൻ പറയുന്നു–"

"ആകട്ടെ. ആർ വെച്ചാലുംശരി, രൂപ കിട്ടിയല്ലോ. അത് നല്ല ഒരു കാര്യം!"

"നല്ല കാര്യമെന്നല്ല ചീത്തക്കാര്യം എന്ന് പറയൂ, സോദരീ!" – സമർഥ് വിക്കിവിക്കി പറഞ്ഞു.

അത്കേട്ട് ലാഡ്കോർ കുറെക്കൂടി അന്തംവിട്ടു.. പീപ്പയിൽനിന്ന് രൂപ കിട്ടയത് ചീത്തക്കാര്യമെന്ന് സമർഥ് എന്തുകൊണ്ട് പറയുന്നു? തട്ടിയെടുത്ത പണമാണോ? ആരെങ്കിലും ഏല്പിക്കാൻതന്ന മുതൽ കൈയടക്കിയതാണോ?.. അവസാനം നിഷ്കളങ്കയായ ലാഡ്കോർ സ്പഷ്ടമായി ചോദിക്കുകതന്നെ ചെയ്തു – "ഇത് പീപ്പയിൽ ആരും അറിയാതെ ഒളിപ്പിച്ചു വെച്ചതായിരുന്നോ?"

"ഞങ്ങളാരും വെച്ചതല്ല."

"പിന്നെ ആരാണ്?"

"ആരുമല്ല."

"എങ്കിൽ, ഇത്ര വലിയ സഞ്ചി പീപ്പയിൽ എവിടുന്ന് വന്നു പെട്ടു?"

"താനേ വീണതാണ്... വീണു പോയതാണ്..."

"വണ്ടിച്ചക്രംപോലെ തനി വട്ടത്തിലുള്ള രൂപയുടെ നാണ്യങ്ങൾ വീണിട്ടും അറിഞ്ഞില്ലെന്നോ?"

"പറഞ്ഞാൽ വിശ്വസിക്കില്ല, സോദരീ. എന്നാലും ഞാൻ നേരാണ് പറയുന്നത്. സഞ്ചി പീപ്പയിൽ വീണത് ഞങ്ങൾക്ക് അറിയാൻ മേലായിരുന്നു..."

"എങ്ങനെ? എപ്പോൾ?"

"ഇപ്പോൾ ഓർമ്മ വരുന്നുണ്ട്... ഇപ്പോൾ എല്ലാം മനസ്സിലാക്കാൻ ആവുന്നുണ്ട്..." സമർഥ് വിശദീകരിക്കാൻ തുടങ്ങി – "ബാലുവിന്റെ വിവാഹനിശ്ചയത്തിന്റന്ന്..."

"അതെ, അന്ന് ബടുകിന്റെ അച്ഛനും ഇവടെ വന്നിരുന്നല്ലോ..."

"അതെ, അന്നുതന്നെ... പീപ്പയിൽനിന്ന് എണ്ണ എടുക്കാനായി ഞാൻ അടപ്പ് മാറ്റി. അടുക്കളയിലെ ബദ്ധപ്പാടുകൊണ്ട് പീപ്പ അടയ്ക്കാതെതന്നെ പോയി."

"ശരി. എന്നിട്ടോ?"

"അങ്ങാടിയിൽനിന്ന് ഒരു പീപ്പ എണ്ണ വാങ്ങിയിരുന്നു. അതു കൊണ്ട് ആ എണ്ണയുംകൂടി ഒഴിച്ച് അടപ്പിടാം എന്ന് കരുതി. എന്നിട്ട് അടുക്കളയിൽ ചെന്ന് ബജ്ജി വറക്കാൻ തുടങ്ങി..."

"എന്നിട്ട്...?"

"ഇറയത്ത് ഒറ്റയ്ക്കാണ് അളിയൻ ഇരുന്നിരുന്നത്... മറ്റാരും ഉണ്ടായിരുന്നില്ല..."

"ഇറയത്തോ മുറിയിലോ?"

"നിങ്ങളുടെ സോദരൻ അദ്ദേഹത്തെ ഇറയത്താണ് ഇരുത്തിയത്... മുറിയിൽ സ്വകാര്യസംഭാഷണം നടന്നുകൊണ്ടിരുന്നില്ലേ, അതുകൊണ്ട്..."

"മനസ്സിലായി, മനസ്സിലായി... പിന്നെ എന്തുണ്ടായി?" – ലാഡ്കോറിന്റെ ഉൽക്കണ്ഠ വർദ്ധിച്ചു.

"അളിയൻ എപ്പോഴാണ് ഇറയത്തുനിന്ന് എഴുന്നേറ്റുപോയതെന്ന് ആർക്കും അറിയാൻ വയ്യായിരുന്നു... ആർക്കും അറിയാൻ വയ്യായിരുന്നു..." – സമർഥ് സംഭവത്തിന്റെ ഊടുംപാവും ചേർക്കാൻ തുടങ്ങി – "ഇതിനിടയ്ക്ക് ബാലു നോട്ടുമാറ്റി രൂപയാക്കി ബസാറിൽനിന്നു കൊണ്ടുവന്നു. വന്നയുടൻ പുരോഹിതനെ

വിളിക്കാൻ പോയി. പണസ്സഞ്ചി പീപ്പയുടെ വക്കത്ത് വെച്ചിട്ടാണ് പോയത്..."

"എന്നാൽ പീപ്പയുടെ വക്കത്തുനിന്ന് ഉള്ളിൽ ആരാണ് എടുത്തിട്ടത്?"

"അതല്ലേ ഞാൻ പറഞ്ഞത്? ആരും ഇട്ടതല്ല..."

"സഞ്ചി തന്നെത്താനെ ചെന്ന് പീപ്പയിൽ വീണോ?" - സമർഥിന്റെ ഉള്ളിലെ വേദന അറിയാതെ ലാഡ്കോർ നേരംപോക്ക് പറഞ്ഞു - "സോദരീ, ഇത്തരം പീപ്പ ഭാഗ്യശാലികളുടെ വീട്ടിൽ മാത്രമേ ഉണ്ടാവൂ!"

"ഭാഗ്യശാലികളുടെ വീട്ടിലല്ല, ഭാഗ്യംകെട്ടവരുടെ വീട്ടിലേ ഉണ്ടാവൂ എന്ന് പറയൂ!"

"ഭാഗ്യം കെട്ടവരുടെ വീടോ?.. എന്താണ് അങ്ങനെയുള്ള കടുവാക്ക് പറയുന്നത്?"

"സോദരിയ്ക്ക് സത്യാവസ്ഥ അറിയാൻ മേല. അതുകൊണ്ടാണ് നേരംപോക്ക് പറയുന്നത്!"

"എന്നാൽ സത്യാവസ്ഥ പറയൂന്ന്!" - ലാഡ്കോർ അപേക്ഷിച്ചു.

"സംഭവിച്ചത് ഇങ്ങനെയാണ് - ബാലു സഞ്ചി വെച്ചിട്ട് പോയി. ഞാൻ അടുക്കളയിലും ആയിരുന്നു. അന്നേരം രണ്ടു പൂച്ചകൾ കടിപിടികൂടി ഇറയത്തുവന്നു. അന്നേരം എന്തോ വീഴുന്ന ഒരു ഒച്ചയും കേൾക്കുകയുണ്ടായി..."

"എന്ത് വീഴുന്നതിന്റെ?"

"അത് അന്ന് അറിഞ്ഞിരുന്നില്ല... ഞാൻ അടുക്കളപ്പണിയുടെ ബദ്ധപ്പാടിൽ ആയിരുന്നു. അതുകൊണ്ട് പുറത്തേക്ക് വരാനേ പറ്റിയില്ല.. ഇപ്പോഴാണ് മനസ്സിലാവുന്നത് - അന്ന് പൂച്ചകൾ കടിപിടികൂടി, സഞ്ചിയിന്മേൽ ചാടിയിട്ടുണ്ടാകും, സഞ്ചി അങ്ങനെ പീപ്പയിൽ വീണിട്ടുമുണ്ടാവും എന്നെല്ലാം... അപ്പോഴേക്ക് ഒരു കൂലിക്കാരൻ ബസാറിൽനിന്ന് ഒരു പീപ്പ എണ്ണകൊണ്ടുവന്നു. എണ്ണ എന്തിലാണ് ഒഴിക്കേണ്ടതെന്ന് അവൻ ഇറയത്ത് നിന്നു കൊണ്ടുതന്നെ ചോദിച്ചു. ഞാൻ അടുക്കളിയിൽ ഇരുന്നുകൊണ്ടു തന്നെ പറഞ്ഞു, ആ പീപ്പയിലേക്ക് ഒഴിക്കാൻ. കൂലിക്കാരൻ അതിൽ എണ്ണയും ഒഴിച്ചിട്ട് പോയി.. അങ്ങനെ സഞ്ചി പീപ്പയുടെ അടിയിൽ അമർന്നുകിടന്നിരിക്കും... അന്നുതൊട്ട് ഇന്നേവരെ..."

അതെല്ലാം കേട്ട് ലാഡ്കോർ ആഹ്ളാദംപൂണ്ട് മൊഴിഞ്ഞു – "എന്നാലും ഭാഗ്യവതിയാണ്, സോദരി. ഇത്രയെല്ലാമായിട്ടും പണം ഭദ്രമായിട്ട് ഇരുന്നല്ലോ..."

"പണം ഭദ്രമായിട്ട് ഇരുന്നു... എന്നാലോ മാന്യത കളഞ്ഞു കുളിച്ചു!" – ദകുഭായിയെപ്പോലെ തെമ്മാടിയായ ഒരുത്തന്റെകൂടെ കഴിഞ്ഞിട്ടും സമർഥിന് ആ പണസ്സഞ്ചിക്കാര്യം ഓർത്ത് പശ്ചാത്താപം തോന്നി, അന്നേരം. അവളുടെ ഹൃദയത്തിലുള്ള വികാരം അനായാസമായി പുറത്തേക്ക് വന്നു – "ഈ പീപ്പ പണം സൂക്ഷിച്ചു, എന്നാലോ തറവാടിത്തം തുലച്ചുകളഞ്ഞു..."

സമർഥിന്റെ ഇത്തരം അസംബന്ധമായ വാക്കുകളുടെ അർത്ഥം ലാഡ്കോറിന് പിടികിട്ടിയില്ല. അതുകൊണ്ട് അവർ നാത്തൂന്റെ മുഖത്തേയ്ക്ക് നോക്കി വായും പൊളിച്ച് കുത്തിയിരുന്നു.

അപരാധിയായ സമർഥിന് തോന്നി, നാത്തൂന്റെ തുളച്ചു കയറുന്ന നോട്ടം തന്നിൽ കുറ്റം ആരോപിക്കുകയാണെന്ന്. അവർ വല്ലാതെ പരിഭ്രമിച്ചുപോയി. എന്നിട്ട് തുറന്നു പറഞ്ഞു – "സോദരീ, ഞങ്ങൾ നിങ്ങളോട് കുറ്റം ചെയ്തു... ഭാഗ്യംകെട്ടവരായ ഞങ്ങൾ ചെയ്യരുതാത്തത് ചെയ്തു..."

അത്കേട്ടപ്പോൾ ലാഡ്കോറിന് കുറെക്കൂടി ആശ്ചര്യം തോന്നി – ഇതെല്ലാം എന്താണ്? സമർഥിന് സ്വയബുദ്ധി ഇല്ലാതായോ? നിസ്സാരമായ ആ പണസ്സഞ്ചിയെ പിടിച്ച് ഒരു വലിയ ചുഴലിക്കാറ്റ് ഉണ്ടാക്കണോ? അതോ ഇതിന്റെ പിന്നിൽ വല്ല തിരിമറിയും ഉണ്ടോ?...

അങ്ങനെയെല്ലാം ലാഡ്കോർ ആലോചിച്ചുകൊണ്ടിരിക്കെ, സമർഥിന്റെ ചിന്ത മറ്റൊരു ദിക്കിലേക്കാണ് ഒഴുകിക്കൊണ്ടിരുന്നത്. അവർക്ക് തോന്നി – പണസ്സഞ്ചി മോഷ്ടിച്ചു എന്ന കുറ്റം ഉത്തംചംദിന്റെ മേൽ ചുമത്തിയതും അതിനുശേഷം അദ്ദേഹത്തെ പ്രഹരിപ്പിച്ചതും എല്ലാം ഒരു കടുകുമണി വിടാതെ നാത്തൂൻ മനസ്സിലാക്കിയിട്ടുണ്ടാവും അതുകൊണ്ട് വെള്ളം വരുന്നതിനു മുമ്പേ അണക്കെട്ട് കെട്ടുന്ന മട്ടിൽ അവർ കുറ്റം സമ്മതിക്കാൻ തുടങ്ങി – "ഞങ്ങൾ തനി കൃതഘ്നരാണ്... നിങ്ങൾ ചെയ്തുതന്ന ഉപകാരത്തിന് ഞങ്ങൾ അപകാരമാണ് ചെയ്തുവെച്ചത്... ഞങ്ങളുടെ ബുദ്ധി നശിച്ചുപോയിരുന്നു... ഞങ്ങളുടെ കൈകൊണ്ട് മഹാ പാപം ചെയ്തു... നിങ്ങൾക്ക് നല്ല ഔദാര്യശീലം ഉണ്ട്... അതുകൊണ്ട്

ഞങ്ങൾക്ക് മാപ്പ്തന്ന്, ഞങ്ങളുടെ എല്ലാ കുറ്റങ്ങളും മറന്നു കളയിൻ..."

ലാഡ്കോറിന് ദിക്ക് മുട്ടിയപോലെ ആയി. അവർക്ക് ഒരു പിടുത്തവും കിട്ടിയില്ല, സമർഥ് എന്താണീ പറയുന്നതെന്ന്. അതുകൊണ്ട് അവർ ചോദിച്ചുപോയി – "എന്തുകുറ്റം? എന്താണ് സംഗതി?"

"നാത്തൂന് അറിയാം, എല്ലാം..."

ഗൃഹപ്രവേശത്തിന്റെ അന്ന് മോഹനമാലയെ ചൊല്ലി ഉണ്ടായ വഴക്കിനെപ്പറ്റിയായിരിക്കും സമർഥ് സൂചിപ്പിക്കുന്നതെന്ന് ലാഡ് കോറിന് തോന്നി. അതുകൊണ്ട് അവർ നിഷ്കളങ്ക ഭാവത്തോടെ മൊഴിഞ്ഞു – "ഞങ്ങൾ അത് അന്നേ മറന്നുകഴിഞ്ഞു. പിന്നെ ഇപ്പോൾ എന്ത് മാപ്പാണ്? ഗൃഹപ്രവേശം സംബന്ധിച്ച എല്ലാം തന്നെ അപ്പോഴേ തീർന്നുകഴിഞ്ഞല്ലോ. ഇനി അതെല്ലാം ഇപ്പോൾ ഓർമ്മിക്കുന്നതുകൊണ്ട് എന്ത് പ്രയോജനം? കഴിഞ്ഞത് കഴിഞ്ഞില്ലേ?"

ലാഡ്കോറിന്റെ തെറ്റിദ്ധാരണ സമർഥിന്റെ മനസ്സിൽ മറ്റൊരു തെറ്റിദ്ധാരണ ഉളവാക്കി.. ഉത്തംചംദിന്റെമേൽ ആരോപിച്ച മോഷണക്കുറ്റം നാത്തൂന് അറിയാം, എന്നാലും അന്നേരം മന:പൂർവമായിട്ട് ഗൃഹപ്രവേശത്തിന്റെ അന്നത്തെ പണ്ടം സംബന്ധിച്ച സംഭവം പറയുകയാണ് എന്ന് അവർക്ക് തോന്നി.. ആത്മരക്ഷക്കുവേണ്ടി, അപരാധം മുൻകൂറായി സമ്മതിക്കുംപോലെ സമർഥ് തുടർന്നു – "ആ കാര്യം പഴയതായി, അന്ന് നാത്തൂന്റെ മനസ്സ് വേദനിപ്പിക്കുന്നതിൽ ഒട്ടും കുറവുവരുത്തിയില്ലെങ്കിലും... ഭാഗ്യംകെട്ടവരായ ഞങ്ങൾ വീണ്ടും നിങ്ങളുടെ മനസ്സ് വേദനിപ്പിച്ചു..."

"വീണ്ടുമോ?"

"അതെ, ബാലുവിന്റെ വിവാഹനിശ്ചയത്തിന്റന്ന്..."

"ബാലുവിന്റെ വിവാഹനിശ്ചയം നടക്കുന്ന കാലത്ത് ഞങ്ങൾക്ക് വലിയ കഷ്ടപ്പാടായിരുന്നു. ദകുഭായി ഞങ്ങളെ സഹായിക്കുകയും ചെയ്തു..."

"ഏങ്? ആര് പറഞ്ഞു?"

"ബടുകിന്റെ അച്ഛൻ!" – ലാഡ്കോർ പറഞ്ഞു.

അത്കേട്ട് സമർഥ് ഒന്നു പകച്ചു. എന്നിട്ട് പറഞ്ഞു – "ഞങ്ങളെ ഇങ്ങനെ പരിഹസിക്കരുത്, കേട്ടോ! നിങ്ങളോട് ചെയ്തത് മുജ്ജന്മത്തിലെ വൈരിയോടുപോലും ചെയ്യരുതാത്തത് ആയിരുന്നു_"

"ഞങ്ങൾ കഷ്ടപ്പെടുന്ന കാലത്ത് നിങ്ങൾ ഞങ്ങൾക്ക് അഭയ ഹസ്തം നല്കി" – ലാഡ്കോർ നിഷ്കളങ്കഭാവത്തോടെ പുകഴ്ത്താൻ തുടങ്ങി – "എന്റെ ദകുഭായി തീരെ മര്യാദയില്ലാത്തവനല്ല... ബടുകിന്റെ അച്ഛൻ ഒരു ദിവസത്തേക്ക് എന്നുംപറഞ്ഞാണ് വാഘലണിയയിൽനിന്ന് പോന്നത്. എന്നാലോ നിങ്ങൾ അദ്ദേഹത്തെ സൽക്കരിച്ച് സൽക്കരിച്ച് ഒരാഴ്ച ഇവിടെ പിടിച്ചു നിറുത്തി. ദിവസേന പുതിയ പുതിയ മധുരപലഹാരങ്ങൾ ഉണ്ടാക്കി തിന്നാൻ കൊടുത്തു. ഇതൊന്നും ഞാൻ ഇതുവരെ മറന്നിട്ടില്ല – ഒരു നാൾ ലഡ്ഡു, മറ്റൊരു നാൾ ലാപസി, പിന്നൊരുനാൾ പാൽപ്പായസം, നാലാം ദിവസം ചൂർമ_ എന്റെ ദകുഭായിയോട് ആരും കിടനില്ക്കുകയില്ല, സ്നേഹിക്കുന്നതിലും സൽക്കരിക്കുന്നതിലും_"

ഇത്രയും കേൾക്കെ, സമർഥ് ഒന്ന് വിറച്ചുപോയി. നാത്തൂന്റെ ഓരോ വാക്കും അവരെ എരിച്ചുകളഞ്ഞു! കെഞ്ചി കേണുകൊണ്ട് അവർ പറഞ്ഞു – "ഇനി നിറുത്തൂ, സോദരീ! പാവങ്ങളായ ഞങ്ങളെ ഇതിലും കൂടുതൽ കളിയാക്കരുത്, കേട്ടോ!_ ഞങ്ങൾ ഒരു കുറ്റം ചെയ്തുപോയി, ഞങ്ങൾക്ക് മാപ്പുതരൂ. എന്നിട്ട് എല്ലാം വിസ്മരിച്ചു കളയൂ."

"ഇതിൽ നിങ്ങൾ എന്തു കുറ്റം ചെയ്തു? ബടുകിന്റെ അച്ഛന് നിങ്ങൾ പണംകൊടുത്തു. പക്ഷേ ഞങ്ങളുടെ കർമ്മം! വഴിയിൽ കൊള്ളക്കാർ അദ്ദേഹത്തെ വളഞ്ഞ് എല്ലാം കൊള്ളയടിച്ചു. ഇതിൽ നിങ്ങൾ എന്ത് കുറ്റം ചെയ്തു?"

സമർഥ് ഞെട്ടി, ചോദിച്ചു – "എന്ത് കൊള്ളചെയ്തു?"

"എന്റെ ദകുഭായി മരുമകന് കൊടുത്തയച്ച പണമെല്ലാം കൊള്ളചെയ്തു, ആ നശിച്ച കൊള്ളക്കാർ!_ അവർ തുലഞ്ഞു പോകട്ടെ! അവരുടെ രോമകൂപംതോറും കുഷ്ഠം വരട്ടെ!" – ഉത്തംചന്ദ് സൂചിപ്പിച്ചിരുന്ന കൊള്ളക്കാരെ ശപിച്ചതിനുശേഷം ലാഡ്കോർ തുടർന്നു – "സന്തതിയില്ലാത്ത അവർ പുഴക്കരെയ്ക്ക് വളഞ്ഞ് എല്ലാം തട്ടിപ്പറിച്ചു! അതിനും പുറമേ ഓരോ

രോമകൂപവും ലാത്തികൊണ്ട് അടിയേറ്റ അദ്ദേഹത്തിന്റെ പുറത്ത് നീലിച്ച തടിപ്പുകൾ ഉണ്ടായിരുന്നു – ഒരു മാസം വേണ്ടിവന്നു ശരിപ്പെടാൻ!"

"കൊള്ളക്കാരല്ല അദ്ദേഹത്തെ തല്ലിയത്!"

"കൊള്ളക്കാരല്ലെങ്കിൽ തട്ടിപ്പറിക്കാരാവും..."

"തട്ടിപ്പറിക്കാരുമല്ല.."

"എന്നാൽ വല്ല നീചന്മാരായ തെമ്മാടികളായിരിക്കും... അവരുടെ ശവം നായ്ക്കൾ തിന്നട്ടെ! സന്തതിയില്ലാത്തവരുടെ ഹൃദയത്തിൽ അല്പംപോലും ദയവുണ്ടായിരുന്നില്ല..."

"നീചന്മാരായ തെമ്മാടികളും അല്ല..."

"പിന്നെ ആരാണ് അദ്ദേഹത്തന്റെ പുറത്ത് ഇത്ര ശക്തിയോടെ തല്ലിയത്?"

"ശിപ്പായികൾ..."

"ശിപ്പായികളോ? ഏത് ഗ്രാമത്തിലെ?"

"ഈശ്വരിയയിലെതന്നെ..."

അത്കേട്ട് ലാഡ്കോർ ഒന്ന് നടുങ്ങി, ചോദിച്ചു – "ശിപ്പായികളോ? വഴിയിൽ പോകുന്നവരെ വളഞ്ഞ് ശിപ്പായികളും കൊള്ള ചെയ്യുമെന്നോ?"

"അദ്ദേഹത്തെ വഴിക്ക് വളഞ്ഞുപിടിയ്ക്കാൻ ഞങ്ങളാണ് ശിപ്പായികളെ പിന്നാലെ പറഞ്ഞയച്ചത്..." – സമർഥ് പറയുകതന്നെ ചെയ്തു. സമർഥ് സ്വയം കുരുക്കിൽ വീഴത്തക്ക സ്ഥിതിയിൽ നാത്തൂന്മാർ തമ്മിലുള്ള സംഭാഷണം എത്തിച്ചേർന്നു.

"ശിപ്പായികളെ നിങ്ങൾ പറഞ്ഞയച്ചുവെന്നോ? എന്തിന്?" – ലാഡ്കോർ ഇടറുന്ന ഒച്ചയിൽ ചോദിക്കാൻ തുടങ്ങി – "എന്തിന്? അദ്ദേഹം നിങ്ങൾക്ക് എന്ത് ചെയ്തു? അദ്ദേഹം എന്ത് തെറ്റാണ്, കുറ്റമാണ് ചെയ്തത്!"

"പണസ്സഞ്ചി മോഷ്ടിച്ചുകൊണ്ട്പോയി അദ്ദേഹം എന്ന് ഞങ്ങൾ സംശയിച്ചു" – വികാരാവേശത്താൽ സമർഥ് കുറ്റസമ്മതം നടത്തി – "അളിയൻ ഇറയത്ത് ഇരിക്കുകയായിരുന്നു. ആരോടും മിണ്ടാതെ എഴുന്നേറ്റുപോവുകയും ചെയ്തു. ഇറയത്ത് പൂച്ചകൾ കടിപിടി കൂടുന്നതിനും പണസ്സഞ്ചി പീപ്പയ്ക്കകത്ത് വീഴുന്നതിനും മുമ്പേ അദ്ദേഹം പോയിരുന്നു. അതുകൊണ്ട് മോഷണക്കുറ്റം ആരോപിച്ചു, അദ്ദേഹത്തിന്റെ മേൽ... നാത്തൂന്റെ സഹോദരൻ അദ്ദേഹ

ത്തിന്റെ പിന്നാലെ ശിപ്പായികളെ ഓടിച്ചു. അവർ അദ്ദേഹത്തെ പുഴക്കരെയ്ക്ക്വെച്ച് വളഞ്ഞു. പണസ്സഞ്ചി തിരിച്ചുകൊടുക്കാൻവേണ്ടി അദ്ദേഹത്തെ വടികൊണ്ട് പൊതിരെ തല്ലി– പണസ്സഞ്ചി ഈ പീപ്പയിൽ വീണുകിടന്നിരുന്നു എന്ന് ആർക്കറിയാമായിരുന്നു?–"

അതുവരെ സ്വാഭാവികമായ മട്ടിൽ ചോദ്യങ്ങൾ ചോദിച്ച് തന്റെ സംശയങ്ങൾ തീർത്തുകൊണ്ടിരുന്ന ലാഡ്കോർ, അവസാനത്തെ സംശയത്തിന് സമാധാനം ലഭിച്ച ഉടൻ, ക്രോധംകൊണ്ട് ഒരു പാമ്പിനെപ്പോലെ ചീറ്റി – "ഫൂ! എന്റെ ആളുടെ മേൽ അങ്ങനെ ഒരു കുറ്റം ആരോപിച്ചോ? നിങ്ങൾക്ക് ലജ്ജ തോന്നിയില്ലേ?"

"സോദരീ, അബദ്ധം പറ്റിപ്പോയി! ഞങ്ങളുടെ കർമ്മഫലം തന്നെയാണ് ഞങ്ങളെക്കൊണ്ട് അങ്ങനെ ഒരു ദുർബുദ്ധി തോന്നിച്ചത്!"

"പള്ളയിൽ എറിയിൻ നിങ്ങളുടെ ഒരു കർമ്മഫലം!! നിങ്ങൾ മനുഷ്യരോ ചെകുത്താന്മാരോ?"

"ഞങ്ങൾ ചെകുത്താന്മാരേക്കാളും നീചന്മാരായിത്തീർന്നു. സോദരീ!.. ഏതായാലും കഴിഞ്ഞത് മറക്കൂ" – സമർഥ് കെഞ്ചി – "ഇനി നിങ്ങളുടെ ചെരിപ്പും ഞങ്ങളുടെ തലയും–"

"ഞങ്ങളുടെ ചെരിപ്പ് അത്ര വിലകുറഞ്ഞതല്ല" – ലാഡ്കോർ ക്രുദ്ധയായി – "നിങ്ങളെപ്പോലെയുള്ള പിശാചുക്കളുടെ തലയിൽ മുട്ടിയാൽ ഞങ്ങളുടെ ചെരിപ്പ് അശുദ്ധമാവും!" – ഇത് പറയവേ, ലാഡ്കോറിന്റെ കണ്ണുകളിൽനിന്ന് തീപ്പൊരി ചിതറുംപോലെ, ഓരോ രോമത്തിനും തീപിടിച്ചപോലെ തോന്നി.

സമർഥ് ദീനഭാവത്തോടെ യാചിച്ചു – "മാപ്പുനല്കൂ, സോദരീ! രാജാവും ഒരു കുറ്റം മാപ്പാക്കാറുണ്ട്–"

"ഇനി മാപ്പെന്തിന്?.. ഇതുവരെ ബടുകിന്റെ അച്ഛൻ ഈ സംഗതി എന്നോട് പറഞ്ഞില്ല.. അതുകൊണ്ടാണ് നാണംകെട്ട ഈ ഞാൻ നിങ്ങളുടെ മുറ്റത്ത് കാൽകുത്തിയത്– ഈ വീടിന്റെ നിഴലേറ്റാൽ മതി, പാപം ഏല്ക്കാൻ.."

ഇത്രയും പറഞ്ഞ് കലികൊണ്ട ചാമുണ്ടിയെപ്പോലെ ലാഡ്കോർ എഴുന്നേറ്റുനിന്ന് വിളിച്ചു – "ബടുക്!"

മുറ്റത്തുനിന്ന ആരോ പറഞ്ഞു – "ബടുക്ഭായി ഭക്ഷണത്തിന് ഇരിക്കുകയാണ്."

ലാഡ്കോർ അവിടേക്ക് പാഞ്ഞെത്തി, ഭക്ഷണത്തിന് ഇരുന്നിരുന്ന ബടുകിനെ കുലുക്കി പിടിച്ചെഴുന്നേല്പിച്ചു. എന്നിട്ട് പറഞ്ഞു "ഈ കശാപ്പുകാരന്റെ വീട്ടിൽനിന്ന് ഒറ്റ ഉരുളപോലും ഇറക്കരുത്!.."

അഴിച്ചിട്ട തലമുടി നാലുപാടും ഉലച്ച്, അട്ടഹാസം മുഴക്കിയിരുന്ന ലാഡ്കോർ സാക്ഷാൽ ചണ്ഡിയായി കാണപ്പെട്ടു. സമർഥ് അതിവിനയത്തോടെ സമാധാനിപ്പിക്കാൻ ശ്രമിക്കുംതോറും ലാഡ്കോറിന്റെ രൂപം കൂടുതൽകൂടുതൽ ഉഗ്രമായിക്കൊണ്ടു വന്നു.

മുരത്ത ഒച്ചയിൽ അവർ ഗർജ്ജിച്ചു – "വശ്റാം!"

വീടിനു പുറത്തുള്ള തറയിന്മേൽ കുത്തിയിരുന്ന് ഹുക്ക വലിച്ചുകൊണ്ടിരുന്ന വശ്റാം അകത്തേക്ക് വന്ന് ചോദിച്ചു – "എന്താണ്, ബായീ?"

"വേഗം കുതിരയെ പൂട്ട്, വണ്ടിക്ക്!"

ലാഡ്കോറിന്റെ ആ കല്പന വശ്റാമിന്റെ പിന്നാലെ വന്നിരുന്ന ദകുഭായി കേട്ടു, അതുകൊണ്ട് ചോദിച്ചു – "ഭോജനസമയത്ത് കുതിരവണ്ടിയിൽ എങ്ങോട്ടാണ് പോവുന്നത്, സോദരീ?"

"വാഘണിയയിലേക്ക്!"

അത്കേട്ട് ദകുഭായിക്ക് ഇടിവാളേറ്റപോലെ ആയി.

ഒരു നിമിഷംകൊണ്ട് എന്ത് സംഭവിച്ചു എന്ന് സമർഥ് ചുരുക്കി പറഞ്ഞു. എന്നിട്ട് പീപ്പയരികെ കിടന്നിരുന്ന പണസ്സഞ്ചി ചൂണ്ടിക്കാട്ടി. മങ്ങിയ കണ്ണുകളോടെ ആ സഞ്ചി ഉറ്റുനോക്കിക്കൊണ്ടിരുന്ന ദകുഭായിയുടെ മുഖത്ത് കരി പൂശിയപോലെ ആയി.

ലാഡ്കോർ വണ്ടിക്കാരന് വീണ്ടും കല്പന നല്കി – "വശ്റാം, ഉടൻ വണ്ടി ശരിപ്പെടുത്ത്! പോകാൻ വൈകി, എനിക്ക്!"

"സോദരീ, വിവാഹമുഹൂർത്തം അവസാനിക്കാതെ ഇങ്ങനെ വല്ലവരും പോകാറുണ്ടോ?"

"നിന്റെ മുഹൂർത്തം ചുട്ടുകരിയ്ക്ക്!"

"നാളെ കാലത്ത് ബാലുവിന്റെ വിവാഹയാത്ര പുറപ്പെടുകയല്ലേ!..."

"ബാലു എനിക്കാരുമല്ല... താൻ എന്റെ സോദരനും അല്ല, ഇനിമേൽ..."

സമർഥ് നാത്തൂനെ സമാധാനിപ്പിക്കാൻ ശ്രമിച്ചു – "ഭക്ഷണ സമയത്ത് ആരെങ്കിലും ഇങ്ങനെ ഇറങ്ങിപ്പോവാറുണ്ടോ?... കിണ്ണം വെച്ചുകഴിഞ്ഞു..."

"ഈ ജീവിതത്തിൽ, ഇവിടുത്തെ കിണ്ണത്തിൽ ഞാൻ ഇനി ഒരിക്കലും ഭക്ഷണം കഴിക്കില്ല... എന്നെ സംബന്ധിച്ചേടത്തോളം ഇവിടത്തെ കിണ്ണത്തിൽ ഇനിമേൽ മധുരപലഹാരം അല്ല, ചാണകമാണ്, പശുവിന്റെ ഇറച്ചിയാണ്..."

"അല്പം സമാധാനിക്കൂ, സോദരീ!" – ദകുഭായി അപേക്ഷിച്ചു – "സമാധാനത്തോടെ ഭക്ഷണം കഴിക്കൂന്ന്!"

"ഇന്ന് മുതൽ ഇവിടുത്തെ കുടത്തിലെ വെള്ളംപോലും എനിക്ക് അറാമാണ്! അന്നത്തിന്റെ ഒരു തരിപോലും എനിക്ക് അറാമാണ്!" – എന്ന് പറഞ്ഞ് വണ്ടിക്കാരന്റെ നേരെ ലാഡ്കോർ അട്ടഹസിച്ചു – "വശ്റാം, ഈ സാമാനമെല്ലാം വേഗം വണ്ടിയിൽ എടുത്ത് വെയ്ക്കു!"

"കല്യാണത്തിന്റെ സമയത്ത് ഇങ്ങനെ പോവുന്നത് ഭംഗിയാണോ, സോദരീ?" – ദകുഭായി കെഞ്ചിക്കൊണ്ട് ചോദിച്ചു.

"സ്വന്തം അളിയനെ കള്ളനെന്നും പറഞ്ഞ് ലാത്തികൊണ്ട് തല്ലിച്ചത് നിനക്കും ഭംഗിയാണോ?"

ദകുഭായിയും സമർഥും ലാഡ്കോറിനെ സമാധാനിപ്പിക്കാൻ ആവതും ശ്രമിച്ചു. രണ്ടുപേരും ഒപ്പം അവരുടെ കാല്ക്കൽ വീഴാൻ തുടങ്ങി. അന്നേരം ലാഡ്കോർ ഗർജിച്ചു – "എന്റെ കാൽതൊട്ട് എന്നെ അശുദ്ധയാക്കിയാൽ ഉണ്ടല്ലോ...!"

"എന്താണീ പറയുന്നത്, സോദരീ!"

"ഞാൻ ഉള്ളത് പറയുകയാണ്. നിങ്ങൾ ചണ്ഡാളന്മാരാണ്, തനി ചണ്ഡാളന്മാർ!" – ബടുകിന്റെ വിരലും പിടിച്ച് പടി വാതില്ക്കലേക്ക് നടന്നുകൊണ്ടിരുന്ന ലാഡ്കോർ ഉറക്കെ ഉറക്കെ സംസാരിച്ചുകൊണ്ടിരുന്നു – "കശാപ്പുകാരും തൂപ്പുകാരും നിന്നേക്കാൾ നല്ലവന്മാരാണ്! കശാപ്പുകാരൻ മൃഗങ്ങളെ മാത്രമേ കൊല്ലുകയുള്ളൂ. നീ മനുഷ്യനേയും കൊല്ലുന്നവനാണ്!"

ഇത്രയും പറഞ്ഞ് ലാഡ്കോർ, സോദരന്റെ നേരെ തന്റെ ഉള്ളിൽ നിറഞ്ഞുനിന്ന വെറുപ്പിന്റെ ഒരു പ്രതീകമെന്നപോലെ "ഥൂ!" എന്നൊരു തുപ്പു തുപ്പി, സോദരന്റെ മുഖത്തേയ്ക്ക്!

ദകുഭായി ഭയങ്കരമായ ആ വെറുപ്പിനേയും വിഴുങ്ങി; സോദരിയെ പറഞ്ഞുനിറുത്താൻ വേണ്ടി ഇരട്ടി ശ്രമം നടത്തി. പെട്ടെന്ന് അവരുടെ മുമ്പിൽചെന്നുനിന്ന് വഴിതടഞ്ഞു. ബടുകിനേയും കൂട്ടി പുറപ്പെട്ട ലാഡ്കോറിനെ തലങ്ങും വിലങ്ങും കൈകൊണ്ട് തടഞ്ഞു നിറുത്തി അപേക്ഷിച്ചു – "പോവരുത്!... പോവാൻ ഞാൻ സമ്മതിക്കില്ല!..."

"മാറിനില്ക്ക്, പുഴുത്ത നായേ!" – എന്ന് പറഞ്ഞ്, ദകുഭായിയുടെ കൈ തട്ടിമാറ്റി, ലാഡ്കോർ വണ്ടിയിൽ ചെന്ന് ഇരുന്നു.

ദകുഭായിക്ക് കരച്ചിൽ വരാൻ തുടങ്ങിയിരുന്നു. ലാഡ്കോർ വണ്ടിയിൽ ചെന്ന് ഇരിക്കവേ, അയാൾ പൊട്ടിക്കരഞ്ഞുപോയി. എന്നിട്ട് യാചിച്ചു – "സോദരീ, എന്റെ വീട്ടിലെ കിണ്ണം ഇങ്ങനെ കാലുകൊണ്ട് തട്ടിമാറ്റിയിട്ട് പോവരുത്! എന്റെ കുറ്റം ക്ഷമിക്കൂ! സോദരീ, പാവത്താനായ ഈ സോദരന്റെ നേരെ ദയ വിചാരിക്കൂ!"

"നിന്നെപ്പോലെയുള്ള ഒരു പാപിയുടെ നേരെ ദയയോ?... നിന്നെ ശൂലത്തിന്മേൽ കയറ്റിയാലും എന്റെ മനസ്സിന് ശാന്തി ലഭിക്കില്ല! ... സ്വന്തം സോദരിയെ വിധവയാക്കാൻ തയ്യാറായവൻ കാക്കയേയും നായിനേയും പോലെ ചാവും!..." – എന്ന് പറഞ്ഞ് ലാഡ്കോർ വശ്റാമിനോട് ആജ്ഞാപിച്ചു – "വേഗം വണ്ടി തെളിക്ക്! ഈ ഗോഹത്യക്കാരന്റെ മുറ്റത്ത്നിന്നാൽ എനിക്ക് പാപമേല്ക്കും!"

അവസാനത്തെ ഒരു ഉപായമെന്നമട്ടിൽ ദകുഭായി കുതിരയുടെ കടിഞ്ഞാൺ കൈവശപ്പെടുത്തി, വണ്ടിക്കാരനോട് പറയാൻ തുടങ്ങി "വണ്ടി വിടാൻ ഞാൻ സമ്മതിക്കില്ല..."

സോദരീസോദരന്മാരുടെ കലഹത്തിൽ അതുവരെ ഒരു മൂകസാക്ഷിയായി നിന്ന വശ്റാം ലാഡ്കോറിനോട് അപേക്ഷിച്ചു – "അമ്മേ, ഒരമ്മയ്ക്കുപിറന്ന സോദരന്റെ വാക്ക് കേൾക്കൂ..."

"ഇനിമേൽ എനിക്ക് അങ്ങനെ ഒരു സോദരൻ ഇല്ല... ഇനിമേൽ എനിക്ക് ഒരു സോദരൻ ഇല്ലെന്ന് ധരിച്ചോ... ഇനിമേൽ എന്റെ അമ്മയുടെ വീട്ടിൽ ആരുമില്ലെന്ന് ധരിച്ചോ..."

"സോദരീ, അങ്ങനെ പറയരുത്! എന്റെ ഹൃദയം വിള്ളുകയാണ്, സോദരീ!" – ദകുഭായി കേണു.

"സൂക്ഷിച്ചോ, എന്നെ സോദരിയെന്ന് വിളിച്ചാലുണ്ടല്ലോ, നിന്റെ നാവ് ഞാൻ പിഴുതെടുക്കും! നീ എന്റെ മുജ്ജന്മത്തിലെ വൈരിയാണ്, വൈരി!"

"ഇങ്ങനെപോയാൽ, സോദരിക്ക് ഞാൻ ചത്തശേഷമുള്ള എന്റെ മുഖമേ കാണാനൊക്കൂ!"

"എന്നെ സംബന്ധിച്ചേടത്തോളം നീ ഇപ്പോഴേ ചത്തുകഴിഞ്ഞിരിക്കുന്നു!... ജീവിച്ചിരിക്കെ ചത്തുകഴിഞ്ഞിരിക്കുന്നു!... ഇന്നുമുതൽ എനിക്ക് സോദരന്റെ വീടും അമ്മയുടെ വീടും ഇല്ലാതായി..."

"ഇനി നിറുത്തു, സോദരീ! വണ്ടിയിൽനിന്ന് ഇറങ്ങൂന്ന്!"

"ഇറങ്ങില്ല, ഇറങ്ങില്ല, ഇറങ്ങില്ല!" – അങ്ങനെ പറഞ്ഞ് ലാഡ്കോർ വണ്ടിക്കാരനോട് വീണ്ടും കല്പിച്ചു – "വേഗം, വേഗം തെളിക്ക്, വണ്ടി! ഈ വൈരിയുടെ നിലത്ത് എനിക്ക് തേൾക്കുത്ത് ഏല്ക്കുംപോലെ തോന്നുന്നു!"

ദകുഭായി കുതിരയുടെ കടിഞ്ഞാൺ പിടിച്ചുകൊണ്ട് ദീനഭാവത്തോടെ കേണുകൊണ്ടിരുന്നു – "ഇല്ല, ഞാൻ പോവാൻ സമ്മതിക്കില്ല... പോവാൻ സമ്മതിക്കില്ല..."

"എടാ നീചാ, എടാ നികൃഷ്ടാ! നിന്റെ ശരീരത്തിന്മേൽ വണ്ടിച്ചക്രം ഉരുട്ടിക്കൊണ്ടുപോയാലും എനിക്ക് ഒരു പാപവും ഏല്ക്കില്ല, മനസ്സിലായോ?" – എന്ന് പറഞ്ഞ് കുപിതയായ ലാഡ്കോർ വണ്ടിക്കാരനോട് വീണ്ടും കല്പിച്ചു – "ദകുവിന്റെ മേൽ ചക്രം ഉരുണ്ടാൽ ഉരുളട്ടെ, അവൻ അരഞ്ഞാൽ അരഞ്ഞോട്ടെ! നീ വേഗം തെളിക്ക്, വണ്ടി, ഉം!"

അവസാനം വശ്റാം ബലംപ്രയോഗിച്ച് ദകുഭായിയുടെ കൈയിൽ നിന്ന് കടിഞ്ഞാൺ പിടിച്ചുപറ്റി, വണ്ടി മുന്നോട്ട് തെളിച്ചു.

ദകുഭായി, ഏങ്ങലടിച്ച് കരഞ്ഞുകൊണ്ട്, വളരെനേരം വണ്ടിപോവുന്നതും നോക്കി നിന്നു.

വണ്ടി ഗ്രാമത്തിന്റെ കവാടം കടക്കുംനേരം, അന്ന് ഉത്തംചംദിനെ ചാവാൻപാകത്തിന് തല്ലിയ ശിപ്പായികൾ, ആ പുതിയ വാഹനത്തിലെ യാത്രക്കാരെ കുതൂഹലത്തോടെ നോക്കാൻ തുടങ്ങി.

ഈശ്വരിയയുടെ അതിർത്തി താണ്ടി, വാഘണിയയിലേക്ക് പോവാൻ, പുഴക്കരവഴിയ്ക്ക് വണ്ടി മുന്നോട്ട് പാഞ്ഞുകൊണ്ടിരുന്നു. ലാഡ്കോർ ക്രുദ്ധമായ മനോഭാവത്തോടെ ആയിരുന്നത് നിമിത്തം തീരെ മൗനംപൂണ്ട് കുത്തിയിരുന്നു. അല്പസ്വല്പം ബുദ്ധിവെച്ച ബടുകും തന്റെ പ്രിയപ്പെട്ട കുഴൽ ഊതാൻ മറന്നുപോയി –

അപ്രതീക്ഷിതമായ ആ സംഭവത്താൽ അവൻ അത്രയ്ക്ക് പകച്ചു പോയിരുന്നു. വശ്റാംമാത്രം, അതിർത്തിയിലെ ഇഴുകിയ നിശ്ശബ്ദതയിൽ, അന്നത്തെ സംഭവത്തെപ്പറ്റി നിരപേക്ഷഭാവത്തോടെ അയവിറക്കുംപോലെ, തനിക്ക് പ്രിയപ്പെട്ട സ്തോത്രത്തിന്റെ രാഗം ആലപിച്ചുകൊണ്ടിരുന്നു –

"കോൺ സാചും രേ...
സാംസരിയാ മാം സഗും താരും കോൺ സാചും രേ..."
(ആരാണെടോ ഉണ്മയുള്ളവൻ...
ആരുണ്ടുലകിൽ ഉണ്മയുള്ളോരുടപ്പിറപ്പ്?
ഉലകിലുടപ്പിറപ്പാരുണ്ടുണ്മയുള്ളവൻ?)

# 41. സന്തോഷ സന്താപങ്ങളുടെ ഗംഗായമുനകൾ

ഉച്ചതിരിഞ്ഞപ്പോഴേക്ക് വണ്ടി പുഴക്കരയ്ക്ക് എത്തി. വശ്റാം ലാഡ്കോറിനോട് അഭിപ്രായപ്പെട്ടു – "കുതിരയ്ക്ക് ദാഹിക്കുന്നുണ്ടാവും. കുതിര വെള്ളംകുടിച്ച് അല്പം വിശ്രമിക്കുന്നത് നന്ന്."

"നല്ലവണ്ണം കുടിക്കട്ടെ. വാഘണിയയിൽ എത്തുംവരെ ഇനി വെള്ളം കിട്ടില്ല" – ലാഡ്കോർ പറഞ്ഞു – "വിശന്നാലും ദാഹിച്ചാലും പാവങ്ങളായ ഈ മൂകജന്തുക്കൾക്ക് മിണ്ടാൻ ആവില്ലല്ലോ!"

വശ്റാം നെല്ലിയുടെ തണലിൽ വണ്ടി നിറുത്തി കുതിരയെ അഴിച്ചു. ലാഡ്കോറും ബടുകും വളരെനേരമായി വണ്ടിയിൽ കുത്തിയിരുന്ന് ബേജാറായതു നിമിത്തം, കാലുകൾക്ക് ഓരായാസം കൊടുക്കാൻ വേണ്ടി താഴെ ഇറങ്ങി.

വശ്റാം വെള്ളത്തിന്റെ അടുത്തേയ്ക്ക് കുതിരയെ കൊണ്ടുപോയി.

ഈശ്വരിയയിൽനിന്ന് ദേഷ്യപ്പെട്ട് ഇറങ്ങിപ്പോന്ന ലാഡ്കോർ ഇനിയും പുകഞ്ഞുകൊണ്ടിരുന്നു. ദകുഭായിയുടെ നേരെ തോന്നിയ ക്രോധം ഇനിയും ശാന്തമായി കഴിഞ്ഞിരുന്നില്ല. അതുകൊണ്ടാണ്, പുഴക്കരയ്ക്ക് പറക്കുന്ന പക്ഷികളെപ്പറ്റി വീണ്ടും വീണ്ടും ചോദിച്ച ചോദ്യങ്ങൾക്ക് അവരിൽനിന്ന് ബടുകിന് മറുപടി ലഭിക്കാതിരുന്നത്.

വ്യാകുലപ്പെട്ട ലാഡ്കോറിന് അന്നേരം ദേഷ്യം തോന്നിയത് ഉത്തംചംദിനോട് ആയിരുന്നു. ദകുഭായിയോട് ഉള്ളതിനേക്കാൾ കൂടുതലായിട്ട്... ഈ സംഗതിയെപ്പറ്റി ഭർത്താവ് ഇതുവരെ തന്നോട് എന്തുകൊണ്ട് പറഞ്ഞില്ല?... ഇത്രയധികം കഷ്ടപ്പാട് ഏല്ക്കേണ്ടി വന്നിട്ടും ഒരക്ഷരംപോലും അദ്ദേഹം തന്നോട് ഇതുവരെ ഉരിയാടിയില്ല?... മറിച്ച്, ദകുഭായിയുടെ സ്നേഹഭാവത്തേയും സൽക്കാരത്തേയും പുകഴ്ത്തി, തന്നെ കബളിപ്പിക്കുകയാണ് ഉണ്ടായത്... ആ കബളിപ്പിക്കൽ കാരണമാണ്, താൻ ഉത്സാഹ ത്തോടെ ഈശ്വരിയയിൽ വന്നത്... അതെല്ലാം തീർന്ന് താൻ വാഘണിയയിലേക്ക് തിരിച്ചുപോവുകയാണ്...

"അമ്മേ, അതാ അച്ഛൻ! അച്ഛൻ!" – ബടുക് ഉത്സാഹത്തോടെ വിളിച്ചുപറഞ്ഞു.

"ഇല്ലെടാ!... എവിടെ?... എവിടെ?"

"അതാ കുതിരപ്പുറത്ത് വരുന്നു!"

കുതിരയെ തുള്ളിച്ച് പായിച്ചുകൊണ്ടുവന്ന സവാരിക്കാരനെ ലാഡ്കോറിന് പെട്ടെന്ന് തിരിച്ചറിയാൻ കഴിഞ്ഞില്ല. എന്നാൽ ബടുകിന്റെ കൂർത്ത ദൃഷ്ടി അയാളുടെ ആകാരം ഉടൻ തിരിച്ചറിഞ്ഞു.

ലാഡ്കോറിന്റെ അദ്ഭുതം തീരുംമുമ്പേ, മാനിനെപ്പോലെ കുതിച്ചുചാടി വന്നിരുന്ന കുതിര വെള്ളത്തിലേക്ക് ഇറങ്ങി; സവാരിക്കാരൻ ഉറക്കെ വിളിച്ചു ചോദിച്ചു – "ഏയ്! നിങ്ങൾ ഇവിടെ എങ്ങനെ വന്നുപെട്ടു?" ആ ചോദ്യത്തിന് മറുപടി കിട്ടുംമുമ്പേ അയാൾ പുഴ താണ്ടി ഇക്കരെ എത്തിക്കഴിഞ്ഞു.

കവിഞ്ഞ വേഗത്തിൽ പായുന്നുകൊണ്ടിരുന്ന കുതിരയെ സവാരിക്കാരൻ പെട്ടെന്ന് നിറുത്തി. അന്നേരം കുതിര മുന്കാലിന്മേൽ നിന്ന് 'ഹിന്ഹിന്' എന്ന് ഒച്ചയുണ്ടാക്കി. ഒരു മധ്യവയസ്കനായിട്ടും ഉത്തംചംദ് നല്ല ഒരു ചെറുപ്പക്കാരന്റെ മട്ടിൽ കുതിരപ്പുറത്തുനിന്ന് താഴോട്ട് ചാടിക്കൊണ്ട് ചോദിച്ചു – "ഇവിടെ എവിടുന്ന് വന്നു?"

അപ്രതീക്ഷിതമായി, യാദൃച്ഛികമായി വന്നുപെട്ട ഓരോ സംഭവത്താലും അന്തംവിട്ടുപോയ ലാഡ്കോറിന് ഭർത്താവിന്റെ ചോദ്യത്തിന് പെട്ടെന്ന് മറുപടി പറയാൻ കഴിഞ്ഞില്ല.

ഭാര്യയുടെ ആ മൗനം ഉത്തംചംദിനെ അലോസരപ്പെടുത്തി. അതുകൊണ്ട് അദ്ദേഹം ചോദിച്ചു – "ബാലുവിന്റെ കല്യാണ

ത്തിന്റെ തോരണം തൂക്കൽ നാളെ അല്ലേ? ഇന്ന് പിന്നെ നീ ഇവിടെ..?"

"അവന്റെ തോരണത്തിന് തീ പിടിക്കട്ടെ!" – തീക്കല്ലും ഇരുമ്പും കൂട്ടിയുരസുമ്പോൾ പുറപ്പെടുന്ന തീപ്പൊരിപോലെയുള്ള വാക്കുകൾ ലാഡ്കോറിന്റെ വായിൽനിന്ന് പുറത്തേക്ക് വന്നു!

"ശുഭസന്ദർഭത്തിൽ ഇത്തരം ചീത്തവാക്കുകൾ പറയരുത്!"

"ഉള്ളിൽ തീയാന്തിയാൽ അത്തരം വാക്കുകൾ പറഞ്ഞു പോവും!"

"ഇത്ര പെട്ടെന്ന് അങ്ങനെ എന്തുണ്ടായി? എല്ലാം വിസ്തരിച്ച് പറയ്!"

"എന്ത് പറയാനാണ്? എന്റെ തല!" – ലാഡ്കോർ അപ്പോഴും ക്രോധംമൂലം തിളച്ചു മറിയുകയായിരുന്നു – "നിങ്ങൾ വലിയ ഒരു സന്യാസിയായിപ്പോയി! ഇത്ര നികൃഷ്ടമായത് ഉണ്ടായിട്ടും നിങ്ങൾ ചുണ്ടും തുന്നിക്കുത്തിയല്ലേ, നടന്നത്?"

ഉത്തംചന്ദ് അന്നേരം മനസ്സിലാക്കി, ദകുഭായിയുടെ വീട്ടിൽ എന്തോ കുഴപ്പം സംഭവിച്ചിട്ടുണ്ടെന്ന്. എന്നാൽ, എന്താണ് സംഭവിച്ചതെന്ന് നേരെചൊവ്വെ ചോദിക്കുന്നതിനു പകരം അദ്ദേഹം ഔപചാരികമായ മട്ടിൽ പറഞ്ഞ് സമാധാനിപ്പിക്കാൻ ശ്രമിച്ചു – "സാരമില്ല.. അങ്ങനെയെല്ലാം നടന്നുവെന്നു വരും.."

"ഹും! എന്റെ തല! അങ്ങനെയെല്ലാം അങ്ങ് നടക്കുമെന്നോ!.. ആ നീചക്കൂട്ടം പണസ്സഞ്ചി കട്ടുവെന്ന കുറ്റം നിങ്ങളിൽ വെച്ചുകെട്ടി. എന്നിട്ട് നിങ്ങളെ ലാത്തികൊണ്ട് തല്ലിച്ചു.. എന്നിട്ടും.. നിങ്ങൾ.."

"സഞ്ചി കട്ടെടുക്കാൻ പോയാൽ തല്ലും കൊള്ളേണ്ടിവരും!" – ഉത്തംചന്ദ് നേരംപോക്ക് പറഞ്ഞു – "തല തല്ലിപ്പൊളിച്ചാലേ സമ്പത്ത് കിട്ടൂ.. കിലുങ്ങുന്ന രൂപ വഴിയിൽ ചിതറിവീണു കിടക്കയാണോ, പെറുക്കിയെടുക്കാൻ?"

"രൂപ എണ്ണപ്പീപ്പയിൽനിന്നാണ് പുറത്തുവന്നത്.. എന്റെ കൺമുമ്പിൽ വെച്ചാണ് സഞ്ചി അങ്ങനെതന്നെ പുറത്തേക്ക് വന്നത്!.."

"നേരാണോ നീ ഈ പറയുന്നത്?" – ഉത്തംചന്ദ് ചിന്തയിലാണ്ടു. ഭാര്യ പറഞ്ഞത് കേട്ട് അദ്ദേഹത്തിന്റെ മനസ്സിൽ ഇടിമിന്നൽ ഉണ്ടായി. അതുവരെ ആരും അറിയാതിരുന്ന സംഗതി

വെളിച്ചത്തായി. പണസ്സഞ്ചിയെ ചുറ്റിപ്പറ്റിനിന്ന പലപല ഊഹാപോഹങ്ങളുടേയും മറ നിമിഷംകൊണ്ട് നീങ്ങിപ്പോയപോലെ ആയി. കഴിഞ്ഞ ഓരോ സംഭവവും അദ്ദേഹത്തിന്റെ കൺമുന്നിൽ വെളിച്ചം പോലെ വ്യക്തമായി.

"നിങ്ങൾ തനി സന്യാസിയാണ്, സന്യാസി! നിങ്ങൾ ഇന്നുവരെ തടിച്ച താഴിട്ട് വായയും പൂട്ടി കുത്തിയിരുന്നല്ലോ!" – ലാഡ്കോർ പരാതിപ്പെട്ടു – "ഭാര്യയോടുപോലും പറഞ്ഞില്ലല്ലോ, യഥാർത്ഥ സംഗതി!"

"പറഞ്ഞതുകൊണ്ട് എന്ത് ഫലം?" – ഉത്തംചംദ് പറഞ്ഞു ധരിപ്പിക്കാൻ ശ്രമിച്ചു – "കുതിരയോടൊപ്പം കുതിരക്കാരനും കെടുതിയുണ്ടാവുന്നു! നമ്മളോടൊപ്പം ദകുഭായിയുടെ മാനവും കുറഞ്ഞില്ലേ?"

"ആ നീചന് മാനം ഉണ്ടെങ്കിലല്ലേ, കുറയൂ! രണ്ടുകാശിന് വിലയുള്ള ആ മനുഷ്യൻ നിങ്ങളുടെ ലക്ഷംവിലമതിക്കുന്ന മാനമല്ലേ നശിപ്പിച്ചത്? അതിനും പുറമെ തല്ലിക്കുകയും ചെയ്തില്ലേ? ഇത്രയൊക്കെ ആയിട്ടും നിങ്ങൾ മിണ്ടാതിരുന്നതെങ്ങനെ?"

"മിണ്ടാതിരിക്കേണ്ടിവന്നു. നമ്മുടെ സമയം മോശമായിരുന്നു. അതുകൊണ്ട് മാനക്കേട് പൊറുക്കേണ്ടി വന്നു. സമയം ബലവാനാണ്. മനുഷ്യൻ എന്നും ഒന്നുപോലെയാണ്."

"സഞ്ചി പീപ്പയിൽ താനേ വീണതാണ്– പൂച്ചകളുടെ കടിപിടി കൊണ്ട്..."

"ഇതിൽ ആരും തെറ്റുകാരല്ലെന്ന് എനിക്ക് ഇപ്പോൾ മനസ്സിലായി..."

"രാക്ഷസന്മാരെപ്പോലെയുള്ള ആ ശിപ്പായികൾ നിങ്ങളെ തല്ലി. അതിൽ ആരും തെറ്റുകാരല്ലേ?"

"അല്ല" – ഉത്തംചംദ് ഭാര്യയെ പറഞ്ഞുധരിപ്പിച്ചു – "ദകുഭായി അയച്ചതാണ് ശിപ്പായികളെ... പിന്നെ ദകുഭായിയും എങ്ങനെയാണ് തെറ്റുകാരൻ ആവുന്നത്?"

"അയാൾ പാവമെന്നാണോ ഇനിയും നിങ്ങൾ പറയുന്നത്?"

"പിന്നെ എന്താണ് പറയുക? ഇറയത്ത് പണസ്സഞ്ചി കണ്ടിരിക്കില്ല, അതുകൊണ്ട് എന്നെ സംശയിച്ചു. ഞാൻ ഒറ്റയ്ക്കാണ് ഇറയത്ത് കുത്തിയിരുന്നത്. അപ്പോഴെല്ലാം സഞ്ചി പീപ്പയുടെ വക്കിനടുത്ത് ഉണ്ടായിരുന്നു. ഞാൻ ആരോടും പറയാതെ എഴു

ന്നേറ്റ് പോരികയും ചെയ്തു– ബേജാറുകൊണ്ട്– അങ്ങനെയിരിക്കെ സഞ്ചി കാണാതായാൽ സ്വാഭാവികമായും എന്നെ അല്ലേ സംശയിക്കുക? അതിൽ ആശ്ചര്യപ്പെടാൻ എന്തിരിക്കുന്നു?"

"നിങ്ങൾ നർസീമെഹ്ത്തയെപ്പോലെ ഒരു സിദ്ധൻതന്നെ! അതുകൊണ്ടാണ് ആരോടും ദേഷ്യം തോന്നാത്തത്, നിങ്ങൾക്ക്!"

"എന്തുകൊണ്ടെന്നാൽ ഇതിൽ ഒരുത്തരും തെറ്റുകാരനല്ല" – ആ ദുരന്തസംഭവത്തിന്റെ കാരണം, ദാർശനികമായ രീതിയിൽ, ധരിപ്പിച്ചുകൊണ്ട് ഉത്തംചംദ് പറഞ്ഞു – "ഇതിൽ ആരെയെങ്കിലും തെറ്റുകാരൻ ആക്കണമെന്ന് ഉണ്ടെങ്കിൽതന്നെ പീപ്പയുടെ അരികിൽ വന്ന പൂച്ചകളെയാണ്. പൂച്ചകൾ മനുഷ്യജീവികളുമല്ല. വിധിയുടെ മായാലീലപോലെ എന്തോ സംഭവിച്ചു– മനുഷ്യന് ഒരു തെറ്റും ഇല്ല–"

"അയാൾ സ്വന്തം അളിയനോട് ഇങ്ങനെ ചെയ്തതിൽ യാതൊരു തെറ്റും തോന്നുന്നില്ലേ, നിങ്ങൾക്ക്?"

"ഇല്ല. വിധിയാണ് അങ്ങനെ ചെയ്തത്. മനുഷ്യൻ വിധിയുടെ കൈയിലെ കളിപ്പാട്ടം മാത്രം.. ബടുകിന്റെ കൈയിൽ ഈ കുഴൽ ഇല്ലേ, അതുപോലെ തന്നെ–"

ബടുകിന്റെ കുഴലിനെപ്പറ്റി പറയവേ, ലാഡ്കോർ പറഞ്ഞു – "ദകുഭായിയുടെ ബാലുവാണ് ഈ കുഴൽ തന്നയച്ചത് എന്നല്ലേ, ഇതുവരെ നിങ്ങൾ പറഞ്ഞുകൊണ്ടിരുന്നത്?"

"നിന്നെ സന്തോഷിപ്പിക്കാൻ വേണ്ടി."

"എന്നെ സന്തോഷിപ്പിക്കാൻ? എന്നിട്ട് എന്നെ തെറ്റിദ്ധരിപ്പിക്കുകയും ചെയ്തു" – ലാഡ്കോർ ഉഗ്രഭാവത്തോടെ ചോദിച്ചു – "ഇനിയെങ്കിലും നേരു പറയുമോ? ആരാണ് ഇത് തന്നയച്ചത്?"

"വാ, അത് തന്നയച്ച ആളെ ഞാൻ പരിചയപ്പെടുത്തിത്തരാം."

"എവിടെ?"

"ഇവിടുന്ന് അത്ര ദൂരമില്ല. നേരെ മുമ്പിൽ മെംഗണിയുടെ അതിർത്തിയിൽ ഉള്ള മരങ്ങൾ കാണുന്നില്ലേ, അവിടെ!" – ഉത്തംചംദ് പറഞ്ഞു – "നന്നായി, നിന്നെ കണ്ടത്! ഞാൻ തനിയെ പോവുകയായിരുന്നു. ഏതായാലും നിന്നേയും കൂട്ടിന് കിട്ടിയത് നന്നായി!"

"എങ്ങോട്ടാണ് പോയിരുന്നത്?"

"മെംഗണിയിലേക്ക്!"

"അതെന്തിന്?"

"എന്റെ സോദരിയുടെ വീട്ടിൽ കല്യാണം... മരുമകന്റെ കല്യാണം..."

"നിങ്ങളുടെ സോദരിയോ? മെംഗണിയിലോ?" – ലാഡ്കോർ ആശ്ചര്യത്തോടെ ചോദിച്ചു – "ഇതുവരെ അങ്ങനെ ഒരു സോദരിയെപ്പറ്റി പറഞ്ഞിട്ടില്ലല്ലോ?"

"അത് എന്റെ ആത്മീയ സോദരിയാണ്. അപ്പോൾ പിന്നെ നീ എങ്ങനെ അറിയും?"

"ഇനിയും എന്നെ കളിയാക്കുകയാണോ?"

"കളിയാക്കുകയല്ല. സത്യം പറയുകയാണ്. ബാലുവിന്റെ കല്യാണത്തിന് നീ ഈശ്വരിയയിലേക്ക് പുറപ്പെട്ടതാണ്... ദകുഭായിയോട് ദേഷ്യപ്പെട്ട് കല്യാണത്തിൽ പങ്കെടുക്കാതെ വീട്ടിലേയ്ക്ക് നീ തിരിച്ചുപോകയാണ്, ഇപ്പോൾ... ഇതെല്ലാം ഒരു അപശകുനമാവില്ലേ? അതുകൊണ്ട് നീ എന്റെ ഒപ്പം മെംഗണിയ്ക്ക് വാ. മരുമകൻ ബീജലിന്റെ കല്യാണം നടത്തിച്ച് സന്തോഷത്തോടെ വീട്ടിലേക്ക് മടങ്ങാം..."

"ഈ പറയുന്നത് സത്യമാണോ?" – ലാഡ്കോറിന് ഇനിയും തീർന്നിരുന്നില്ല സംശയം – "നിങ്ങളുടെ ആ സോദരിയുടെ പേരെന്താണ്?"

"ഹീർബായി... എഭൽ ഇടയന്റെ ഭാര്യ" – എന്ന് പറഞ്ഞ് ഉത്തംചംദ് എല്ലാ കഥയും വിസ്തരിച്ചു – എഭൽ ഇടയൻ പുഴക്കരെയ്ക്ക് നിന്ന് തന്നെ മെംഗണിയ്ക്ക് ചുമന്നുകൊണ്ടു പോയത്, ഹീർബായി മോഹാലസ്യപ്പെട്ട, പരിചയമില്ലാത്ത തന്നെ തികഞ്ഞ സഹൃദയ ഭാവത്തോടെ ശുശ്രൂഷിച്ചത്... അങ്ങനെ എല്ലാം, എല്ലാം..."

അതെല്ലാം കേട്ട് ലാഡ്കോർ വിറച്ചുപോയി; ചോദിച്ചു – "നശിച്ച ശിപ്പായികൾ നിങ്ങളെ അത്രയ്ക്ക് തല്ലിയോ? എന്നിട്ട് നിങ്ങളെ ഒരു ശവത്തെപ്പോലെ പുഴക്കരെയ്ക്ക് ഇട്ടിട്ട് പോയോ?"

"ഉവ്വ്."

"ആ ഭയങ്കരമായ സ്ഥലത്ത് വല്ല ചെന്നായയോ പുലിയോ വന്നിരുന്നെങ്കിൽ...?"

"നിന്റെ പുണ്യബലംകൊണ്ട് ചെന്നായയ്ക്ക് പകരം ദേവനെപ്പോലെയുള്ള എഭൽ ആണ് വന്നത്. അയാൾ എന്നെ ചുമന്ന് മെംഗണിയ്ക്ക് കൊണ്ടുവന്നു..."

"പോവാം, വേഗം. ദേവനെപ്പോലെയുള്ള ആ മനുഷ്യനെ എനിയ്ക്ക് കാണാൻ വൈകി"

"വശ്റാം, വണ്ടി ശരിപ്പെടുത്ത്!" – ഉത്തംചന്ദ് ആജ്ഞാപിച്ചു – "എന്റെ കുതിരയുടെ പിന്നാലെ വാ. മെംഗണി ഇവിടെ അടുത്താണ്... നേരെ മുന്നിൽ ആ മരങ്ങൾ കാണുന്നില്ലേ..."

മെംഗണിയുടെ പ്രവേശദ്വാരത്തിൽ ഉത്തംചന്ദ് കുതിരപ്പുറത്ത് പ്രവേശിച്ചപ്പോൾ കട്ടിലിന്മേൽ കിടന്നിരുന്ന ശിപ്പായികൾ ആളെ തിരിച്ചറിഞ്ഞു. പരുത്തിയുടെ സീസണിൽ ഉത്തംചന്ദ് വജേ സിംഹിന്റെ ദർബാറിൽ ഇടയ്ക്കിടയ്ക്ക് വന്നുകൊണ്ടിരുന്നു. അതുകൊണ്ട് അവർ കരുതി, ഇയ്യാൾ ദർബാറിലെ അതിഥിയാണെന്ന്. കിടന്ന് വിശ്രമിച്ചിരുന്ന ശിപ്പായികൾ പെട്ടെന്ന് എഴുന്നേറ്റ് കുതിരസ്സവാരിക്കാരനെ സലാം ചെയ്തു.

എന്നാൽ കുതിരസ്സവാരിക്കാരന്റെ പിന്നാലെ ഒരു കുതിര വണ്ടിയും പ്രവേശിച്ചു. ആ സംഘം ദർബാറിലേയ്ക്കുള്ള വഴിയിലൂടെ പോകുന്നതിനുപകരം ഇടയച്ചേരിയിലേക്ക് തിരിഞ്ഞു. അത് കണ്ടപ്പോൾ ശിപ്പായികൾ ആശ്ചര്യപ്പെട്ടു.

കോട്ടയുടെ ഭിത്തിയോട് ചേർന്നുള്ള ഇടുങ്ങിയ തെരുവിലേയ്ക്ക് തിരിഞ്ഞ് കുതിരസ്സവാരിക്കാരൻ എഭൽ ഇടയന്റെ വീടിനു മുമ്പിൽ ചെന്നു നിന്നു. പിന്നാലെ കുതിരവണ്ടിയും വന്നു.

ഉത്തംചന്ദിന് വീട്ടുവാതിലിന്റെ ഓടാമ്പൽ പിടപ്പിക്കേണ്ടി വന്നില്ല. വാതിൽ തുറന്നുകിടന്നിരുന്നു. മുറ്റത്ത് വലിയ ഒരു മണ്ഡപം ഉയർത്തി നിറുത്തിയിരുന്നു. മണ്ഡപത്തിന് അടുത്ത് ഇട്ടിരുന്ന കട്ടിലിന്മേൽ കുത്തിയിരുന്ന്, മെയ്മിടുക്കുള്ള ഇടയന്മാർ ഹുക്ക വലിച്ചുകൊണ്ടിരുന്നു. ഉയർന്ന ജാതിയിൽപെട്ട ആ കുതിരസ്സവാരിക്കാരനെ കണ്ടപ്പോൾ അവർ ഉടൻ എഴുന്നേറ്റുനിന്നു.

കുതിരയുടെ കുളമ്പടിയും അത് മുറ്റത്ത് വന്നുനിന്ന നേരം ഉണ്ടാക്കിയ 'ഹിന്ഹിന്' എന്ന ഒച്ചയും കേട്ട് അകത്തുനിന്ന് ഹീർബായി ഓടിയെത്തി. കുതിരസ്സവാരിക്കാരനെ വിളിച്ചുപറഞ്ഞു – "വന്നല്ലോ എന്റെ വീരൻ! കൃത്യസമയത്തിന് വന്നെത്തിയല്ലോ!"

ഉത്തംചന്ദ് കുതിരപ്പുറത്തുനിന്ന് ഇറങ്ങി. ഉടൻ ഹീർബായി ഉഴിഞ്ഞുകൊണ്ട് പറഞ്ഞു – "സോദരൻ കൃത്യസമയത്തിന് വന്നത്

നന്നായി! മാമൻ വരാത്തതുകൊണ്ട് ബീജലിന് രസം തോന്നി യിരുന്നില്ല."

ഉത്തംചംദ് പിന്നാലെ വന്നിരുന്ന കുതിരവണ്ടി ചൂണ്ടിക്കാട്ടി, ബടുകും ബടുകിന്റെ അമ്മയും വന്നിട്ടുണ്ടെന്ന് അറിയിച്ചു. അത്കേട്ട് ഹീർബായി സന്തോഷം നിമിത്തം ഒരു ഭ്രാന്തിയായി ത്തീർന്നു. എന്നിട്ട് എദലിനോട് പറഞ്ഞു – "ചേട്ടൻ ചേട്ടത്തി യമ്മയേയും കൊണ്ടുവന്നിട്ടുണ്ട്. നമ്മുടെ മഹാഭാഗ്യം!"

ലാഡ്കോർ ബടുകിനേയും പിടിച്ച് വണ്ടിയിൽനിന്ന് താഴെ ഇറങ്ങി. ഭർത്താവ് ആ അപരിചിതരെ ഭാര്യയ്ക്ക് പരിചയ പ്പെടുത്തിക്കൊടുത്തു – "ദകുഭായി നിന്റെ കൈവള പൊട്ടിച്ചെറി യാനുള്ള വേല ചെയ്തു! എന്നാലോ ഈ എദൽഭായി നിന്റെ കൈവള കാത്തുരക്ഷിച്ചു!"

"ദീർഘായുസ്സായി ഇരിക്കട്ടെ!" – ലാഡ്കോർ കൃതജ്ഞത പ്രകടിപ്പിച്ചു.

"ഇതാണ് എന്റെ സോദരി ഹീർബായി. ഒരമ്മയ്ക്ക് പിറന്ന സോദരി യേക്കാൾ കൂടുതൽ എന്നെ ശുശ്രൂഷിച്ച് ശുശ്രൂഷിച്ച് രണ്ടുനാൾ കൊണ്ട് സുഖപ്പെടുത്തി!"

"ഹീർബായി എന്റെ മംഗല്യച്ചരട് രക്ഷിച്ചു. സന്താനസൗഖ്യം ഉണ്ടാവട്ടെ!... ജന്മജന്മാന്തരങ്ങളിൽപോലും നിങ്ങളോടുള്ള നന്ദി ഞാൻ ഓർമ്മിക്കും" – എന്ന് പറഞ്ഞ് ലാഡ്കോർ ഇടയത്തി യുമായി സംഭാഷണത്തിൽ ഏർപ്പെട്ടു, ജന്മജന്മാന്തരങ്ങളായി പരസ്പരം സ്നേഹിച്ചവരെപ്പോലെ.

"വരരാജൻ എവിടെ?" – ഉത്തംചംദ് ചോദിച്ചു – "എന്റെ മരുമകൻ എവിടെ?"

"ബീജൽ! എടാ ബീജൽ മോനേ!" – ഹീർബായി വിളിച്ചു – "ഇങ്ങോട്ട് വാ. മാമൻ വന്നിരിക്കുന്നു!"

നെറ്റിയിൽ വലിയ ഒരു പൊട്ട് തൊട്ട്, തലയിൽ വലിയ തലപ്പാവ് കെട്ടി ഒരു പയ്യൻ പുറത്തേക്ക് വന്നു. ഉത്തംചംദ് അവനെ വാത്സല്യത്തോടെ എടുത്തു. എന്നിട്ട് ബടുകിന് പരിചയപ്പെടുത്തി ക്കൊടുത്തു – "ബടുക്, നിന്റെ കുഴൽ ഈ ബീജൽഭായി ആണ് തന്നയച്ചത്!"

"മാമന്റെ ബാലുഭായി അല്ലേ?"

"അല്ല, ഈ ബീജൽഭായി!..."

ലാഡ്കോറിന് പിടുത്തംകിട്ടി, എല്ലാ സംഗതിയുടേയും ചരട്. അതുവരെ തോന്നിയത് ഒന്നുകൂടി സ്ഥാപിക്കാൻ വേണ്ടി അവർ ചോദിച്ചു – "മധുരപലഹാരങ്ങളുടെ പൊതി ആരാണ് കെട്ടി തന്നയച്ചത്?"

"എന്റെ അനിയത്തി, ഹീർബായി!"

"ഹെങ്!" – ലാഡ്കോറിന് ആഹ്ളാദകരമായ ആശ്ചര്യം തോന്നി – "സോദരി ഹീർബായി ഉണ്ടാക്കിയ പലഹാരം നിങ്ങൾ തിന്നോ?"

"ഉവ്വ്!" – ഹീർബായിയാണ് മറുപടി പറഞ്ഞത് – "നിങ്ങളെല്ലാം അശുദ്ധമായി!"

ഉത്തംചംദ് വികാരാവേശത്തോടെ മൊഴിഞ്ഞു – "നിങ്ങളെപ്പോലെ ദേവാംശമുള്ള ആളുകളുടെ കൈയിൽനിന്ന് പ്രസാദം കഴിച്ച് ഞങ്ങൾ പുണ്യശാലികളായി എന്ന് പറയൂ, സോദരീ!"

ഉയർന്ന ജാതിയിൽപെട്ട ദമ്പതികളും അദ്ധ്വാനിക്കുന്ന വർഗത്തിൽപെട്ട ദമ്പതികളും തമ്മിൽ ഉള്ള സ്നേഹനിർഭരമായ ആ സംഭാഷണം കേട്ട് എദലിന്റെ വീട്ടിൽ വന്നിരുന്ന ചാർച്ചക്കാരും വേഴ്ചക്കാരും സ്തബ്ധരായപോലെ കാണായി.

ഉടൻതന്നെ ലാഡ്കോറും ഹീർബായിയും തമ്മിൽ മനസ്സു കൊണ്ട് ഇഴുകിച്ചേർന്നു. ഉയർന്ന ജാതിയിൽപെട്ട ആ ഗൃഹിണി, കല്യാണത്തിനുള്ള ഏർപ്പാടുകളിൽ, ആ ഇടയത്തിയെ സഹായിക്കാനും തുടങ്ങി.

ഏറ്റവും കൂടുതൽ അടുപ്പം ഉണ്ടായത് ബടുകും ബീജലും തമ്മിലാണ്. ഒന്നിനൊന്ന് പൊരുത്തപ്പെടാത്ത ലോകനടപ്പുകളെപ്പറ്റി അറിവില്ലാത്ത, ഉയർന്നവരും താഴ്ന്നവരും എന്ന ഭേദഭാവങ്ങളുമായി ഇഴുകിച്ചേർന്നിട്ടില്ലാത്ത ആ ബാലന്മാർക്ക് അന്യോന്യമുള്ള കൂട്ടുകെട്ട് വളരെ രസിച്ചു.

ദീർഘയാത്ര നിമിത്തം ഉത്തംചംദിന്റെ മുഖവും കൈയും കാലും എല്ലാം പൂഴികൊണ്ട് മൂടിയിരുന്നു. അദ്ദേഹം ശരീരമെല്ലാം തുടച്ചുവൃത്തിയാക്കി. അതിനുശേഷം എല്ലാവരും ഭക്ഷണത്തിന് ഇരുന്നു.

ഭക്ഷണം കഴിഞ്ഞശേഷം ഉത്തംചംദ് ഒറ്റയ്ക്കായപ്പോൾ തന്റെ അരയിൽനിന്ന് നിശ്ശബ്ദം ഒരു നീണ്ട സഞ്ചി പുറത്തെടുത്തു. എന്നിട്ട് ബീജലിനെ ഉറക്കെ വിളിച്ചു.

ഭർത്താവിന്റെ ഒച്ചകേട്ട് ലാഡ്കേറും ബീജലിന്റെ ഒപ്പം വന്നു; കുതൂഹലത്തോടെ ചോദിച്ചു – "അതെന്താണ്?"

"ഒരു സഞ്ചി... വാഘലണിയയിൽനിന്ന് അരയിൽ കെട്ടിക്കൊണ്ടു വന്നതാണ്... വല്ലാത്ത ഭാരം തോന്നുന്നു, അതുകൊണ്ട്..."

"ഇത്രയധികം രൂപയും കൊണ്ടാണോ നടക്കുന്നത്?"

"ഇത് രൂപയുടെ ഭാരമല്ല" – എന്ന് പറഞ്ഞ് ഉത്തംചന്ദ് സഞ്ചിയിൽനിന്ന് ഓരോന്നായി പുറത്തേയ്ക്ക് എടുക്കാൻ തുടങ്ങി.

"ഏയ്, ഇത് ഒരു കൈവളയാണല്ലോ. ആർക്കാണ്?"

"എന്റെ മരുമകൻ ബീജലിന്."

"കാതിലെ ഈ കുണുക്കുകളോ?"

"ഇതും വരരാജനുള്ളതാണ്."

"ഈ മാല?"

"അത് എന്റെ അനിയത്തി ഹീർബായിക്ക്."

"ഈ ഒഡ്യാണം?"

"അതും എന്റെ അനിയത്തി അണിയും."

ഉത്തംചന്ദ് പറയുന്നത് കേട്ട് ലാഡ്കോർ കുറെക്കൂടി ആശ്ചര്യപ്പെട്ടു. എന്നിട്ട് ചോദിച്ചു – "ഇതെല്ലാം എവിടുന്ന് കൊണ്ടുവന്നു?"

"പരിഭ്രമിക്കേണ്ട. ആരുടേയും പണസ്സഞ്ചി മോഷ്ടിച്ച് പണിയിച്ചതല്ല, ഈ പണ്ടങ്ങൾ! എല്ലാം വാഘലണിയയിലെ സ്വർണ്ണപ്പണിക്കാരനെക്കൊണ്ട് പണിയിച്ചതാണ്..."

"നിങ്ങൾ തനി മൂകസന്യാസിയാണ്, മൂകസന്യാസി!" – ലാഡ്കോർ സ്നേഹംനിറഞ്ഞ ദേഷ്യത്തോടെ പറഞ്ഞു – "ഇതൊന്നും എന്നോട് പറഞ്ഞതേയില്ലല്ലോ!"

"പറഞ്ഞതുകൊണ്ട് എന്തുണ്ട് പ്രയോജനം?" – എന്ന് ചോദിച്ച് ഉത്തംചന്ദ് ബീജലിനെ പണ്ടങ്ങൾ അണിയിക്കാൻ തുടങ്ങി.

"ഇതെല്ലാം പണിയിച്ചത് എന്നാണ്?"

"ആറുമാസമായി പണിയിക്കാൻ തുടങ്ങിയിട്ട്... നീ നിന്റെ സഹോദരപുത്രനുവേണ്ടി പണിയിച്ചുകൊണ്ടിരുന്നു. ഞാൻ എന്റെ സഹോദരീ പുത്രനുവേണ്ടിയും..."

"നിങ്ങൾ ഒരു ചില്ലറക്കാരനല്ല! അവസാനംവരെ വായുംമൂടി കുത്തിയിരുന്നല്ലോ!"

"മിണ്ടാതിരിക്കുന്നതിൽ ഉള്ളത്ര രസം മിണ്ടിക്കൊണ്ടിരുന്നാൽ ഉണ്ടാവില്ല."

"ഭാര്യയോടെങ്കിലും പറയേണ്ടേ?"

"എന്റെ മരുമകന് സമ്മാനം കൊടുക്കണം, എനിക്ക്... അതിന് നിന്നോട് എന്ത് പറയാനിരിക്കുന്നു?"

"ഞാൻ നിങ്ങളുടെ ആരുമല്ലെന്നുണ്ടോ?" – ലാഡ്കോർ അർത്ഥഗർഭമായിട്ട് ചോദിച്ചു – "നിങ്ങളുടെ മരുമകനെ നിങ്ങൾക്ക് സ്നേഹമാണെങ്കിൽ എനിയ്ക്കും അങ്ങനെതന്നെ അല്ലേ?"

ഉത്തംചന്ദ് ചിരിച്ചുകൊണ്ട് ബീജലിനെ വള ഇടുവിച്ചു.

"നിങ്ങൾ ഒരു മിണ്ടാരാജാവ്, എന്നെ ലജ്ജിപ്പിച്ചു."

"നീ എന്തിന് ലജ്ജിക്കുന്നു?"

"നിങ്ങൾ ഒരു അമ്മാവൻ ആയി. എങ്കിൽ ഞാൻ ഒരു അമ്മായിയും ആവില്ലേ?"

"ഇഷ്ടമുണ്ടെങ്കിൽ ആയിക്കോ!"

"ഇഷ്ടമുണ്ടെങ്കിൽ എന്ന് പറയുന്നതിന്റെ താൽപര്യം എന്താണ്?... നിങ്ങൾ ഇത്ര വമ്പിച്ച സമ്മാനം കൊണ്ടുവന്ന സ്ഥിതിക്ക് ഞാൻ വെറുംകൈയോടെ കുത്തിയിരിക്കുമെന്നാണോ വിചാരം?" – എന്ന് ചോദിച്ച് ലാഡ്കോർ ഒരു കലാഭംഗിയോടെ പുരികക്കൊടി വെട്ടിച്ചു.

ഭാര്യയുടെ ആ പുരികക്കൊടി വെട്ടിക്കൽ, ഉത്തംചന്ദിനെ ആ പ്രായത്തിലും രസിപ്പിച്ചു. അദ്ദേഹം മന്ദമായി പുഞ്ചിരിതൂകി എന്നിട്ട് പ്രതീക്ഷിച്ച് ഇരിക്കാൻ തുടങ്ങി, ആ മാനിനി എന്താണ് അഭിനയിക്കാൻ പോകുന്നതെന്ന്.

ലാഡ്കോർ ഭർത്താവിനെ ആശ്ചര്യപ്പെടുത്തിക്കൊണ്ട് അരയിൽ തൂക്കിയിരുന്ന താക്കോൽക്കൂട്ടം ഊരിയെടുത്തു; ഈശ്വരിയയിൽനിന്ന് കൊണ്ടുവന്ന പെട്ടി തുറന്നു.

"ബീജൽമോനേ, ഇങ്ങു വാ!" – ലാഡ്കോർ ബീജലിനെ അരുകിലേക്ക് വിളിച്ചു – 'മാമന്റെ സ്നേഹം കണ്ടില്ലേ? ഇനി മാമിയുടെ സ്നേഹവും കാണ്."

ലാഡ്കോർ ആദ്യത്തെപ്പോലെതന്നെ പുരികക്കൊടി വെട്ടിച്ചു കൊണ്ട് അട്ടിയായി വെച്ചിരുന്ന തുണികളുടെ അടിയിൽനിന്ന് ഒരു ചെറിയ പെട്ടി എടുത്തു.

ഓരോ പണ്ടവും ബീജലിനെ അണിയിക്കുന്നതിനിടയ്ക്ക് ലാഡ് കോർ പുരികക്കൊടി തുള്ളിച്ച് ചോദിച്ചുകൊണ്ടിരുന്നു – "നോക്ക്,

ആർക്കാണ് കൂടുതൽ സ്നേഹമെന്ന്! പറ, ആരുടെ സമ്മാനമാണ് കൂടുതലെന്ന് – മാമന്റേയോ മാമിയുടേയോ!"

"ഏയ്, ഇതെല്ലാം ബാലുവിനുവേണ്ടി പണിയിച്ചതല്ലേ, നീ..." – ഉത്തംചംദ് കളിയാക്കി.

"ഇനിമേൽ ഈ ബീജലാണ് എന്റെ ബാലു!... നോക്ക്, ആർക്കാണ് കൂടുതൽ സ്നേഹം – മാമനോ മാമിക്കോ? പറ, ബീജൽ മോനേ!"

"നിന്നോട് മത്സരിക്കാൻ എനിക്കുണ്ടോ, കഴിവ്!"

"ആരുടെ പണ്ടങ്ങളാണ്, കൂടുതൽ? ഞാൻ പണിയിച്ചതോ നിങ്ങൾ പണിയിച്ചതോ?"

"നീ ലക്ഷ്മിയുടെ അവതാരമാണ്... ഞാൻ വെറും ഒരു കച്ചവടക്കാരൻ – കായം വില്ക്കുന്ന ഒരുത്തൻ!"

"ഇതുവരെ എല്ലാം ഒളിച്ചുവെച്ചില്ലേ, ഒരു മൂകപ്പസ്വാമിയായ നിങ്ങൾ!"

"ഇതെല്ലാം എന്താണ്?" – അന്നേരം അവടേയ്ക്കു വന്ന ഹീർബായി, നിറയെ പണ്ടങ്ങൾ അണിഞ്ഞുനില്ക്കുന്ന ബീജലിനെ കണ്ടിട്ട് ചോദിച്ചു.

"മാമൻ തന്നതാണ്!" – ബീജൽ പറഞ്ഞു.

"മാമിയും തന്നില്ലേ?" – ലാഡ്കോർ ഇടയ്ക്ക് കയറി ചോദിച്ചു.

"ഉവ്വ്, മാമിയും തന്നു!"

ഹീർബായിക്ക് ആ രംഗം വിശ്വസിക്കാനേ കഴിഞ്ഞില്ല. തലമുറതലമുറയായിട്ട് വെള്ളിപ്പണ്ടം മാത്രം അണിഞ്ഞുശീലിച്ച ആ പാവപ്പെട്ടവർക്ക് പൊൻപണ്ടം ദുർലഭമായ ഒരു വസ്തുവായിരുന്നു. അതുകൊണ്ട് മകന്റെ ശരീരത്തിൽ പൊൻപണ്ടം കണ്ട് ആ അമ്മയുടെ തൊണ്ട ഇടറിപ്പോയി. അവൾ ചോദിച്ചു – "ചേട്ടാ, ഇത്രയേറെ ചെയ്യുമോ വല്ലവരും?"

"ഈ പാവപ്പെട്ടവൻ തന്റെ കഴിവ് അനുസരിച്ച് ചെയ്തു. അത്രമാത്രം" – ഉത്തംചംദ് പറഞ്ഞു – "നിന്റെ ശരീരം മുഴുവൻ പൊന്നുകൊണ്ട് പൊതിഞ്ഞാലും നീ ചെയ്ത ഉപകാരത്തിന് പ്രത്യുപകാരം ആവില്ല."

ലാഡ്കോറും അതുപോലെതന്നെ മൊഴിഞ്ഞു – "അനിയത്തി എന്റെ ആളെ അന്ന് അത്ര ശുശ്രൂഷിച്ചിരുന്നില്ലെങ്കിൽ എന്റെ കൈവളകളും മംഗല്യസൂത്രവും ഇന്ന് എങ്ങുണ്ടാവുമായിരുന്നു?"

"എന്നാലും ചേട്ടാ, ആരെങ്കിലും ഇത്രയധികം പൊൻപണ്ടം കൊടുക്കാറുണ്ടോ?" – ഹീർബായി വികാരാവേശത്തോടെ ചോദിച്ചു പോയി.

"ഇത് പൂവല്ല, പൂവിന്റെ ഇതൾ മാത്രമാണ്, അനിയത്തീ!" – ഉത്തംചന്ദ് ധരിപ്പിച്ചു – "ഇത് ഞങ്ങൾ നീ ചെയ്ത ഉപകാരത്തിന് പ്രത്യുപകാരമായി ചെയ്തതല്ല. ഒരു പുതിയ ജീവിതം തന്ന ആൾക്ക് എന്തെങ്കിലും പ്രത്യുപകാരം ചെയ്യുക നമ്മുടെ മുകളിലുള്ള ആ ആൾക്കല്ലാതെ മറ്റാർക്കും സാധ്യമല്ല... ഞങ്ങൾ ഈ ജന്മവും ഇനിയുള്ള ജന്മങ്ങളും മുഴുവൻ നിന്നോട് നന്ദിയുള്ളവർ ആയിരിക്കും... ഈ മുറ്റത്ത് കെട്ടിയിരിക്കുന്ന മൂകജന്തുക്കളെ പ്പോലെ നിന്റെ മുറ്റത്ത് വന്നുപിറന്നാലും ഞങ്ങൾ ധന്യരാവും..."

ഊറിത്തെളിഞ്ഞ വെള്ളംപോലെ കലുഷമല്ലാത്ത ഒരു ഹൃദയത്തിൽനിന്നു പുറപ്പെടുന്ന ആ വിനയവാക്കുകൾ കേട്ട് ഹീർബായിക്ക് തന്റെ മരിച്ചുപോയ സോദരന്റെ ഓർമ്മ വന്നു; അവളുടെ കണ്ണിൽ നിന്ന് സന്താപത്തിന്റെ അശ്രു പുറപ്പെട്ടു. എന്നാൽ പെട്ടെന്ന് തോന്നി, ഈ സോദരൻ സ്വന്തം അമ്മയിലു പിറന്ന സോദരനേക്കാൾ ഒട്ടും താഴെ അല്ലല്ലോ എന്ന്. അവൾ ആനന്ദംകൊണ്ട് പുളകിതയായി, അവളുടെ കണ്ണിൽനിന്ന് സന്തോഷത്തിന്റെ അശ്രു പൊഴിഞ്ഞു.

സന്തോഷത്തിന്റേയും സന്താപത്തിന്റേയും ആ അശ്രുകണ ങ്ങൾ, മനുഷ്യജീവിതത്തിന്റെ ഊടുംപാവുംപോലെയുള്ള ആ അശ്രുകണങ്ങൾ, ഗംഗായമുനകൾ പോലെ ഒന്നിച്ചുചേർന്നത് കണ്ട് ഉത്തംചന്ദും ലാഡ്കോറും വികാരാധീനരായി...

## 42. പ്രായശ്ചിത്തം

വൈകുന്നേരം തെരുവിൽ ബീജലിനോട് ഒന്നിച്ച് കളിക്കാൻ പോയിരുന്ന ബടുക് ഒരു വർത്തമാനവുംകൊണ്ട് വന്നു – "അമ്മേ, അമ്മേ, നരോത്തംകൊച്ചച്ചനെ കണ്ടു!"

"ഭ്രാന്ത് പറയാതിരിക്ക്" – ലാഡ്കോർ പറഞ്ഞു – "വേറെ ആരെങ്കിലും ആവും. നരോത്തംഭായി മെംഗണിയിൽ എങ്ങനെ വരും?"

"വന്നിട്ടുണ്ട്. എന്നെ ഒക്കത്തെടുത്ത് ഉമ്മവെച്ചു, കൊച്ചച്ചൻ!"

"അത് സാധ്യമേ അല്ല!"

ബടുകിന്റെ കൂട്ടുകാരൻ ബീജലും ആ വാർത്ത സ്ഥിരീകരിച്ചു – "ഞങ്ങൾ ബജാറിൽ പോയപ്പോൾ ആരോ ഒരാൾ ബടുകിനെ തിരിച്ചറിഞ്ഞു. ഒപ്പം വേറെ ഒരാളും ഉണ്ടായിരുന്നു. ഇടയച്ചേരിയെ പറ്റിയും ചോദിച്ചു" – എന്നാലും ലാഡ്കോറിന് അത് വിശ്വസിക്കാൻ കഴിഞ്ഞില്ല.

ആ വാർത്ത കേട്ട് ലാഡ്കോർ ആശ്ചര്യം പ്രകടിപ്പിക്കവേ, ഉത്തംചംദ് തികച്ചും ശാന്തനായി അതെല്ലാം കേട്ടുകൊണ്ടിരുന്നു, അനുജൻ വരുമെന്ന വിവരം ആദ്യമേ കിട്ടിയിട്ടെന്നപോലെ. ലാഡ്കോർ വീണ്ടും വീണ്ടും നരോത്തമിന്റെ വരവിനെ പറ്റി ചോദിച്ചുകൊണ്ടിരുന്നപ്പോഴും ഉത്തംചംദ് ഒരുതരം അശ്രദ്ധയോടെ പറഞ്ഞുകൊണ്ടിരുന്നു – "നരോത്തം വന്നിട്ടുണ്ടാവാം."

"മെംഗണിയിൽ എന്തിന് വരണം?"

"കച്ചവടം ചെയ്യുന്നവർക്ക് ആയിരം വേല ഉണ്ടാവും. മെംഗണിയിൽ മാത്രമല്ല, ലങ്കയിൽ പോലും വേല ഉണ്ടായി എന്നു വരും."

ഭർത്താവിന്റെ അത്തരം നിഗൂഢമായ സംസാരം കേൾക്കേ, ലാഡ്കോറിന് സംശയം കുറെക്കൂടി ഏറി. അവർ ബേജാറായിട്ട് മൊഴിഞ്ഞു – "നിങ്ങൾ ഒരു യോഗിയാണ്! ഭാര്യയോടു പോലും നേരായ കാര്യം പറയില്ലല്ലോ!"

"നേരായ കാര്യം എനിക്കെന്തറിയാം?" – ഉത്തംചംദ് വീണ്ടും ദ്വയാർത്ഥത്തിൽ സംസാരിച്ചു – "നേരായ കാര്യം കൊട്ടും ഘോഷവും ചേർന്ന് മണ്ഡപത്തിൽ വരും, നേരെ–"

രാത്രി ഭക്ഷണം കഴിഞ്ഞശേഷം എടൽ ഇടയന്റെ മണ്ഡപത്തിൽ ഒരു അപരിചിതന്റെ ഒച്ച, യഥാർത്ഥത്തിൽ, മുഴങ്ങി കേൾക്കായി – "ഉത്തംചംദ്ഭായി ഉണ്ടോ, വീട്ടിൽ?"

"ആരാണ്?" – ഉത്തംചംദ് ഇറയത്തുനിന്ന് എഴുന്നേറ്റുകൊണ്ട് ചോദിച്ചു.

"ഞാൻ കീല– കീല കംഘീവാല" - പുറത്തുനിന്ന് മറുപടി കേൾക്കായി.

"ഏയ്, അങ്ങ് ഇപ്പോൾ കംഘീവാലയാണോ?" – ഉത്തംചംദ് പറഞ്ഞു – "അങ്ങ് ഇപ്പോൾ കാംദാറും ശിരസ്തദാറും ആണ്"

ഇരുവരും പരസ്പരം ആശ്ലേഷിച്ചു. കീല പറഞ്ഞു – "എന്റെ മലപോലെയുള്ള ഈ ശരീരത്തിനുപിന്നിൽ അങ്ങയുടെ അനിയൻ മറഞ്ഞുപോയി. ഇനി അയാളുടെ നേരെയും ഒന്ന് നോക്കുന്ന്!"

"ബടുക് പറഞ്ഞു, നരോത്തം കൊച്ചച്ചനെ കണ്ടുവെന്ന്."

"നരോത്തം കൊച്ചച്ചനോ പ്രഭുലാൽ കൊച്ചച്ചനോ?" – കീല നേരംപോക്ക് പറഞ്ഞു – "ഇന്ന് എല്ലാ ഇടങ്ങളിലും അബദ്ധപ്പേരുകളാണല്ലോ കേൾക്കേണ്ടി വരുന്നത്!"

"എല്ലാ ഇടങ്ങളിലുമോ?"

"അതെ, എല്ലായിടങ്ങളിലും... വ്യാപാരബന്ധം നിമിത്തം ഞങ്ങൾ മൻസുഖ്ഭായിയോടൊപ്പം അദ്ദേഹത്തിന്റെ മരുമകളുടെ കല്യാണത്തിന് മെംഗണിയിൽ വന്നതാണ്. എന്നാലോ കപൂർശേട്ട് ഇയ്യാളെ കണ്ടതോടെ പറഞ്ഞു, ഇയ്യാൾ പ്രഭുലാൽ അല്ല, നരോത്തം ആണെന്ന്... ഈ കുഴപ്പം എനിക്ക് മനസ്സിലാവു ന്നേയില്ല..."

"കുഴപ്പമായി എങ്കിൽ ആയിക്കോട്ടെ!"

"എന്നാൽ ഈ കുഴപ്പത്തിന് വലിയ വിലകൊടുക്കേണ്ടി വരുമെന്നു തോന്നുന്നു. കപൂർശേട്ട് ഈ പ്രഭുലാലിന് തന്റെ പെൺകൊച്ചിനെ കെട്ടിച്ചുകൊടുക്കണമെന്ന് ശാഠ്യം പിടിക്കുക യാണ്..."

"ഏത് പെൺകൊച്ച്?" – ഉത്തംചന്ദ് ചോദിച്ചു.

"ചമ്പ! അല്ലാതെ വേറെ ആര്?" – കീല പറഞ്ഞു – "കപൂർശേട്ട് ഒരേ വാശി പിടിച്ചുകൊണ്ടിരിക്കയാണ്, ഇയാൾ പ്രഭുലാൽ അല്ല, നരോത്തം ആണെന്ന് പറഞ്ഞ്... ഇയാൾ എന്റെ പഴയ മരുമകനാണ്, വീണ്ടും മരുമകൻ ആക്കാൻ പോകയാണെന്ന് പറയുന്നു..."

"കപൂർശേട്ട് അങ്ങേ അറ്റം പോയല്ലോ!"

ഉത്തംചന്ദ് അതുവരെ ഒരുതരം അശ്രദ്ധയോടെയാണ് സംസാരിച്ചുകൊണ്ടിരുന്നത്.

"എന്താണിനി ബാക്കിവെച്ചിട്ടുള്ളത്, അദ്ദേഹം?" – കീല പറഞ്ഞു – "ഇത് നരോത്തം അല്ല, പ്രഭുലാൽ ആണ് എന്ന് പറഞ്ഞ് ധരിപ്പിച്ച്, പറഞ്ഞ് ധരിപ്പിച്ച് ഞാൻ തളർന്നുപോയി. എന്നിട്ടും അദ്ദേഹമുണ്ടോ, സമ്മതിക്കാൻ പോവുന്നു!"

"വലിയ വിഷമം ഉണ്ടാക്കിവെച്ചല്ലോ!"

"അതും ഒരു സാധാരണ വിഷമം ആണോ?_ മൻസുഖ്ഭായിയെ അല്ലാതെ മറ്റാരേയും ഞങ്ങൾക്ക് പരിചയം ഉണ്ടായിരുന്നില്ല... എന്നാൽ കപൂർശേട്ടുണ്ടല്ലോ, തിരിച്ചറിഞ്ഞു... അദ്ദേഹം പറയാൻ തുടങ്ങിലോ... ഇത് എന്റെ മരുമകൻ നരോത്തം ആണ്... അല്ലാതെ മറ്റാരുമല്ല... പഴയ വിവാഹനിശ്ചയത്തിന് ഭംഗം വന്നു_ ഇനിയും അത് പുതുക്കും_ എന്നെല്ലാം..." – കില അല്പം ഗൗരവംപൂണ്ട് പറഞ്ഞു – "ഉത്തംചംദ്ഭായീ, ഞങ്ങളുടെ സ്ഥിതി, വേദം ഓതാൻ പോയിട്ട് ഉപവാസം തലയിൽ വന്നുപെട്ടു എന്ന് പറഞ്ഞപോലെ ആയി!"

"ആവട്ടെ, അങ്ങനെതന്നെ വേണം!"

"ആരോട്? ഞങ്ങളോടോ?"

"അല്ല, നിങ്ങളോടല്ല, കപൂർശേട്ടിനോട്!"

"എന്നാൽ ശരി. പാവം കാല്ക്കൽ വീണ് കെഞ്ചാൻ തുടങ്ങി. മാപ്പ് തരൂ... എനിക്ക് ആളെ മനസ്സിലായില്ല... എന്നെല്ലാം പറഞ്ഞ്..."

"ആളെ മനസ്സിലാക്കുക വിഷമമാണ്, കീലാഭായീ!"

"ആളെ മനസ്സിലാക്കുന്നതിനിടയ്ക്ക് വിഷമം നേരിട്ടത് നമ്മുടെ പ്രഭുലാലിന് ആണല്ലോ_ കപൂർശേട്ട് പറയുകയാണ്_ ഭഗവാൻ ആണ് അങ്ങയെ എന്റെ വീട്ടിലേക്ക് പറഞ്ഞയച്ചത്_ ഇനി ഞാൻ വിട്ടയക്കില്ല... എന്നൊക്കെ_ ഓ! ഒരു കാരാഗൃഹത്തിൽ പെട്ട പോലെയായി, ഞങ്ങൾക്ക്_"

ഉത്തംചംദും കീലയും വളരെ നേരം അങ്ങനെ സംസാരിച്ചു കൊണ്ടിരുന്നു. ആ കൃത്രിമ സംവാദം കേൾക്കെ, ലാഡ്കോർ കുറെക്കൂടി വിഷമത്തിലായി. എന്നാൽ കീലയുടെ മുമ്പിൽവെച്ച് എന്തെങ്കിലും ചോദിക്കുന്നത് ഉചിതമല്ലെന്ന് അവർക്ക് തോന്നി_

കീലയുടെ സംസാരം വളരെനേരം നീണ്ടുനിന്നു. ഗൗരവമുള്ള ചർച്ച, വാസ്തവത്തിൽ, 'ലാഡ്കോറും ബടുകും ഉറങ്ങിയതിനു ശേഷമേ ആരംഭിക്കുക ഉണ്ടായുള്ളു.

വെളുപ്പാൻകാലത്ത് നരോത്തം കീലയോടൊപ്പം ജ്യേഷ്ഠനോട് വിടവാങ്ങി_

പിറ്റേന്ന് ജസിയുടെ കല്യാണം. ഈശ്വരിയയിൽനിന്ന് ബാലു വിന്റെ കല്യാണപ്പാർട്ടി മെംഗണിയുടെ അതിർത്തിയിൽ തമ്പടിച്ചു.

കപൂർശേട്ട് കല്യാണപ്പാർട്ടിയെ സ്വാഗതം ചെയ്യാനുള്ള ഏർപ്പാടുകൾ ഉത്സാഹപൂർവം ചെയ്യാൻ തുടങ്ങി.

ഗ്രാമത്തിലെ കൗതുകപ്രിയരായ ചെറുപ്പക്കാർ 'ജസിയുടെ വര'നെ കാണാൻ അതിർത്തിയിൽ എത്തിച്ചേർന്നു.

"എവിടെയാണ് വരരാജൻ? എവിടെയാണ് വരരാജൻ?" എന്ന് ചോദിച്ചുകൊണ്ട് എല്ലാവരും തുറസ്സായ എല്ലാ വണ്ടികളിലും നോക്കി. എന്നാൽ എങ്ങും വരനെ കാണാഞ്ഞപ്പോൾ അവരുടെ കുതൂഹലം ഇരട്ടിച്ചു. അവർ ചോദിക്കുംതോറും കല്യാണ പ്പാർട്ടിയിൽ ഉള്ളവരുടെ ദേഷ്യവും ഏറിവന്നു. എന്നിട്ട് അവർ ശകാരിക്കാൻ തുടങ്ങി.

നീണ്ടനേരത്തെ തിരയലിനും പരതലിനുംശേഷം അവസാനം മനസ്സിലായി, എല്ലാറ്റിലും പിന്നിലുള്ള, മൂടിക്കെട്ടിയ ഒരു വണ്ടി യിൽ 'വരരാജൻ' കുത്തിയിരിക്കുന്നുണ്ടെന്ന്.

"അയാൾ എന്തുകൊണ്ട് പുറത്തേക്ക് ഇറങ്ങിവരുന്നില്ല?"

"ബാലുഭായി എന്തുകൊണ്ടാണ് വണ്ടിയിൽനിന്ന് ഇറങ്ങാ ത്തത്?" – എന്നായി പരിചയക്കാർ.

"ആരിൽനിന്നെങ്കിലും ഒളിച്ച് കുത്തിയിരിക്കയാണോ?"

പയ്യെപ്പയ്യെ ആ വാർത്ത ഗ്രാമത്തിന്റെ അതിർത്തിയിൽനിന്ന് ഗ്രാമത്തിന്റെ തെരുവുവരെ എത്തി.

"ജസിയുടെ വരൻ മൂടിക്കെട്ടിയ വണ്ടിയിൽ ഒളിച്ച് കുത്തി യിരിക്കയാണ്_"

ആ വാർത്ത തെരുവിൽനിന്ന് കപൂർശേട്ടിന്റെ വീടുവരെ എത്തി.

"വരൻ മൂടുപടത്തിൽ ഒളിച്ചുകുത്തിയിരിക്കയാണ്! വണ്ടിയിൽ നിന്ന് പുറത്തിറങ്ങുന്നില്ല_"

അത് കേട്ട് കപൂർശേട്ട് അമ്പരന്നു. എതിരേല്ക്കാൻ വേണ്ടി പുറപ്പെടുകയായിരുന്നു, അദ്ദേഹം.

"സംഗതി എന്താണ്?" ഈ അന്വേഷണം നടന്നു കൊണ്ടിരിക്കെ, മെയ്മിടുക്കുള്ള രണ്ട് ചെറുപ്പക്കാരുടെ ചുമലും താങ്ങി, അംഗഭംഗംവന്ന മകൻജിമുനീം നൊണ്ടിനൊണ്ടി വരുന്നത് കാണായി.

മുനീമിനെ ആ നിലയിൽ കണ്ട് കപൂർശേട്ട് ആശ്ചര്യപ്പെട്ടു... ഇത്ര ബുദ്ധിമുട്ടി, അംഗഭംഗംവന്ന ഈ മനുഷ്യൻ എന്തിനാണ് വന്നിരിക്കുന്നത്?... കപൂർശേട്ട് ഔപചാരികമായ മട്ടിൽ സ്വാഗതം പറഞ്ഞു – "മുനീംജി, അങ്ങ് വല്ലാതെ ബുദ്ധിമുട്ടി!"

"ബുദ്ധിമുട്ടേണ്ടി വന്നു!"

"ഞാൻ എതിരേല്പിന് വരികയായിരുന്നു. വണ്ടിയിൽ ഇരുത്തി ക്കൊണ്ടു വന്നിരുന്നേനെ– എന്തിനിത്ര ബദ്ധപ്പാട്?–"

"ബദ്ധപ്പെടേണ്ടി വന്നു, ശേട്ട്!" – മുനീമിന്റെ ആ രണ്ട് മറുപടിയും കേട്ട് കപൂർശേട്ടിന് ഒരുതരം അദ്ഭുതം തോന്നി. അദ്ദേഹം ചുരണ്ടിയെടുക്കുംമട്ടിൽ ചോദിച്ചു – "എന്തുപറ്റി? വല്ലാതെ പരിഭ്രമിച്ച മട്ടിലാണല്ലോ?"

"അല്ലാതെ നിവൃത്തിയില്ല–"

അത്കേട്ട് കപൂർശേട്ടിന് സംശയമായി. മുനീം എന്തോ തീർച്ചയായും പറയാൻ ആഗ്രഹിക്കുന്നുണ്ടെന്ന് അദ്ദേഹത്തിന് തോന്നി. അതുകൊണ്ട് മുനീംജിയെ താങ്ങിപ്പിടിച്ച്, ഇറയത്ത് ഇരുത്താതെ, മുറിയ്ക്കകത്തേക്ക് കൊണ്ടുപോയി.

തികച്ചും ഒറ്റയ്ക്കായശേഷം കപൂർശേട്ട് ചോദിച്ചു – "എല്ലാം ശരിയല്ലേ?"

"എല്ലാം ശരിതന്നെ..." – എന്ന് പറഞ്ഞ് ഒരുവാക്ക് കൂട്ടിച്ചേർത്തു – "പക്ഷേ–"

അത് കേട്ടതോടെ കപൂർശേട്ട് ചിന്താകുലനായിത്തീർന്നു. അദ്ദേഹം ചോദിച്ചു – "എന്താണ്, പക്ഷേ? വല്ല കുഴപ്പവും സംഭവിച്ചോ?"

"ഇല്ല, അങ്ങനെ പറയാൻ മാത്രം ഒരു കുഴപ്പവും ഇല്ല– പക്ഷേ–"

"എന്താണ്? എന്താണ്, ഒരു 'പക്ഷേ'?" – കപൂർശേട്ട് കുറെക്കൂടി ശങ്കാകുലനായി തീർന്നു – "ദകുഭായിയുടെ വീട്ടിൽ കുഴപ്പമൊന്നും ഇല്ലല്ലോ, ഉണ്ടോ?"

"ഏയ്, ഇല്ല! എല്ലാവർക്കും സുഖംതന്നെ.. പക്ഷേ..."

"എന്നിട്ടും എന്താണിങ്ങനെ ഒരു 'പക്ഷേ'?– വല്ല ദുഷ്പേരും–?"

"ദുഷ്പേര് എന്തുണ്ടാവാനാണ്?– പക്ഷേ.."

മുനീം പറയുന്ന ഓരോ വാചകത്തിന്റേയും അവസാനത്തിൽ ആ ഒരു 'പക്ഷേ' കേട്ട് കപൂർശേട്ട് വലിയ ധർമ്മസങ്കടത്തിലായി. അതിനിടയ്ക്ക് ഒരാൾ. "കപൂർശേട്ട് എവിടെ? കപൂർശേട്ട് എവിടെ?" എന്ന് തിരക്കിക്കൊണ്ട് മുറിയ്ക്കകത്തേക്ക് വന്ന് അറിയിച്ചു – "അങ്ങ് ഇവിടെയാണോ കുത്തിയിരിക്കുന്നത്? എല്ലാവരും അങ്ങയെ തിരക്കുകയാണ്. വരു, എതിരേല്പിന് നേരം വൈകിത്തുടങ്ങി–"

"ആയിക്കോട്ടെ?" – കപൂർശേട്ട് തിരസ്കാരത്തോടെ പറഞ്ഞു.

"വാദ്യക്കാർ തിരക്കുകൂട്ടുകയാണ്. നമ്മുടെ കാര്യം തീർത്ത് അവർക്ക് എഭൽ ഇടയന്റെ അവിടെ പോണം."

"പോയിക്കോട്ടെ!"

"ഏയ്, അപ്പോൾ നമ്മുടെ എതിരേല്പിന് നേരം വൈകുമല്ലോ!"

"വൈകിയാൽ വൈകിക്കോട്ടെ!" – എന്ന് പറഞ്ഞ് കപൂർശേട്ട് മുനീമിനോട് വീണ്ടും ചോദിയ്ക്കാൻ തുടങ്ങി – "സംഗതി എന്താണ്? നേര് പറയരുതോ?"

"സംഗതി കുറച്ച് തകരാറിലാണ്, ശേട്ടേ?"

"പോലീസ് വീണ്ടും വന്ന് ജപ്തി ചെയ്തോ?"

"ഏയ്, അതൊന്നുമില്ല... അല്ലെങ്കിലും അങ്ങനെ ജപ്തിചെയ്യാൻ പാകത്തിന് ദകുഭായിയുടെ വീട്ടിൽ ഇനിയെന്തുണ്ട് ബാക്കി?"

"പിന്നെ, മറ്റെന്തെങ്കിലും വിഷമം നേരിട്ടോ?"

"വിഷമം എല്ലാവർക്കും ഉണ്ടാവില്ലേ?... പക്ഷേ ദകുഭായിയുടെ തലയിൽ കുറച്ച് അധികം എഴുതിയിട്ടുണ്ടെന്ന് മാത്രം!"

"എന്ത്? എന്ത്? വേഗം പറയരുതോ?"

"വരരാജന്റെ തലയിൽ ഒരു വിപത്ത്..."

"വിപത്തോ? വരന്റെ തലയിലോ?" – കപൂർശേട്ടിന്റെ ശ്വാസം നിലച്ചപോലെ ആയി – "എങ്ങനെ?"

"എങ്ങനെ എന്നുവെച്ചാലോ? അയാളുടെ കർമ്മദോഷം എന്നല്ലാതെ എന്ത് പറയാനാണ്?" – മുനീം ശാന്തനായിട്ട് പറയാൻ തുടങ്ങി – "വിളിക്കാതെ വരില്ല, വിപത്ത്!"

"വല്ല അടിപിടിയും ഉണ്ടായോ?"

"ഉം... കുറച്ചല്ല... നല്ലവണ്ണം...!"

"ഹേങ്! ആരാണ് തല്ലിയത്?"

"കഴിഞ്ഞകൊല്ലം തല്ലിയവർതന്നെ."

"ആര്? ഗ്രാമത്തിലെ ഇടയന്മാരോ?"

"അല്ലാതെ പിന്നെ ആരാണ്?"

അത്കേട്ട് കപൂർശേട്ട് ലജ്ജിച്ചുപോയി. പതിഞ്ഞ ഒച്ചയിൽ ചോദിച്ചു – "അതെല്ലാം ഒതുക്കിയില്ലേ?"

"സൂര്യൻ താണാൽ പിന്നെ അയാളെ പിടിച്ചുനിറുത്താൻ ആവില്ല..." – മുനീം നിഗൂഢാർത്ഥത്തോടെ പറഞ്ഞു – "ബാലു തനി പോന്നവനാണ്!... മുപ്പത്തിരണ്ടല്ല, മുപ്പത്തിമൂന്നുണ്ട് അയാൾക്ക് ലക്ഷണങ്ങൾ!..."

"ഹയ്യോ! എന്റെ മകളുടെ തലയിലെഴുത്ത്!"

"എല്ലാം തുലഞ്ഞു എന്ന് കരുതിക്കോളൂ... ഇന്ന് കല്യാണപ്പാർട്ടി പുറപ്പെടുന്നു. അങ്ങനെയിരിക്കെ ഇന്നലെ രാത്രിയാണ് ഈശ്വരിയയിലെ ഇടയന്മാർ ഒന്നുചേർന്ന് ബാലുവിനെ പൊതിരെ തല്ലിയത്..."

"ദുഷ്ടന്മാരായ ഇടയന്മാർ യമരാജന്മാർ ആയല്ലോ..."

"സ്വന്തം പെൺകുട്ടികളേയും സഹോദരിമാരേയും അലോസരപ്പെടുത്തിയാൽ ആരാണ് പൊറുക്കുക?... ഇരുമ്പ് കെട്ടിയ ലാത്തികൊണ്ടാണ് ബാലുവിനെ തല്ലിയത്... തല പൊളിഞ്ഞു... നിലത്തു വീണു... എന്നിട്ട് പൂഴി നക്കാൻ തുടങ്ങി... അപ്പോഴേക്ക് ചില പരിചയക്കാർ വന്നെത്തി. അതുകൊണ്ട് ജീവൻ തിരിച്ചുകിട്ടി... അല്ലെങ്കിൽ അവർ അയാളെ ശൂലത്തിന്മേൽ കുത്തിനിറുത്തിയിരുന്നേനെ!..."

"ഏതെങ്കിലും കാരണവൻമാർ ചെയ്തുവെച്ച പുണ്യംകൊണ്ടായിരിക്കും..."

"എന്നാലും ഒരു കൈ മുട്ടിന്മേൽനിന്ന് തെറ്റിയിട്ടുണ്ട്. ശരീരം മുഴുവൻ തുന്നിക്കുത്തിയിരിക്കയാണ്..."

"ഇത് കല്യാണത്തിന് ഒരു വിഘ്നം വന്നപോലെ ആയല്ലോ!..."

"അതുകൊണ്ടാണ് എനിക്ക് തോന്നിയത്, കപൂർശേട്ടിനോട് എല്ലാ സംഗതിയും നേരെ ചൊവ്വെ പറയണമെന്ന്. മുനീംജി എന്തുകൊണ്ട് ഇതൊന്നും ആദ്യമേ പറഞ്ഞില്ല എന്ന് അങ്ങ് പിന്നീട് പരാതി പറയരുതല്ലോ!... എനിക്ക് ആരുടെ മുമ്പിലും ഒരു കുറ്റക്കാരൻ ആവുന്നത് ഇഷ്ടമല്ല... ഉള്ള നേര് പറയാമല്ലോ..."

അതിനിടയ്ക്ക് ഒരാൾ മുറിക്കകത്തുവന്ന് അറിയിച്ചു – "കല്യാണപ്പാർട്ടിക്കാർ വന്നു ചോദിക്കുന്നു, എതിരേല്പിന് ഇനിയും എത്ര നേരം വേണ്ടിവരുമെന്ന്..."

"ബദ്ധപ്പാട് കൂട്ടരുതെന്ന് അവരോട് പറയൂ" – കപൂർശേട്ട് നിന്ദാസൂചകമായ മട്ടിൽ മൊഴിഞ്ഞു – "എന്ത് സ്ഥിതിയിലാണ് അവർ വന്നിരിക്കുന്നതെന്ന് എനിക്കറിയാം!"

"വരരാജന് ഇപ്പോൾ കുതിരപ്പുറത്ത് കയറാനേ പറ്റില്ലല്ലോ!" – മുനീം പറഞ്ഞു – "എല്ലെല്ലാം തകർന്നിരിക്കയല്ലേ? നാലാൾ താങ്ങിയാണ് വണ്ടിയിൽ പിടിച്ചിരുത്തിയതുതന്നെ..."

"കുറെക്കൂടിപ്പോയി! പയ്യൻ തനി നാണംകെട്ടവൻ ആയിപ്പോയല്ലോ!"

"അതുകൊണ്ടല്ലേ, നൊണ്ടിനൊണ്ടിയാണെങ്കിലും അങ്ങയുടെ അടുത്ത് വന്നത്!" – മുനിംജി ഗംഭീരഭാവത്തോടെ പറഞ്ഞു – "ഒരു പാപബോധം എന്നെ നോവിച്ചുകൊണ്ടിരുന്നു..."

"പാപബോധമോ?" – കപൂർശേട്ട് നടുങ്ങി – "അങ്ങെന്തിനാണ് പാപബോധം തോന്നേണ്ടത്?"

"എന്റെ ദുഷ്പ്രവൃത്തികളുടെ..." – മുനിംജി തന്റെ തെറ്റ് സമ്മതിച്ചുകൊണ്ട് തുടർന്നു – "ബാലുവിന്റെ വിവാഹനിശ്ചയം ഞാൻ മുഖാന്തിരമാണ് നടത്തിയത്... ഞാൻ അങ്ങയെ വഞ്ചിക്കുകയാണ് ചെയ്തത്..."

"വഞ്ചിച്ചുവെന്നോ? മുനിംജി എന്തെല്ലാമാണ് പറയുന്നത്?"

"ഞാൻ എന്റെ ജീവിതത്തിൽ ഇന്ന് ആദ്യമായിട്ടാണ് ഒരു നേര് പറയുന്നത്. അതുകൊണ്ട് ഞാൻ എല്ലാം ഒന്നു പറയട്ടെ" – മുനിംജിയുടെ ശുഷ്കമായ മുഖത്ത് ആർദ്രമായ രേഖകൾ വീണു – "പാപത്തിന്റെ പ്രായശ്ചിത്തം നടത്തട്ടെ, ഞാൻ!"

"എന്ത് പാപം? എന്ത് പ്രായശ്ചിത്തം? ഒന്നും എനിക്ക് പിടികിട്ടുന്നില്ലല്ലോ!"

"ഞാൻ അങ്ങയെ വഞ്ചിച്ചു... ദകുഭായിയുടെ ചെറുക്കൻ പോക്കണം കെട്ട ഒരുത്തൻ ആയിരുന്നു. എന്നിട്ടും ഞാൻ അങ്ങയെ ഭ്രമിപ്പിച്ച് വിവാഹനിശ്ചയം നടത്തിച്ചു... അവൻ കൊള്ളരുതാത്തവനാണ്... പൂച്ചയേക്കാളും നായിനേക്കാളും മോശമാണ്... ഇനി എല്ലാം ഊഹിച്ചോളൂ"

"ഛെ! ഛെ!" – കപൂർശേട്ട് നെടുവീർപ്പിട്ടുകൊണ്ട് തുടർന്നു – "എന്റെ മകൾ ഇങ്ങനെ ഒരുത്തന്റെ കൂടെ ഇരുന്നാൽ പാവത്തിന്റെ ജീവിതം പാഴാവില്ലേ?"

"വഴിയുണ്ട്... അഗ്നിപ്രദക്ഷിണം ഇനിയും ആയിട്ടില്ലല്ലോ..." – മുനിം ഉപായം പറഞ്ഞുകൊടുത്തു – "മകളെ രക്ഷിക്കുന്നതിന് വഴിയുണ്ട്... എല്ലാം അങ്ങയുടെ കൈയിൽ ആണ്..."

ഒരാൾ വീണ്ടും അകത്തേയ്ക്ക് വന്നിട്ട്, അറിയിച്ചു –"ദകുഭായിശേട്ട് സ്വയം വന്നിരിക്കുന്നു... ഉച്ചയായി, എന്നിട്ടും എതിരേല്പിന് എന്താണ് ഇത്ര താമസം എന്ന് ചോദിക്കുകയാണ്..."

"എല്ലാം വേണ്ടപോലെ ആവും എന്ന് പറഞ്ഞേയ്ക്കൂ" – അയാളെ പറഞ്ഞയച്ചശേഷം ശേട്ട് പറഞ്ഞു – "തെമ്മാടിയായ മകന്റെ

കല്യാണപ്പാർട്ടിയുമായി വന്നിരിക്കുകയാണ്! എല്ലാം എനിക്കറിയാം..."

മുനീം ചരടിന്റെ തുമ്പ് മുന്നോട്ടുപിടിച്ച് വീണ്ടും പറഞ്ഞു – "ഇനിയും 'കൈ' തോറ്റിട്ടില്ല... പക്ഷേ കളിക്കാൻ അറിയണമെന്നുമാത്രം..."

"എങ്ങനെ?"

"എതിരേല്പിന് പോവുകയേ വേണ്ട..."

"പക്ഷേ... പക്ഷേ..."

"ഒരു 'പക്ഷേ'യുമില്ല..." – മുനീം ഉപദേശിച്ചു – "കല്യാണപ്പാർട്ടിയെ അതിർത്തിയിൽനിന്നുതന്നെ മടക്കി അയച്ചേക്കണം. അത്രതന്നെ... അങ്ങയുടെ മകളെ ആ പോക്കിരിയുടെ പള്ളയ്ക്ക് കെട്ടിയിട്ടാൽ ഉണ്ടല്ലോ, പാവത്തിന് വല്ല കുളത്തിലോ കിണറ്റിലോ ചാടി ചാവേണ്ടിവരും..."

അത്കേട്ട് കപൂർശേട്ട് വിറയ്ക്കാൻ തുടങ്ങി. അപ്പോഴേയ്ക്ക് ആദ്യം വന്ന ആൾ വീണ്ടും മുറിക്കകത്തേയ്ക്ക് വന്നു. കപൂർശേട്ട് അട്ടഹസിച്ചു – "എടോ, എന്തിനാണ് ഇങ്ങനെ വീണ്ടും വീണ്ടും വരുന്നത്?"

"ഒരു അത്യാവശ്യമുണ്ട്..."

"ദകുഭായിയോട് പറഞ്ഞേയ്ക്കു..."

"ദകുഭായി പറഞ്ഞയച്ചതല്ല..."

"പിന്നെ എന്താണ്, വിശേഷിച്ച്?"

"എഭലിന്റെ വീട്ടിൽ ഈശ്വരിയയിലെ ഇടയന്മാർ വന്നിട്ടുണ്ട്. അവർ പറയുകയാണ്..."

"എന്ത്?"

"ഇന്നലെ രാത്രി ബാലുവിനെ പൊതിരെ തല്ലിയെന്ന് പറയുകയാണ്..."

"തന്നേക്കാളും മുമ്പേ ഞാൻ അത് അറിഞ്ഞുകഴിഞ്ഞിരിക്കുന്നു..." എന്ന് പറഞ്ഞ് കപൂർശേട്ട് ആ മനുഷ്യനെ പുറത്തേയ്ക്ക് അയച്ചു... അദ്ദേഹത്തിന്റെ മനസ്സിൽ ഉളവായ ശങ്ക, ഈശ്വരിയയിലെ ഇടയന്മാർ സ്ഥിരീകരിച്ചു...

കപൂർശേട്ട് ദകുഭായിയോട് ഒപ്പം അതിർത്തിയിൽ എത്തിയിട്ട് ചോദിച്ചു – "വരരാജനെ എന്തിനാണ് ഇങ്ങനെ മൂടിക്കെട്ടി ഇരുത്തിയിരിക്കുന്നത്?"

"കണ്ണ് പറ്റരുതെന്ന് വിചാരിച്ചിട്ട്..."

"അങ്ങനെയുള്ള ദുർമ്മന്ത്രവാദികൾ ആരും ഇവിടെ ഇല്ല– അയാളെ പുറത്തേക്കിറക്കൂ, യാതൊരു മടിയും കൂടാതെ..."

വരനെ വണ്ടിയിൽനിന്ന് പുറത്തേക്ക് ഇറക്കുന്നതിനെപ്പറ്റി ഇരുവരും തമ്മിൽ, പിന്നീട്, വേണ്ടത്ര വാക്ക്തർക്കം നടന്നു. വരനെ അപ്പോൾതന്നെ പ്രത്യക്ഷമായി കാണണമെന്ന് കപൂർശേട്ട് നിർബന്ധം പിടിച്ചതുനിമിത്തം ദകുഭായി അവസാനം വണ്ടിയുടെ വാതിൽ തുറക്കുകയും ബാലുവിനോട് താഴെ ഇറങ്ങാൻ പറയുകയും ചെയ്യേണ്ടി വന്നു.

കല്യാണപ്പാർട്ടിയിൽപെട്ട നാലഞ്ചുപേർ വണ്ടിയിലേക്ക് കയറി. എന്നിട്ട് ഒരു ശവശരീരത്തെ എന്നപോലെ ബാലുവിനെ താഴേക്ക് ഇറക്കി. നൂറുകണക്കിനുള്ള പോർക്കളങ്ങളിൽവെച്ച് മുറിവേറ്റ റാണാ സാംഗയെപ്പോലെ ഇരുന്ന ബാലുവിന്റെ 'സ്വരൂപം' കാണെ, കപൂർശേട്ട് സ്തംഭിച്ചുപോയി. എന്നിട്ട് വളരെ ശാന്തനായിട്ട് പറഞ്ഞു – "വരരാജനെ ഇത്ര കഷ്ടപ്പെടുത്തേണ്ട. വണ്ടിയിൽതന്നെ ഇരുത്തിയാൽമതി..."

ദകുഭായി വിശദീകരിച്ചു – "ഇന്നലെ നടക്കുമ്പോൾ കാൽ വഴുതിവീണു. അതുകൊണ്ട് മുറിവേറ്റു..."

"എനിക്കറിയാം, എല്ലാം... ഈശ്വരിയയിലെ നിലംതന്നെ വഴുക്കൽ ഉള്ളതാണെങ്കിൽ പാവം എന്തുചെയ്യും?... കാൽതെറ്റി വീഴാതിരിക്കുമോ...?"

"കൈമുട്ട് തെന്നിപ്പോയി..."

"തെന്നുകതന്നെ ചെയ്യും... ഇരുമ്പ് കെട്ടിയ ലാത്തികൊണ്ട് പ്രഹരമേറ്റാൽ കൈമുട്ട് സ്വസ്ഥാനത്ത് ഇരിക്കുമോ!" – എന്നിട്ട് കപൂർശേട്ട് തന്റെ അവസാനതീർപ്പ് പറഞ്ഞു കേൾപ്പിച്ചു – "അങ്ങ് യാതൊന്നും മിണ്ടാതെ, എതിരേല്പിനു മുമ്പേതന്നെ, ഈശ്വരിയയിലേക്ക് തിരിച്ചുപൊയ്ക്കോളൂ... ഉടൻ തന്നെ..."

## 43. ഭഗവാൻ പറഞ്ഞയച്ചു!

**രാജ്കോട്ടിൽനിന്ന് അതിഥികൾ വരാനിരുന്ന അന്ന് കാലത്തു മുതല്ക്കേ, കൂട്ടുകാരിയായ ശാരദ ചമ്പയെ കളിയാക്കാൻ തുടങ്ങി – "പ്രഭുലാൽ ശേട്ടിനെപ്പറ്റി എന്തുണ്ട്, വിശേഷം?"**

അത് കേട്ട് ചമ്പ നാണംപൂണ്ട് മറുപടി പറഞ്ഞു – "എടീ മന്ഥീ, എന്നേക്കാൾ നിനക്കാണ് കൂടുതൽ അറിയാവുന്നത്!"

ശാരദ പിന്നെയും കളിയാക്കി – "എനിക്കറിയാം... രാവും പകലും നീ കുത്തിയിരിക്കയല്ലേ, അദ്ദേഹം വരുന്നതും നോക്കിക്കൊണ്ട്? ... ഒന്നും ഒളിച്ചുവെയ്ക്കാൻ നോക്കണ്ട, കേട്ടോ!"

"നിനക്ക് അറിയാൻ മേലാത്തത് എന്താണ്?" – ചമ്പ സമ്മതിച്ചു.

"പ്രഭുലാൽശേട്ട് എപ്പോഴാണ് വരിക?"

"എന്താണ് നിനക്കിത്ര വെപ്രാളം?... കല്യാണം എന്റെ, വെപ്രാളം നിനക്കും, അല്ലേ?..."

"നിന്റെ കല്യാണം ഉടൻ നടത്താൻ എനിക്ക് വെപ്രാളമായി തുടങ്ങി..."

"ആകട്ടെ, ഞാൻ കൊണ്ടുവന്ന ആ കളിപ്പാട്ടം എവിടെ?"

"ദേ, ഇതാ!!"

"ഹും... സ്വകാര്യമായി നോക്കിക്കൊണ്ടിരിക്കയാണ്, ദിവസവും... എല്ലാം ഞാൻ അറിയുന്നുണ്ട്..." – ശാരദ മധുരമായി നുള്ളിക്കൊണ്ട് മൊഴിഞ്ഞു – "അരയന്നവും അരയന്നപ്പിടയും!... ഈ ജോടിയിൽനിന്ന് നിന്റെ കണ്ണ് മാറുന്നതേയില്ല... എല്ലാം ഞാൻ അറിയുന്നുണ്ട്..."

"ഞാൻ എന്തെങ്കിലും നിന്നിൽനിന്ന് ഒളിപ്പിച്ചുവെച്ചിട്ടുണ്ടോ?"

"ശരി" – ശാരദയുടെ അഹന്ത തൃപ്തിപ്പെട്ടു – "ഈ രണ്ടുപക്ഷികളും ഒന്നിച്ചുചേർന്നശേഷം ഈ കൂട്ടുകാരിയെ മറന്നുകളയുമോ?"

"അതെങ്ങനെ സാധ്യമാവും?... നീയല്ലേ പ്രഭുലാൽശേട്ടിന് എന്റെ സന്ദേശം എത്തിച്ചത്?"

"എടീ, നീ അദ്ദേഹത്തെ പ്രഭുലാൽശേട്ട് എന്നാണോ പറയുന്നത്?"

"പിന്നെ എന്താണ് പറയേണ്ടത്? വീട്ടിൽ എല്ലാവരും അങ്ങനെയാണ് പറയുന്നത്... അപ്പോൾ പിന്നെ ഞാൻ മാത്രം എങ്ങനെ യഥാർത്ഥമായ പേർ പറയും?..."

"അദ്ദേഹം ഇങ്ങോട്ട് വന്നുചേരുമ്പോഴോ?... വീട്ടിൽ എല്ലാവരും അദ്ദേഹത്തെ മനസ്സിലാക്കില്ലേ?..."

"അതാണ് ഞാനും ആലോചിക്കുന്നത്... അന്നേരം എന്താവും?" – ചമ്പ സംശയം ചോദിച്ചു.

"നീ വിഷമിക്കാതിരിക്ക്" – ശാരദ ചമ്പയെ ധൈര്യപ്പെടുത്തി – "ഞാനില്ലേ, ഇവിടെ? അദ്ദേഹം ഇങ്ങോട്ടു വരട്ടെ. പിന്നെ നിന്റെ പ്രഭുലാൽശേട്ടായി, ഈ ശാരദയായി..."

"നിന്റെ പ്രഭുലാൽശേട്ട് എന്നുവെച്ചാൽ?"

"എന്നുവെച്ചാൽ നിന്റെ മാത്രം, വേറെ ആരുടേയും അല്ല എന്നർത്ഥം."

"നീയും അദ്ദേഹത്തെ പ്രഭുലാൽശേട്ട് എന്നു വിളിക്കുമോ?"

"പിന്നെ എന്ത് വിളിക്കണം? ശരിയായ പേർ പറഞ്ഞാൽ വല്ല കുഴപ്പവും പിണഞ്ഞാലോ?..."

"നീ തുഞ്ചത്ത് കയറിയവളാണ്!"

"അല്ലെങ്കിൽ ഈ വിക്രമമെല്ലാം കാണിക്കാൻ കഴിയുമായിരുന്നോ?"

ജസിയുടെ മുമ്പിൽവെച്ച് ശാരദ, പ്രഭുലാൽശേട്ട് എന്നൊരു മനുഷ്യനെ താൻ അറിയുകയേ ഇല്ല എന്ന് നടിച്ചു. അതുകൊണ്ട് മന്ദബുദ്ധിയായ ജസിക്ക് വങ്കത്തം പറ്റി. ചമ്പയ്ക്കുവേണ്ടി തിരഞ്ഞെടുത്ത, അജ്ഞാതനായ ഏതോ പ്രഭുലാലിനേക്കാൾ തന്റെ വരനായ ബാലു എത്രയോ മുന്തിയവനാണ് എന്ന് അവൾ വീമ്പിളക്കുകയും ചെയ്തു. അവൾ തന്റെ വരനെപ്പറ്റി വീണ്ടും വീണ്ടും സ്തുതിച്ചു. കല്യാണം അടുത്തടുത്ത് വരവേ ബാലുവിനെ പുകഴ്ത്തി പുകഴ്ത്തി അവൾക്ക് തളർച്ച തോന്നാത്ത മട്ടായിത്തീർന്നു. മിടുക്കിയായ ശാരദ അവൾക്ക് പിൻപാട്ട് പാടും, അവളെ ബോദ്ധ്യപ്പെടുത്തും – അവളുടെ വരൻ ചമ്പയുടെ വരനേക്കാൾ ബുദ്ധിമാനാണ്, സമ്പന്നനാണ്, സുശീലനാണ് എന്നെല്ലാം കളിയായി പറഞ്ഞുകൊണ്ട്.

അവസാനം മൻസുഖ്‌ലാലിന്റെ ഒപ്പം ആ രണ്ട് അതിഥികളും വന്നുചേർന്നു. ആ അതിഥികളിൽ പ്രഭുലാൽശേട്ടിനെ കണ്ടപ്പോൾ ജസിയാണ് അച്ഛനമ്മമാരേക്കാൾ കൂടുതലായി ആശ്ചര്യപ്പെട്ടത്. നരോത്തമിനെ കാണെ അവൾ ഒന്നു നടുങ്ങിപ്പോയി. കപൂർശേട്ടും സന്തോക്ബായും ആദ്യം ആശ്ചര്യപ്പെട്ടുവെങ്കിലും, കീല ചെയ്തുവെച്ച ആ 'ഗൂഢതന്ത്ര'ത്തെ രസികത്തം നിറഞ്ഞ ഒരു നേരംപോക്കായിട്ട് അംഗീകരിച്ചു. എന്നാലോ ആദ്യത്തെ നടുക്കത്തിനു ശേഷം ജസിക്ക് സ്വസ്ഥതയേ ഉണ്ടായില്ല. എന്തുകൊണ്ടെന്നാൽ അവൾക്ക് അറിയാമായിരുന്നു, നരോത്തം എല്ലാ കാര്യത്തിലും

ബാലുവിനേക്കാൾ കൂടുതൽ നല്ലവനാണെന്ന്. ഒരിക്കൽ വിവാഹ നിശ്ചയത്തിന് ഭംഗംവന്ന അതേ മനുഷ്യനുമായി വീണ്ടും വിവാഹ നിശ്ചയം നടത്താൻ പോകയാണ് അച്ഛനമ്മമാർ എന്ന് അവൾ മനസ്സിലാക്കി. അതോടെ അവളുടെ അസൂയയ്ക്ക് അതിരില്ലാതായി. ജ്യേഷ്ഠത്തിയുടെ ഭാഗ്യത്തിൽനിന്ന് അകന്നുപോയ ആ നല്ല വരനെ ജ്യേഷ്ഠത്തിക്ക് കിട്ടുമല്ലോ എന്നോർത്ത് വിവാഹോന്മുഖയായ ജസിയുടെ ആഹ്ളാദവും ഉത്സാഹവും തകർന്നു.

തന്റെ ഒപ്പം വന്നിരിക്കുന്ന പ്രഭുലാൽശേട്ട് നരോത്തം ആണ് എന്ന് മനസ്സിലായപ്പോൾ മൻസുഖ്ഭായിക്ക് വളരെയേറെ 'ഉളുപ്പ്' തോന്നി. അദ്ദേഹം നരോത്തമിനോട് മാപ്പ് ചോദിച്ചു; സ്നേഹം നിറഞ്ഞ മട്ടിൽ കീലാഭായിയോട് പരാതി പറഞ്ഞു – "കീലാഭായി, അങ്ങ് തകർത്തുകളഞ്ഞു! എന്നെ ഇതുവരെ ഇരുട്ടിൽ ഇരുത്തിയല്ലോ!"

"ഞാൻ സ്വയം ഇരുട്ടിലായിരുന്നു, ഇതുവരെ; പിന്നെ അങ്ങയെ ഞാനെങ്ങനെ വെളിച്ചത്തേയ്ക്ക് കൊണ്ടുവരും?"

"ആകട്ടെ, ആകട്ടെ. ധാരാളമായി നേരംപോക്ക്! എന്റെ നല്ലവനായ മനുഷ്യാ, ആരെങ്കിലും ഇത്രയ്ക്ക് നേരംപോക്ക് കാണിയ്ക്കുമോ, ആരോടെങ്കിലും?"

"ഞാൻ എന്താണ് നേരംപോക്ക് കാണിച്ചത്?" – കീല ചോദിച്ചു.

"പോകട്ടെ, സാരമില്ല" – മൻസുഖ്ലാൽ പറഞ്ഞു – "നടന്നതെല്ലാം നല്ലതിന്..."

"ദൈവം ഇച്ഛിച്ചത് നടന്നു" – കപൂർശേട്ട് ഇടയ്ക്ക് പറഞ്ഞു.

"കീലാഭായി, അങ്ങ് തകർത്തു!" – മൻസുഖ്ലാൽ വീണ്ടും വീണ്ടും പറഞ്ഞു.

"അജ്ഞനും അന്ധനും ഒരുപോലെയാണ്. എനിക്ക് ഈ പ്രഭുലാലിനെ അറിയാൻ മേലായിരുന്നു. അങ്ങയെ ആകട്ടെ ഒട്ടും തന്നെ അറിയാൻ മേലായിരുന്നു... അതുകൊണ്ട് ഈ കുഴപ്പമെല്ലാം വന്നുപെട്ടു."

"ഏയ്, ഒരു കുഴപ്പവും ഉണ്ടായില്ല" – കപൂർശേട്ട് കീലാഭായി പറഞ്ഞത് തിരുത്തി – "നടക്കേണ്ടത് നടന്നു, യാദൃച്ഛികമായിട്ടാണെങ്കിലും..."

"ഭഗവാനാണ് അങ്ങയെ ഞങ്ങളുടെ അടുത്തേക്ക് പറഞ്ഞയച്ചത്" – സന്തോക്ബാ മൊഴിഞ്ഞു.

"ഭഗവാനെ അത്ര വിശ്വസിക്കുന്നത് ശരിയല്ല" – കീല പിറു പിറുത്തു – "ശരിയായ സ്ഥലത്തേക്ക് തെറ്റായ മനുഷ്യനേയും തെറ്റായ സ്ഥലത്തേക്ക് ശരിയായ മനുഷ്യനേയും ഭഗവാൻ പലപ്പോഴും പറഞ്ഞയയ്ക്കാറുണ്ട്."

"മതി, മതി, കീലാഭായീ" – മൻസുഖ്ലാൽ പരാതിപ്പെട്ടു – "അങ്ങ് എന്നെ കണക്കിന് കളിയാക്കിക്കഴിഞ്ഞു. ദയവുചെയ്ത് ഇനി നിറുത്തൂ..."

മകൻജി മുനീം ബാലുവിന്റെ കല്യാണപ്പാർട്ടിയെ മടക്കി അയപ്പിച്ചശേഷം ഞെട്ടിപ്പിക്കുന്ന മറ്റൊരു സംഗതിയും വെളി പ്പെടുത്തി. ഏതൊരു പണസ്സഞ്ചി ദകുഭായിയുടെ ഉറയത്ത്വെച്ച് മോഷ്ടിക്കപ്പെട്ടു എന്ന കുറ്റം ഉത്തംചന്ദിന്റെ മേൽ ആരോ പിച്ചുവോ അത് മോഷ്ടിക്കപ്പെട്ടിട്ടേ ഇല്ല എന്ന് അയാൾ അറിയിച്ചു. ആ പണസ്സഞ്ചി എണ്ണപ്പീപ്പയിൽനിന്ന് അങ്ങനെതന്നെ കിട്ടിയത് ലാഡ്കോറിന് മനസ്സിലായി... അവർ സോദരനുമായുള്ള ബന്ധം എന്നെന്നേക്കുമായി വിടുർത്തി, ബാലുവിന്റെ കല്യാണത്തിന് തലേന്നുതന്നെ തിരിച്ചുപോന്നു... എന്നെല്ലാം മകൻജി വിസ്തരിച്ചു കേൾപ്പിച്ചു... പിന്നീട് മുനീം, സോദരനും സോദരിയും തമ്മിൽ ഉണ്ടായ ഭയങ്കരമായ കലഹം നാടകീയമായ മട്ടിൽ വർണിച്ചു കേൾപ്പിച്ചു, ലാഡ്കോർ വിടവാങ്ങിയതിന്റെ രംഗം അതേപോലെ പ്രദർശിപ്പിച്ചു. അതെല്ലാം കേൾക്കേ എല്ലാവരും സ്തംഭിച്ചുപോയി.

"പണസ്സഞ്ചി ആരും മോഷ്ടിച്ചില്ലേ?" – അല്പനേരം കഴിയവേ കപൂർശേട്ട് ചോദിച്ചു.

"ഇല്ല, ആരും മോഷ്ടിച്ചില്ല..."

"ഉത്തംചന്ദ്ശേട്ടിനെ വെറുതെ കുറ്റപ്പെടുത്തുകയാണോ ചെയ്തത്?"

"അതെ... അകത്തു വിളിച്ച് ഇരുത്തുന്നതിനുപകരം ദകുഭായി അദ്ദേഹത്തെ വെളിയിൽ ഇരുത്തി; അത് അദ്ദേഹത്തിന് അപമാന മായി തോന്നി. അതുകൊണ്ട് അദ്ദേഹം ആരോടും മിണ്ടാതെ പോയി. മിണ്ടാതെപോയതുനിമിത്തം അദ്ദേഹത്തെ ശങ്കിച്ചു... അങ്ങനെ വെറുതെ ശങ്കിച്ച് ദകുഭായി ശിപ്പായികളെ പറഞ്ഞയച്ച് ശേട്ടിനെ തല്ലിച്ച് ശവമാക്കിയിട്ടു..."

അത് കേട്ട് കപൂർശേട്ടും മൻസുഖ്ലാലും ചിന്തയിലാണ്ടു. ഉത്തംചന്ദിനെ കള്ളനെന്നു കരുതി സംബന്ധ വിച്ഛേദനത്തിന്

ഇടയാക്കിയ അതേ സംഗതി ഇപ്പോൾ നുണയാണെന്ന് തെളിഞ്ഞിരിക്കുന്നു. അതുനിമിത്തം അദ്ദേഹത്തിന് വ്യാകുലത ഏറി. ദ്രകുഭായി സംശയത്തിന്റെ വലയിൽപെട്ട് അപ്രതീക്ഷിതമായ കൃത്യം ചെയ്തുകളഞ്ഞു എന്ന് അദ്ദേഹത്തിന് തോന്നി. എന്നാൽ താൻ കളവിന്റെ ആരോപണം അടിസ്ഥാനപ്പെടുത്തി ചെയ്ത പ്രവൃത്തിയുടെ പരിണാമം വളരെ ഭയങ്കരമായിരുന്നു എന്നും അദ്ദേഹത്തിന് തോന്നി.. താൻ തന്നെയാണ് ചമ്പയുടെ ജീവിതം തകർത്തത് എന്ന് മനസ്സിലാക്കി അദ്ദേഹം, പണ്ടത്തെ തെറ്റ് തിരുത്താൻ വേണ്ടി, നരോത്തമും ആയുള്ള ചമ്പയുടെ വിവാഹനിശ്ചയം വീണ്ടും പ്രസ്താവിച്ചു...

# 44. വിലകൂടിയ കൂലിക്കാരൻ

ശാരദയുടെ വീട്ടിൽ ചമ്പയുടേയും നരോത്തമിന്റേയും ശാരദയുടേയും സരസമായ 'സമ്മേളനം' നടന്നുകൊണ്ടിരിക്കയായിരുന്നു. ഗൃഹപ്രവേശത്തിന്റെ അന്ന് വാഘണിയയിലെ പുതിയ കെട്ടിടത്തിന്റെ മാളികയിൽ മൂന്നു മുഗ്ധഹൃദയങ്ങൾ ഒന്നിച്ചു ചേർന്ന 'സമ്മേളനം' പോലെ തന്നെ ആയിരുന്നു, ഇതും. ഒരു വ്യത്യാസം മാത്രം ഉണ്ടായിരുന്നു. അന്നത്തെ ജസിയുടെ സ്ഥാനത്ത് ഇന്ന് ശാരദയായിരുന്നു.

ആ മൂന്നു മുഗ്ധഹൃദയങ്ങളുടേയും ചർച്ചാവിഷയം പ്രണയകലഹംപോലെ ഉഗ്രമായിരുന്നുവെങ്കിലും മനസ്സിന് അനുകൂലമായിരുന്നു. "നിങ്ങൾ എന്തിനാണ് സ്റ്റേഷനിൽനിന്ന് ഞങ്ങളുടെ സാമാനങ്ങൾ എടുത്തത്?" എന്നായിരുന്നു, നരോത്തമിനോടുള്ള ചമ്പയുടെ പരാതി.. അതിന് നരോത്തമിന്റെ യുക്തി, "കൂലിക്കാരൻ ആരുടേയും സാമാനങ്ങൾ ചുമക്കും" എന്നായിരുന്നു.

"പക്ഷേ, അങ്ങ് യഥാർത്ഥത്തിൽ ഒരു കൂലിക്കാരൻ ആയിരുന്നില്ലല്ലോ" – ചമ്പ പറഞ്ഞു.

"യഥാർത്ഥത്തിലുള്ള കൂലിക്കാരൻ, യഥാർത്ഥത്തിലല്ലാത്ത കൂലിക്കാരൻ – ഇങ്ങനെ കൂലിക്കാർക്ക് വകഭേദമുണ്ടോ?" – എന്ന് നരോത്തം തർക്കിച്ചു.

"അങ്ങ് യഥാർത്ഥത്തിലുള്ള കൂലിക്കാരൻ ആയിരുന്നെങ്കിൽ പിന്നീട് എന്തുകൊണ്ട് കണ്ടില്ല?"

"എന്നെ പിന്നീടും സ്റ്റേഷനിൽ കണ്ടില്ല എന്ന് എങ്ങനെ അറിയാം?"

"ദിവസവും കാലത്തും വൈകുന്നേരവും ഞങ്ങൾ അന്വേഷിച്ചു കൊണ്ടിരുന്നല്ലോ_ ഞാനും മാമിയും_"

സംസാരത്തിന്റെ ആവേശത്തിൽ ചമ്പ അങ്ങനെ പറഞ്ഞു പോയതാണ്. പിന്നീട് തോന്നി, അങ്ങനെ ഒളിഞ്ഞും മറഞ്ഞും നടത്തിയ അന്വേഷണം വെളിപ്പെടുത്തുന്നത് ശരിയല്ലെന്ന്. അതു കൊണ്ട് അവൾ അല്പം ചുളുങ്ങിപ്പോയി.

ഉടൻ നരോത്തം പറഞ്ഞു – "അങ്ങനെ ഒളിഞ്ഞും മറഞ്ഞും അന്വേഷിക്കുന്നവർക്ക് കാണാത്തക്കവിധം അത്ര വില കുറഞ്ഞ വൻ അല്ല, ഞാൻ... മനസ്സിലായോ?"

"അത് മനസ്സിലായി, അങ്ങ് എത്ര വിലകൂടിയവൻ ആണെന്ന്" – ചമ്പ ലാഘവത്തോടെ തുടർന്നു – "അമ്മാമന്റെ കൈയിൽ നിന്ന് എത്ര കൂലി വാങ്ങി? രണ്ടണയോ അതിൽ കൂടുതലോ?"

"അമ്മാമന്റെ പോക്കറ്റിൽനിന്ന് കീഴെ വീണ, ഇരുന്നൂറു രൂപ അടങ്ങിയ മടിശ്ശീല, കാർക്കിച്ചുതുപ്പി, തിരിച്ചുകൊടുത്തതിന്റെ കണക്കോ?" – നരോത്തം ചോദിച്ചു.

നരോത്തം അത് പറഞ്ഞത് നേരംപോക്കായിട്ടാണ്. എന്നാൽ ചമ്പയ്ക്ക് വളരെ അസഹ്യമായി തോന്നി. മടിശ്ശീല തിരിച്ചുകൊടുത്ത് അഭിമാനത്തോടെ തിരിച്ചുപോയ ഈ 'കൂലിക്കാരൻ' മൻസുഖ് ഭായി മാമന് എന്ത് അപമാനം വരുത്തിവെച്ചിട്ടാണ് പോയത് എന്ന നാണക്കേടിൽനിന്ന് അവൾ ഇനിയും മുക്തയായിരുന്നില്ല. അതുകൊണ്ട് വെറും നേരംപോക്ക് പറയുന്നതിനിടയ്ക്ക് നരോത്തം പ്രയോഗിച്ച കുത്തുവാക്ക് കേട്ട് അവൾ നിശ്ശബ്ദയായി.

"ഞാൻ അത്ര വിലകുറഞ്ഞവനല്ല, മനസ്സിലായോ?" – നരോത്തം ആവർത്തിച്ചു.

അതുകേൾക്കേ, ചമ്പയ്ക്ക് കുറെക്കൂടി വല്ലായ്മ തോന്നി.

ചമ്പയുടെ വല്ലായ്മ കുറയ്ക്കാൻവേണ്ടി ശാരദ പറഞ്ഞു – "നരോത്തംഭായിയ്ക്ക് ഇരുനൂറു രൂപയ്ക്ക് രണ്ടണയാണ് വില, മനസ്സിലായോ ചമ്പയ്ക്ക്!"

"അത്രയേ ഉള്ളോ?" – ചമ്പ ഉത്സാഹം കയറി ചോദിച്ചു – "ഇദ്ദേഹത്തിന്റെ വില കണക്കാക്കിയിട്ട് കിട്ടിയത് ഇരുനൂറു രൂപ രണ്ടണ മാത്രമാണോ?"

എന്ത് മറുപടി പറയണമെന്ന് നരോത്തം ആലോചിച്ചു കൊണ്ടിരിയ്ക്കേ, ശാരദ സഹായത്തിന് എത്തി – "ഞാൻ ഈ വില കണക്കാക്കിയത് സാമാനങ്ങൾ എടുക്കുന്ന കൂലിക്കാരന്റെ വിലയാണ്... എന്നാൽ നരോത്തംഭായിയുടെ വില ലക്ഷക്കണക്കിനും മതിയ്ക്കാൻ ആവില്ല..."

"അത് കൊള്ളാം!" – ചമ്പ കൃത്രിമമായ കോപത്തോടെ പറഞ്ഞു.

"പിന്നെ ഒരു സംഗതി മറന്നുപോയോ?... മടിശ്ശീല തിരിച്ചു കൊടുത്തതിന് കീലാഭായിവഴി കൊടുത്തയച്ച ഇനാമും ഞാൻ മടക്കി അയച്ചു... അന്നേരം ഞാൻ പറഞ്ഞ ചീത്തയും ഓർമ്മയുണ്ടോ?..."

"ഉവ്വ്, ഓർമ്മയുണ്ട്. ഓരോ വാക്കും ഓർമ്മയുണ്ട്" – ചമ്പ അവസാനം തോൽവി സമ്മതിച്ച് പറഞ്ഞു – "അങ്ങ് ഞങ്ങളെ ഉപദ്രവിക്കുന്നതിൽ ഒരു കുറവും വരുത്തിയില്ല..."

"എന്ത് ഉപദ്രവമാണ്, ഇതിൽ?... എനിയ്ക്ക് ഇനാം കൊടുത്തയയ്ക്കുന്നതിന് മുമ്പേ മൻസുഖ്ഭായിക്ക് ബോധപൂർവം ആലോചിക്കേണ്ടതായിരുന്നു... എന്നെ വെറും ഒരു തെണ്ടിയെന്ന് ധരിച്ചുവെച്ചോ?"

"തെണ്ടിയല്ലെങ്കിലും കൂലിക്കാരൻ ആയിരുന്നില്ലേ?" – ചമ്പ ഒരു ചൊട്ടുകൊടുത്തു.

ശാരദ വീണ്ടും നരോത്തമിന്‌വേണ്ടി മറുപടി പറഞ്ഞു – "കൂലിക്കാരൻ ആയിരുന്നു, പക്ഷേ എല്ലാവരുടേയും അല്ല, നിന്റെ മാത്രം, ചമ്പയുടെ മാത്രം..."

"അതെ, എനിയ്ക്ക് നന്നായി അറിയാം" – എന്ന് പറഞ്ഞ് അവൾ അഭിപ്രായപ്പെട്ടു – "എനിക്കറിയാം, ഇദ്ദേഹം എന്റെ മാത്രമാണെന്ന്."

"വെറും കൂലിക്കാരൻ. മറിച്ച് യാതൊരർത്ഥവും ധരിക്കരുത്, കേട്ടോ!" – നരോത്തം തിരുത്തി.

"മതി, മതി. ധരിപ്പിക്കാൻ വരുന്ന ഒരു മനുഷ്യൻ!" – ചമ്പ ആദ്യമായിട്ട് പുരികക്കൊടി വെട്ടിച്ച് പറഞ്ഞു – "ഞാൻ നോക്കട്ടെ, അങ്ങ് എന്റെ എത്ര കൂലിപ്പണി ഇനി ചെയ്യുമെന്ന്!"

# 45. ഗ്രഹശാന്തി

അതിർത്തിയിൽനിന്ന് കല്യാണപ്പാർട്ടിയെ തിരിച്ച് അയച്ച ശേഷം കപൂർശേട്ടിന്റെ മുമ്പിൽ ഏറ്റവും കുഴപ്പംപിടിച്ച ഒരു ചോദ്യം പൊന്തിവന്നു – "ഇനി എന്ത് ചെയ്യണം?"

"നിശ്ചയിച്ച മുഹൂർത്തം തെറ്റി!"

"കെട്ടി ഉയർത്തിയ മണ്ഡപം പൊളിക്കണം!"

"അപശകുനം! അപശകുനം!"

ഇത്തരം 'മുത്തശ്ശിപുരാണ'ത്തിന്റെ ഭീഷണി നിമിത്തം കപൂർശേട്ട് വല്ലാതെ ഭയപ്പെട്ടു.

"ഗ്രഹശാന്തിയ്ക്കുശേഷം കല്യാണം നടത്തിയില്ലെങ്കിൽ ഗൃഹത്തിൽ അശാന്തി നേരിടും" – ദക്ഷിണ ഒഴിച്ച് മറ്റൊന്നിലും താൽപര്യമില്ലാത്ത ബ്രാഹ്മണ പുരോഹിതൻ കപോലകല്പിതമായ പലതരം ഭീഷണികൾ മുന്നോട്ടുവെച്ചു – "ഇത് പാതകമാണ്! മഹാപാതകമാണ്!"

അത് കേട്ട് കപൂർശേട്ട് അഭിപ്രായപ്പെട്ടു – "ഭഗവാന്റെ കൃപകൊണ്ട് നിങ്ങളുടെ ഈ മഹാപാതകത്തിനേക്കാളും വലിയ ഒരു മഹാപാതകത്തിൽനിന്ന് ഞാൻ രക്ഷപ്പെട്ടു.. എന്റെ ജസിയുടെ ജീവിതം തുലയ്ക്കാതെ കഴിഞ്ഞു.. ഞാൻ ഭാഗ്യശാലിയാണെന്ന് ധരിച്ചോളൂ!"

എന്നാൽ ദക്ഷിണ നഷ്ടപ്പെട്ട ബ്രാഹ്മണനുണ്ടോ അതെല്ലാം അത്ര എളുപ്പത്തിൽ മനസ്സിലാക്കാൻ പോകുന്നു! അയാൾ 'മൊത്തം മൊത്ത'മായിട്ട് 'ശാസ്ത്രങ്ങൾ' ഉദ്ധരിക്കാൻ തുടങ്ങി. വീട്ടിൽ അനേകം വിപത്തുകൾ ഉണ്ടാവുമെന്ന് താക്കീത് നല്കി. എന്നാലും കപൂർശേട്ട് പരിഭ്രമിച്ചില്ല.

"വിവാഹത്തിന് നേരിട്ട വിഘ്നം നിമിത്തം ഒമ്പത് ഗ്രഹങ്ങളും അങ്ങയുടെ നേരെ കോപിക്കും" എന്ന് ബ്രാഹ്മണൻ ഭീഷണിപ്പെടുത്തവേ, കപൂർശേട്ട് ചിരിച്ച പറഞ്ഞു – "ഒമ്പത് ഗ്രഹങ്ങളും കോപിച്ചാൽ കോപിച്ചോട്ടെ. പത്താമത്തെ ഗ്രഹത്തെ ഞാൻ എന്റെ വീട്ടുമുറ്റത്ത് വരാതെ നോക്കി എന്നതിൽ എനിക്ക് സന്തോഷമേയുള്ളൂ!"

“പത്താമത്തെ ഗ്രഹമോ?” – ബ്രാഹ്മണൻ ഞെട്ടി – “ജ്യോതിശ്ശാസ്ത്രത്തിലെ ഒമ്പത് ഗ്രഹങ്ങളേക്കാളും കൂടുതലായി ഒരു ഗ്രഹം എങ്ങനെ ഉണ്ടാവും?”

“ജ്യോതിശ്ശാസ്ത്രത്തിൽ ഇല്ലെങ്കിൽ വേണ്ട... നമ്മുടെ 'പ്രപഞ്ചശാസ്ത്ര'ത്തിൽ ആ ഒമ്പത് ഗ്രഹങ്ങളേയും തോല്പിക്കുന്ന ഭയങ്കരനായ പത്താമത്തെ ഗ്രഹമുണ്ട്... ആ ഗ്രഹത്തിന്റെ പേര് ജാമാതാവ് എന്നാണ്...”

“ശാന്തം പാവം! ശാന്തം പാവം! ശേട്ടേ, എന്താണീ പറയുന്നത്?” – ബ്രാഹ്മണൻ നടുങ്ങി – “ജാമാതാവിനെ പത്താമത്തെ ഗ്രഹമെന്ന് പറയുന്നുവോ?”

“അതെ... മാത്രമല്ല ഈ ഗ്രഹം മഹാശാഠ്യക്കാരനുമാണ്. മറ്റ് ഒമ്പത് ഗ്രഹങ്ങളും ശാന്തമായി എന്ന് വരാം. എന്നാൽ പത്താമത്തെ ഈ, ഗ്രഹമുണ്ടല്ലോ വീട്ടിൽ സ്ഥായിയായ അശാന്തി സൃഷ്ടിക്കും. ഇവൻ ശ്വശുരന്റെ തലയിൽ, ജീവിതം മുഴുവൻ, ഏഴരശ്ശനിപോലെ, കുത്തിയിരിക്കും... ഈ ഏഴരശ്ശനിയോ ഏഴര വർഷത്തേക്കു മാത്രവും അല്ല, സൂര്യചന്ദ്രൻമാർ നിലനില്ക്കുന്നേടത്തോളംകാലം തുടരുകയും ചെയ്യും... ഞാൻ ഈ പത്താമത്തെ ഗ്രഹത്തിന്റെ വക്രദൃഷ്ടി അതിർത്തിയിൽ വെച്ച്തന്നെ തിരിച്ചുവിട്ടു എന്നതിൽ എനിക്ക് വളരെ സന്തോഷം ഉണ്ട്... ഇനി നിങ്ങളുടെ ഒമ്പത് ഗ്രഹങ്ങൾക്കുവേണ്ടി എന്തുവേണമോ അതെല്ലാം ചെയ്യാം” – കപൂർശേട്ട് അഭിപ്രായപ്പെട്ടു.

കപൂർശേട്ടിന്റെ കൈയിൽനിന്ന് ഇനി ഒന്നും കിട്ടില്ല എന്ന് ബ്രാഹ്മണന് തോന്നി. അതുകൊണ്ട് സന്തോക്ബായെ ശരണം പ്രാപിക്കേണ്ടി വന്നു... അനേകം ദൈവങ്ങൾ കോപിക്കും, കുടുംബത്തിൽ പലതരം വിചാരിക്കാത്ത വിപത്തുകൾ വന്നുചേരും എന്നെല്ലാം പറഞ്ഞ് ഭയപ്പെടുത്തി, അയാൾ...

“പരദേവതയെ ആവാഹിച്ച് സ്ഥാപിച്ചുകഴിഞ്ഞു, വീട്ടിൽ. നവദമ്പതികൾ പൂജിച്ചതിനുശേഷമേ തിരിച്ച് ആവാഹിച്ച് എടുക്കാവൂ... അതില്ലാതെ ഇനി തിരിച്ച് ആവാഹിച്ചാൽ പരദേവത കോപിക്കാതിരിക്കുമോ?”

അത് കേട്ട് സന്തോക്ബാ ഞെട്ടിപ്പോയി – “പരദേവത കോപിക്കുമോ?”

അവർ ഉടൻ ഭർത്താവിന്റെ അടുത്ത്ചെന്ന് അപേക്ഷിച്ചു – "പരദേവത കോപിക്കാതിരിക്കാൻ എന്തെങ്കിലും ചെയ്യണം..."

ബ്രാഹ്മണന്റെ ഭീഷണി കൂസാതിരുന്ന കപൂർശേട്ട് ഭാര്യയുടെ അപേക്ഷ കേട്ട് പരിഭ്രമിച്ചു.

"ഒന്നും ആലോചിക്കാതെ നിങ്ങൾ എന്താണീ ചെയ്തത്?... നെറ്റിയിൽ പൊട്ടുതൊട്ട വരനെ മടക്കി അയച്ചുകളഞ്ഞല്ലോ..."

ഭാര്യയുടെ വിലാപം ഏറി വന്നു. ഭർത്താവിന്റെ വ്യാകുലതയും വർദ്ധിച്ചു.

"തിരിച്ചയക്കാതെ യാതൊരു വഴിയും ഉണ്ടായിരുന്നില്ല. അത്രയ്ക്കധികം ഉണ്ടായിരുന്നു, അയാളുടെ പരാക്രമത്തിന്റെ ലക്ഷണം, ശരീരം മുഴുവൻ!"

"പക്ഷേ, പരദേവത കോപിച്ചാൽ നമ്മുടെ ധനധാന്യങ്ങൾ നശിക്കും..."

"നാളെ ഉണ്ടാകാവുന്നത് ഇന്നുതന്നെ ആകട്ടെ" – കപൂർശേട്ട് ബേജാറോടെ പറഞ്ഞു.

"അയ്യയ്യോ! എന്താണ് ഇങ്ങനെയൊക്കെ പറയുന്നത്?... മണ്ഡപത്തിന്റെ മാണിക്യസ്തംഭം എങ്ങനെ പറിച്ചുമാറ്റും?" – ഭാര്യ കരയാനും പിഴിയാനും തുടങ്ങി.

"പിഴുതെടുത്ത് എറിയും... പിന്നല്ലാതെ!"

"അയ്യയ്യോ! എന്താണീ പറയുന്നത്? നമ്മുടെ വീട് മുടിഞ്ഞു പോവില്ലേ? കല്യാണച്ചടങ്ങ് കഴിക്കാതെ മാണിക്യസ്തംഭം മാറ്റാറുണ്ടോ എങ്ങാനും?"

"കല്യാണച്ചടങ്ങ് നടത്തേണ്ടിയിരുന്ന 'അരുമച്ചെറുക്കൻ' തിരിച്ചുപോയിക്കഴിഞ്ഞു" – ശേട്ട് ഉഗ്രസ്വരത്തിൽ പറഞ്ഞു – "ഇനി വേണമെങ്കിൽ നീ നിന്റെ കല്യാണം വീണ്ടും നടത്തിക്കോ!"

"ഛീ! ഛീ! ഇങ്ങനെ പറയാൻ നാണമില്ലേ, നിങ്ങൾക്ക്?" – എന്ന് ചോദിച്ച് സന്തോക്ബാ പൊട്ടിക്കരയാൻ തുടങ്ങി.

"ശാന്തമായിരിക്കൂ! ശാന്തമായിരിക്കൂ! ഇന്നത്തെ ഈ ശുഭ സന്ദർഭത്തിൽ ഇങ്ങനെ കരയുന്നത് ഭംഗിയല്ല, അമ്മേ!" – ബ്രാഹ്മണൻ മദ്ധ്യസ്ഥത പറഞ്ഞു – "ചിത്തശാന്തിമൂലം എല്ലാ ശുഭപ്രതീക്ഷകളും സഫലമാവും എന്നാണ് ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നത്..."

"പള്ളയിലേക്ക് എറിയൂ, നിങ്ങളുടെ ശാസ്ത്രം! എന്റെ വീട്ടിൽ ഉണ്ടായ വിഘ്നത്തിന് വല്ല പ്രതിവിധിയും ചെയ്യുന്നുണ്ടോ ഇല്ലയോ?"

"പരിഭ്രമിക്കാതിരിക്കൂ, അമ്മേ! സ്വസ്ഥമനസ്സോടെ ചിന്തിച്ചാൽ വിഘ്നങ്ങളും അകന്നുപോവും..."

"നിങ്ങൾ ബ്രാഹ്മണർക്ക് എന്താണ്? എന്ത് ചെയ്താലെന്താണ്, ദക്ഷിണ വാങ്ങണം എന്നല്ലേയുള്ളു?"

"എന്തെങ്കിലും ചെയ്തിട്ടല്ല, അമ്മേ! വരന്റേയും കന്യകയുടേയും കല്യാണം കഴിപ്പിച്ചിട്ടേ ദക്ഷിണ വാങ്ങാറുള്ളു!"

"പണ്ഡിതരേ! നിങ്ങളുടെ ദക്ഷിണപോയി. ഇനി നിങ്ങളും പോവില്ലേ, ഇവിടെനിന്ന്?" – കപൂർശേട്ട് ക്രോധംമുഴുത്ത് ശകാരിച്ചു.

"ബ്രാഹ്മണ പുത്രനെ നിന്ദിക്കുകയോ? കർമ്മം നടത്താനുള്ള ആളുടെ തിരുവായകൊണ്ട് ബ്രാഹ്മണദേവനെ അപമാനിക്കുകയോ?... ശാന്തം പാവം! ശാന്തം പാവം!... പോവാൻ പറഞ്ഞാലും എനിക്ക് പോവാൻ മേല. ശാസ്ത്രത്തിൽ പറഞ്ഞതിന് വിരുദ്ധമായിട്ട് എനിക്ക് ആചരിക്കാൻ കഴിയുമോ?" ബ്രാഹ്മണൻ പറഞ്ഞു.

"ചൂൽകൊണ്ട് അടിയ്ക്കൂ, നിങ്ങളുടെ ശാസ്ത്രത്തെ!... ഞങ്ങളുടെ ചോര കുടിക്കുന്നത് നിറുത്തൂ... ഇവിടുന്ന് വേഗം പോകുന്നുണ്ടോ, ഇല്ലയോ?"

"കടുത്ത വാക്കുകൾ ഉച്ചരിക്കരുത്, ശേട്ടേ!... ക്രോധമാണ് സർവവിപത്തിനും മൂലം എന്ന് ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്" – ബ്രാഹ്മണൻ തികഞ്ഞ ശാന്തഭാവത്തോടെ പറഞ്ഞു – "ഈ ശുഭഹസ്തംകൊണ്ടാണ് പരദേവതയെ പ്രതിഷ്ഠിച്ചത്. ഇനി ഈ ശുഭഹസ്തംകൊണ്ടുതന്നെ പരദേവതയെ ഉത്ഥാപനം ചെയ്യാതെ പോയാൽ എനിക്ക് ദൈവികമായ വിപത്ത് നേരിടും!"

"എന്നാൽ അത് ചെയ്തോളൂ. എന്നിട്ട് ഉടൻ സ്ഥലം വിടൂ" – കപൂർശേട്ട് ആജ്ഞാപിച്ചു.

"നവദമ്പതികൾ വന്ദിക്കാതെ അത് സാധ്യമല്ല. ശാസ്ത്രത്തിന് വിരുദ്ധമാവും..."

"ഇനി നവദമ്പതികളെ എവിടെനിന്ന് കൊണ്ടുവരും?" – കപൂർശേട്ട് ഇങ്ങനെ ചോദിച്ച്, അഭിപ്രായപ്പെട്ടു – "നിങ്ങളും

നിങ്ങളുടെ ഭാര്യയും ഇനി വേണമെങ്കിൽ നവദമ്പതികൾ ആയിക്കോളൂ..."

"ഇത്രയധികം ഒന്നും പറയേണ്ടതില്ല, ശേട്ട്!... അത്ര ദൂരം പോകേണ്ടതില്ല..."

"ആരുണ്ട്, ഇവിടെ അടുത്ത്?"

"ഉണ്ട്, ഉണ്ട്..."

"ആരാണ്?"

"വരനും കന്യകയും ഇവിടെത്തന്നെ ഉണ്ട്..."

"എവിടെ?" – കപൂർശേട്ട് കുതൂഹലത്തോടെ ചോദിച്ചു.

"നേരെ കൺമുന്നിൽ..."

"നേരെ കൺമുന്നിലോ?"

"അതെ. വരനേയും കന്യകയേയും ദീപപ്രകാശംപോലെ എനിക്ക് കാണാൻ കഴിയുന്നുണ്ട്..."

"ആരാണ്?"

"ചമ്പ... പിന്നെ ഇവിടെ വന്നിട്ടില്ലേ, ആ പ്രഭുലാൽശേട്ടും..."

"യഥാർത്ഥമായ പേർ നരോത്തം എന്നാണ്, പ്രഭുലാൽശേട്ട് എന്നല്ല..."

"ശാസ്ത്രത്തിന് പേർ ഒരു കാര്യമല്ല, പ്രവൃത്തിയാണ്, കാര്യം" – ബ്രാഹ്മണൻ സ്വന്തം ശാസ്ത്രം പറഞ്ഞു – "കന്യകയുടെ കൗമാര്യഗ്രഹത്തെ സമാധാനിപ്പിക്കാൻ വൃക്ഷവുമായി, വേണ്ടിവന്നാൽ, അഗ്നിപ്രദക്ഷിണം നടത്താം... മനുഷ്യജാതിയിൽപെട്ട വരനെ കിട്ടിയില്ലെങ്കിൽ ഒരു പുഷ്പദളത്തെയും വരനായി അംഗീകരിക്കാമെന്ന് ശാസ്ത്രം പറയുന്നുണ്ട്... നമ്മുടെ അടുത്തോ, നരന്മാരിൽ ഉത്തമൻ എന്ന് പറയാൻ അർഹനായ നരോത്തംഭായി ഉണ്ട്... പിന്നെ എന്താണിത്ര ആലോചിക്കാൻ ഉള്ളത്?"

"ഉം!"

"ഉം!"

ബ്രാഹ്മണന്റെ ഉപദേശം കപൂർശേട്ടിന്റേയും സന്തോക്ബായുടേയും തലയിൽ കയറി, വളരെ വേഗത്തിൽ.

ഗൃഹനാഥന് തന്റെ പദ്ധതി ഇഷ്ടപ്പെട്ടു എന്ന് മനസ്സിലായ ഉടൻ ബ്രാഹ്മണൻ ഞൊടിച്ചുകൊണ്ട് പറഞ്ഞു – "ശുഭസ്യശീഘ്രം എന്നാണ് ശാസ്ത്രം പറയുന്നത്..."

“ഇത്ര ബദ്ധപ്പെടുന്നത് എന്തിനാണ്?”

“നീട്ടി വെയ്ക്കുന്നതിന്റെ ഫലം അശുഭം എന്നാണ് പറയുന്നത്...”

“ചട്ന്ന് വിവാഹനിശ്ചയം പട്ന്ന് വിവാഹം എന്നു പറഞ്ഞപോലെ ആവില്ലേ?”

“ആയിക്കോട്ടെ, ശേട്ടേ!... നല്ല കാര്യത്തിന് നൂറ് തടസ്സം എന്നല്ലേ പറയുന്നത്! അതുകൊണ്ട് ശാസ്ത്രത്തിൽ...”

“നിങ്ങൾ ഈ ‘ശാസ്ത്രം’ അല്പം നിറുത്തിവെച്ചാൽ ഞാൻ ശാന്തമായി ആലോചിക്കാം.

“ആലേചിക്കൂ. നല്ലവണ്ണം ആലോചിക്കൂ... ശാസ്ത്രം പറയുന്നത് ആലോചിക്കുന്ന മനുഷ്യൻ...”

“നിങ്ങൾ കുറച്ചുനേരം മിണ്ടാതിരിക്കുന്നോ, ഇല്ലയോ?”

“അങ്ങ് കല്പിക്കുംപോലെ ചെയ്യാം...”

ബ്രാഹ്മണൻ മിണ്ടാതായപ്പോൾ കപൂർശേട്ട് കീലയുടെ മുമ്പിൽ ചമ്പയുമായുള്ള നരോത്തമിന്റെ . വിവാഹാഭ്യർത്ഥന, വളരെ സ്പഷ്ടമായി, പ്രകടിപ്പിച്ചു.

“കല്യാണത്തെപ്പറ്റി ഈ കീലയ്ക്ക് ഒന്നും അറിയാൻമേല...” എന്ന് പറഞ്ഞ് കീല അഭിപ്രായപ്പെട്ടു – “നരോത്തമിന്റെ ജ്യേഷ്ഠനുമായി ആലോചിക്കൂന്ന്...”

“ഉത്തംചംദ്ശേട്ട് വാഘലണിയയിൽ അല്ലേ? ഈ ബ്രാഹ്മണൻ...”

“ഉത്തംചംദ് അങ്ങയുടെ ഈ ഗ്രാമത്തിൽ തന്നെ ഉണ്ട്...”

“എവിടെ? എവിടെ?”

“എഭൽ ഇടയന്റെ വീട്ടിൽ...”

അത്കേട്ട് കപൂർശേട്ട് ഉടൻതന്നെ എഭൽ ഇടയന്റെ ചേരിയിലേക്ക് പുറപ്പെട്ടു.

# 46. കുതിരവണ്ടിയുടെ മണികിലുക്കം

ജസിക്കുവേണ്ടി ഉണ്ടാക്കിയ അതേ മണ്ഡപത്തിൽ, അതേ രാത്രി, ചമ്പയുടേയും നരോത്തമിന്റേയും കല്യാണം, ഉത്തംചംദിന്റേയും ബടുകിന്റേയും ലാഡ്കോറിന്റേയും സാന്നിദ്ധ്യത്തിൽ നടന്നു.

ഉത്തംചംദ്ശേട്ട് ഗ്രാമത്തിൽ വന്നിട്ടുണ്ടെന്നും എഭൽ ഇടയന്റെ അവിടെയാണ് തങ്ങിയിരിക്കുന്നതെന്നും അറിഞ്ഞതോടെ

മെംഗണിയിലെ രാജാവ് സ്വയം അങ്ങോട്ടുചെന്നു; വരുന്നതിന്റെ വിവരം എന്തുകൊണ്ട് അറിയിച്ചില്ല എന്ന് പരാതിപ്പെടുകയും ചെയ്തു. സായ്‌വിന്റെ ശിരസ്തദാർ കീലാഭായിയും ഉണ്ടെന്ന് മനസ്സിലാക്കി. അതുകൊണ്ട് ഒറ്റക്കാലിന്മേൽ നിന്നിട്ടെന്നപോലെ നരോത്തമിന്റെ കല്യാണച്ചടങ്ങ് നടത്തിച്ചു.

കല്യാണച്ചടങ്ങിന്റെ ഇടയ്ക്ക് കീല മൻസുഖ്‌ലാലിനോട് പറഞ്ഞുകൊണ്ടിരുന്നു – "മൻസുഖ്ഭായി പൊടിതകർത്തു!"

"ഞാനോ കീലാഭായിയോ?"

"സംശയമില്ല, അങ്ങ്തന്നെ... ഞാൻ ഇവിടെ സഞ്ചാരത്തിന് വന്നതാണ്... അങ്ങോ പ്രഭുലാലിന്റെ കല്യാണം നടത്തിച്ചു..."

"എന്റെ നല്ലവനായ മനുഷ്യാ, ഇനിയെങ്കിലും നരോത്തം എന്ന് പറയു... അതോ ഇനിയും പ്രഭുലാൽ എന്നുതന്നെ പറഞ്ഞുകൊണ്ട് നടക്കാനാണോ ഭാവം?"

"ശരിയായ പേർ നരോത്തം എന്നും അല്ല..."

"പിന്നെ എന്താണ്?"

"ശരിയായ പേർ ചേട്ടൻ എന്നാണ്" – കീല പറഞ്ഞു – "ഞാൻ ആദ്യം മുതല്ക്കേ 'ചേട്ടൻ' എന്നാണ് വിളിച്ചുവന്നത്. അതുകൊണ്ട് ഇനിമേലിലും 'നരോത്തം' എന്ന കനപ്പെട്ട പേർ എന്റെ നാവിന് വഴങ്ങില്ല. നിങ്ങൾക്കെല്ലാം നരോത്തം ആവട്ടെ, പ്രഭുലാൽശേട്ട് ആവട്ടെ. എന്നാൽ എനിക്ക് എന്റെ 'ചേട്ടൻ' മാത്രമാണ്..."

കീല ഇങ്ങനെ തന്റെ സന്തോഷം വ്യക്തപ്പെടുത്തി. എടൽ ഇടയനും ഹീർബായിയും യാദൃച്ഛികമായ ആ ശുഭസന്ദർഭത്തിന്റെ പരിണാമമായിട്ട്, കീലയേക്കാൾ കൂടുതൽ കൃതാർത്ഥരായി ത്തീർന്നു.

ലാഡ്കോർമാത്രം തന്റെ സ്വഭാവമനുസരിച്ച് പ്രേമം വഴിഞ്ഞ് പരാതിപ്പെട്ടു, ഭർത്താവ് തന്നിൽനിന്ന് പലതും ഒളിച്ചുവെച്ചു എന്ന് പറഞ്ഞ്.

"നിങ്ങൾ തനി മൂകസ്വാമിയാണ്! ഈ സംഗതികളെപ്പറ്റി അല്പംപോലും മിണ്ടിയില്ലല്ലോ, ഇതുവരെ!"

ഭാര്യയുടെ വീണ്ടും വീണ്ടും ഉള്ള ഈ ആക്ഷേപത്തിന് ഉത്തംചംദിന് മറുപടി ഉണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം മിണ്ടാതിരുന്നു. അതിന്റെ ഫലമായി, ലാഡ്കോർ കൂടുതൽ കൂടുതൽ ഉഗ്രഭാവത്തോടെ പരാതിപ്പെട്ടു – "നിങ്ങൾ തനി

മിണ്ടാബ്ഭൂതമാണ്, മിണ്ടാബ്ഭൂതം! വായിൽ ലഡ്ഡു കുത്തിനിറച്ചപോലെ കുത്തിയിരിക്കും..."

ഇത്തരം പ്രഹാരങ്ങളേറ്റിട്ടും ഉത്തംചംദ് മിണ്ടിയില്ല. അതുനിമിത്തം ലാഡ്കോർ കുറെക്കൂടി കലികൊണ്ടു.

പിറ്റേന്ന് എല്ലാവരും വാഘണിയയിലേക്ക് പുറപ്പെട്ടു. ഉത്തംചംദിന്റെ കുതിരവണ്ടിയിൽ എല്ലാ യാത്രക്കാർക്കും ഇടം ഉണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ മൂന്നാൾ – നരോത്തമും ചമ്പയും കീലയും – അധികം ഉണ്ടായിരുന്നു. അത്കൊണ്ട് രാജാവ് തന്റെ കുതിരവണ്ടി പൂർണസന്തോഷത്തോടെ പുറത്തെടുത്തു. ഉത്തംചംദ് തന്റെ കുതിരയെ മെംഗണിയിൽതന്നെ വിട്ടു, കീലയോടൊപ്പം വണ്ടിയിൽ ഇരുന്നു നേരംപോക്ക് പറയാനായിട്ട്.

വിടവാങ്ങുംനേരം നല്ല മേളമായിരുന്നു. വിടനല്കുന്നവരിൽ രാജാവ്മുതൽ എഭൽ, ഹീർബായി, ബീജൽവരെ എല്ലാ സ്വന്തക്കാരും ഉണ്ടായിരുന്നു. കൂട്ടുകാരിയുടെ വിയോഗം നിമിത്തം ശാരദയുടെ കണ്ണുകളിലെ നനവ് നീങ്ങിയതേയില്ല.

മെംഗണിയുടെ അതിർത്തിയിൽനിന്ന് ഒന്നിനുപകരം രണ്ട് കുതിരവണ്ടികൾ പുറപ്പെട്ടു. കുതിരകളുടെ മണികിലുക്കം അതിർത്തിയാകെ മുഴങ്ങിക്കേൾക്കായി.

കീല വളരെ കൃതാർത്ഥനായിരുന്നു. അയാൾ വഴിമുഴുവൻ തന്റേയും നരോത്തമിന്റേയും കഴിഞ്ഞകാല കഥകൾ ഉത്തംചംദിനെ കേൾപ്പിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്ക് മൻസുഖ്ലാലിനെ പരിഹസിച്ചുകൊണ്ടുമിരുന്നു – "പാവം മൻസുഖ്ലാൽ! എല്ലാമുണ്ട് അയാൾക്ക്; പക്ഷേ മാധുര്യംമാത്രം അല്പം കുറവായിപ്പോയി! അതുകൊണ്ട് എന്നെ മനസ്സിലാക്കാനേ കഴിഞ്ഞില്ല... ഞാൻ കീല കംഘീവാല..."

"ഇനിയും അങ്ങ് കംഘീവാലയാണോ? വലിയ സായ്വിന്റെ ശിരസ്തദാരാണ്, അങ്ങ്!" – ഉത്തംചംദ് ഒരുതവണ പറഞ്ഞു.

"കംഘീവാലയുടെ പദവി ശിരസ്തദാരുടേതിനേക്കാൾ ഏഴുമടങ്ങ് ഉയർന്നതാണ്... ശിരസ്തദാറിന്റെ പദവി സായ്വ് തന്നതാണ്; എന്നാൽ കംഘീവാലയുടെ പദവി എനിക്ക് നാട്ടുകാർ നല്കിയതാണ്. ഈ ലോകത്തിൽ എനിക്ക് മൂന്ന് ആത്മസുഹൃത്തുക്കൾ ഉണ്ട്..."

"ആരെല്ലാമാണ്?" – ഉത്തംചംദ് ചോദിച്ചു.

"ഒരാൾ എന്റെ സോദരതുല്യനായ ദാവൽശാ ഫക്കീർ, പിന്നൊരാൾ ഭഗലാപാഗൽ, മൂന്നാമത്തെ ആൾ എന്റെ 'ചേട്ടനും'!"

"ചേട്ടൻ? അതാരാണ്?"

"അങ്ങയുടെ അനുജൻ– മൻസുഖ്‌ലാൽ ഇതുവരെ പ്രഭുലാൽശേട്ട് എന്ന് ധരിച്ചുവെച്ചിരുന്ന അതേ ആൾ..."

അത് കേട്ട് ഉത്തംചംദ് പൊട്ടിച്ചിരിച്ചു. അന്നേരം കീല ഗൗരവമുള്ള ഒരു സംഗതി പറഞ്ഞു – "നാളെ ഈ ശിരസ്തദാറിന്റെ ഉദ്യോഗം ഉപേക്ഷിച്ച്, തിരിച്ച് സ്റ്റേഷനിൽപോയി കളിപ്പാട്ടം വിൽക്കാൻ കുത്തിയിരിക്കും..."

"അങ്ങനെ വല്ലവരും ചെയ്യാറുണ്ടോ, എന്റെ കീലാഭായീ?"

"എന്തുകൊണ്ട് ചെയ്യാൻമേല? ഉന്തുവണ്ടി ഉന്തുന്നതിലുള്ള രസം ഉദ്യോഗത്തിൽ ഇല്ല, ഉത്തംചംദ്ഭായീ!"

സംഭാഷണം ഇങ്ങനെ നടന്നുകൊണ്ടിരുന്നു. കുതിരവണ്ടി മുന്നോട്ട് നീങ്ങിക്കൊണ്ടുമിരുന്നു.

പുഴക്കരയ്ക്ക് എത്തവേ ഉത്തംചംദ് പറഞ്ഞു – "ഇവിടെ ഒരു ദിവസം എന്റെ മരണശയ്യയായിരുന്നു. എന്നാൽ എഭൽഭായി ഇടയൻ വന്ന് എന്നെ ജീവിപ്പിച്ചു..."

"ഞങ്ങൾ എല്ലാം അറിഞ്ഞു, ഉത്തംചംദ്ഭായീ! ഭയങ്കര വിപത്താണ് അങ്ങയ്ക്ക് നേരിടേണ്ടിവന്നത്..."

"എന്നാൽ അങ്ങയുടേതിനേക്കാൾ വളരെ കുറച്ചുമാത്രം" – ഉത്തംചംദ് കീലയോട് പറഞ്ഞു – "അങ്ങയെപ്പറ്റിയുള്ളതെല്ലാം ഞാൻ അറിഞ്ഞുകഴിഞ്ഞു..."

"അപ്പോൾ നമ്മൾ തുല്യദുഃഖിതരാണ്, സമാനന്മാരാണ്..."

"ദുഃഖിതരോ സുഖിയന്മാരോ?" – ഉത്തംചംദ് ചുരുക്കത്തിൽ പറഞ്ഞു – "നമ്മെപ്പോലെ സുഖിയന്മാർ വേറെ ആരും ഉണ്ടാവില്ല..."

"എനിക്കും അങ്ങനെതന്നെ തോന്നുന്നു!"

കുതിരവണ്ടികൾ അമർഗഢ് സ്റ്റേഷനിലെ റെയിൽപ്പാളങ്ങൾക്ക് അപ്പുറം കടന്നതോടെ, മണികിലുക്കംകേട്ട് സന്യാസിമാർ മുതൽ സ്റ്റേഷൻമാസ്റ്റർമാർവരെ എല്ലാവരും പാഞ്ഞെത്തി; വണ്ടികളെ വളഞ്ഞ് പരസ്പരം പറയാൻ തുടങ്ങി – "ശേട്ട്ജി! ശേട്ട്ജി!"

വണ്ടികൾ പാഘലണിയയിലേക്കുള്ള വഴിയിലൂടെ മുന്നോട്ടു നീങ്ങിയപ്പോൾ കീല ഒന്ന് ഞൊട്ടിക്കൊടുത്തു – “ഉത്തംചംദ്ഭായി, അങ്ങയ്ക്ക് ഇവിടെ നല്ല മതിപ്പുണ്ട്!”

“എനിക്കില്ല, എന്റെ കുതിരവണ്ടിക്കാണ് ഉള്ളത്! ആഫീസറെയല്ല, ആഫീസറുടെ ലാത്തിയെ സലാം വെയ്ക്കുംപോലെ.. ഞാൻ നഗ്നപാദനായിട്ട്, ഉപ്പൂറ്റി ഉരച്ചുകൊണ്ട് ഈ വഴിയേ പോയിരുന്ന കാലത്ത് ഒരിക്കലും ആരും എന്നോട് എന്റെ വിശേഷം അന്വേഷിച്ചിട്ടില്ല..”

“അതാണ് ഇരുനിറമുള്ള ഈ ലോകത്തിന്റെ സമ്പ്രദായം!”

സംസാരിച്ച് സംസാരിച്ച് അല്പം മുന്നോട്ട് പോകവേ, കീല പെട്ടെന്ന് വിളിച്ചുപറഞ്ഞു – “വണ്ടി നിറുത്തൂ, വണ്ടി നിറുത്തൂ...”

പിന്നിലെ വണ്ടിയിൽ നിന്നുള്ള വിളികേട്ട് വശ്റാം വണ്ടി നിറുത്തി.

“വണ്ടി എന്തിനാണ് നിറുത്തിച്ചത്?” – ഉത്തംചംദ് ചോദിച്ചു.

“മഹാസതീജി മുന്നിൽനിന്ന് എഴുന്നള്ളുന്നു. മീഠീബായി ഇങ്ങോട്ട് എഴുന്നള്ളുന്നു” – കീല പറഞ്ഞു – “നവദമ്പതികൾക്ക് മഹാസതിയെ വന്ദിക്കാൻ ഇതിലും നല്ല അവസരം എങ്ങനെ ലഭിക്കും?”

തെല്ലുനേരംകൊണ്ട് ശുഭ്രവസ്ത്രം ധരിച്ച മീഠീബായിയും ശിഷ്യകളും അടുത്ത് എത്തി. അന്നേരം എല്ലാവരും വണ്ടികളിൽ നിന്ന് താഴെ ഇറങ്ങിനിന്നു.

കീലയും മീഠീബായിയും പരസ്പരം കുശലപ്രശ്നം നടത്തി. തങ്ങൾ അമർഗഢിലേക്ക് പോകയാണെന്ന് മീഠീബായി പറഞ്ഞു. നരോത്തമിന്റെ വിവാഹത്തെപ്പറ്റി കീല പറഞ്ഞപ്പോൾ സാധ്വി വളരെ പ്രസന്നയായി.

കീല നരോത്തമിനോട് പറഞ്ഞു – “നിങ്ങൾ രണ്ടുപേരും മഹാസതിയുടെ പാദങ്ങൾ സ്പർശിക്കിൻ!”

നവദമ്പതികൾ വന്ദിക്കാൻ അടുത്ത് ചെന്നപ്പോൾ മീഠീബായി മൊഴിഞ്ഞു – “എന്നെയല്ല, കീലയെ വന്ദിക്കിൻ!”

“എന്താണീ പറയുന്നത്?” – കീല ചോദിച്ചു.

“സത്യം പറയുകയാണ്.. ഞാൻ ഈ പ്രപഞ്ചസുഖങ്ങൾ ത്യജിച്ച് മൊട്ടയടിച്ച് സാധ്വി ആയിത്തീർന്നു. എന്നാൽ

നിങ്ങളാകട്ടെ ഈ പ്രപഞ്ചത്തിൽതന്നെ ഇരുന്ന് ഒരു മഹാസിദ്ധൻ ആയി കഴിഞ്ഞിരിക്കുന്നു!" – മീരീബായി പറഞ്ഞു.

"മഹാസതീജി എന്നെ ലജ്ജിപ്പിക്കരുത്, കേട്ടോ!"

"നിങ്ങളെപ്പോലെയുള്ള സിദ്ധനെ കണ്ടിട്ട് ഞങ്ങളാണ് ലജ്ജിക്കേണ്ടത്!"

എല്ലാവരും ആ രണ്ട് സിദ്ധചരിതരേയും നോക്കിക്കൊണ്ട് നിന്നു – ഒരിക്കൽ അവർ ഇരുവരുടേയും പരസ്പരം വിവാഹ നിശ്ചയം കഴിഞ്ഞിരുന്നതാണെങ്കിലും അന്നേരം അവർ ഇരുവരും വിഭിന്നവിതാനങ്ങളിൽ പരസ്പരം അഭിമുഖമായി നിന്നിരുന്നു.

വണ്ടികൾ വീണ്ടും മുന്നോട്ട് നീങ്ങി. വാഘലണിയയുടെ അതിർത്തി രണ്ട് കുതിരവണ്ടിയുടെ മണികിലുക്കംകൊണ്ട് മുഴങ്ങി.

മുന്നിലുള്ള വണ്ടിയിൽ, നരോത്തമിന്റേയും ചമ്പയുടേയും ഒപ്പം കുത്തിയിരുന്ന ലാഡ്കോർ എന്തെങ്കിലും ഒരു സന്ദർഭം വരുമ്പോഴെല്ലാം ഭർത്താവിനെപ്പറ്റി പരാതിപ്പെട്ടുകൊണ്ടിരുന്നു – "ബടുകിന്റെ അച്ഛൻ ഒരു മിണ്ടാബ്ഭൂതമാണ്, തനി മിണ്ടാബ്ഭൂതം! എനിക്ക് ഒന്നും മനസ്സിലാക്കാൻ അവസരമേ തന്നില്ല. അവസാന നിമിഷംവരെ ഒന്നും മിണ്ടിയില്ല, കേട്ടോ!"

ബടുക് വീണ്ടും തന്റെ പ്രിയപ്പെട്ട പക്ഷികളുമായി സല്ലാപ ത്തിൽ ഏർപ്പെട്ടു. ഇടയ്ക്ക് കുഴലൂതും, ഇടയ്ക്ക് പറന്നുകൊണ്ടിരിക്കുന്ന പക്ഷികളുടെ പേർ ചോദിക്കും – "കൊച്ഛച്ഛാ, ആ പറക്കുന്നതിനെ എന്താണ് പറയുക?"

അങ്ങനെയിരിക്കെ ഒരുതവണ, നരോത്തം മറ്റെന്തോ ആലോ ചിച്ചുകൊണ്ടിരിക്കേ, ബടുകിന്റെ ദൃഷ്ടി പക്ഷികളുടെ ഒരു ജോടി യിൽ പതിഞ്ഞു. ആ ബാലൻ അന്നുവരെ അത്തരം പക്ഷികളെ കണ്ടിട്ടുണ്ടായിരുന്നില്ല; അതുകൊണ്ട് ചോദിക്കാൻ തുടങ്ങി – "കൊച്ഛച്ഛാ, ആ നില്ക്കുന്ന പക്ഷികളുടെ പേർ എന്താണ്?"

നരോത്തം ഒന്നുകിൽ അശ്രദ്ധനായിരുന്നു, അല്ലെങ്കിൽ പരിചയ മുള്ള ആ പക്ഷികളെ കണ്ടപ്പോൾ ഗഹനമായ ഏതോ ആലോചനയിൽ ആണ്ടുപോയി. ഏതായാലും ബടുകിന് മറുപടി ലഭിച്ചില്ല. അതുകൊണ്ട് അവൻ വീണ്ടും വീണ്ടും ചോദിച്ചു – "കൊച്ഛച്ഛാ, ആ നില്ക്കുന്ന പക്ഷികളുടെ പേർ പറയുന്ന്!"

പരസ്പരം കൊക്കുകൾ ഉരുമ്മി നിന്നിരുന്ന ആ അരയന്നയിണയെ നരോത്തം ഇമപൂട്ടാതെ നോക്കിക്കൊണ്ടിരുന്നു. അപ്പോഴേക്ക് ചമ്പ, അക്ഷമനായ ആ ബാലനെ സമാധാനിപ്പിക്കാൻ വേണ്ടി പറഞ്ഞു – "അവയിൽ ഒന്ന് അരയന്നം, മറ്റൊന്ന് അരയന്നപ്പിട. ഇതിന്റെ ഒരു കളിപ്പാട്ടം ഞാൻ കൊണ്ടുവന്നിട്ടുണ്ട്, ബടുക്ഭായീ!"

താൻ സ്വയം ശാരദവഴി കൊടുത്തയച്ച അരയന്നയിണയുടെ പ്രതീകത്തെപ്പറ്റി യാദൃച്ഛികമായിട്ടാണെങ്കിലും പരാമർശം വന്നപ്പോൾ നരോത്തമിന് സങ്കോചം തോന്നി. അയാളെ കുറെക്കൂടി അലോസരപ്പെടുത്താനെന്നപോലെ, ചമ്പ ബടുകിനെ കൊതിപ്പിക്കുന്ന മട്ടിൽ പറഞ്ഞു – "വീട്ടിൽ എത്തിയ ഉടൻ ഞാൻ അത് പെട്ടിയിൽനിന്ന് എടുത്തുതരാം, ബടുക്ഭായീ!"

നരോത്തം കൃത്രിമമായ കോപം മുറ്റിയ നോട്ടം ചമ്പയുടെ നേരെ പായിച്ചു. അതുകണ്ട് അവൾ ബടുകിനോട് എന്ന വ്യാജേന നരോത്തമിനോടു പറഞ്ഞു "കാട്ടിലുള്ള ഈ അരയന്നങ്ങൾ ദിവസേന ഇനിമേൽ വീട്ടിൽതന്നെ കളിച്ചുകൊണ്ടിരിക്കും, ബടുക്ഭായീ!"

ഇതിലെല്ലാം ഒരു സ്ഥിതപ്രജ്ഞനെപ്പോലെ വർത്തിച്ച വശ്റാം തനിക്ക് ഇഷ്ടപ്പെട്ട സ്തോത്രങ്ങൾ പാടുന്നതിൽ മതിമറന്ന് കഴിയുകയായിരുന്നു. അയാൾ നാലുപാടും മുഴക്കിക്കൊണ്ട് മധുരനാദത്തിൽ പാടിക്കൊണ്ടിരുന്നു –

"ഖുംദീ തോ ഖമേ മാതാ പ്രഥമീ
നേ വാഢീ ഖമേ വനരായി_
കഠണ വചന ഓല്യാം സധുഢാം ഖമേ
നേ നീർ തോ സായരമാം സമാർ_"
(ചവുട്ടിയാൽ ക്ഷമിക്കുന്നു മാതാവാം ഭൂമി
തല്ലിയാൽ ക്ഷമിക്കുന്നു വനരാജൻ
കടുവാക്കോതിയാൽ സിദ്ധന്മാർ ക്ഷമിക്കുന്നു
നീരെല്ലാമാഴിയിലൊതുങ്ങുന്നു.)

Printed at New Printindia Sahibabad